# The Mysore Premier Metal Factory

**MANUFACTURERS OF BRASS, ALUMINIUM, STAINLESS STEELWARES, ETC.**

**124, MINT STREET, G. T. MADRAS.**

**Factory:**
**TONDIARPET**
**Phone:**
**3829**

**Telegrams:**
**SUNBRAND**
**Office Phone:**
**2535**






All Brassware manufactured by us are of efficient workmanship and of Top-Notch Quality. These being seamless and without crevices, no dust, dirt or food particles can stick or stain the vessels which could be cleaned easily without scrubbing. Pure quality of Tinning is used for coating all BRASSWARE.

## The Mysore Premier Metal Factory

BRASS, ALUMINIUM, STAINLESS STEELWARE MANUFACTURERS

**124, MINT STREET, G. T., MADRAS.**

---

## അശോകാമൃതം

ഗർഭാശയരോഗങ്ങളെ സംബന്ധിച്ചുണ്ടാകുന്ന ദുസ്സഹമായ വയറുവേദനയ്ക്കും, മുറതെററിയ മാസക്കുളിക്കും, ഗർഭസംരക്ഷണത്തിനും ഒരുത്തമമായ ഔഷധം.

വില രൂ. 2 അണ 8.

മദ്രാസ് മെഡിക്കൽ ഹാൾ,
തിരുവനന്തപുരം.

---

# HIMALAYAN

**Aerated Water Manufacturers, Bakers and Caterers,**

## QUILON.

*Stall at*
**Bus Stand, Chinnakada.**

*Proprietor:*
S. P. Kesava Pillai.

---

**ATTENTION PLEASE!** ———

FOR

**Comfortable Stay & Delicious Dishes**

——— *Visit* ———

## 'ANNAPURNALAYAM CAFE'

(Opp: Ry. Station)

**QUILON.**

Foreign Liquors and Coco-brandy sold here in wholesale and retail.

## അന്നപൂർണ്ണാലയം കഫേ

റെയിൽവേ സ്റ്റേഷനുസമീപം

കൊല്ലം.

യാത്രക്കാർക്കു പററിയ സ്ഥാപനം! ഒന്നാംതരം ഭക്ഷണം!!

സന്ദർശിച്ച് തൃപ്തരാകുവിൻ!!!

ജിൻ, വിസ്കി, ബ്രാണ്ടി, ബിയർ മുതലായ ശീമമദ്യങ്ങളും കൊക്കോ ബ്രാണ്ടിയും ചില്ലറയായും മൊത്തമായും വില്ക്കപ്പെടും.

*Proprietor,*
P. K. Gopala Pillai.

Long Live His Highness The Maharaja of Travancore.

# MAHALEKSHMI PICTURES,
## KOTTAYAM

**Offer their Humble Greetings on this Auspicious Occasion.**

## മലയാളക്കര മുഴുവനും ഇന്ന് തിരുനാളാഘോഷ ങ്ങൾകൊണ്ട് മുഖരിതമാവുന്നു!!

ഈ മഹനീയദിനത്തിൽ — കൈരളീകലാദേവിയുടെ കമനീയകണ്ഠത്തിൽ

# "കുണ്ഡലകേശി"

എന്ന മൗക്തികമാല്യം വിനയാദരസമന്വിതം

## കോട്ടയം മഹാലക്ഷ്മി പിക്ചേഴ്സ് സമർപ്പിക്കുന്നു!!!

ഈ വിനീതോപഹാരം സഹൃദയരായ കേരളീയരുടെ സശിരഃകമ്പമായ അനുമോദനത്തിനും സാർവ്വത്രികമായ സ്വീകരണത്തിനും പാത്രമാകുന്നെങ്കിൽ ഞങ്ങൾ കൃതകൃത്യരായി.



ധർമ്മം ശരണം!! സംഘം ശരണം!! ബുദ്ധം ശരണം!!

ലോകോത്തരസാഹിത്യഗ്രന്ഥമായ "ചിലപ്പതികാര"ത്തിലെ ഒരു വിശിഷ്ടകഥയുടെ സമാഹാരം!!

ദക്ഷിണഭാരതചരിത്രത്തിലെ ഒരു സുവർണ്ണാദ്ധ്യായത്തിന്റെ മഹിതപ്രകാശനം!!!

## കുണ്ഡലകേശി

| വചനം | സംഗീതം | ഡൈറക്ഷൻ | സ്റ്റുഡിയോ |
|---|---|---|---|
| ഇളങ്കോവൻ. | പാപനാശംശിവൻ. | ബാമൻ ഇറാനി. | സെൻട്രൽ, കോയമ്പത്തൂർ. |

പ്രധാന നടീനടന്മാർ

## ഹൊന്നപ്പാ – വസന്ത – വസന്തകോകിലം

T. R. രാമചന്ദ്രൻ — M. R. സ്വാമിനാഥൻ — മാസ്റ്റർ ബഷീർ — G. പട്ടുഅയ്യർ
മിസ്സ് രാജി — P. R. മംഗളം etc.

കേരളത്തിലെ മൂന്നു സുപ്രസിദ്ധ നഗരങ്ങളിൽ

ദീപാവലിദിനംമുതൽ **'കുണ്ഡലകേശി'** സമാരംഭിക്കുന്നു.

| ശ്രീകൃഷ്ണാ ടാക്കീസ്, | ഗൌഡർ പിക്ചർ പാലസ്സ്, | ശ്രീകൃഷ്ണാ ടാക്കീസ്, |
|---|---|---|
| നാഗർകോവിൽ. | പാലക്കാട്ട്. | ആലപ്പുഴ. |

**Kottayam Mahalekshmi Pictures - Release**

## കെ. പി. നായർ & കമ്പനി

പത്തനംതിട്ട

**ഹോമിയോ ഔഷധങ്ങൾ വില്പനയ്ക്കു തയ്യാർ!**

ആർഡർ അനുസരിച്ചു് എല്ലാവിധ സ്വർണ്ണാഭരണങ്ങളും ഉത്തരവാദിത്വത്തിൽ പണിയിപ്പിച്ചു കൊടുക്കപ്പെടുന്നു! മാനേജർ.



Prop:
S. Sivaram Achari.

## S. Sivaram Achari & Bros.

**Guaranteed Gold & Silver Merchants**

**Main Road**

**QUILON**

## ഇംഗ്ലീഷ് ഔഷധശാല

ചേർത്തല ബസ്സ് സ്റ്റാൻറിൽ വട്ടകളത്തിൻെറ പുതിയ കെട്ടിടത്തിൽ ഒരു

### ഇംഗ്ലീഷ് മരുന്നു ഷാപ്പ്

ഞാൻ ആരംഭിച്ചിരിക്കുന്ന വിവരം അറിയിച്ചുകൊള്ളുന്നു.

കെ. ശ്രീധരൻ,
Chemist & Druggist, P. O SHERTALLAY.

## THOMAS STEAPHEN & CO. LIMITED,

### QUILON, TRAVANCORE.

Telegrams: "UNION"

Telephone: No. 83

Established 1910.

Incorporated 1915




Manufacturers of the famous

**"DOUBLE ELEPHANT"**

Brand Roofing, Ceiling & Flooring tiles and other Terracotta Wares.

Largely Patronised by Government, Municipalities, District Boards, Railway etc.

Cent Per Cent Swadesi

*Trial orders Solicited.*

## VASCO, VAIKAM

വ്യാവസായിക സാധനങ്ങളേയും കൈത്തൊഴിൽ സാധനങ്ങളെയും പ്രതിനിധീകരിച്ചു പ്രചരിപ്പിക്കുവാൻ ഒരുക്കമുണ്ടു്. കൂടുതൽ വിവരങ്ങൾക്കു് മാനേജർക്കു് എഴുതുക.

*Take Your*

**PHOTOGRAPHS & ENLARGEMENTS**

*from* **BHARAT STUDIOS**

**Auralumoodu, Neyyattinkara A. O.**

(A Speciality for CINEMA SLIDES.)

ശ്വാസകോശരോഗങ്ങളെ ശമിപ്പിച്ചു്

## TEEBEX - റീബെക്സ്

**ആരോഗ്യം പുലർത്തുവിൻ!**

ക്ഷയം, ഉരഃക്ഷതം, ഏങ്ങൽ, ചുമ തുടങ്ങിയ ശ്വാസകോശം സംബന്ധിച്ച എല്ലാ രോഗങ്ങളേയും ശമിപ്പിച്ചു്, നഷ്ടപ്പെട്ടുപോയ രുചി, വിശപ്പു്, ശരീരപുഷ്ടി, ഉന്മേഷം, ഓജസ്തേജസ്സുകൾ ഇവയെ വീണ്ടെടുത്തു് യുവത്വം പുനഃസ്ഥാപിക്കപ്പെടുന്ന ഒരു

### വിശിഷ്ടമായ ടാണിക്ക്

ജ്വരം, ന്യൂമോണിയാ, പ്രസവം ഇവയ്ക്കുശേഷവും അത്യുത്തമം!

16 ozs. Bottle—Rs. 4—8—0 Packing & Postage Extra.

— നിർമ്മാതാക്കൾ —

**ശാന്തിനികേതൻ ഹാസ്പിററൽ & ഫാർമസി**

കുണ്ടറ, (Travancore.)

# ച്യവനപ്രാശം ലേഹ്യം

ക്ഷീണശരീരികൾക്കു് ബലം, ആരോഗ്യം ഇവകൾക്കും — കാസം, ശ്വാസം, ജ്വരം, ഹൃദ്രോഗം, മൂത്രരോഗം, ശുക്ലദോഷം, ഒച്ച അടപ്പ്, രക്തവാതം ഇവകളെ നശിപ്പിക്കുന്നതിനും — ശരീരകാന്തി, ബുദ്ധിശക്തി, ഓർമ്മശക്തി ഇവകളെ ഉണ്ടാക്കുന്നതിനും പ്രത്യേകമായി തയ്യാർചെയ്തിട്ടുള്ള ഞങ്ങളുടെ

## 'ച്യവനപ്രാശം'

## ഉപയോഗിക്കുക!!

ഹെഡാഫീസിലോ ബ്രാഞ്ചുകളിലോ ആവശ്യപ്പെടുക!

## ധന്വന്തരി വൈദ്യശാല,

**H. O.** തൊടുപുഴ; തിരുവിതാംകൂർ.

Reg. No. M. 2689. T. 32. License No 427 Dated 14-8-1943.

# മലയാളരാജ്യം

## തിരുനാൾ വിശേഷാൽപ്രതി

നിന്ദന്തു നീതിനിപുണാഃ യദി വാ സ്തുവന്തു
ലക്ഷ്മീസ്സമാവിശതു ഗച്ഛതു വാ യഥേഷ്ടം
അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ
ന്യായ്യാൽ പഥഃ പ്രവിചലന്തി പദം ന ധീരാഃ

*Printed at*
THE SREE RAMA VILAS PRESS
QUILON

൧൧൨൨



മഹാറാണി സേതു പാർവ്വതീഭായി തിരുമനസ്സുകൊണ്ടു്



ശ്രീമൂലംതിരുനാൾ തിരുമനസ്സുകൊണ്ടു്



രാമവൎമ്മ വലിയകോയിത്തമ്പുരാൻ



രവിവൎമ്മ ബി. എ. കൊച്ചുകോയിത്തമ്പുരാൻ



മഹാറാണി സേതു ലക്ഷ്മീഭായി
തിരുമനസ്സുകൊണ്ടു്



ക്യാപ്റ്റൻ ഗോദവൎമ്മരാജാ



ഇളയരാജാവു തിരുമനസ്സിലെ ധൎമ്മദാരങ്ങൾ

# പ്രസ്താവന

തിരുനാൾ, തിരുവിതാംകൂറിനെ സംബന്ധിച്ച രണ്ടാമത്തെ തിരുവോണം, ശരൽകാലാന്തരീക്ഷത്തിൽ പൊൻതാരലിപികളിൽ അതിനെ പ്രകൃതി രേഖപ്പെടുത്തുന്നു. ആ സുദിനത്തിലെ ദിവ്യസന്ദേശം ഉരുക്കഴിച്ച് ഒരു സ്വർഗ്ഗീയദൂതനെപ്പോലെ സുഗന്ധിതാശാമുഖനായി മന്ദമന്ദം വന്നണയുന്ന ഇളംകുളിർതെന്നൽ, പൈങ്കിളികളുടെ കുരവകൊണ്ട് കുതൂഹലംപൂണ്ടു നിൽക്കുന്ന പൊൻപുലരി, തിരുനാൾ മഹോത്സവത്തിലെ ആഘോഷപരിപാടികളെ കൺകുളിരെ കാണുവാനുള്ള ഉൾക്കൊതിയാൽ ഉറക്കമിളച്ചു മന്ദഹാസമധുരമായി വികസിക്കാൻതുടങ്ങുന്ന നവമലരുകൾ, ചെമ്പനിനീരലർപ്പൂൺപിൻെറ പൂങ്കപോലഫലകത്തിൽ മൃഗമദച്ചാറണിയിക്കുന്ന വണ്ടിൻനിരച്ചാർത്തലുകൾ, ഇളംവെയിലൊളിയാൽ തങ്കക്കിരീടമണിഞ്ഞു വനമാലയുടെ കമനീയതയിൽ കടാക്ഷമരുളിനിൽക്കുന്ന മലയവിലാസങ്ങൾ, പ്രകൃതിദർപ്പണംപോലെ ശാന്തസുന്ദരമായിപ്രശോഭിക്കുന്ന കായൽപ്പുറങ്ങളിൽ പൊന്നോളംചവിട്ടി നിലകൊള്ളുന്ന സിദ്ധിശതങ്ങൾ, അനിർവചനീയമായ ആ സുദിനത്തിൻെറ ആനന്ദമഹിമയെ കീർത്തിക്കുന്നതിൽ ഇവ ചാരിതാർത്ഥ്യം തേടുന്നു.

രാജഭക്തിയുടെ സുനിർമ്മലമായ പാരമ്പര്യം ഏതൊരു തിരുവിതാംകൂറുകാരനും അവകാശപ്പെടുന്നു. അന്നദാതാവായ പൊന്നുതിരുമേനിയുടെ നേർക്കുള്ള അഗാധമായ ഭക്തി വെളിപ്പെടുത്തുന്നതിന്, ഓരോ തിരുവിതാംകൂറുകാരനും മുന്നിട്ടുതന്നെ നിൽക്കും. അതാർക്കും ഉറപ്പുപറയാവുന്ന ഒരു മഹാസത്യം മാത്രം. തിരുനാൾവാരം നമ്മുടെ രാജഭക്തി പൊൽപ്പുളകമണിഞ്ഞു സർവാലങ്കാരവിഭൂഷിതയായി നൃത്തമാടുന്ന സുമുഹൂർത്തമാണ്. ഈ പുലരിയിലെ ശംഖധ്വനി നമ്മെ സമഭാവനയിലേക്കു വിളിച്ചുണർത്തുന്ന സ്വാതന്ത്ര്യത്തിൻെറ കളലളിതശിഞ്ജിതമാണ്. തിരുനാൾ വാരത്തിൻെറ ബഹുമുഖമായ വൈശിഷ്ട്യങ്ങളെ പ്രധാനമാക്കി അവയെ ഉപഹാരമായി സംഘടിപ്പിക്കുന്നതിനു മലയാളരാജ്യം ഇക്കൊല്ലവും ഒരുമ്പെട്ടു. ഈ പ്രവർത്തനത്തെ ഉജ്ജ്വലമായ ഹൃദയസംഭാവനകൊണ്ട് അലങ്കരിക്കണമെന്ന അപേക്ഷ സ്വീകരിച്ച എല്ലാ മഹതീമഹാന്മാരോടും ഞങ്ങളുടെ നിസ്സീമകൃതജ്ഞത ആദ്യമായി പ്രകാശിപ്പിച്ചുകൊള്ളുന്നു. പ്രകാശനംചെയ്തിട്ടുള്ള ലേഖനസമ്പത്തുകളേക്കാൾ കാന്തിയും മൂല്യവുംവാച്ചിട്ടുന്ന അനവധി അനർഘരത്നങ്ങൾ, ഈ പ്രസിദ്ധീകരണത്തിൽ ഉൾപ്പെടുത്താൻ സാധിക്കാതെവന്നിട്ടുണ്ട്. കടലാസിൻെറ ദൗർലഭ്യം തുടങ്ങിയ സാധനങ്ങളുടെ പട്ടിക നിർമ്മിക്കാനൊരുങ്ങാതെ അവരോടു ക്ഷമാപ്രാർത്ഥന ചെയ്യാൻമാത്രം ഈ സന്ദർഭം ഞങ്ങൾ വിനിയോഗിച്ചുകൊള്ളുന്നു.

തിരുനാൾപുലരി നിറകതിർചാർത്തുന്ന ഈ സുമുഹൂർത്തത്തിൽ ഞങ്ങളുടെ എളിയ ഉപഹാരം മഹാരാജാവുതിരുമനസ്സിലെ ദീർഘായുരാരോഗ്യങ്ങൾക്കായി ഉള്ളുഴിഞ്ഞ ഭക്തിയോടെ പ്രാർത്ഥിക്കുന്നു. തിരുമനസ്സുകൊണ്ടും രാജകുടുംബവും സർവോൽക്കർഷേണ നീണാൾ വിജയിച്ചരുളുമാറാകട്ടെ!

പ്രസാധകർ

# ലേഖനങ്ങളും ലേഖകന്മാരും



മുഖചിത്രം:— ശ്രീപത്മനാഭസ്വാമിക്ഷേത്രം.

മററു ചിത്രങ്ങൾ:— ശ്രീചിത്തിരതിരുനാൾ തിരുമനസ്സുകൊണ്ട്, രാജകുടുംബാംഗങ്ങൾ, സചിവോത്തമൻ, കൊച്ചീമഹാരാജാവുതിരുമനസ്സുകൊണ്ടും ഇളയരാജാവുതിരുമനസ്സുകൊണ്ടും, കൊച്ചീമന്ത്രിസഭാംഗങ്ങൾ, മഹാത്മാഗാന്ധിയും കാൺഗ്രസ്സ് നേതാക്കന്മാരും, ഇടക്കാലഗവൺമെൻറംഗങ്ങൾ, ഐ. എൻ. ഏ. നേതാക്കന്മാർ തുടങ്ങിയ ചിത്രങ്ങൾ.

# നമ്മുടെ രാജവംശം

വാക്കുകൾകൊണ്ടു വിവരിക്കാനരുതാത്ത വിനയവും അഭിമാനവുംനിറഞ്ഞ ഹൃദയത്തോടുകൂടി ഏതൊരു തിരുവിതാംകൂർകാരനും ആദരിച്ചാരാധിക്കുന്ന ചൈതന്യരത്നാകരമാണ് നമ്മുടെ രാജവംശം. 'സ്യാനന്ദൂരേത്യുവിഖ്യാതം' എന്ന് മത്സ്യപുരാണപ്രസിദ്ധമായ പ്രാചീനതയും കാളിദാസന്റെ ഭാവനാപ്രപഞ്ചത്തിൽ വിജയവൈജയന്തി ചാർത്തിയ മലയാളത്തിന്റെ മനോഹാരിതയും സമ്മേളിച്ചിരിക്കുന്ന വേണാടിന്റെ കുലശേഖരകിരീടപതികളുടെ പുരാതനത്വം ചരിത്രകീർത്തിതമാണ്.

ക്ഷാത്രധർമ്മത്തിന്റെ അത്യുദഗ്രമഹിമാവിനെ ജൈത്രയാത്രചെയ്തു് ദിഗ്വിജയം സാധിച്ച മഹാരഥന്മാരുടെ വീരപരാക്രമത്തിൽ, ധർമ്മനിഷ്ഠയുടെ ത്യാഗസുരഭിലമായ അപദാനശതങ്ങളുടെ അപ്രതിഹതപ്രവാഹത്തിൽ, ഗന്ധർവ്വകലയുടെ സൗഗന്ധ്യസാന്ദ്രമായ വെണ്ണിലാവൊളിയിൽ, രാജ്യമീമാംസയുടെ ദൂരവഗാഹമായ അർത്ഥവ്യാപ്തിയെത്തുന്നവർത്തനപഥത്തിലെത്തിക്കുന്ന അനിതരസാധാരണ വൈദഗ്ദ്ധ്യത്തിൽ, അക്ഷയപാത്രമായിത്തന്നെ ഉപര്യുപരി ശോഭിച്ചരുളുന്നതെന്നത്രേ നമ്മുടെ രാജവംശം. പ്രതാപപ്രഭാവങ്ങളുടേയും കലാകൌശലത്തിന്റേയും നീതിനിർവ്വഹണനിഷ്ഠയു

ശ്രീ: അയിരൂർ, സി. മാധവൻപിള്ള

ടേയും സമവായീകരണംകൊണ്ടുള്ള അമാനുഷപ്രവർത്തനം മാത്രമല്ലാ നമ്മുടെ രാജസ്ഥാനത്തെ അഭിവന്ദ്യമാക്കുന്നതു്. ചരിത്രാതീതമായ ഒരു പാരമ്പര്യമഹിമാവിൽ പടുത്തു ഹിമവൽശൃംഗനിവഹംപോലെ നിലകൊള്ളുന്ന നമ്മുടെ രാജവംശത്തിലെ ചൈതന്യസ്വരൂപത്തിൽ അപ്രമേയമായ ഒരു ശക്തിവിശേഷം നിശ്ചയമായും കുടികൊള്ളുന്നുണ്ടു്. പ്രകൃതിയുടെ വിലാസവിലോഭനീയതകൊണ്ടു ഭൂസ്വർഗ്ഗമെന്ന അപരാഭിധാനം തിരുവിതാംകൂർ നേടിയിരിക്കുന്നു. അങ്ങനെ അലോകസാമാന്യമായ ആകർഷണ സമുൽകർഷമുള്ള ഒരു ജനപദത്തിന്റെ അധീശപദവി മനോഹരമനോവിഭവങ്ങളുടെ രത്നാകരമായിത്തീരുകയെന്നതു് സ്വാഭാവികം മാത്രം. ആവിധത്തിലുള്ള രാജർഷിപ്രഭാവത്തിലാണു നമ്മുടെ രാജവംശത്തിന്റെ അടിയുറപ്പ്. ധർമ്മത്തിൽ അടിയുറച്ച വിശ്വാസം നിമിത്തം അതിനെ കുലദൈവതമായി ആരാധിക്കുന്ന, അതിനെ നിദിധ്യാസം ചെയ്യുന്ന, അങ്ങനെ ധർമ്മധ്യാനൈകതാനമായി തീർന്ന ആ ഒരു അത്ഭുതസിദ്ധിവൈഭവമാണ് നമ്മുടെരാജവംശത്തിന്റെ ജീവൻ.

ധ്രിയതേ അനേന ഇതി ധർമ്മഃഎന്ന ആർഷസൂക്തിയുടെ പ്രത്യക്ഷലക്ഷ്യലക്ഷണമായ നമ്മുടെ രാജസ്ഥാനത്തെ കീർത്തനീയമാക്കുന്ന മറെറാരു ഗുണകർമ്മവിഭാഗം അനുകരണീയമായജീവിതചര്യയാണെന്നു പ്രസിദ്ധമാണ്. ഒരു രാജർഷിവംശത്തിനു അനുഗുണമായ ലഘുജീവിതം നമ്മുടെ മഹാരാജവംശത്തിന്റെ പ്രത്യേകതതന്നെയാണ്. ഭാരതാദർശത്തിന്റെ അഭിരാമമായ ഈ അവസ്ഥാവിശേഷം സന്ദർശകലോകത്തിന്റെ അഭിനന്ദനാദരങ്ങളെ ആവർജ്ജിച്ചുകൊണ്ടു് അനന്യസാമാന്യമായ അനുഗ്രഹശക്തിയോടെ ശോഭിച്ചരുളുന്നു. ഭാരതത്തിന്റെ രാമരാജ്യമാതൃക അവിച്ഛിന്നമായി ഇവിടെ വിളങ്ങിക്കൊണ്ടിരിക്കുന്നു. 'യോ യഥാ മാം പ്രപദ്യന്തേ' എന്ന ഭഗവദ്വാക്യത്തെ ത്രിവിധകരണങ്ങളിലും സംയോജിപ്പിച്ചുള്ള മതാനുഷ്ഠാനം, മതസഹിഷ്ണുത, തിരുവിതാംകൂറിലെ മഹാരാജാക്കന്മാരുടെ മഹനീയതയെ ദൃഷ്ടാന്തപ്പെടുത്തുന്നു. വിവിധജാതിമതങ്ങളുടെവിഹാരകേന്ദ്രമായ ഈ സംസ്ഥാനത്തിൽ ഒരു പ്രത്യേക പരിഗണനയ്ക്കുവകാശമില്ലാത്തവിധം സമഭാവന നടമാടുന്നു. ഈ തത്വം ഇത്ര അഭംഗുരമായി പരിപാലിക്കുന്ന സംസ്ഥാനം ഭൂമുഖത്തെവിടെയാണുള്ളതു്?

മഹാരാജാക്കന്മാരുടെ ആദർശമഹിമയും ആചാരനിഷ്ഠയും പ്രജാക്ഷേമത്തെ സർവ്വഥാ ലക്ഷ്യമാക്കിക്കൊണ്ടിരിക്കുന്നു. ക്ഷിപ്രദണ്ഡനമോ അക്ഷാന്തിയോ രാജസ്ഥാനത്തിന്റെ നീതിനിർവ്വഹണചരിത്രത്തിലടയാളപ്പെടുന്നില്ല. സപ്തവ്യസനങ്ങൾ സഹ്യാദ്രിയ്ക്കപ്പുറത്തല്ലാതെ ഇങ്ങോട്ടൊരൊളിനോട്ടത്തിനുപോലും ഇതേവരെ ധൈര്യപ്പെട്ടിട്ടില്ല. 'ആധുനിക തിരുവിതാംകൂറിന്റെ സ്രഷ്ടാവു്' ശ്രീപത്മനാഭദാസപദവിയെയാണ് സർവ്വോപരി അഭികാമ്യമായി കരുതിയതു്. ധർമ്മരാജാ എന്നു വിഖ്യാതനായ മഹാരാജാവുതിരുമനസ്സിലെ അപദാനങ്ങൾ രാജർഷിവൈഭവത്തിന്റെ നിത്യസജീവമായ വ്യാഖ്യാനമായി ശോഭിക്കുന്നു. സ്വാതിതിരുനാൾ തിരുമനസ്സിലെ ഗന്ധർവ്വാംശവിഭൂതിയും, ആയില്യംതിരുനാൾതിരുമനസ്സിലെ മാതൃകാപദവിയും, വിശാഖംതിരുനാൾ തിരുമനസ്സിലെ ശാസ്ത്രവിജ്ഞാനകുശലതയും, ശ്രീമൂലംതിരുനാൾ തിരുമനസ്സിലെ കാരുണ്യസാന്ദ്രമായ പ്രജാക്ഷേമതൽപരതയും അതാതുകാലം രാജ്യംവാണിരുന്ന ആററിങ്ങൽ തമ്പുരാക്കന്മാരുടെ ഭരണപരിഷ്കൃതിയും ഉൾപുളകത്തോടും അഭിമാനാദരങ്ങളോടുംകൂടിയല്ലാതെ ഈ വിദൂരകാലത്തുപോലും സ്മരിക്കുവാൻ സാധിക്കുന്നതല്ല.

യുഗാവതാരമായി ലോകം വാഴ്ത്തിക്കഴിഞ്ഞിട്ടുള്ള ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ മഹാരാജാവുതിരുമനസ്സിനെ ലോകത്തിനു് നൽകുവാൻ ഭാഗ്യമുണ്ടായ നമ്മുടെ രാജവംശം സുകൃതപരിപാകത്തിൽ കൌബേരപദവിയെ സമാർജ്ജിച്ചു. തിരുമനസ്സിലെ അഭിവന്ദ്യമാതാവായ ശ്രീ സേതുപാർവ്വതീബായി മഹാറാണിതിരുമനസ്സുകൊണ്ടു നമ്മുടെ രാജവംശമാലാമതല്ലികയിലെ അമൂല്യമുക്താഫലവുമാണ്. സർവ്വവിധസൗഭാഗ്യങ്ങളോടുകൂടി നമ്മുടെ രാജവംശം നീണാൾ പുലർന്നരുളുമാറാകട്ടെ.!



തിരുവിതാംകൂർ സ്റ്റേററ് ഫോഴ്സിന്റെ ജനറൽ ആഫീസർ കമാൻറിംഗ് മേജർ ജനറൽ വി. എൻ. പരമേശ്വരൻപിള്ള



രാജ്യസേവാപ്രവീണഃ
ജി. പരമേശ്വരൻപിള്ള

വാഷിംഗ്ടനിൽവച്ചു നടക്കുന്ന ഭക്ഷ്യകാർഷികസംഘടനാകാൺഫറൻസിലേയ്ക്കുള്ള ഇന്ത്യൻഡെലിഗേഷനിൽ തിരുവിതാംകൂറിനെ പ്രതിനിധീകരിക്കുന്നു.



രാജ്യസേവാനിരതഃ കെ. ജി. പരമേശ്വരൻപിള്ള

# THE RULER OF TRAVANCORE - A PICTURE

BY

RAJAKARYAPRAVINA N. KRISHNAMURTI F. R. HIST. S.

Private Secretary to His Highness The Maharaja

THERE was a not-to be forgotten day-fifteen years ago when a princely youth - not yet nineteen - put on the mantle of duty and responsibility and promised to dedicate himself entirely to the task unto which he was born. On that auspicious date it fell to the lot of the present writer, then sojourning in London, to fill a column in the Times with a story, briefly told, of the State and its people, its unbroken tradition and history spanning thousands of years and the untrumpeted motive-spirit of its ancient Ruling Dynasty. To the wheel of that State's forward march was being put that day, in due turn, the supple but sinewy hand of Maharaja Sir Bala Rama Varma.

A new chapter of joy and hope opened that day in the annals of Travancore. The idol of the people and the ideal of youth and dedicated service were embodied in the person of the young Maharaja. Born in the purple and to be King—yet those who know him and are fortunate enough to come daily within the orbit of his being have always from hour to hour been struck and taken aback by the plenitude of his courtesy and the exuberance of his self denial. He is the living proof of the dictum that the true test of greatness is power. The garb of "Highness" sits easily upon him and has not made him selfconscious. When at the age of 24 — he opened the doors of all State temples to all followers of the Hindu faith, the eye of the entire world from East and West was focussed upon him as a Prince who over-night had achieved a miracle. Messages of congratulation poured in upon him. But in his own eye he saw himself as one who had only done his duty. The picture of him affixing his Royal Sign Manual to this document of humane spiritual elevation will ever abide in the memory of those privileged to witness it as that of a Royal giver, whose abundant courage and assurance were only equalled by his rare and abundant modesty.



This photograph of Rajakaryapravina N. Krishnamurti, Private Secretary to H. H. the Maharaja, was taken in his study at Nagamalaya, Karamanai.

Those three qualities sum up Maharaja Chitra Tirunal. Aware of his high place which is his birthright, he does not belittle it from prudery or parade it from vanity. The core of his Religion has taught him that life and position combine in a being for conduct and duty. He is remote from fuss and bluster. Brave words and heroics do not mark him, for he is a true Kshatriya who acts when the occasion arises and says nothing more about it.

The Maharajas of Travancore, through the centuries, have illumined the pages of history by the splendour of the service they have rendered to the State and the profound simplicity of the manner in which that service has been rendered. The motto of the Royal House "ധർമ്മോസ്മൽ കുലദൈവതം", strictly interpreted, "Duty is our Household Divinity" is the very essence of the teaching of the Divine Gita, moving to action the doubting soul, in scorn of consequence. Each proud bearer of the title of Sri Padmanabha Dasa is touched and inspired by the same teaching. Only those who know can realise the significance of the obligations willingly undertaken and faithfully discharged by each successive Maharaja, as the wearer of this appellation. It is the spiritual and temporal centre of his being. It brings out the Hindu King in him at its best. It is a stern and constant monitor urging him to create and maintain that Rama-Rajya which until a little while ago was the iterated and cherished goal of Mahatma Gandhi and his clarion-call to Indian Rulers, though now, alas, in the din of power in the hand and fratricidal fury around, even his lips have ceased to sound this beautiful chant.

To Maharaja Chitra Tirunal, however, this is a living voice in the service of his heritage. Travancore to him is heaven and earth. There is in his heart a constant spring of love for its exuberant natural beauties, its combination of wood and water, its blue lagoons and palm-fringed and surfbeaten coast. The keen intelligence and the tidy simplicity of its teeming population, young and old, bring a beam of joy and pride to his bright face and his own young heart warms towards them. His love for Travancore passeth all expression and few know its burning intensity. His words are few and he does not gush. He does not wear his heart upon his sleeve and he allows himself no forum to descant upon his inmost attitudes and kindling ideals. But between him and his people there is a silver link, a silken tie which passions cannot tarnish or prejudices fray. His intimate knowledge of problems, national and international, is only surpassed by the acuteness of his judgment and the clarity of his vision and rare courage of conviction. When people meet him and moot a problem of which they are full, he opens his response on an apparently diffident and shy note, but let a few minutes pass and the diffidence leaves him for the bosom of the visitor. The young Ruler during 15 years has become an expert in the field of Government. He has not stood still and merely plunged in thought. The words of the poet describing a great King in History may be applied to him.

> "Turn him to any cause of policy,
> The Gordian knot of it he will unloose,
> Familiar as his garter: that, when he speaks,
> The mute wonder lurketh in men's ears,
> To steal his sweat and honey'd sentences;
> So that the art and practic part of life
> Must be the mistress to this theoric."

The पुण्य सञ्चय of his own Karmic past has not only placed him on the throne of Travancore and inspired his daily life with the vivifying consciousness of being Sri Padmanabha Dasa, but also given him one noteworthy blessing not bestowed in recent history on any of his predecessors. They stood alone in their lonely eminence. But, for him during the tender years of childhood and the difficult years of youth, opportunity and splendour,—the path of duty, strict and hard, clear and unflinching, embodied itself in the person of his rare mother. Maharani Setu Parvathi Bayi, in the pages of history yet to be revealed, will find her name inscribed in the roll of the great mothers and queens not of India only but of the world, who have bred great sons and dedicated them for the service of their country. If there was nothing else that she has been doing in the fulfilment of her role in the Royal family, she will still stand forth as the mother of her son - a gift beyond words. In a rare amount of happy reflection and intimate revelation - she asked - "Is there another of Prince, other things being equal, who like him is without a blemish?". The answer is not difficult nor does it involve flattery to say "No".

> "Give me that man
> That is not passion's slave, and I will wear him
> In my heart's core, aye, In my heart of heart.

Let the keen and ambitious Travancorean do likewise, for, that is his Ruler, bred by a noble mother.



കന്യാകുമാരി



പാലസ് ഡാൻസർ ശങ്കരൻകുട്ടി:—മുരളീധരവേഷത്തിൽ



ശിവപാർവ്വതി—
പാലസ് ഡാൻസർ ശങ്കരൻകുട്ടിയും സുമതിയമ്മയും



ലാസ്യകുശലയായ ശ്രീ: കുമാരി ലക്ഷ്മി



രൗദ്രഭാവം—
ശ്രീ. ഗോപിനാഥൻ



കൊട്ടാരം കഥകളിനടൻ ശ്രീ. മങ്കൊമ്പ് ശിവശങ്കരപ്പിള്ള.

ഒന്നരവർഷക്കാലമായി മദ്രാസിൽ സുപ്രസിദ്ധ നർത്തകൻ ശ്രീജിത് ഗോപിനാഥ് അവർകളുടെ പാർട്ടിയിൽചേർന്ന് പരിശീലനം നടത്തിവരുന്നു



കൊച്ചീമഹാരാജാവു തിരുമനസ്സുകൊണ്ടു്



കൊച്ചീ ഇളയരാജാവു തിരുമനസ്സുകൊണ്ടു്



കൊച്ചീമന്ത്രിസഭ:–ഇടത്തുനിന്നു വലത്തോട്ടു്: ശ്രീ. സി. ആർ. ഇയ്യുണ്ണി (റവന്യൂമന്ത്രി), ശ്രീ. പി. ഗോവിന്ദമേനോൻ (ഭക്ഷ്യവും വിദ്യാഭ്യാസവും മന്ത്രി), സർ ജാർജ്ജ്ബോഗു് (ദിവാൻ), ശ്രീ. ടി. കെ. നായർ (പൊതുജനാരോഗ്യമന്ത്രി), ശ്രീ. കെ. അയ്യപ്പൻ (പൊതുമരാമത്തുവകുപ്പുമന്ത്രി).

















ഇടത്തു മുകളിൽനിന്നു താഴോട്ട്:—മൗലാനാ അബുൽകലാംആസാദ്, വൈസ്രായി വേവൽപ്രഭു, ശ്രീ. ജയപ്രകാശനാരായൺ, മി. ലിയാക്കത്ത് ആലിഖാൻ; മുകളിൽ നടുക്കുനിന്നു താഴോട്ട്:—മഹാത്മാഗാന്ധി. പണ്ഡിത നെഹ്രു, ആസഫ്ആലി, ജഗജ്ജീവൻറാം, രാജൻബാബു, ശരത്ബോസ്, സർദാർ പട്ടേൽ തുടങ്ങിയവർ ഇടക്കാലഗവമ്മെൻറിൽ പ്രവേശിച്ചതിനെ ത്തുടർന്നെടുത്ത ചിത്രം, മി. എം. ഏ. ജിന്ന; മി. സി. എച്ച്. ബാബാ (ഇടക്കാ ലഗവമ്മെൻറംഗം.) വലത്തുമുകളിൽനിന്നു താഴോട്ട്:-ഖാൻ അബ്ദുൽഗാഫർ ഖാൻ, ഇടക്കാലഗവ: യുദ്ധകാര്യഅംഗമായ സർദാർ ബലദേവസിംഗും ലേ ബർവകുപ്പംഗമായ ജഗജ്ജീവൻറാമും ധനകാര്യമെമ്പറായ ജാൺമത്തായിയും.

























ഇടക്കാലഗവമ്മെൻറിലെ ഇന്ത്യൻപ്രസിഡൻറ് പണ്ഡിതജവഹരിലാൽനെഹ്രു

ഇടത്തു മുകളിൽനിന്നു താഴോട്ട്: — കസ്തൂർബാഗാന്ധി, സരോജിനിദേവി, രാജഗോപാലാചാരി (ഇടക്കാലഗവ: ഇൻഡസ്ത്രീസ് ആൻഡ് സപ്ലൈസ് മെമ്പർ), എം. ആർ. ജയക്കർ (കാൺസ്റ്റിറ്റ്യവൻറ് അസംബ്ളി മെമ്പർ); മുകളിൽ നടുക്കുനിന്നു താഴോട്ട്:-രാഷ്ട്രപതി ആചാര്യകൃപലാനി, പണ്ഡിതനെഹ്രു, എസ്.രാധാകൃഷ്ണൻ(കാൺസംബ്ളിമെമ്പർ); ശ്രീ. അമ്മു സ്വാമിനാഥൻ.വലത്തുമുകളിൽനിന്നുതാഴോട്ട്:-കമലാദേവിചതോപാദ്ധ്യായ, വിജയലക്ഷ്മിപണ്ഡിററ്, പട്ടാഭിസീതാരാമയ്യ, പണ്ഡിതഗോവിന്ദവല്ലഭപന്ത്.
















## ഐ. എൻ. എ. നേതാക്കന്മാർ



നേതാജി സുഭാഷ് ചന്ദ്രബോസ്. വലത്തുമൂലകളിൽനിന്നു-താഴോട്ട്:- ക്യാപ്റ്റൻ ഷാനവാസ്, ക്യാപ്റ്റൻ ബുറാൻദ്ദീൻ, കേണൽ ജഗന്നാഥഭോൺസ്‌ലെ. ക്യാപ്റ്റൻ സെഗാൾ, ലെഫ്: ഡില്ലൻ എന്നിവർ ബോസിന്റെ ചിത്രത്തിനു താഴെ.





# ഇരുമ്പിൻെറ നൈരാശ്യം*

ഉള്ളൂർ

പോരുമീഞെളിച്ചിലെൻ പൊന്നുടപ്പിറപ്പേ! നീ-
യാരു, ഞാനാരെന്നൊന്നു ശാന്തമായ്ച്ചിന്തിക്കുമോ?

സങ്കടം പരക്കാക്കുമേകാതെ നീണാൾനമ്മൾ
തങ്കമേ! പുലന്നിലേ പാരിതിൽപ്പണ്ടേക്കാലം?

നമ്മളുന്നദൃശ്യരായേവർക്കും, വിശാലമാ-
മമ്മതൻമടിത്തട്ടിലാനന്ദിച്ചുറങ്ങീലേ?

അത്തവ്വിലെത്തിക്കുറേക്കൂട്ടായ്മക്കവെച്ചക്കാർ
സത്വരം നമ്മെക്കൊണ്ടു മണ്ടിനാർ മൂകൾപ്പാട്ടിൽ.

സ്വോപയോഗാർത്ഥം നമ്മെ സംസ്കരിച്ചെടുത്തപ്പോൾ
ഹാ! പരം നീ മഞ്ഞയായ്; ഞാൻ വെറും കറുപ്പുമായ്.

വണ്ണത്തിൻവ്യത്യാസംകണ്ടാഹ്ളാദമാന്നാർ; നമ്മെ-
ബ്ഭിന്നിപ്പിച്ചുമർത്ത്യവാനാവഴിക്കല്ലീപറവൂ?

എന്നെത്തൽസൗകര്യങ്ങളാദ്യമായ് വർദ്ധിപ്പിക്കാൻ
സന്നദ്ധനാക്കി; ഞാനുമായതിൽക്കൃതാർത്ഥനായ്.

ദീനർതൻബുഭുക്ഷയെശ്ശീഘ്രമായ്ശമിപ്പിക്കാൻ,
കാനനം നാടാക്കുവാൻ; കെട്ടിടം ചമയ്ക്കുവാൻ;-

എത്രയോതരത്തിൽ ഞാനീമട്ടിൽപ്പണിപ്പെട്ടു
മർത്ത്യർക്കു നൽകീടിനേൻ സൌഖ്യവും സുഭിക്ഷവും.

യാതൊന്നും പ്രയോജനം കാണായ്കമൂലംനിന്നെ-
യാദരിക്കുവാനാശയന്നവർക്കുണ്ടായീല. ൧൦

പിന്നെയാണൊരേടത്തു മേനിയും മിനുക്കിയെൻ-
പൊന്നേ! നീ മേവും കാഴ്ച കണ്ടതപ്പൊന്നബ്ഭോഷർ.

പ്രീതിപൂണ്ടെടുത്തുടൻ നിന്നെത്തദ്വധുക്കൾതൻ-
കാതിലും കഴുത്തിലും കയ്യിലും ഘടിപ്പിച്ചാർ.

എങ്ങുമേ സമൃദ്ധമായ് വ്യാപിക്കുംകാർകൊണ്ടൽ ഞാ-
നിങ്ങങ്ങൊരൽപംമാത്രം ദൃശ്യയാം വിദ്യുത്തു നീ.

ആകമാനവും നിന്നെക്കയ്യടക്കുവാൻ വെമ്പി
മോഹത്താൽ സാമ്രാജ്യങ്ങൾ; മത്സരം വിജൃംഭിച്ചു;

കാട്ടുതീക്കൊപ്പം ദ്വേഷം മൈത്രിയെദ്ദഹിപ്പിച്ചു;
ജ്യേഷ്ഠനും കനിഷ്ഠനും സുന്ദോപസുന്ദന്മാരായ് ൨൦

ആയിരം സ്വരൂപത്തിൽ വാർത്തുതേച്ചെടുത്തെന്നെ-
യായുധീകരിച്ചുകൊണ്ടന്യോന്യമങ്കംവെട്ടി.



ഞാനെന്തുചെയ്യും, ദീനൻ? എൻജന്മംതുലയ്ക്കുന്നു
മാനുഷക്രവ്യാദർതൻ പങ്കത്തിൽപ്പങ്കാളിയായ്.

കോശമാമന്തഃപുരം തന്നിൽനീമേളിക്കുന്നു
ഘോഷാസ്ത്രീക്കൊപ്പം, ഹന്ത ബന്ദിയായ്പ്രഭാകീടം.

പാകത്തിൽ നിന്നെക്കാത്തുനിൽക്കുന്നു വെളിക്കുഞാൻ;
ലോഹമില്ലാഞ്ഞാലാക്കുസുസ്ഥിരം കാത്തസ്വരം?

ക്രൂരിരുട്ടാകുന്ന ഞാൻ വേലചെയ്യുന്നു; ചിത്രം.
സൂരബിംബമാംനീയും സ്വാപത്തിൽ സുഖിക്കുന്നു. ൩൦

ഏതിലൊന്നോർക്കുതോഴി നാം രണ്ടുപേരും ചേർന്നീ-
മർത്ത്യർതൻമാറാളാസ്യമെത്രനാൾചുമക്കണം?

കൊല്ലുന്നു കൊല്ലുന്നു ഞാൻ നന്ധനാ, യെന്നെക്കൊണ്ടു
കൊല്ലിച്ചു കൊല്ലിച്ചു നീ മൂഢയായ്രസിക്കുന്നു.

കഠിനീഭവിച്ചതാമെൻകരൾത്തട്ടിൽപോലും
കദനം നിറച്ചീടുമീദൃശ്യം സുദുസ്സഹം.

ഇമ്മഹാപാപംപോരും; ദൈവത്തിൻകരംവീണ്ടും
നമ്മളെബ്ഭൂഗർഭത്തിലാഴ്ത്തുവാൻ പ്രാർത്ഥിക്കനാം.

എത്രമേൽക്കാമ്യം നമുക്കാശ്ശൂശാനാന്തർവാസ-
മിത്തരം വ്യാപാരത്താൽ ജീവിക്കുന്നതെക്കാളും. ൪൦

* പകർപ്പവകാശം കവിക്ക്.

# *ARCHAEOLOGY
## PART II

—By Sri. T. K. Krishna Menon—



I spoke to you till now about the scope of Archaeology, and the contribution which excavations of ancient sites have made to it. It shall be my present purpose to briefly dwell on a few of the other tributary sources that have gone to enrich archaeology and to make it a real handmaid to history

Certain epochs mark the progress of man from his rude days to the periods of civilised life.

First we find him in a savage stage. He had then to hunt his own food and, like an animal, subsist on his prey. He had no fixed abode, but drifted from place to place where game was available. For shelter from storm and rain, he had to resort to caves and recesses made by nature. He lived and moved as an isolated being; and co-operation, when it came at a later stage, was for mutual benefit alone, and that in war and chase only. His weapons and implements were made of stone or bone, materials that were available at hand. Time was of no moment to him; so he made his crude axe or knife, or fashioned his lance or spear with an expenditure of time and labour inconceivable in these days of hurry and worry. It is idle to speculate on the length of this stage.



Next we find him in the pastoral stage, with his flocks and herds and domesticated animals. No settled life he had, as changing seasons necessitated a life of travel to fresh fields and pastures new. He had yet time to enjoy and leisure to think. That is how shepherds are credited with pastoral songs and the lore of the early stages of astronomy.

Then we come to the agricultural stage. Man is then seen as a tiller of the soil Home he has, and fields to raise crops and grounds for his cattle to graze. Elements of social life and the right to own property are also in evidence. The rigorous need to clothe, to build houses, even to clear forests and drain swamps for space to expand, force him to uplift himself and maintain a certain decent level in his status.

These stages are not exclusive. They can never be, as the advance of mankind is gradual, and each stage slowly improves upon itself and imperceptably merges into the next higher one.

In the caves you meet with drawings of animals, wild and domestic. Even their movements are expressed with considerable skill which unmistakeably predicate some amount of intellectual capacity. Unhewn pillars of stones are seen put up by cavemen of the stone age, perhaps to record a victory in a fued or a hunt, or as a landmark. To the same period belong the dolmen, the cairn and sepulchural cell of unhewn stone. Even the beginnings of picture-writing will not be a rare or chance discovery. The varied articles we meet with in cells such as vases and weapons, form invaluable materials for the elucidation of ancient history. An investigation of these dolmens will further disclose remarkable traces of national affinities unsuspected by any one before.

It is in these three stages that folklore has its origin and development. Folklore might be defined as "the science which studies the expression, in popular beliefs, institutions, practices, oral literature, and arts and pastimes, of the mental and spiritual life of the folk, in every stage of barbarism and culture." The natural people have supplied us with the stuff of poetry, law and ritual; and genius has turned "customs of the folk into codes, nursery tales into romance, myth into science, ballad into epic, magic mummery into gorgeous ritual." Folklore, it has been said, is at the base of all sciences, and so can throw light on the beginnings of everyone of them. We have no idea as to the number of subjects covered by this small, innocent-looking Anglo-Saxon word. If you will bear with me for a short while, I shall just enumerate a few of them; folk-tales; legends and traditions; folksongs and ballads; social and religious ceremonies; customs connected with events that mark pregnancy to death; customs connected with festivals and the worship of deities; omens; superstitious beliefs; witchcraft and sorcery; folk medicine, charms, amulets and nostrums; oaths, curses and imprecations; ordeals; games and pastimes; riddles, proverbs and proverbial sayings; lullabies, nursery rhymes and jingles; names of persons and places; tattooing; totemism. The list is not mine; it is provisionally made by the English Folklore Society to chalk out a programme of work in the enterprise of recording what remains of 'the heritage of our folk from the past and what is being created by them for the future.' The list, let me remind you, is not exhaustive. One will be simply amazed at this tangle of topics, on each one of which books have been written by research scholars.

Generally, these are classified under three main divisions; beliefs and customs; narratives and sayings: and art. It is not my idea to make you stay over any one of these. I am sure others who will surely come after me who will dwell on every one of them, and also outline cheap practical schemes to make enquiries and collect materials of our folklore that is fast vanishing before the decaying touch of time and the furious march of modern civilization.

I am tempted to tarry behind for a short time to say a word or two of recognition at least to our tales and songs, to pray to our President for a helping hand to save them from ruin, and then to take leave of our old familier friends. It will be ungenerous not to do so. For, have they not cheered many of us in our early days and tried to relieve us of the worry of adult years?

In the dawns of different tribes, the toilers in the forests and the tillers of the fields relieved the burdens of each days's labour by a twilight spell of tales, of songs and dances. Rev. Baring Gould has classified folktales into seventy types. Our *Jatakas* and *Panchatantra* contain dignified versions of our folktales. Homer has woven many into the fabric of his immortal poems. The Arabs have them in their "Thousand and one Nights."

In the early stages of folksong, singing and dancing invariably went hand in hand. From the point of view of art as well as physical culture, and in that they enhance the joy of life, these traditional dances have a value all their own. In a primitive rural village, under the canopy of heaven, and with the soft, cool air wafting on you from the smiling greens around, these songs and dances have their best environment.

Folksongs pervade all walks of life. They are associated with religious rites, social ceremonies and all festivities of joy and glee. All classes, men and women, young and old, all alike, have songs of various tones and tunes." It is high time we make an exhaustive collection of our folksongs. For, they alone create a constant stream of inspiration essential for "the rejuvenation of a nation's creative genius, for the resuscitation of its national culture and for its spiritual development." Let us stand firm by our folksongs. "Their very existence under adverse conditions for such a length of time reveals a power of sheer endurance," and the hold they have on the national mind. A loving touch will again engender nimble life in them and an access of growth and a glorious efflorescence. "Will no one ere it is too late Ere fades the last memorial gleam Recall for us our earlier state?" I hope in all sincerity that my fervent appeal for help to the President, in which I trust all of you will warmly join with me, will not have been made in vain.

If my enthusiasm for the subject have carried me far afield, I can only beg your pardon, and try to return to the other topics that await your kind attention.

I just hinted that many folksongs are devotional and have a spiritual outlook about them. That fact naturally takes me on to places of worship, round which I believe it will be possible for us to assemble our other subjects. For temples were the repositories of fine arts, fountains of learning.

There is a theory that temples were originally reared over the burial-grounds of some great ancestors or national heroes. Into that controversy I shall not enter. I shall at present treat them only as sacred edifices destined to the worship of some divinity. All nations have raised them, and the piety that did so was responsible for the progress of architecture, of sculpture, painting and a number of other arts, and, in general, for the growth of culture itself.

The evolution or a place of worship from its rude beginnings to its magnificent development is a subject of absorbing interest, especially as, along with it, we also see the growth of architecture, sculpture, painting and many of the allied arts.

The architecture of a people is an important part of their history. It is a visible expression, and enduring form of their public life, an index of their culture and social progress. The materials and the implements used, the way they are worked up, the final form the structure takes, all these furnish evidence of the stage in which that nation has reached in its march of civilisation. The same remark holds good with sculpture and painting Sculpture before it reached the perfect style has had to pass through the archaic style of rude, hard, rigidity, and next the period when more regard to proportion and beauty was paid. Paintings were done on wood, clay, stone, parchment and canvas. The variety of subjects, fineness of materials, beauty of forms, the finish, all these indicate the place the artists reached in the march of national progress.

The perfection of the mortar of the ancients has passed into a proverb. So too the paint used for the murals. There is a place called Kottamukku, near Cranganore, which one has to pass on one's journey from Ernakulam to Karuppatann by boat. There is a remnant of a wall, part of a bastion, perhaps, there, which has faced the force of

* A paper read before the inaugural meeting of the Cochin Archaeological Society. Sir George Boag presided over it. The first part was published in the R. V. Research Institute Bulletin.

hundreds of floods. The stones, — and what stones! as hard as iron-- are being worn off by the rush of waters, while the mortar stands out like steel blades, fit for a fight with time itself. I cut my finger once for not approaching these with due respect.

The murals on the walls of the three main inner shrines in the Vatakkunnatham temple weathered the wind and rain of centuries, and withstood the smoke and oil of the lamps until they were desecrated by a douche of paint from a modern hand. That a few still remain is entirely due to the artistic sense of the late Mr. Cotton, a British Resident of our State. I felt immeasurably sad when I went there to inspect and to report, as directed by our government, on this wanton outrage on those paintings, sacred to all in more sense than one. There are other paintings as well which require to be preserved with due care and, may I say, reverence.

Another branch of Archaeology to which early attention has to be paid is Palaeography. No serious, systematic attempt has yet been made in this State to collect copies of inscriptions, much less to edit them.

Inscriptions form the real archives of ancient nations. They are contemporaneous witnesses of men and things, bits of whose history they transmit to posterity. "Their public exhibition during centuries to the eyes of people who might find an interest in contradicting them, give them a character of truth and a general sanction which the narratives of historians, who may have opposing interests in the same fact, do not always inspire."

All solid materials known to the ancients were used in tracing inscriptions. In a general way, inscriptions can be classified as religious, historical, scientific and funeral From them, we can gather data regarding "the chronology, the geography, religious systems, administration, literature, state of individuals, affiliation of families, customs, manners and even the prejudices of ancient societies."

We should lose no time whatever to collect all available inscriptions and to edit them in a decent fashion. The late Mr. Gopinath Rao has set an example which we can with profit follow. He was a genius in his line, and did remarkable work over the inscriptions in Travancore. My ambition tempts me further and makes me say that each important inscription should be edited in the manner that was done by Mr. Goda Varma with the copper-plate grant of Bhaskara RaviVarma to IraviKottan. That work I would class as a masterpiece.

The temple chronicles, grandhavaries preserved in certain ancient families, old records of the Central Records Office, will yield substantial information about the ancient history of Cochin. In fact, "archaeology and archives are the twin pillars on which the foundation of scientific history must rest" Works like *Unniyalicharitham*, ballads, *Unnineelisandesam* and other old *sandesams* that make references to Cochin, *prabandhams*, in fact every relevant ancient work, in prose or poetry, we should study from the standpoint of a historian. Why even Puranas will not fail to help us in our quest.

The Vedic Aryans speak of Dasyus, Dasas and Panis. The Panis of the Rig Veda has been identified by some Vedic scholars with Nagas, remarking *pani* as the tadbhava *phani*, that with a hood, cobra; while a few others think it as derived from *pani*; water, and as referring to a seafaring race. A sea-going people will be adventurous in thought and action. That is why the mariners of Malabar were resourceful and ploughed through rough unchartered seas to distant lands. Pliny called them 'the pirates of Malabar', not realising that they too like the Romans of his day, were about their trade and conquest.

Who were the Nagas? They were a wonderful set of people. In the early dawn of history, we find them scattered all over the habitable globe. In China and Japan, in the isles of Ceylon and Java, and in the Khimer art of Cambodia, the Naga influence is distinctly felt. In Chaldea, the serpent was the symbol of the race. The fire-spitting serpent adorns the crown of the Egyptian Pharoahs as a symbol of royalty.

The Nagas with their token as serpent spread throughout India from Takshasila to Assam on one side and to South India and Ceylon on the other. In South India, Malabar was the headquarters of the Nagas. It is still the part where Naga worship prevails on the large extent. The Naga worship looks like an organised cult among the Nayars. Some even think that the top-knot of a Nayar, now perhaps rarely seen, is symbolical of the serpent's hood.

They were martial, matriarchal and inclined to sea-faring.

The late Kunhikuttan Tampuran identifies Nayars, in his work on Keralam, with Nagas.

One thing we know that the Nayars too were martial, matriarchial and of a sea-faring disposition. In Muziris they had one of the finest seaports which Pliny described as the *primum emporian Indiae* The Egyptians, the Phoenicians, the Greeks and the Romans came to this port for commercial purposes. The Jews, the Muslims and the Christians claim it as their first settlement. That shows the tolerance of the rulers.

Cochin had a glorious, romantic past. Let us all gather materials for a reliable history of ancient Kerala. All malayalis, to use the words of Dr. Sen's presidential address at the recent Indian History Congress, "irrespective of their caste and creed, race and religion, party and politics, must unite in a common effect to re-construct that past on which the present is based and the future must be founded. To this supreme task the youth must bring his energy, the old his experience, the rich his wealth, the learned his knowledge, and every one his devotion."

# സ്വാതന്ത്ര്യം*

**ശ്രീ: പുത്തേഴത്തു രാമമേനോൻ**



മഹതികളേ, മഹാന്മാരേ! ഞാൻ ആദ്യംതന്നെ ഒരു സംഗതി സ്പഷ്ടമാക്കിയേക്കാം. എനിക്കു പതിവുപോലെ വിഡ്ഢിത്തംപറഞ്ഞു നേരംകളയാൻ ഇന്നുരാത്രി സൗകര്യമില്ല. നമുക്കു്, അതുകൊണ്ടു, ഉടനേതന്നെ കാര്യത്തിൽ പ്രവേശിക്കാം. പൂർണ്ണസ്വാതന്ത്ര്യമുള്ള മനുഷ്യൻ ആരാണു്? ഇഷ്ടപ്പെടുന്നതു്, ഇഷ്ടംപോലെ, ഇഷ്ടമുള്ളപ്പോൾ, ഇഷ്ടമുള്ളേടത്തുവെച്ചു ചെയ്യുന്നതിനു സ്വാതന്ത്ര്യമുള്ളവൻ. കൊള്ളാം. എന്നാൽ, അപ്രകാരമുള്ള ആരെങ്കിലും ഉണ്ടോ ഉണ്ടായിട്ടുണ്ടോ? ഉണ്ടാകുമോ? നാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും നമ്മുടെ ആയുഷ്കാലത്തിൽ മൂന്നിൽ ഒരുഭാഗം ഉറങ്ങിക്കഴിക്കണം; നമുക്കു നമ്മുടെ ഉടുപ്പുകൾ അലക്കണം, ഉണക്കണം, മാററണം; രണ്ടുമണിക്കൂറെങ്കിലും തീററിയും കുടിയുമായി (ഭക്ഷണത്തിന്നായി) ചിലവഴിക്കണം; അത്രയുംസമയം ദിവസംതോറും ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേക്കു (ഒരു മുറിയിൽനിന്നു മറെറാരു മുറിയിലായാലുംമതി) ഉള്ള യാത്രകൾക്കു ചിലവാക്കണം; ഇതൊന്നും 'മനസ്സില്ലാ', 'ഒക്കത്തില്ലാ' എന്നുപറഞ്ഞു് ഉപേക്ഷിക്കാവുന്ന പ്രവൃത്തികളല്ല. ഒരു ദിവസത്തിൽ പകുതിഭാഗവും നാമെല്ലാം കേവലം അടിമകളാണു്; നാം സഹസ്രംവേലക്കാരാൽ പരിവൃതന്മാരായ ചക്രവർത്തിമാരായാലും വേണ്ടില്ലാ, കൂലിവേലകൊണ്ടു് ഉപജീവിക്കുന്ന സാധുക്കളായാലും വേണ്ടില്ലാ, ഈ അടിമത്വം നമ്മുടെ കൂടപ്പിറപ്പാണു്. സ്ത്രീകളുടെ കാര്യത്തിൽ ഇത്രമാത്രവും പോരാ, ലോകം നിലനിന്നുപോകുന്നതിനു് അത്യന്താപേക്ഷിതമായ, പ്രസവക്ലേശങ്ങൾ സഹിക്കാതെ സ്ത്രീജനങ്ങൾക്കും സാധ്യമല്ലാ—അവർ സാധാരണസ്ത്രീകളാണെങ്കിൽ!

ഈവക പ്രവൃത്തികൾ ഒന്നും ഉപേക്ഷിക്കപ്പെടാവുന്നവയല്ല. എന്നാൽ, ആ പ്രവൃത്തികൾ വേറെ അനേകം പ്രവൃത്തികളോടു അനിവാര്യമായി കൂടിച്ചേർന്നിട്ടുള്ളവയുമാണു്. നമുക്കു ഭക്ഷിക്കണം; അതിന്നു ഭക്ഷണസാധനങ്ങൾ സംഭരിക്കണം. നമുക്കു് ഉറങ്ങണം; അതിന്നു് ഒരു സ്ഥലവും ചില സാധനസാമഗ്രികളും വേണം; നമുക്കു നഗ്നത മറയ്ക്കണം; അതിന്നു വസ്ത്രങ്ങൾ സമ്പാദിക്കണം. പക്ഷേ, വീടും വസ്ത്രവും ഭക്ഷണസാധനങ്ങളും മനുഷ്യപ്രയത്നംകൊണ്ടു നിർമ്മിക്കപ്പെടാവുന്നവയാണു്. എന്നാൽ അവയെല്ലാം സമ്പാദിക്കപ്പെട്ടുകഴിഞ്ഞാൽ അവയെ വല്ല തസ്കരന്മാരും 'തിരടി' എന്നുവരാം. അതിൽ നാം കയക്കും—എന്നാൽ നമുക്കു തേൻവേണം; അതു നാം ഈച്ചകളെക്കൊണ്ടു സംഭരിപ്പിക്കുകയും ഒടുവിൽ അതു് അവയോടു കവർച്ചചെയ്കയുംചെയ്യുന്നു. നിങ്ങളുടെ ഗതാഗതത്തിനു സ്വന്തം കാലുകളെ ഉപയോഗിക്കുന്നതിനു തയ്യാറില്ലെങ്കിൽ നിങ്ങളെ വല്ല കഴുതയോ, അടിമയോ വഹിച്ചുകൊണ്ടുപോകും. നിങ്ങൾക്കു നിങ്ങളുടെ കഴുതയോടോ കുതിരയോടെ, പെരുമാറുന്നതുപോലെ നിങ്ങൾ തേനീച്ചകളോടു ഇടപെടുന്നതുപോലെ നിങ്ങൾ ഭാര്യമാരോടും, കുട്ടികളോടും തരംപോലെ മററു മനുഷ്യരോടും പെരുമാറുന്നതിനു മടിക്കയില്ല; അവരുടെ മീതേ നിങ്ങൾക്കു് ഒരു ശക്തി ഉണ്ടായിരിക്കണം എന്നുമാത്രം; വശീകരിച്ചും, ഭയപ്പെടുത്തിയും, മതധർമ്മങ്ങളേയും മററും സഹായത്തിന്നും വിളിച്ചും നിങ്ങൾ ആ കയ്യേററം എങ്ങിനെയെങ്കിലും സാധിക്കുന്നു!

അതുകൊണ്ടു, സൂക്ഷിച്ചുകൊള്ളൂ! നിങ്ങളിൽ ഏതെങ്കിലും ഒരു വ്യക്തിക്കോ, വർഗ്ഗത്തിന്നോ, ജനവിഭാഗത്തിന്നോ നിങ്ങളുടെമേൽ അധികാരാവകാശം അനുവദിച്ചുകൊടുത്താൽ അവർ അതൊക്കെ നിങ്ങളുടെ തലയ്ക്കുതന്നെ വെച്ചുകെട്ടുവാൻ സാധിക്കാവുന്ന പ്രകൃതിസിദ്ധമായ ഒരു സംഗതിയാക്കിത്തീർക്കും. അപ്പോൾ നിങ്ങൾക്കു് ഒരു ദിവസം പതിന്നാലുമണിക്കൂറുവീതം പ്രവൃത്തിഎടുത്താലും ആവശ്യത്തിന്നു മതിയാവാതെ വരും. അങ്ങിനെയല്ലായിരുന്നു എങ്കിൽ—നിങ്ങൾക്കു നിങ്ങളും നിങ്ങളുടെ കുടുംബവും മാത്രമേ ഉണ്ടായിരുന്നുള്ളു എങ്കിൽ,—അതിനു പകുതിയോ അതിലും കുറച്ചോ സമയംകൊണ്ടു നിർവ്വഹിക്കപ്പെടാമായിരുന്ന സ്ഥലത്തു നിങ്ങൾ അത്രഅധികം പ്രയത്നപ്പെടേണ്ടതായി വരും. മനസ്സാക്ഷിയുള്ള ഏതു ഗവർമ്മെൻറും നിങ്ങളെക്കൊണ്ടു മററുള്ളവർക്കു വേണ്ടി വേല എടുപ്പിക്കുക എന്നുള്ള ഈ പരിതാപസ്ഥിതിക്കു നിവൃത്തി ഉണ്ടാക്കേണ്ടതാണു്. എന്നാൽ, നിർഭാഗ്യവശാൽ, മിക്ക ഗവർമ്മെൻറുകളുടേയും യഥാർത്ഥഉദ്ദേശം നേരെ മറിച്ചാകുന്നു. അവർ നിങ്ങളുടെ ഈ അടിമത്വത്തെ നീതീകരിക്കുകയും, നിർബ്ബന്ധിതമാക്കുകയും, അതിലും വിശേഷിച്ചു്, അതിനെ സ്വാതന്ത്ര്യമെന്നു നിർവ്വചിക്കുകയും ചെയ്യുന്നു. ഒന്നു മാത്രം അവർ ചെയ്യുന്നുണ്ടു്; ആ അടിമത്വത്തിൻെറ അഴിമതികളെ ക്രമപ്പെടുത്തുകയും, നിങ്ങളുടെ യജമാനന്മാരുടെ അത്യാർത്തിയ്ക്കു ചില അതിർത്തികൾ കൽപിക്കുകയും ചെയ്യുന്നുണ്ടു്. അടിമകളെ പശുമൃഗാദികളെപ്പോലെ കൈമാററം ചെയ്തിരുന്നവർ, ആ സമ്പ്രദായത്തേക്കാൾ ആദായകരമാണു സ്വതന്ത്രകൂലിക്കാരുടെ ആവിർഭാവമെന്നു കണ്ടപ്പോൾ അവർ അത്തരം അടിമത്വത്തെ നിർത്തലാക്കുകയും കൂലിക്കാരുടെ—യഥേഷ്ടം യജമാനന്മാരെ സ്വീകരിക്കാനുള്ള സ്വാതന്ത്ര്യത്തോടുകൂടിയ കൂലിക്കാരുടെ—അടിമത്വത്തെ വിപുലപ്പെടുത്തുകയും ന്യായീകരിക്കുകയും ചെയ്തു. ഇതിനെയാണു സ്വാതന്ത്ര്യത്തിൻെറ ഘോഷപൂർവ്വമായ പുരോഗമനമായി പ്രഖ്യാപിക്കുന്നതു്. എന്നാൽ, നിങ്ങൾക്കു് അതു പെരുവഴിയിലേക്കുള്ള ഒരു പ്രവേശം മാത്രമാകുന്നു. നിങ്ങൾ കലശലായി ആവലാതിപ്പെട്ടാൽ അവർ പറയും, "ഭാവിയിൽ രാജ്യഭരണം മുഴുവനും നിങ്ങൾക്കുള്ളതാകുന്നു" എന്നു്. ഈ വാഗ്ദാനത്തെ പുലർത്തുന്നതിനു് അവർ നിങ്ങൾക്കു 'വോട്ടവകാശം' നൽകുന്നു; അയ്യഞ്ചുകൊല്ലം കൂടുമ്പോഴോമറേറാ, ഒരു തിരഞ്ഞെടുപ്പുലഹളയിൽ നിങ്ങളെക്കൊണ്ടും വോട്ടുചെയ്യിപ്പിക്കുന്നു. രണ്ടു ധനാഢ്യന്മാർ സ്ഥാനാർത്ഥികളായി നിൽക്കുകയും അവരിൽ ആരെയെങ്കിലും തിരഞ്ഞെടുത്തു നിങ്ങൾക്കു മറേറവൻെറ പേരിലുള്ള അതൃപ്തി പ്രദർശിപ്പിക്കുന്നതിനു അവസരം നൽകുകയും പരാജിതൻെറ പരിഭവത്തിനു നിങ്ങളെ പാത്രവാന്മാരാക്കുകയും ചെയ്യുന്നു. അതിൽ നിങ്ങൾക്കു് ഒരു സ്വാതന്ത്ര്യവുമില്ല. ആക്കു വോട്ടുകൊടുത്താലും നിങ്ങളുടെ പ്രവൃത്തിസ്സമയത്തിനു ഒരു മിനിട്ടിൻെറപോലും നീക്കുപോക്കു സംഭവിക്കുന്നില്ല. നിങ്ങൾ ഒരു സ്വതന്ത്രരാഷ്ട്രത്തിലെ സ്വാതന്ത്ര്യവ്യക്തികളാണെന്നു് അവർ നിങ്ങളെ ഉൽബോധിപ്പിക്കുന്നു. സാധുക്കളായ നിങ്ങൾ ആ വാക്കുകളിൽ ഭ്രമിക്കയും അവരെ വിശ്വസിക്കുകയും ചെയ്യുന്നു. അതാണു് ഏററവും ദയനീയമായ അവസ്ഥ.

ഒരു സംഗതികൂടി പറയാം, മനുഷ്യനു പ്രകൃതിയിലുള്ള അടിമത്വത്തെ മനുഷ്യനു മനുഷ്യനോടുള്ള അടിമത്വത്തിൽ നിന്നു വ്യത്യാസപ്പെടുത്തുന്നതായിട്ടു പ്രകൃതി അതിൻെറ അടിമകളോടു എത്രയും ദയയുള്ളവളാകുന്നു. അവൾ നിങ്ങളെ ഭക്ഷണം കഴിക്കുവാനും മററും നിർബന്ധിക്കുന്നു എങ്കിലും, അങ്ങിനെ ഭക്ഷണം കഴിച്ചുകഴിഞ്ഞാൽ അവൾ നിങ്ങൾക്കു് എന്തെന്നില്ലാത്ത ആരോഗ്യത്തേയും ശക്തിയേയും സ്വയം പ്രദാനംചെയ്തു നിങ്ങളെ സന്തോഷഭരിതരാക്കുന്നു. എന്നു മാത്രമല്ലാ, തിന്നാനും കുടിക്കാനുമുള്ള ആഗ്രഹത്തെത്തന്നെയും വൎദ്ധിപ്പിച്ചു ചിലപ്പോൾ നിങ്ങൾ ഇതിൽ പിണിക്കളും കുടിയന്മാരുമാക്കിത്തീർക്കുന്നു. നിങ്ങൾ പ്രകൃതി നിർദ്ദേശിക്കുംപ്രകാരം ഉറങ്ങുവാൻ മനസ്സില്ലാത്തവരാണെങ്കിൽ, ഉറങ്ങുകയേ വേണ്ട; പക്ഷേ, അതിൻെറ ഫലം അനാരോഗ്യം മാത്രമല്ല, അചിരേണ തനി ഭ്രാന്തുതന്നെയായിരിക്കും. എന്നാൽ, ഉറക്കത്തിൻെറ വശീകരണത്വം നിങ്ങളെ പ്രഭാതത്തിൽകൂടി കിടക്കയിൽ നിന്നു് എഴുനേൽക്കുവാൻ വിമുഖന്മാരാക്കത്തക്കവണ്ണം അത്ര സുന്ദരവും സുദൃഢവും ആകുന്നു. കുടുംബജീവിതത്തിലെ ഹൃദയാവർജ്ജകങ്ങളായ സുഖാനുഭവങ്ങൾ വിവാഹിതരായി പുതിയ പുതിയ കുടുംബങ്ങളെ സൃഷ്ടിക്കുന്നതിനു പ്രകൃതി നിങ്ങളെ ഉൽസുകരാക്കിത്തീർക്കുന്നു. അതിലാണു നിങ്ങളുടെ മനോരഥങ്ങളുടെ പരിപൂർണ്ണത, ഫലാനുഭവം എന്നു നിങ്ങളെ ധരിപ്പിക്കുന്നു. അതുകൊണ്ടു സ്വാഭാവികങ്ങളും പ്രകൃത്യാനുസാരങ്ങളുമായ ആ അടിമത്വത്തെ നാം അടിമത്വമായിട്ടല്ലാ അനുഗ്രഹമായിട്ടാണു് അംഗീകരിക്കുന്നതു്. നാം അതിനെക്കുറിച്ചു വികാരോദ്ദീപകങ്ങളായ ഗാനപരമ്പരകളെ നിർമ്മിക്കുകയും പാട്ടുകൾപാടിസന്തുഷ്ടിയടയുകയും ചെയ്യുന്നു.

മനുഷ്യനു മനുഷ്യനോടുള്ള അടിമത്വം ഇതിന്നു തീരെ വിപരീതമാകുന്നു. അതു ശരീരത്തിന്നു മാത്രമല്ല, ആത്മാവിന്നുകൂടി നാശഹേതുകമാകുന്നു. നമ്മുടെ മഹാകവികളാരും അതിനെക്കുറിച്ചു പാട്ടുകൾ ഒന്നും പാടീട്ടില്ല. അവർ പറഞ്ഞിട്ടുള്ളതു്, ഒരാളും മറെറാരാളുടെ യജമാനൻ ആകത്തക്കവിധം യോഗ്യനല്ലാ എന്നാണു്. പിടിച്ചു നിർത്താത്തപക്ഷം, നിയമശൃംഖലകളെക്കൊണ്ടു കെട്ടിയിടാത്തപക്ഷം, മനുഷ്യൻെറ ക്രൂരമായ തന്നിഷ്ടം അതിർത്തികാണാതെ വർദ്ധിച്ചുകൊണ്ടിരിക്കുമെന്നാണു "മാർക്സ്" എന്ന മഹാൻെറ അഭിപ്രായം. അതു് അവസാനമില്ലാത്ത ഒരു സമരത്തിനു വർഗ്ഗീയസമരത്തിനു തൊഴിലാളിമുതലാളിയുദ്ധത്തിനു—കളംവരച്ചുകൊണ്ടിരിക്കുന്നു എന്നു നിങ്ങൾക്കുതന്നെ സ്പഷ്ടമായി കാണാവുന്നതാണു്. ഈ അടിമത്തം നശിപ്പിച്ചാലല്ലാതെ ശാശ്വതമായ സമാധാനം കൈവരുന്നതല്ല; എല്ലാവരും അവരവരുടെ ഓഹരിക്കുള്ള പ്രവൃത്തികൾ ബുദ്ധികൊണ്ടും ശരീരംകൊണ്ടും ചെയ്യുന്നതിനു നിർബന്ധിതരാവണം. ഒരുത്തനു ചെയ്യാവുന്നതും ഓരോരുത്തരും ചെയ്യേണ്ടതും അന്യന്മാരെക്കൊണ്ടു ചെയ്യിപ്പിക്കാതിരിക്കണം.

യജമാനവർഗ്ഗം, അവരുടെ പാർലിമെൻറുകൾ, പത്രങ്ങൾ, പാഠശാലകൾ എന്നുതുടങ്ങിയ ഉപാധികൾ മൂലമായി നമ്മുടെ ഈ അടിമത്വത്തെ നമ്മിൽനിന്നു മറച്ചുനിർത്തുവാൻ പരിശ്രമിക്കുന്നു. കുട്ടിക്കാലംമുതൽക്കേ നമ്മെ അവർ പഠിപ്പിക്കുന്നു, "നമ്മുടെ രാജ്യം ഒരു സ്വതന്ത്രരാജ്യമാണു്, ആ സ്വാതന്ത്ര്യം പ്രയത്നിച്ചു സമ്പാദിച്ചതാണു്" എന്നു്; "ജോൺരാജാവിനെക്കൊണ്ടു മാഗ്നാകാർട്ടയിൽ ഒപ്പുവെപ്പിച്ചിട്ടും, സ്പെയിൻകാരുടെ കപ്പൽപടയെ തോൽപിച്ചിട്ടും, ചാറൽസ്‌രാജാവിൻെറ കഴുത്തുവെട്ടീട്ടും, വില്യംരാജാവിനെക്കൊണ്ടു ബിൽ ഓഫ് റൈററ്സ് സമ്മതിപ്പിച്ചിട്ടും, അമേരിക്കരുടെ സ്വാതന്ത്ര്യപ്രഖ്യാപനം സ്വീകരിച്ചിട്ടും വാട്ടർലൂ ട്റാഫൾഗാർ യുദ്ധങ്ങൾ ജയിച്ചിട്ടും, ജർമ്മനി; അസ്ത്രീയ മുത

* ലോകപ്രസിദ്ധനായ ജോർജ്ജുബർനാഡ്ഷാ ൧൯൩൭ ജൂൺ ൧൧-ാം തീയതി ചെയ്തതായ ഒരു റേഡിയോ ബ്രോഡ്കാസ്റ്റ്പ്രസംഗത്തിൻെറ സാരസംഗ്രഹം മാത്രമാകുന്നു ഈ ലേഖനം.

ളായ രാജ്യങ്ങളിൽ സ്വാതന്ത്ര്യഭരണം നടപ്പിലാക്കിച്ചിട്ടും മററും പ്രയത്നപ്പെട്ടു സമ്പാദിച്ചതാണ്'' എന്ന് നാം വല്ലപ്പോഴും മുറമുറത്താൽ, എന്തെങ്കിലും ആവലാതിപ്പെട്ടാൽ, അവർ പറയും, "എല്ലാം നമ്മുടെതന്നെ കുററമാണ്, നമുക്കു വോട്ടവകാശം നൽകിയതിൻെറ ഫലമാണ്,'' എന്നും. "ഈ വോട്ട് എന്തിന്നുകൊള്ളാം'' എന്നെങ്ങാനും നാം കയർത്തു ചോദിച്ചാൽ അവർ പറയും, "നിങ്ങൾക്കു ഫാക്ടറിആക്ടില്ലേ, വേജ്ബോർഡില്ലേ, സൌജന്യവിദ്യാഭ്യാസമില്ലേ, അതില്ലേ, ഇതില്ലേ, ഇനിയെന്താവേണ്ടതു്'', എന്നൊക്കെ. എന്തൊക്കെ ഉണ്ടായാലും, നാം താരതമ്യേന വേണ്ടതിൽ രണ്ടിരട്ടിസമയം പ്രവൃത്തി എടുക്കുകയും അത്യന്താപേക്ഷിതങ്ങളായ കാര്യങ്ങൾക്കുകൂടി കഷ്ടപ്പെടുകയും വേണ്ടിവരുന്ന എന്ന സംഗതിമാത്രം അവരുടെ ശ്രദ്ധയിൽപെടുന്നില്ലെന്നേ ഉള്ളു.

ലോകപ്രസിദ്ധന്മാരായ പല മഹാന്മാരും ഈ അടിമത്വത്തിൻെറ കൃത്രിമക്കെട്ടിൽ അനുശോചിക്കുകയും അതിനെ സധൈര്യം ശക്തിയോടുകൂടി അധിക്ഷേപിക്കുകയും ചെയ്തിട്ടുണ്ടു്. അവയ്ക്കെല്ലാം ഇവർ കൊടുത്തിട്ടുള്ള സർട്ടിഫിക്കററ്, അവർ നാസ്തികവാദികളും, വിപ്ളവകാരികളും, തെമ്മാടികളും തകരാറുകാരും ആണെന്നാണ്. എന്തിനേറെ, അവരുടെ പല അനർഘങ്ങളായ ഗ്രന്ഥങ്ങളേയും ഇക്കൂട്ടർ "കണ്ടുകെട്ടുക''യും അവയുടെ പ്രസിദ്ധീകരണം ശിക്ഷാർഹമാക്കുകയും കൂടി ചെയ്തിട്ടുണ്ടു്. അവരുടെ ശിഷ്യഗണങ്ങൾ വല്ല വിപ്ളവത്തിന്നും ഒരുമ്പെട്ടാലോ, നമ്മുടെ ഇംഗ്ലണ്ടുതന്നെ ആ വിപ്ളവക്കാർക്കു് എതിരായി പ്രചരണം നടത്തുകയും, ആ ഗവമ്മെണ്ടുകളെ സേനകളെക്കൊണ്ടു സഹായിക്കയും, ദ്രവ്യംകൊടുത്തും മററും അയൽരാഷ്ട്രങ്ങളുടെ സഹായം ലബ്ധമാക്കുകയും ചെയ്യും. അപ്രകാരമുള്ള ഒരു നശിച്ച കൂട്ടുകെട്ടാണു ഫ്റഞ്ചുവിപ്ളവകാലത്തുണ്ടായതു്. ആ കൂട്ടാണു വാട്ടർലൂ യുദ്ധത്തിൽ യഥാർത്ഥത്തിൽ ജയിച്ചതു്. എന്നാൽ ആ വിജയത്തെ ബ്രിട്ടീഷിൻെറ സ്വാതന്ത്ര്യത്തിൻെറ വിജയമായി പ്രഖ്യാപനംചെയ്തു. ബ്രിട്ടനിലെ തൊഴിലാളികൾ, ആ വിജയവാർത്തകേട്ടു കരൾപൊട്ടിക്കരഞ്ഞ ബയറൻപ്രഭുവിനെപ്പോലെയല്ലാ ചെയ്തതു; അവർ, ഉത്സാഹഭരിതരായി സ്വയം അനുമോദിച്ചു! റഷ്യയിൽ വിപ്ളവം ജയിച്ചപ്പോൾ അവിടത്തെ യുദ്ധം അവസാനിച്ചു; എങ്കിലും വിപ്ളവകക്ഷിക്കാരുടെ രാഷ്ട്രത്തിന്നു ശക്തിയും പ്രതിഷ്ഠയും ഉറയ്ക്കുന്നതുവരെ വിപ്ളവക്കാരെ ഈ കൂട്ടർ ശകാരവർഷംകൊണ്ടു കുളിപ്പിച്ചുകൊണ്ടിരുന്നു. അവിടെ രാഷ്ട്രശക്തി ശക്തവും സുസ്ഥിരവുമായപ്പോഴോ, ബ്രിട്ടൻതന്നെ അവിടക്ക്, കീഴെല്ലാം അമ്പെ മറന്നു, പ്രതിനിധികളേയും അമ്പാസിഡർമാരേയും അയയ്ക്കുവാൻ തുടങ്ങി, അതുവരെ കൊലപാതകികളും അസുരവർഗ്ഗങ്ങളുമായിരുന്ന റഷ്യൻനേതാക്കന്മാർ അപ്പോൾ അഭിവന്ദ്യരും അഭികാമ്യന്മാരുമായ രാഷ്ട്രാധിപതികളായി! അവരെ 'ഡിന്നറിന്നു' ക്ഷണിക്കുകയായി.!

ഇതിൽ ഒരു വിധിവൈപരീത്യം ഒളിഞ്ഞുകിടപ്പുണ്ടു്. ഈ ഭീമമായ വെച്ചുകെട്ടലെല്ലാം അവാസ്തവപ്രചരണാദികളെല്ലാം അടിമകളായ തൊഴിലാളികളുടെ കണ്ണു കെട്ടുന്നതിന്നാണു പ്രയോഗിക്കപ്പെടുന്നതെങ്കിലും കാലാന്തരത്തിൽ അന്ധത സംഭവിക്കുന്നതു അവയുടെ നാഥന്മാർക്കും നായകന്മാർക്കും തന്നെയാണ്. ഇവയൊക്കെ പച്ച പരമാർത്ഥങ്ങളാണ്. വാദിക്കപ്പെടാവുന്ന സംഗതികളൊന്നും ഈ അവസരത്തിൽ ഞാൻ പ്രസ്താവിക്കുന്നില്ല; കാരണം, സമാധാനം പറയാൻ സൌകര്യമില്ലാത്തവരാണല്ലോ എൻെറ ഈ റേഡിയോപ്രസംഗം ശ്രദ്ധിക്കുന്നതു്. ഞാൻ ചില പരമാർത്ഥങ്ങൾ പറഞ്ഞു എന്നു മാത്രം; അവയിൽനിന്നു് ഇന്നിന്ന അനുമാനങ്ങളാണു സ്വീകരിക്കേണ്ടതു് എന്നുംകൂടി ഞാൻ ഈ പതനത്തിൽ പറയുവാൻ വിചാരിക്കുന്നില്ല. നിങ്ങൾ ഓരോരുത്തരും യഥേഷ്ടം ആലോചിച്ച് അറിഞ്ഞുകൊള്ളുന്നതാണു നല്ലതു്. പക്ഷെ, തല നേരേ നിർത്തിയില്ലെങ്കിൽ, അവധാനപൂർവമല്ലാ ആലോചിക്കുന്നതു് എങ്കിൽ, അവിചാരിതങ്ങളായ ആപത്തുകളായിരിക്കും അന്ത്യഫലം എന്നൊരു സൂചനമാത്രം നൽകുവാൻ ഞാൻ വിചാരിക്കുന്നു. ഒരുകാര്യം കൂടി മറക്കാതിരിക്കണം. 'അടിമ' എന്നു വിളിക്കപ്പെടുവാൻ അടിമകൾ പോലും ഇഷ്ടപ്പെടുകയില്ല; അതുകൊണ്ടു്, അടിമത്വം ചീത്തയാണെന്നു വരുന്നില്ല. മഹാനായ അരിസ്റ്റോട്ടൽപോലും അഭിപ്രായപ്പെട്ടിരിക്കുന്നു; "മനുഷ്യരെ നിയമാനുസാരികളായ മര്യാദക്കാരും അനുസരണമുള്ളവരായ പണിക്കാരും ആക്കുന്നതിന്നുമുമ്പ് അവരെ ഏറക്കുറെ അജ്ഞന്മാരായ "അടിയാരന്മാ''രായി നിർത്തുന്നതു് ആവശ്യമാകുന്നു'', എന്നു്. ഇതിനു് ഉദാഹരണമായിട്ട് എടുത്തു കാണിക്കപ്പെടുന്നു, "വോട്ടവകാശമുണ്ടായിരുന്നിട്ടും തൊഴിലാളികളിൽ എത്രപേരുണ്ടു് അവരിൽ ഒരാൾക്കു വോട്ടുകൊടുക്കുവാൻ.'' സ്ത്രീകൾക്കു് ആദ്യമായി മെമ്പർസ്ഥാനത്തിനു നിൽക്കാമെന്നായപ്പോൾ സ്ത്രീനിയോജകമണ്ഡലം തൊഴിലാളിസ്ഥാനാർത്ഥികളായ ഒരു ഒററസ്ത്രീക്കെങ്കിലും അവരുടെ വോട്ടുകൾ കൊടുത്തില്ല. അവർ ഒരു സ്ത്രീയെ തിരഞ്ഞെടുത്തതു സ്ഥാനമാനാദികളാൽ അലംകൃതയായ ഒരു 'മാന്യ'യെയായിരുന്നു.

ഇതൊക്കെ മനുഷ്യസ്വഭാവമാണ്; അതു ക്ഷണത്തിൽ മാററുവാൻ സാധിക്കുന്നതാണോ? എന്നൊക്കെ ചോദിച്ചേക്കാം. ഈവക ചോദ്യങ്ങൾ നിരർത്ഥകങ്ങളാണ്. ചെറുപ്പത്തിലേ കയ്യിലാക്കാമെങ്കിൽ മനുഷ്യസ്വഭാവംപോലെ ഇത്ര എളുപ്പത്തിൽ, നിഷ്പ്രയാസം, യഥേഷ്ടം, രൂപാന്തരപ്പെടുത്താവുന്ന ഒരു സ്വഭാവമില്ല. തന്നെയല്ല, അടിമയുടെ പരാജിതമനോഭാവവും, യജമാനൻെറ അഹങ്കാരബുദ്ധിയും സ്വഭാവേനയുള്ള അംശങ്ങളേ അല്ല; അവ രണ്ടും കേവലം കൃത്രിമങ്ങളായ ഭാവവിശേഷങ്ങളാകുന്നു. അതിനെപ്പററി നിങ്ങൾതന്നെ ആലോചിച്ചാൽ മതി. ഞാനിപ്പോൾ ഒരു വിധി കൽപിക്കുന്നില്ല. പരമമായ പ്രശ്നം, 'ലോകത്തിൽ ആകെയുള്ള വരുമാനത്തെ ഏതുവിധം വിനിമയംചെയ്യണം, ഓഹരി വെച്ചുകൊടുക്കണം,' എന്നുള്ളതാണ്.

എല്ലാവർക്കും എല്ലായ്പോഴും യഥേഷ്ടം പ്രവൃത്തിക്കാനുള്ള സ്വാതന്ത്ര്യമുണ്ടെന്നോ, ഉണ്ടായിരിക്കണമെന്നോ ഉള്ള മിഥ്യാബോധത്തെ, ദിവാസ്വപ്നത്തെ, വലിച്ചെറിഞ്ഞേക്കൂ; എന്നെന്നേയ്ക്കുമായി വിപാടനം ചെയ്യുക്കൂ. ഒരുദിവസത്തിലെ ഇരുപത്തിനാലു മണിക്കൂറിൽ പന്ത്രണ്ടു മണിക്കൂറും നിങ്ങൾ പ്രകൃതിയുടെ നിഷ്കൃഷ്ടങ്ങളായ ശാസനകളെ ശിരസാവഹിച്ചുകൊണ്ടു് അവളുടെ അടിമകളായിത്തന്നെ കഴിക്കണം. അവിടെ അനുസരണക്കേടിൻെറ ഫലം മൃത്യുവാകുന്നു. ബാക്കിയുള്ള പന്ത്രണ്ടു മണിക്കൂറിനകത്തു നിങ്ങളുടെ ഉദരപൂരണത്തിനു നിങ്ങൾ നേരിട്ടോ നിങ്ങൾക്കുവേണ്ടി മററൊരാളോ അവിശ്രമം പരിശ്രമിക്കണം: അങ്ങിനെ ചെയ്യാഞ്ഞാലത്തേയും ഫലം മരണംതന്നെയാകുന്നു. നിങ്ങൾ അധിവസിക്കുന്ന രാജ്യത്തിലെ ഭരണയന്ത്രത്തിൻെറ പരിഷ്കാരമൊ സംസ്കാരമോ അനുസരിച്ചു നിങ്ങൾ മർത്ത്യനിർമ്മിതങ്ങളായ നിയമങ്ങൾക്കും വിധേയരായി വർത്തിക്കണം; അനുസരണക്കേടിൻെറ ഫലം പൊല്ലീസ്സുമർദ്ദനവും ജയിൽവാസവും മററുമായിരിക്കും; അവിടെയും ഒരററത്തു മരണംതന്നെ നിങ്ങളെ തുറിച്ചുനോക്കിക്കൊണ്ടു നിൽക്കുന്നു. ആ നിയമസംഹിത ശുദ്ധവും സുന്ദരവുമാണെങ്കിൽമാത്രം ഭയരഹിതമായും സമാധാനത്തോടുകൂടിയും വർത്തിക്കാം.

ഇന്നത്തെ നിലയിൽ ഇതിനെല്ലാം ഉപരിയായ ഒരു നിർബ്ബന്ധത്തിനുകൂടി വഴിപ്പെടേണ്ടതായിരിക്കുന്നു. നിങ്ങളുടെ ജന്മിമാരിൽനിന്നും മുതലാളികളിൽനിന്നും ഉള്ള ശാസനങ്ങളാണവ. നിങ്ങൾ പള്ളിമാറി പ്രാർത്ഥിച്ചതിന്നുപോലും നിങ്ങളുടെ ഇരിപ്പടങ്ങൾ ചിലപ്പോൾ നഷ്ടപ്പെട്ടേക്കാം. അതുയ്ക്കുണ്ടു ജന്മിമാരിൽനിന്നുള്ള ഭയം. നിങ്ങളുടെ മുതലാളി നിങ്ങളുടെ കൂലിയുടെ 'കട്ട്' മാത്രമല്ലാ നിങ്ങളുടെ കുപ്പായത്തിൻെറ 'കട്ടും'കൂടി നിയന്ത്രിക്കുന്ന ഒരു ശക്തിയാണ്. 'യൂണിയനും സ്റ്റ്റൈക്കും' മാത്രമേ അതിനു പ്രതിവിധിയുള്ളു. അതു വളരെ പഴക്കമുള്ള ഒരു പൌരസ്ത്യആയുധമാണ്:—'തൻെറ ശത്രുവിൻെറ പടിവാതുക്കൽ പട്ടിണികിടന്നു മരിക്കുക' എന്നുള്ളതു്. പക്ഷേ യജമാനൻെറ പടിക്കൽ പട്ടിണികിടന്നു ചാകുന്നതിനു രാജ്യത്തിലെ പൊല്ലീസ്സധികാരികൾ സമ്മതിക്കുകയില്ല. അതുകൊണ്ടു്, ആ പ്രായോപവേശം നിങ്ങളുടെ വീടിൻെറ എറയത്തു—നിങ്ങൾക്കു ആ പറഞ്ഞ സാധനമുണ്ടെങ്കിൽ—വെച്ചുതന്നെ നിവ്ഹിക്കേണ്ടിവരും. കൂട്ടത്തോടെയുള്ള ഒരു സ്റ്റ്റൈക്കുണ്ടു്, ആരും പണിക്കു പോകാതിരിക്കുന്നതു്. ഇത്ര വിഡ്ഢിത്തമായിട്ടു മറെറാരുകൂട്ടമില്ല. അതു ശരിക്കു നിവ്ഹിക്കപ്പെട്ടാൽ അവ മാത്രമല്ലാ, ലോകംതന്നെ നാശഗർത്തത്തിൽ ആണ്ടുപോകും; ഒരാഴ്ചകൊണ്ടു മനുഷ്യവർഗ്ഗംതന്നെ ഭൂമുഖത്തുനിന്നു തിരോധാനംചെയ്യും. വേലക്കാരായിരിക്കും ആദ്യത്തെ പത്തിയിൽതന്നെ നശിക്കുന്നവർ. അങ്ങിനെയുള്ള പൊതുസ്റ്റ്റൈക്കിനെ ഭ്രാന്തുപിടിച്ച സംഘടന എന്നുതന്നെ പറയണം. ദീനം മാറുന്നതിനു മരിച്ചാലും മതിയെങ്കിൽ, മുതലാളികളുടെ വെറും പിടുത്തത്തിനു കൂട്ടസ്റ്റ്റൈക്ക് (പണിമുടക്കം) നല്ല മറുമരുന്നുതന്നെയാണ്. എല്ലാ യൂണിയനുകളും ഒന്നുചേർന്നു പണിമുടക്കുന്ന അന്നാണു ലോകാവസാനം. എന്നാൽ, അതത്ര എളുപ്പമല്ല. ഒരുകൂട്ടക്കാരുടെ പണിമുടക്കത്തിൽകവിഞ്ഞു് ഒരു യൂണിയനും ഒരു സമയത്തു് അനുവദിക്കുകയില്ല. ആ സമയത്തു മററുള്ള യൂണിയനെല്ലാം അതിപ്രയത്നംചെയ്തു ആ പണിമുടക്കുകാരെ എല്ലാവിധത്തിലും സഹായിച്ചുകൊണ്ടിരിക്കയുംചെയ്യും.

ഈ സ്വാതന്ത്ര്യത്തെ നമുക്കൊന്നു കണക്കുകൂട്ടിനോക്കാം. പകൽ പന്ത്രണ്ടുമണിക്കൂറും നിങ്ങൾ വേലയെടുക്കണമെങ്കിൽ നിങ്ങൾക്കു സ്വാതന്ത്ര്യമില്ലെന്നു തീർച്ച. നിങ്ങൾ എട്ടുമണിക്കൂറുവീതം പണിചെയ്താൽ മതി എങ്കിൽ, നാട്ടിലെ നിയമം അനുവദിക്കുന്നേടത്തോളം, നിങ്ങൾക്കു യഥേഷ്ടം പ്രവൃത്തിക്കുന്നതിന്നു നാലുമണിക്കൂറുസമയം കിട്ടും. എന്നാൽ, ഈ ഘട്ടത്തിലും പ്രകൃതിയുടെ ചില കൽപ്പനകൾ കേൾക്കേണ്ടതായിട്ടുണ്ടു്. ക്ഷീണംകൊണ്ടു നിങ്ങൾ ഉറങ്ങിപ്പോകാം. പിന്നെ എവിടെയാണ് ഇഷ്ടംപോലെ, സിനിമകാണാനോ, പുസ്തകം വായിക്കാനോ, പാട്ടുപാടുവാനോ, ആടുവാനോ, തേടുവാനോ സമയം.

ചുരുക്കത്തിൽ നമ്മളിൽ പത്തിൽ ഒമ്പതുപേരും ഏറക്കുറെ അസ്വാതന്ത്ര്യദുഃഖം അനുഭവിക്കുന്നവരും സ്വാതന്ത്ര്യസ്വർഗ്ഗത്തെ കാംക്ഷിക്കുന്നവരും ആകുന്നു. ഇന്നത്തെ മാതിരി പൊയ്യൊണ്ടിരുന്നാൽ—വോട്ടും ശീട്ടുംമതി എന്നു സമാധാനപ്പെട്ടുകൊണ്ടിരുന്നാൽ—നമുക്കു് അന്യോന്യം നൽകാവുന്ന ഉപദേശം, പണ്ടു ഷേക്സ്പീയർ 'അയാഗോ'വിനെക്കൊണ്ടു പറയിച്ചതുതന്നെയായിരിക്കും—"നിൻെറ പെട്ടിയിൽ പണം നിറയ്ക്കുക.'' എന്നാൽ, ശമ്പളക്കൂലി കണക്കുതീർക്കുന്ന ദിവസം നമുക്കു് എന്താണു കിട്ടുന്നതു്! അതു പെട്ടിയിൽ പോകാനുള്ളതുണ്ടോ? ആ പെട്ടിയിൽ വല്ലതും വെയ്ക്കാൻ ഉണ്ടായിരുന്നാൽ അതിൽനിന്നു മറെറല്ലാദിവസവും ചിലവും വേണം. അതുകൊണ്ടു്, 'അയാഗോ' പറഞ്ഞതു് അത്ര പററില്ല; അതു പ്രായോഗികമല്ല. നമ്മുടെ രാഷ്ട്രീയആദർശങ്ങളേയും ഘടനകളേയും പാടെ ഒന്നു് ഉടച്ചുവാക്കണം. അതിന്നുശേഷമല്ലാതെ പെട്ടിയിൽ പണമിടുന്നതിന്നു സാധിക്കയില്ല. എന്നാൽ അതുവരെ നാം സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള വിഷവാതപ്രയോഗങ്ങൾ നിർത്തിവെക്കണം; നമ്മുടെ നാട്ടുകാർക്കു സ്വാതന്ത്ര്യത്തിനെക്കുറിച്ചു ശരിയായ ജ്ഞാനമില്ല; കാരണം, അവരിതുവരെ അതനുഭവിച്ചിട്ടില്ല. സ്വാതന്ത്ര്യശബ്ദ

# ഞാൻ ശ്രീരാമകൃഷ്ണ-ദാസനായതെങ്ങനെ?*



ആഗമാനന്ദസ്വാമികൾ

എന്റെ ജനനം ഒരു യാഥാസ്ഥിതികകുടുംബത്തിലാണ്. ആ കുടുംബം എന്നെ ഏററവും യാഥാസ്ഥിതികമായ രീതിയിൽ വളർത്തി. അതുകൊണ്ട് ഹിന്ദുമതത്തിന്റെ നല്ലവശങ്ങളിലേക്കും രഹസ്യങ്ങളിലേക്കും എനിക്കു ബാല്യംമുതൽ പ്രവേശനം ലഭിച്ചു. എങ്കിലും അതിനു് എന്തൊ പോരായ്മയുണ്ടെന്നു ബാല്യത്തിൽതന്നെ എനിക്കു തോന്നിയിരുന്നു. ചില ആളുകളെ അവർ ഏതോ ചില പ്രത്യേകസമുദായത്തിൽ ജനിച്ചവരാണെന്നുള്ള കാരണത്താൽ ദൂരെ ആട്ടിപ്പായിച്ചിരുന്നു. "ഈഴവർ ദൂരെപ്പോകണം. പുലയർ—നമുക്കുവേണ്ടി എപ്പോഴും പാടത്തുപണിയെടുക്കുന്നവർ—വളരെ ദൂരെപ്പോകണം. ഇതു് എന്തുകൊണ്ടു്? ഈഴവരുടെ ഈഴവത്വവും പുലയരുടെ പുലയത്വവും എവിടെ ഇരിക്കുന്നു? അവരും നമ്മെപ്പോലെതന്നെ ഇരിക്കുന്നു. പുലയക്കു കുറച്ചു കറുപ്പുണ്ടെന്നു മാത്രം. കറുത്തവർ നമ്മുടെയിടയിലുമുണ്ടല്ലൊ." എന്നു ഞാൻ ബാല്യംമുതൽ ആലോചിച്ചുതുടങ്ങി.

അപ്പോഴാണ് എന്റെ ഇംഗ്ലീഷുവിദ്യാലയപ്രവേശം. അവിടെ വച്ചു ഞാൻ മിസ്റ്റർ ഓ. എം. ചെറിയാന്റെ ഇൻഡ്യാചരിത്രകഥകൾ പഠിച്ചു. മഹമ്മദ്ഗസ്നിയുടേയും ടൈമൂറിന്റെയും കഥകൾ അതിൽ വളരെ ഭയങ്കരമായി ചിത്രീകരിച്ചിരുന്നു. അപ്പോഴാണ് ഹിന്ദു-മുസ്ലീംപ്രശ്നം എന്റെ മുമ്പിൽ ആദ്യമായി ഉദിച്ചതു്. ഹിന്ദുക്കളുടെ സോമനാഥക്ഷേത്രം തകർത്ത ആ രംഗത്തിന്റെ വർണ്ണന! ടൈമൂർ ഡൽഹിയിൽ നടത്തിയതായി പറയപ്പെടുന്ന കൂട്ടക്കൊലയുടെ ചിത്രം! എന്നെ വല്ലാതെപരിഭ്രമിപ്പിച്ചു. നടക്കുമ്പോൾ അറിയാതെയെങ്കിലും എറുമ്പിനെ ചവിട്ടിപ്പോയാൽ ആയിരത്തിയെട്ടു 'നാരായണനാമം' ജപിക്കണമെന്നു പഠിച്ചിരുന്ന എനിയ്ക്കു് ഡൽഹിയിൽ നടന്ന, മനുഷ്യവേട്ട ചിന്തിക്കാൻ കഴിഞ്ഞില്ല. ഇതിനൊരു പോംവഴി കണ്ടുപിടിക്കണമെന്നു ബലമായ ആഗ്രഹം ഹൃദയത്തിലുണ്ടായി.



അടുത്തപടി ആലത്തൂർ ബ്രഹ്മാനന്ദശിവയോഗിയുടെ ശിഷ്യന്മാരും പുസ്തകങ്ങളുമായുള്ള പരിചയമാണ്. ഇതിൽനിന്നു് മതമെന്നതു് ഏതാനും വാക്കുകളുടെ കൂട്ടമല്ലെന്നും രാജയോഗംവഴി ആദ്ധ്യാത്മികാനുഭൂതി ഈ ലോകത്തുവച്ചുതന്നെ സമ്പാദിക്കേണ്ടതാണെന്നും യഥാർത്ഥാനന്ദം ആദ്ധ്യാത്മികാനുഭൂതിയിലാണെന്നും ഉള്ള തോന്നൽ ഉണ്ടായി. ജാതിവ്യത്യാസം പുരോഹിതന്മാരുടെ കുസൃഷ്ടിയാണെന്നും വിശ്വാസംവന്നു. എന്നാൽ അതോടുകൂടിത്തന്നെ ഭക്തി എന്നുള്ളതു് നിരർത്ഥകമാണെന്നും വിഗ്രഹാരാധന തെററാണെന്നും വ്രതതീർത്ഥാടനാദികൾ സമയം നഷ്ടപ്പെടുത്തുക മാത്രമേ ചെയ്യുന്നുള്ളുവെന്നും ഈശ്വരൻ വെറും ശക്തിയോ ആനന്ദമോ മാത്രമാണെന്നും ജപവും പ്രാർത്ഥനയും മറയന്മാർക്കുള്ളതാണെന്നും പിതൃശ്രാദ്ധം, ദേവപൂജ മുതലായതെല്ലാം പുരോഹിതന്മാർ പണമുണ്ടാക്കാൻ കൽപിച്ച തന്ത്രങ്ങളാണെന്നും ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായ അവതാരപുരുഷന്മാരുടെ ചരിതങ്ങൾ കവികൽപനമാത്രമാണെന്നും തോന്നി. ധ്യാനാദികൾ ശീലിച്ചുതുടങ്ങി.

ഈ അവസരത്തിലാണ് "My master" എന്ന വിവേകാനന്ദസ്വാമികളുടെ, അമേരിക്കയിലെ പ്രസംഗം എന്റെ കൈയിൽകിട്ടിയതു്. ശ്രീ വിവേകാനന്ദസ്വാമികൾ യാതൊരു വിദ്യാഭ്യാസവുമില്ലാത്ത ഇദ്ദേഹത്തിനെ സമീപിച്ചതും "സ്വാമി അങ്ങ് ഈശ്വരനിൽ വിശ്വസിക്കുന്നുണ്ടോ" "ഉണ്ടു്." "അങ്ങേയ്ക്കു് അതു തെളിയിക്കാമോ?" "കഴിയും" "എങ്ങനെ?" "എന്തെന്നാൽ ഞാൻ നിങ്ങളെ എന്റെ മുമ്പിൽ ഇവിടെ കാണുന്നതുപോലെ അദ്ദേഹത്തെ കാണുന്നു. കുറച്ചുകൂടി ഗാഢമായ ഭാവത്തിലാണെന്നുമാത്രം" എന്നു് അവർ തമ്മിൽ സംസാരിച്ചതും ആയ ഭാഗം എന്റെ ഹൃദയത്തെ സ്പർശിച്ചു. അതേസമയം അദ്ദേഹം അഹങ്കാരലേശമില്ലാത്തവനും പരിപൂർണ്ണകാമകാഞ്ചനത്യാഗിയും ആയിരുന്നുവെന്നും സ്വാമികൾ പറയുന്നു. * "Religion can be given and taken more really than anything else in the world" എന്ന ഭാഗം എന്നെ ഉണർത്തി. ഞാൻ ഒരു പുതിയലോകം കണ്ടു. വിഗ്രഹാരാധകനായിരുന്ന ശ്രീരാമകൃഷ്ണൻ വിഗ്രഹാരാധനവഴി മുന്നോട്ടുപോയി. അതിനാൽ അതു തെററല്ലെന്നു മനസ്സിലായി. ഈശ്വരസാക്ഷാൽകാരത്തിനുള്ള ശ്രമം ഞാൻ തുടങ്ങി. പലേ പുസ്തകങ്ങൾ പഠിച്ചു. പലരെക്കണ്ടു സംസാരിച്ചു. ശ്രീശങ്കരന്റെ അദ്വൈതഗ്രന്ഥങ്ങളും, ശ്രീ രാമാനുജന്റെ വിശിഷ്ടാദ്വൈതഗ്രന്ഥങ്ങളും, മധ്വന്റെ ദ്വൈതഗ്രന്ഥങ്ങളും,മഹാഭാരതവും, ഉപനിഷത്തുകളും, ഭാഗവതവും, ജ്ഞാനവാസിഷ്ഠവും ഞാൻ വായിച്ചു. പലേ സംശയങ്ങളുണ്ടായി. അപ്പോഴാണ് ശ്രീരാമകൃഷ്ണദേവനോടും ശ്രീ വിവേകാനന്ദസ്വാമികളോടും നിത്യസഹവാസംചെയ്ത ഒരു മഹാത്മാവുമായി പരിചയപ്പെട്ടതു്. എന്റെ സംശയങ്ങളിൽ പലതിനും നിവൃത്തിവന്നു. എങ്കിലും ചിലതു ശേഷിച്ചു. അപ്പോഴാണ് ശ്രീരാമകൃഷ്ണ ശിഷ്യപ്രമുഖന്മാരിൽ ഒരാളായ ശ്രീ ബ്രഹ്മാനന്ദസ്വാമികളെ—എന്റെ ഗുരുവിനെ—ഞാൻ കണ്ടെത്തിയതു്. അദ്ദേഹത്തെ ആദ്യം എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. ശ്രീ ശങ്കരന്റെ വിവേകചൂഡാമണിയിൽ പറഞ്ഞ ജീവന്മുക്തലക്ഷണങ്ങളെല്ലാം ഒന്നൊഴിയാതെ അദ്ദേഹത്തിൽ കണ്ടു.

> "ദേഹസ്ഥോ/പി ന ദേഹസ്ഥഃ
> കലാവാനപി നിഷ്കലഃ"

എന്നും മററും ഉള്ളതിന്റെ അർത്ഥം പ്രത്യക്ഷത്തിൽ മനസ്സിലായി.

"ബ്രഹ്മാനന്ദരസാസ്വാദസക്തചിത്തതയാ യതേഃ

അന്തർബഹിരവിജ്ഞാനം" ഉണ്ടാകാം മനുഷ്യനെന്നു പൂർണ്ണബോധം വന്നു. ജീവിതത്തിൽ ലക്ഷ്യപ്രാപ്തിയ്ക്കുള്ള വഴിതെളിഞ്ഞു. ഞാൻ ശ്രീരാമകൃഷ്ണന്റേതായി—എങ്കിലും "അൻപതുവർഷംകൊണ്ടു് അയ്യായിരംവർഷത്തെ ഹിന്ദുമതം ശ്രീരാമകൃഷ്ണൻ ജീവിച്ചു." എന്നു വിവേകാനന്ദസ്വാമികൾ പറഞ്ഞതിന്റെ അർത്ഥംമനസ്സിലായില്ല. പിന്നേയും ഗ്രന്ഥങ്ങൾ പലതു വായിച്ചു. ദർശനങ്ങൾ പലതുപഠിച്ചു. ഹിന്ദുമത

---

* ഒരു പ്രസംഗത്തിന്റെ ചുരുക്കം.

* മതം അഥവാ ആദ്ധ്യാത്മികാനുഭൂതി ലോകത്തു മററു് ഏതിനേക്കാളും കൂടുതൽ സത്യമായും സുസ്പഷ്ടമായും കൊടുക്കാനും എടുക്കാനും കഴിയും.

---

ത്തിനുപകരം ആ സ്ഥാനത്തു 'ഒഴിവു്, എളവു്' ഇങ്ങനെ വല്ലവാക്കുകളും ഉപയോഗിക്കുക. എന്നിട്ടു കൂടുതൽ ഒഴിവുസമയം കിട്ടണം;അതിനെആസ്വദിക്കാൻകൂടുതൽ കൂലി കിട്ടണം എന്നിങ്ങനെ ശഠിക്കുക; ഹൃദയപൂർവ്വകമുള്ള വേലയ്ക്കു് തദനുസാരമായ സമ്പാദ്യമുണ്ടാകണമെന്നു തുടർന്നുശഠിച്ചുകൊണ്ടിരിക്കുക. അതുകൈവരുന്നതുവരെ നമ്മുടെ വോട്ടും ശീട്ടും ഒക്കെ അവിടെകിടക്കട്ടെ. ആർക്കു വോട്ടുകൊടുത്താലും,ആരുസ്ഥാനത്തുവന്നാലും ഫലമെല്ലാം ഒന്നാണു്—അവനും നമ്മുടെ പ്രയത്നത്തിന്റെ ഫലം നെററി വിയർക്കാതെ പററിച്ചനുഭവിക്കണമെന്നുതന്നെയാണു വിചാരം.

ആട്ടെ, നമുക്കു വേണ്ടുവോളം എളവുസമയവും വിചാരിച്ചതിലധികം സമ്പാദ്യവും കൈവന്നു എന്നിരിക്കട്ടെ. അവയെക്കൊണ്ടു നാമെന്തു ചെയ്യാൻ പോകുന്നു. മടിയന്മാരുടെ കയ്യിന്മേൽനിന്നു ചെകുത്താൻ ഒഴിയില്ലെന്നു് ഒരു പഴമൊഴി ഉണ്ടു്. പെട്ടെന്നു ധനാഢ്യന്മാരായിത്തീർന്ന പലരേയും ഞാൻ കണ്ടിട്ടുണ്ടു്. അവരൊക്കെ അതോടുകൂടി സമാധാനസംതൃപ്തികൾ നഷ്ടപ്പെട്ട നിർഭാഗ്യവാന്മാരായി ഭവിക്കയാണുണ്ടായതു്. അവരുടെ ആരോഗ്യംകൂടി നശിച്ചുപോയി; അവർ ബ്രാണ്ടിക്കുപകരം എലിവിഷമായിരിക്കുമോ അന്നുമുതൽ കുടിച്ചുവന്നതു് എന്നു തോന്നിപ്പോകും. ഒഴിവുസമയത്തെ ന്യായമായും ഉപയോഗപ്രദമായും ഉപയോഗിക്കണമെങ്കിൽ ആ സ്വത്തു് മുമ്പുണ്ടായിരിക്കയും അതിനെവ്യയംചെയ്തു പരിചയമുണ്ടായിരിക്കയുംകൂടിവേണം.

അതുകൊണ്ടു്, ഒരു വിഷമപ്രശ്നത്തോടുകൂടി എന്റെ ഈപ്രസംഗത്തെ ഞാൻ ഉപസംഹരിച്ചുകൊള്ളാം. നിങ്ങൾ ഏതിനെയാണു കൂടുതൽ ഇഷ്ടപ്പെടുക: ദിവസത്തിൽ എട്ടുമണിക്കൂറനേരത്തെ പ്രവൃത്തി, നാൽപത്തിഅഞ്ചുവയസ്സിൽ ഒഴിവാക്കൽ, അന്നുമുതൽ മുഴുവൻസംഖ്യ അടുത്തൂൺ; ദിവസത്തിൽ നാലുമണിക്കൂറവിതം പ്രവൃത്തി, എഴുപതുവയസ്സുവരെ പ്രവൃത്തി; പിന്നെ പെൻഷൻകൂടാതെ ഒഴിയൽ—ഇതിനുള്ള മറുപടി നിങ്ങൾ എനിയ്ക്കു് അയച്ചുതരണമെന്നില്ല. ആലോചിച്ചുറച്ചാൽ മതി; ഒരു കാര്യംമാത്രം, നിങ്ങളുടെ ഭാര്യമാരോടും കൂടി ആലോചിക്കാതെ ഒരു തീരുമാനത്തിലെത്തരുതേ—



ശ്രീമതി ക്യാപ്റ്റൻ ലക്ഷ്മി ഐ. എൻ. ഏ.



ശ്രീമതി അരുണാ ആസഫ് ആലി.

സാരം മാത്രമല്ല, എല്ലാമതത്തിൻെറ സാരവും ഇന്നു ശ്രീരാമകൃഷ്ണദേവനിൽ ഞാൻ കാണുന്നു.

ഹിന്ദുമതസാരമെന്തു്?

"സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണനിത്യം
അന്തഃശരീരേ ജ്യോതിർമ്മയോ ഹി ശുഭ്രോ
യം പശ്യന്തി യതയഃ ക്ഷീണദോഷാഃ"

ഇതുതന്നെ—മനുഷ്യൻെറ ലക്ഷ്യം ഈശ്വരാനുഭൂതി. ഈശ്വരൻ എവിടെയിരിക്കുന്നു? സർവ്വത്ര-- തൻെറ ശരീരത്തിലും—ഈശ്വരസ്വരൂപമെന്തു്? കളങ്കമററ നിസ്തുലതേജസ്സ്. അതിനെ കാണാനുള്ളവഴിയെന്തു്? മനസ്സിനെ ശുദ്ധമാക്കുകതന്നെ. മനസ്സിനെ ശുദ്ധമാക്കുന്നതെങ്ങനെ? അതിനാണു് പലേ അനുഷ്ഠാനങ്ങൾ. ജപവും ധ്യാനവും പൂജയും തീർത്ഥാടനവും വ്രതവും യജ്ഞവും യോഗാഭ്യാസവും വേദാന്തവിചാരവും എല്ലാം. എന്നാൽ എല്ലാ അനുഷ്ഠാനങ്ങൾക്കും അഭ്യാസങ്ങൾക്കും ചുവടായി നിൽക്കുന്നതെന്തു്? സത്യവും തപസ്സും വിവേകവും ബ്രഹ്മചര്യവും. ഇവയില്ലെങ്കിൽ എല്ലാം മിഥ്യ. എല്ലാം വെറുതെ. നിഷ്പ്രയോജനം. അല്ലെങ്കിൽ അന്യന്മാരെ കളിപ്പിക്കാൻ കൊള്ളാം. ഈ ആദർശങ്ങളുടെ പൂർത്തീകരണം ഞാൻ ശ്രീരാമകൃഷ്ണദേവനിൽ കണ്ടു. സ്വപ്നത്തിൽക്കൂടി അസത്യം പറയാത്തതും പറയാൻ കഴിവില്ലാതാകുന്നതും ആയ സത്യനിഷ്ഠ ഉദയാസ്തമനങ്ങൾ അറിയാതേയും പക്ഷികൾ തലയിൽ വന്നിരുന്നു കൂടു കെട്ടിയിട്ടും ബോധിക്കാത്തതും ക്ഷുൽപിപാസാദികൾ വളരെക്കാലം സ്പർശിക്കാത്തതും.

"അന്യാവേദിതഭോഗ്യഭോഗകലനോ
നിദ്രാലുവൽ ബാലവൽ" എന്നും
"അന്യേന വേദിതോ വേത്തി"

എന്നു ശ്രീനാരായണഗുരുസ്വാമികളും വർണ്ണിച്ചിരിക്കുന്നമാതിരിയുള്ള തപസ്സ്.

ദ്വൈതഭാവത്തിലും അദ്വൈതഭാവത്തിലും വിശിഷ്ടാദ്വൈതഭാവത്തിലും ഈശ്വരങ്കൽനിന്നന്യമായൊന്നും കാണാത്ത വിവേകം അഥവാ സമ്യഗ്ജ്ഞാനം. സാധകാവസ്ഥയിലും സിദ്ധാവസ്ഥയിലും ഉള്ള അനുഭൂതിയുടെ പൂർണ്ണത.

വിശ്വാമിത്രപരാശരാദികളെ ഇളക്കിയ, തപസ്വികൾ സമീപിക്കാൻ കൂടി ഭയപ്പെടുന്ന സ്ത്രീയെ വളരെനാൾ സമീപത്തു വച്ചിരുന്നിട്ടും മാതൃബുദ്ധിയോടുകൂടിയല്ലാതെ വീക്ഷിച്ചിട്ടില്ലാത്ത ബ്രഹ്മചര്യം. ഇതെല്ലാം മററവിടെ കാണും? ഇവകൊണ്ടു് ഈശ്വരസാക്ഷാൽകാരം തീർച്ചയായും സിദ്ധിക്കുമെന്നു് ഓരോ സെക്കൻഡിലും സ്വാനുഭൂതിയെ അടിസ്ഥാനമാക്കി പറയുന്ന അഭിമാനലേശമില്ലാത്ത മഹാത്യാഗിയായ മററൊരാളെ നാം എവിടെ കാണും?

"എല്ലാമതങ്ങളും ഈശ്വരപ്രാപ്തിക്കുള്ള വഴികളാണു്" എന്നു എല്ലാ പ്രധാനമതങ്ങൾവഴിയായും സാധനചെയ്തു ലക്ഷ്യത്തിലെത്തി സ്വാനുഭവത്തെ അടിസ്ഥാനമാക്കി പ്രഖ്യാപനംചെയ്ത മററൊരു മഹാപുരുഷൻ എവിടെ?

"If there has ever been a word of truth, a word of spirituality, that I have spoken anywhere in the world, I owe it to my *master*, only the mistakes are mine" എന്നു് "Having seen this Hindu Sannyasin once it was difficult to forget him or his message"

"He was a fine figure of a man, imposing, full of poise and dignity, sure of himself and his mission, and at the same time full of a dynamic and fiery energy and a passion to push India forward" എന്നു ഇന്നത്തെ ഭാരതീയനേതാക്കന്മാരിൽ അഗ്രഗണ്യനായ ജവഹർലാൽനെഹ്റുവിനാൽ പ്രശംസിക്കപ്പെടുന്ന ശ്രീവിവേകാനന്ദസ്വാമികളെക്കൊണ്ടു പറയിക്കാൻ കരുത്തുള്ള മററൊരാളെ നാം എവിടെ കാണും?

എല്ലാമതങ്ങളുടേയും ലക്ഷ്യം ഈശ്വരാനുഭൂതിയല്ലേ? ദ്വൈതമോ വിശിഷ്ടാദ്വൈതമോ അദ്വൈതമോ ആയ ഭാവത്തിലല്ലാതെ ഈശ്വരാനുഭൂതിയുണ്ടോ? ഈ മൂന്നുഭാവത്തിലും ഉള്ള അനുഭൂതി ശ്രീരാമകൃഷ്ണദേവൻ സമ്പാദിച്ചു. അദ്ദേഹം ക്രിസ്ത്യനും മുസൽമാനുമായി സാധനചെയ്തു പരമലക്ഷ്യം അനുഭവപ്പെടുത്തി. അതിനാൽ മതകലഹത്തിൻെറ ശാന്തി ശ്രീരാമകൃഷ്ണനിൽ ഞാൻ കണ്ടു. ജാതിബുദ്ധി നശിക്കാത്തവനു ഈശ്വരസാക്ഷാൽകാരം ഉണ്ടാകയില്ലെന്നു ശ്രീരാമകൃഷ്ണൻ പറയൻെറ കക്കൂസ് കഴുകി തൻെറ ജാതിബുദ്ധി നശിപ്പിച്ചതിൽനിന്നു ഞാൻ മനസ്സിലാക്കി. ജാതി ഹിന്ദുമതതത്വമല്ലെന്നും എന്നാൽ കുലഗോത്രദേഹാദ്യഭിമാനം വച്ചുകൊണ്ടു് എല്ലാവരും ഒരുമിച്ചിരുന്നു ഉണ്ടതുകൊണ്ടുമാത്രം മനുഷ്യൻ ഉയരുന്നില്ലെന്നുംകൂടി ഞാൻ പഠിച്ചു. രാജയോഗവും ഭക്തിയോഗവും കർമ്മയോഗവും ജ്ഞാനയോഗവും ഈശ്വരാനുഭൂതിയ്ക്കുള്ള ഉപകരണങ്ങളാണെന്നു ശ്രീരാമകൃഷ്ണജീവിതത്തിൽനിന്നു ഞാൻ മനസ്സിലാക്കി. ഭാരതഭൂമി എന്തുകൊണ്ടു് ഇന്നും നശിക്കാതെ നിൽക്കുന്നുവെന്നും ഭാരതഭൂമിയ്ക്കു് ലോകത്തിനു കൊടുക്കാനുള്ള ദിവ്യനിധി എന്താണെന്നും ശ്രീരാമകൃഷ്ണദേവനിൽനിന്നു ഞാൻ അറിഞ്ഞു. ഭാഗവതവും ഭാരതവും ഉപനിഷത്തുകളും ദർശനങ്ങളും എല്ലാം പഠിച്ചാലും അവയിലെ ആശയങ്ങളെ സമന്വയിക്കുന്നതിനു് ഒരു ശ്രീരാമകൃഷ്ണദേവൻെറ സഹായം ആവശ്യമാണെന്നും അതില്ലെങ്കിൽ പലപ്പോഴും ആ പഠനം അന്ധവിശ്വാസത്തിലേക്കും അനാചാരദുരാചാരങ്ങളിലേക്കും നയിച്ചേക്കാമെന്നും ഞാൻ കണ്ടു. അങ്ങനെ ഞാൻ ശ്രീരാമകൃഷ്ണൻെറ ദാസനായി. എന്നേക്കും ദാസനായി. നിങ്ങളും ഇതേപ്പററി ആലോചിക്കുവിൻ!
ഹരിഃ ഓം.

മലയാളരാജ്യം
തിരുനാൾ വിശേഷാൽപ്രതി

# അടുത്ത മഹായുദ്ധം

ശ്രീ: ഏ. ഗോപാലമേനോൻ എം. ഏ., ബി-കോം.

ഇനിയൊരു മഹായുദ്ധം താമസിയാതെ ഉണ്ടാകാൻ ഇടയുള്ളതായി പലരും ശങ്കിക്കുന്നുണ്ട്. ഇക്കഴിഞ്ഞ യുദ്ധത്തിന്റെ അവസാനരംഗത്തിൽതന്നെയും, വിശിഷ്യ സമാധാനവ്യവസ്ഥിതികൾ തീർച്ചപ്പെടുത്തുന്ന ഈ ഘട്ടത്തിൽ പോലും മഹാശക്തികൾതമ്മിൽ സ്വരച്ചേർച്ച ഇല്ലാതായിട്ടുണ്ടെന്നു പരക്കെ ബോധ്യമായിട്ടുണ്ട്. സ്റ്റാലിന്റെ റഷ്യ തനിയേ ഒരു വഴിക്കു പോകുയാണ്. മുമ്പൊരിക്കൽ റഷ്യക്കു സർവ്വരാഷ്ട്ര സമിതിയിൽ പ്രവേശനമില്ലാതെയിരുന്നതും, പിന്നീട് മററുള്ളവയ്ക്കൊപ്പം, മതിപ്പില്ലാതെ പിൻവാങ്ങേണ്ടിവന്നതും, ആ രാജ്യത്തിന്റെ ഇപ്പോഴത്തെ നിലയ്ക്കു വിസ്മരിക്കാവുന്ന അവമതികളല്ലാ. അതുകൊണ്ടാണ് ഹിററ്ലർ ഏതുതരക്കാരനായാലും, അയാൾ എന്തൊക്കെ ദ്രോഹം മററുള്ളവരോടു ചെയ്യാൻ ഒരുങ്ങിയിരുന്നാലും, അതിൽ അനാസ്ഥ കാണിച്ച്, തൻകാര്യത്തിനുവേണ്ടി മാത്രം റഷ്യ അയാളോടു സഖ്യംചെയ്യാൻ ഒരുമ്പെട്ടതു്. ഫിൻലൻഡിനെ ആക്രമിക്കാൻ റഷ്യ പുറപ്പെട്ടപ്പോൾ ഉണ്ടായ പ്രതിഷേധംതന്നെ മററു മഹാശക്തികൾക്കു അന്നു റഷ്യയുടെനേർക്കുണ്ടായിരുന്ന മനഃസ്ഥിതി വേണ്ടുവോളം പ്രത്യക്ഷപ്പെടുത്തി. നിവൃത്തിയില്ലാത്ത ഘട്ടത്തിൽ റഷ്യാക്കാരുടെ സഹായസഹകരണങ്ങൾ മററുള്ളവർ സ്വീകരിച്ചുവെന്നുമാത്രമേ പിൽക്കാലത്തെ സഖ്യതകൊണ്ടു ഇരുക്കൂട്ടരും കരുതിയിട്ടുള്ളു. ഇംഗ്ലണ്ടിനേയും, യു.എസ്സി-നേയും, റഷ്യാഗവമെന്റിന് ഉള്ളഴിഞ്ഞു സ്നേഹിക്കുവാനോ വിശ്വസിക്കുവാനോ നിർവ്വാഹമില്ല. മുതലാളിതൊഴിലാളിവൈപരീത്യംകൊണ്ടുമാത്രമല്ല, പൂർവ്വകഥകൾവിചാരിച്ചാൽതന്നെയും, അഥവാ വിചാരിക്കാതേയും, അകൽച്ചയ്ക്കേ അവകാശമുള്ളു. ഇപ്രകാരമുണ്ടായമനോഭാവംതന്നെയാണു റഷ്യയിൽ ഐക്യകക്ഷികൾക്കു പ്രവേശംനിരോധിച്ചും, മററുവിധത്തിലും, അന്നും, ഇന്നും വഴക്കിനു കാരണങ്ങൾ ഉണ്ടായിവന്നതു്. അടുത്തുകാലത്തു് ഉണ്ടായിട്ടുള്ള കൂടിയാലോചനകളിൽ റഷ്യൻപ്രതിനിധികളും, അവരുടെ കക്ഷിയിൽ ചേർന്നവരും മററു മഹാശക്തികളിൽനിന്നും വിപരീതമായ അഭിപ്രായങ്ങൾ പ്രസ്താവിക്കുവാനും, ബ്രിട്ടൻ, അമേരിക്ക മുതലായ മറുഭാഗക്കാരുടെ ഉദ്ദേശങ്ങളെ തോല്പിക്കുവാൻവേണ്ടി ഉററു ശ്രമിക്കുവാനും മടിച്ചിട്ടില്ല എന്നുള്ളതു് എല്ലാവർക്കും അറിയാം. മററുനാട്ടുകാരുടെ സൈന്യങ്ങൾ പെർഷ്യായിൽനിന്നും കരാറിൻപ്രകാരം പിൻവാങ്ങിയപ്പോൾ റഷ്യ അപ്രകാരം ചെയ്യില്ലെന്നു തന്നെയല്ലാ, മറുകക്ഷികളുടെ പരിഭ്രമം കലശലായി. ഐക്യരാഷ്ട്രസഭയിൽ ക്ഷമ പ്രദർശിപ്പിച്ചപ്പോഴും, പെർഷ്യാഗവമെന്റുമായി ചില ഗൂഢാലോചനകൾ നടത്തുന്നതായി നടിച്ച്, കുറച്ചുകൂടി കാലതാമസം വരുത്തിയതേയുള്ളു. പോകുന്ന സമയത്തുപോലും കാലാവധി തെററിച്ചതിനു സമാധാനം പറയാനുള്ള സന്മനസ്സ് ഉണ്ടായിരുന്നില്ലെന്നു മാത്രമല്ലാ, സോവിയററുസമ്പർക്കമുണ്ടായ പ്രദേശത്തു പ്രത്യേകമായ ചില ഭരണവ്യവസ്ഥകൂടി ആവശ്യം നേരിടുകയും ചെയ്തു. പെർഷ്യൻ പ്രതിനിധികൾ, റഷ്യയുമായി നടന്ന ചില ഗൂഢാലോചനകൾ എന്തായിരുന്നുവെന്നുപോലും പ്രസ്താവിക്കാൻ ഒരുങ്ങിയതുമില്ലാ. റഷ്യയുടെ അധീനത്തിൽ വിട്ടുകൊടുത്തിട്ടുള്ള ജർമ്മൻദേശങ്ങളിലെ ശരിയായ സ്ഥിതിഗതികൾ എന്തെന്നു മററുള്ളവർക്കു മനസ്സിലാക്കാൻ ഇടകൊടുക്കാതെ, അടുത്തുകിടക്കുന്ന പോളൻറു്, ഹംഗറി, റുമേനിയാ, ബാൾഗേറിയാ, യൂഗോസ്ലേവിയാ, ചെക്കോസ്ലോവാക്കിയാ മുതലായ രാജ്യങ്ങളിലെല്ലാം, റഷ്യക്കനുകൂലമായ ഭരണഘടനയുണ്ടാക്കയും, ജർമ്മൻപ്രദേശങ്ങൾക്കൊട്ടാകെ ബന്ധപ്പെടാവുന്ന വ്യവസ്ഥകളിൽ ചേരുവാൻ വിസമ്മതിച്ചു മാറിനടക്കയും ആണ് ആ രാജ്യത്തിന്റെ ഇപ്പോഴത്തെ നയം. ഇജിപ്ററു്, അറബിരാജ്യങ്ങൾ, മുതലായ ദേശക്കാർക്കു് ബ്രിട്ടന്റെപേരിൽ പരാതിപറയാനും അവർക്കു് പിൻതാങ്ങായി കരുതാനും ഉള്ള ഏകശക്തി ഇപ്പോൾ റഷ്യയേ ഉള്ളു. മററു രാജ്യക്കാരുടെ നഷ്ടങ്ങൾക്കു പരിഹാരം ഉണ്ടാകുവാൻ വകകണ്ടാലും, കണ്ടില്ലെങ്കിലും, റഷ്യക്കു ചെയ്യുവാനുള്ള സകല അവകാശങ്ങൾക്കും തൻകീഴിൽപ്പെട്ട എല്ലാ രാജ്യങ്ങളിൽനിന്നും ഇഷ്ടംപോലെ വസൂൽചെയ്തുവരുന്നുണ്ട്. ഇററലി, ആഫ്രിക്കാ, എന്നുവേണ്ട, എവിടെയെല്ലാം ബ്രിട്ടനും അമേരിക്കയും ഏകോപിച്ചു പ്രവർത്തിക്കുന്നുണ്ടോ അവിടെയൊക്കെ റഷ്യക്കും അവകാശവാദം പുറപ്പെടുവിച്ചേ തീരു. ഡാർഡനൽസ് മെഡിററേനിയൻകടലിലേക്കു് റഷ്യക്കും, തുർക്കിക്കും ഇടയിലുള്ള കരിങ്കടലിൽനിന്നും പ്രവേശിക്കുവാനുള്ള ഏകമാർഗ്ഗമായതുകൊണ്ടു് അതിന്റെ നിയന്ത്രണത്തിൽ റഷ്യ ഒരുപങ്കു് ആവശ്യപ്പെടുന്നതു ന്യായമാണ്. ആ അവശകാശം മററുള്ളവർ വകവച്ചുകൊടുത്തിട്ടുണ്ട്. പക്ഷേ ഇപ്പോൾ പുറപ്പെടുവിച്ചിട്ടുള്ള അവകാശം അക്കാര്യത്തിൽ റഷ്യയും തുർക്കിയുംമാത്രമേ ഇടപെടേണ്ടതുള്ളു എന്നത്രേ. ചൈന, ജപ്പാൻ, പെസഫിക്ക്ദ്വീപുകൾ, ഇവകളുടെ കാര്യത്തിലും പല സംഗതികൾ റഷ്യ ആവശ്യപ്പെട്ടിട്ടുണ്ട്. തല്ക്കാലം പാശ്ചാത്യരാജ്യങ്ങളെപ്പററിയുള്ള വടംപിടിയിൽ എല്ലാപേരും ശ്രദ്ധമുഴുവൻ പതിപ്പിച്ചിരിക്കുന്നതുകൊണ്ടു റഷ്യയും മററുകാര്യങ്ങളിൽ ശാഠ്യം മുറുക്കേണ്ടിവന്നിട്ടില്ലെന്നേയുള്ളു.

ആററംബോംബിന്റെ രഹസ്യം റഷ്യക്കു പറഞ്ഞുകൊടുക്കാത്തതുകൊണ്ടാണു ഇത്രത്തോളം അകൽച്ചയുണ്ടായതെന്നു വിചാരിക്കുന്നതിനു ന്യായം കാണുന്നില്ലാ. ആ രഹസ്യവും തന്മൂലമുള്ള ഭയങ്കരശക്തിയും മറുകക്ഷിക്കുണ്ടെങ്കിലും അതു പ്രയോഗിക്കുവാൻ അക്കൂട്ടർ ഒരുമ്പെടുകയില്ലെന്നു ആർക്കുമറിയാം. സ്റ്റാലിനുതന്നെ ഇക്കാര്യത്തിൽ ആശങ്കയില്ലെന്നു് ഇയ്യിടെ പ്രസ്താവിക്കയുണ്ടായി. ആദ്യത്തെ മഹായുദ്ധത്തിൽ വിഷവായു പ്രയോഗിച്ചിരുന്നുവെങ്കിലും, ഇക്കഴിഞ്ഞ യുദ്ധത്തിൽ അതിലേക്കു് ജർമ്മനി തുനിയാഞ്ഞതു പിന്നീടുണ്ടാവുന്ന പ്രത്യാഘാതത്തെ ഭയന്നിട്ടാണെന്നു സംശയമില്ലാ. അതുപോലെയാണ് ആററംബോംബിന്റെ കാര്യത്തിലും. ഏതുതരം വിനാശകപ്രയോഗങ്ങളാണ് അന്യപക്ഷത്തുനിന്നും ഉണ്ടാകാവുന്നതെന്നു നിശ്ചയമില്ലാത്ത സ്ഥിതിക്കു കടുംകൈ പ്രയോഗിക്കുന്നതിന്നു് അവർക്കു് ഒരുവിധത്തിലും അവകാശം കൊടുക്കാതിരിക്കുവാൻ ഏതുകക്ഷിയും ശ്രമിക്കതന്നെചെയ്യും. സ്വശക്തിയേപ്പററി ഉൽബോധമുള്ള ഒരു യുവാവു്, തന്നേക്കാൾ പ്രമാണികളായിരുന്നവരും, തന്റെ ക്ഷീണാവസ്ഥയിൽ തന്നെ വകവയ്ക്കാതിരുന്നവരുമായ അയൽക്കാരെ തലതാഴ്ത്തിക്കുവാൻ ഒരുമ്പെട്ടു് താന്തോന്നിത്തം കാണിക്കുന്നതുപോലെയാണ് റഷ്യയുടെ ഇന്നത്തെ പെരുമാററം. അന്യരാജ്യക്കാരുടെ കാര്യത്തെപ്പററിയാതൊരു ചിന്തയുമില്ലെന്നു് പ്രഖ്യാപിച്ചിട്ടാണല്ലോ സ്റ്റാലിൻ സ്വാധികാരം സ്ഥാപിച്ചതു്. അന്യരാജ്യക്കാർ പിൻവാങ്ങിയശേഷം സമാധാനപരമായ അന്തരീക്ഷത്തിൽ സമുദായഘടനയും, ധനപോഷണവ്യവസ്ഥകളും പുലർത്തി സ്വശക്തിയുറപ്പിച്ചുകൊണ്ടിരുന്ന റഷ്യ ജപ്പാനോടും, ജർമ്മനിയോടും, സമാധാനപാലനത്തിനുവേണ്ടി സഖ്യംചെയ്തു. ഓരോ സന്ദർഭത്തിലും രാജ്യാതിർത്തി വളർത്തുവാൻ ഓരോ അവകാശങ്ങളും സമ്പാദിക്കയുമുണ്ടായി. യുദ്ധംകഴിഞ്ഞശേഷവും മുനിലത്തേപ്പോലെതന്നെ കൂടുതൽ രാജ്യം നേടുന്നതിനും, കൂടുതൽ വിഭവങ്ങൾ സ്വാധീനപ്പെടുത്തുന്നതിനും തന്നെയാണ് റഷ്യയുടെ ഉദ്ദേശം എന്നു് ഓരോ അവകാശവാദംകൊണ്ടു് തെളിയുന്നുണ്ട്. അയൽക്കാരിൽനിന്നും ആപൽശങ്കകൂടാതെ തങ്ങളുടെ പുരോഗതി തുടർന്നുകൊണ്ടു് പോകാനാണ് ഈ പരിഭ്രമം എന്നു് ഭാവിക്കുന്നതും സ്വാഭാവികമാണ്. ഏഷ്യയിലും യൂറോപ്പിലും, വടക്കേപകുതി മുഴുവൻ കീഴിലാക്കിയിട്ടുള്ള ഒരു രാഷ്ട്രീയശക്തിക്കു് അയൽക്കാരായി അനവധി രാജ്യക്കാരുണ്ടായിരിക്കും. അവരെയൊക്കെ കാലൊടിച്ചുകിടത്തി, സ്വരക്ഷയ്ക്കു് വേണ്ടു കരുതൽ ചെയ്യുവാൻ ഒത്തസമയവും ഇതുതന്നെ. ആററംബോംബുകൊണ്ടു് എളുപ്പത്തിൽ നശിപ്പിക്കാൻ സാധിക്കാത്തവിധം വിസ്തൃതമായും, സുരക്ഷിതങ്ങളായ വ്യവസായസങ്കേതങ്ങളോടുകൂടിയതുമായ ഒരു സങ്കേതമാണ് റഷ്യക്കു വേണ്ടതു് എന്നുവരുകിൽതന്നെ, ഇത്രയ്ക്കു് ശ്രമപ്പെടേണ്ടിവരുമോ എന്നു് സംശയമാണ്. എന്നാൽ അങ്ങിനെയല്ലാതെ ഇപ്പോഴത്തെ പെരുമാററത്തിന്നു് തക്കതായ സമാധാനം കാണുന്നില്ല. റഷ്യ ഏതുകാലത്തും സാമ്രാജ്യാധികാരത്തിനു കീഴ്പ്പെട്ടേ കഴിഞ്ഞിട്ടുള്ളു. വിസ്തൃതമായ രാജ്യവ്യാപ്തികൊണ്ടു് ഓരോവിധം പ്രയോജനം അന്നും ഇന്നും ഉണ്ടായിട്ടുണ്ട്, ഉണ്ടാകുന്നുമുണ്ട്. ആടുമാടുകളും, കുതിരകളും മാത്രം ഉപജീവനമാർഗ്ഗമായിരുന്ന കാലത്തേപ്പോലെ, വൈദ്യുതശക്തിയും യന്ത്രശാലകളും ആശ്രയിച്ചിരിക്കുന്ന ഇന്നും സോവിയററിന്നു് നിർബാധിതമായ ജീവിതത്തിനു വേണ്ടു മിക്ക സൗകര്യങ്ങളും അന്യാപേക്ഷകൂടാതെ സാധിക്കാവുന്നതാണ്. ധാരാളം കൽക്കരിയും, പെട്രോളും, സ്വാധീനമുണ്ടെങ്കിലും കൂടുതലായ ഓരോ ആവശ്യങ്ങൾ സങ്കല്പിച്ചു് അവയിൽ കുറച്ചുകൂടി അന്യരാജ്യക്കാർ കൊണ്ടുപോകാതിരിക്കത്തക്കവിധം സ്വന്തമാക്കിവയ്ക്കാനുള്ള ബദ്ധപ്പാടു് കുറച്ചുകാലമായി പ്രത്യക്ഷപ്പെട്ടുവരുന്നുണ്ട്. സോവിയററു്സമ്പ്രദായത്തിലുള്ള ഭരണവ്യവസ്ഥിതി ഏർപ്പെടുത്തുന്നതിന്നു് ആഗ്രഹമുണ്ടെന്നു് പറയാനില്ലെങ്കിലും ജനസാമാന്യത്തിന്റെ സ്വന്തമായ അഭിപ്രായമാണ്, പോളണ്ടു്, റുമേനിയാ, യുഗോസ്ലോവിയാ മുതലായ അയൽരാജ്യങ്ങളിൽ ഇന്നു റഷ്യ അനുകൂലിച്ചിട്ടുള്ളതു്. അതിനു വഴിപ്പെടാത്ത ഗ്രീസ്സിൽ ബ്രിട്ടീഷ് സൈന്യത്തിന്റെ മർദ്ദനവും മേധാവിത്വവും കലശലാണെന്നു (ഗ്രീസുകാരല്ല) റഷ്യൻഗവമെന്റു മുക്തകണ്ഠം വാദിക്കുന്നുമുണ്ട്. ബാൾഗേറിയയും യുഗോസ്ലേവിയായും ഇന്നും അതിർത്തിക്കാവൽ, ആയുധസജ്ജീകരണം, വിമാനപ്പട മുതലായ കാര്യങ്ങളിൽ യുദ്ധത്തിനു സദാ സന്നദ്ധമായിരിക്കയാണെന്നു പല സംഗതികളും വെളിവാക്കുന്നു. പാരീസ്സിൽ നടക്കുന്ന സഖ്യകക്ഷിസമ്മേളനത്തിലും ഐക്യരാഷ്ട്രസമിതിയിലും മോളൊട്ടോവ്, വിഷിൻസ്കി, ഗ്രോമിക്കോവ് എന്ന ത്രിമൂർത്തികളുടെ അട്ടഹാസങ്ങൾ ഉള്ളിൽ ഒതുക്കിയിരിക്കുന്ന അമർഷം പൊട്ടിപ്പുറപ്പെടുന്ന ചേഷ്ടകളാണെന്നു് ആർക്കും മനസ്സിലാക്കാം.

പക്ഷേ, ആശാരിയുടെ കുററം മാത്രമല്ല, മരത്തിന്റെ വളവുംകൂടി ഇക്കാര്യത്തിൽ ഉത്തരവാദിത്വമുള്ളതായി സംശയിക്കേണ്ടിയിരിക്കുന്നു. ഐക്യനാടുകൾ (യു. എസ്സ്. എ.) ആണല്ലോ ഇപ്പോഴും ഇതിനുമുമ്പും സ്വാർത്ഥതയില്ലാത്തോണം പെരുമാറുന്നതു്. ആദ്യത്തെ മഹായുദ്ധത്തിനുശേഷം കാരണവശാൽ ഐക്യനാടുകൾ സമാധാനവ്യവസ്ഥാപനത്തിൽനിന്നും പിന്മാറുകയുണ്ടായി. അതുകൊണ്ടു് അവർക്കു വലുതായ ദ്രവ്യനഷ്ടമുണ്ടായതുമാത്രമല്ല, കിട്ടാവുന്നതായ ലോകമാന്യത സിദ്ധിച്ചുമില്ല. പോരെങ്കിൽ, ജപ്പാനും ചൈനയും തമ്മിലുണ്ടായ യുദ്ധവും, പിന്നീടു ജപ്പാൻ ജർമ്മനിയുടെ പ്രേരണയിന്മേൽ ചൈനയിലും പസിഫിക്ക്ദ്വീപുകളിലും സ്വാധികാരം സ്ഥാപിക്കാനായി നടത്തിയ പ്രയത്നങ്ങളും അവയിൽ ഏർപ്പെട്ട കഷ്ടനഷ്ടങ്ങളും അന്നത്തെ അലസതയുടെ ഫലമായിത്തന്നെ വ്യാഖ്യാനിക്കേണ്ടതാണ്. ആ സ്ഥിതിക്കു് ഐക്യനാടുകൾ ഈ കെട്ടുപാടിൽനിന്നും പിന്മാറാൻ ഇത്തവണ വഴികാണുന്നില്ല. ലോകമൊട്ടുക്കു് ഐക്യം നിലനിറുത്തുന്നതിനും സമാധാനപരമായ ജീവിതം പുലർത്തുന്നതിനും ഇടക്കാലത്തു നടന്നിട്ടുള്ള പരിശ്രമങ്ങളിൽ പ്രധാനമായ ചുമതല വഹിച്ചിട്ടുള്ളതും അവയിൽനിന്നാവിർഭവിച്ചിട്ടുള്ള മഹാസ്ഥാപനങ്ങളിൽ മുഖ്യമായ സ്ഥാനം നിർവ്വഹിക്കുന്നതും ഐക്യനാടുകൾ ആകുന്നു. യുദ്ധത്തിൽ നാശംസംഭവിച്ച രാജ്യങ്ങളുടെ സന്ധാരണത്തിനും പുനരുദ്ധാരണത്തിനുംവേണ്ടി ആഹാരവും ധനവും ദാനംചെയ്യുന്ന യു. എൻ. ആർ. ആർ. എ-യിൽ ഒന്നാമത്തെ പങ്കുകാർ ഐക്യനാടുകളാണ്. ബ്രിട്ടീഷുകാർ രണ്ടാംസ്ഥാനത്തേ വരുന്നുള്ളു. മേൽക്കാലത്തെ ധനവിനിയമത്തെ നിയന്ത്രിക്കുന്നതിനുദ്ദേശിച്ചു സ്ഥാപിച്ചിട്ടുള്ള ഇന്റർനാഷനൽബാങ്ക്, ഇന്റർനാഷനൽ മാണിററി ഫണ്ടു്, ഇവ രണ്ടും മററു രാജ്യക്കാർകൂടി ഉൾപ്പെടുന്നുണ്ടെങ്കിലും ഐക്യനാടുകളുടെ സഹായത്തോടുകൂടിത്തന്നെ പ്രവർത്തനം തുടങ്ങുന്നതാണ്. സർവ്വരാഷ്ട്രസമിതിയും അതിന്റെ അംഗങ്ങളായ 'സെക്യൂരിററികൌൺസിൽ' 'സോഷ്യൽ ആൻഡ് ഇക്കണാമിക്ക് കൌൺസിൽ' മുതലായ ഘടനകളും ആണല്ലോ ലോകമാസകലം യുദ്ധത്തിന്റെ ബാധകൂടാതെ സംരക്ഷിക്കുന്നതിനും ദാരിദ്ര്യം അജ്ഞാനം മുതലായ ദുരിതങ്ങൾതീർത്തു കാക്കുന്നതിനും ബാദ്ധ്യതപ്പെട്ടിട്ടുള്ളതു്. അവ ആദ്യം രൂപമെടുത്തതും ഒടുവിൽ അവയ്ക്കു ശാശ്വതമായ സങ്കേതം സിദ്ധിച്ചിട്ടുള്ളതും ഐക്യനാടുകളിൽതന്നെ. ഇനിയത്തെ ലോകവ്യവസ്ഥിതിക്കു കൂടുതലായ ഭാരവാഹിത്വം അവിടത്തന്നെ സ്ഥിതിചെയ്യുമെന്നു വിചാരിക്കുവാൻ ഇതാണു ന്യായം. അവരുടെ ഉത്സാഹത്തിൽ ഇപ്പോൾ അഖിലവാണിജ്യവ്യവസ്ഥകളെയും പരാമർശിക്കുന്ന ഒരു

ഇൻറർനാഷനൽ വാണിജ്യബന്ധം ഏർപ്പെടുത്തുവാനും ആലോചനകൾ നടക്കുന്നുണ്ട്. ഐക്യനാടുകൾ അമേരിക്കാഭൂഖണ്ഡത്തിൽ ധനഭൂയിഷ്ഠമായ ഒരു ഭാഗം ഉൾപ്പെടുന്നതിനുപുറമേ അമേരിക്കയിൽ ഉള്ള എല്ലാ ഗവമ്മെൻറുകളും അടങ്ങിയ ഒരു സ്ഥാപനത്തിൻെറ നേതാവുംകൂടിയാണ്. രാഷ്ട്രീയമായും ധനപരമായും ഐക്യനാടുകളുടെ നേതൃത്വമാണ് ഇന്നു അമേരിക്കയിൽ നടക്കുന്നതു് എന്നു പറയുമ്പോൾ അങ്ങുമിങ്ങും ചില രാജ്യക്കാർക്ക് അസംതൃപ്തിയുണ്ടായിട്ടില്ല എന്നു വരുന്നില്ല. എന്നാൽതന്നെയും പസിഫിക്ക് അററലാൻറിക്ക് മഹാസമുദ്രങ്ങളുടെ തീരത്തിലുള്ള അമേരിക്കക്കാർക്ക് ഐക്യനാടുഗവമ്മെൻറിനെ വിട്ടുനിൽക്കുവാൻ സാധിക്കയില്ല എന്നു തീർത്തുപറയാം. റഷ്യ ഈ രണ്ടു മഹാസമുദ്രത്തിലും പ്രവേശിക്കുവാനും അധികാരം ചെലുത്തുവാനും ഉത്സാഹിക്കുന്നതെല്ലാം ഐക്യനാടുകളുടെ മേധാവിത്വത്തെ പ്രബലപ്പെടുത്തുകയേ ഉള്ളു. ബ്രിട്ടീഷുകാരുടെ സഖ്യവും കൂട്ടുകെട്ടും അതിലേക്കു കൂടുതൽ സഹായം നൽകുന്നുണ്ടെന്നു കാനഡ, ആസ്ത്രേലിയ എന്നു രണ്ടു പുത്രികാരാജ്യക്കാരും ഇപ്പോൾ സ്വീകരിച്ചിട്ടുള്ള നില വിശദമാക്കുന്നു.

ഇപ്രകാരമുള്ള സ്ഥിതിഗതികളിൽ സ്റ്റാലിൻെറ റഷ്യൻനയം മെഡിറററേനിയൻ, ബാൾട്ടിക്ക്, ബ്ളാക്ക്സീകളിലും ആ വഴിക്ക് അററ്ലാൻറിക്കമഹാസമുദ്രത്തിലും പ്രതിബന്ധത്തിനു ഇടയാക്കുന്നതു മുൻകൂട്ടി കാണുവാൻ ഐക്യനാടുകൾ ശ്രമിക്കുന്നുണ്ട്. ഡാർഡനൽസിലും മെഡിറററേനിയൻകടലിലും അവരുടെ നാവികവിഭാഗങ്ങൾ ഉള്ളതായി പറയുന്നു. ഹംഗറിയിലും ഇററലിയിലുംനിന്ന് ഈടാക്കേണ്ട നഷ്ടപരിഹാരങ്ങൾ ഇളവുചെയ്തുകൊടുക്കുന്നതിലും മററും അവർ വളരെ ഉദാരമതികളായിരിക്കുന്നു. ഉത്തരആഫ്രിക്കയിലും അററ്ലാൻറിക്ക്ദ്വീപുകളും സൈന്യസങ്കേതങ്ങളും താവളങ്ങളും അമേരിക്കയുടെ പൊതുരക്ഷയ്ക്കു അപരിത്യാജ്യമായിത്തീർന്നിട്ടുമുണ്ട്. ഏഷ്യാഖണ്ഡത്തിൽ ഇന്ന് ഐക്യനാടുകൾക്കാണു കൂടുതൽ പ്രാബല്യമുള്ളതു്. ചിയാങ്ഗവമ്മെൻറിനെ പലവിധത്തിൽ അമേരിക്കക്കാർ സഹായിക്കുന്നതിനെപ്പററി സ്റ്റാലിൻ വഴക്കുപറഞ്ഞുകൊണ്ടിരിക്കയാണ്. ഐക്യനാടുസൈനികസംഘവും ഉപദേഷ്ടാക്കളും ചൈനയിൽനിന്നു പോയാലെ അവിടെ സമാധാനമുണ്ടാകയുള്ളു എന്നാണു റഷ്യയുടെ വാദം. മംഗോളിയായിലും കൊറിയായിലും കൈകടത്തി ചൈനയ്ക്കു വടക്കും പടിഞ്ഞാറും ഉള്ള കമ്മ്യൂണിസ്റ്റ്കക്ഷിയെക്കൊണ്ടു സോവിയററ്ശക്തി മുന്നോട്ടു നയിക്കുന്നതിനാണു അതിൽ അടങ്ങിയിരിക്കുന്ന നയം എന്നേ അമേരിക്കയിൽ അതിനെപ്പററി അഭിപ്രായമുള്ളു. അതു റഷ്യൻനേതാക്കന്മാരുടെ പണ്ടത്തെ നയംതന്നെയാണ്. സഖാലിൻദ്വീപിൽ പകുതി റഷ്യയ്ക്കായിരുന്നു; ജപ്പാൻെറ വകയായ മറേറ പകുതികൂടി റഷ്യയുടെ രക്ഷയ്ക്കു് ആവശ്യമാണത്രെ. ജപ്പാനിൽ ഐക്യകക്ഷിയുടെ ഭരണസമിതിയും സേനാനിവേശവും ഉണ്ടെങ്കിലും റഷ്യ മററു ദേശങ്ങളിലെന്നപോലെ തന്നെ പസിഫിക്ക്കാര്യങ്ങളിലും നിഷ്കർഷിക്കുന്നുണ്ടെന്നു സംശയമില്ല. അതുകൊണ്ട് ജപ്പാനുമായി ഉടമ്പടിക്കാര്യങ്ങൾ തീരുമാനംചെയ്യുന്ന ഘട്ടത്തിലാണ് ഇപ്പോഴത്തേതിലും വലുതായ ഭിന്നിപ്പും മത്സരവും പ്രത്യക്ഷപ്പെടുവാൻ ഇടയുള്ളതു്. ഇപ്പോഴത്തെ ചൊല്ലിയാട്ടം അന്നത്തെ അരങ്ങേററത്തിലേക്കു തയാറാകുന്നതായി കരുതിയാൽ മതി. ഇന്നത്തെ പയററലിൽ ബ്രിട്ടനും ഫ്രാൻസിനുമാണു പ്രധാനമായ ചടങ്ങ്. അവരുടെ സഖിയും ലോകരക്ഷയുടെ നിയാമകനും എന്ന നിലയിൽ മാത്രമേ ഐക്യനാടുകൾക്കു അവിടെ ചുമതലയുള്ളു. പസിഫിക്ക്‌രാജ്യങ്ങളും തീരദേശങ്ങളും സംബന്ധിച്ച വാദപ്രതിവാദം തുടങ്ങുമ്പോൾ നില മാറാതെ തരമില്ല. ഐക്യനാടുകൾ അമേരിക്കയുടെ നേതാവായിട്ടു റഷ്യയെ നേരിടേണ്ടിവരും. ഫ്രാൻസിനും ബ്രിട്ടനും സഖ്യനിലയിൽനിന്നു പിൻതാങ്ങിയാൽ മതിയാകുന്നതാണ്. അന്നു റഷ്യയ്ക്കു് നേരിട്ടു ബലം പ്രയോഗിക്കുന്നതിനുള്ള ആവശ്യം നേരിട്ടെങ്കിലോ എന്നുകരുതി സൈബിരിയായിൽ പല ആയുധശാലകളും സൈന്യസങ്കേതങ്ങളും സ്ഥാപിച്ചും പ്രബലപ്പെടുത്തിയും വരുന്നുണ്ട്.

ഇതൊക്കെ ആയാലും യുദ്ധം ഉണ്ടാകണമെന്നില്ല. റഷ്യയും ഐക്യനാടുകളും തമ്മിലാണു വൈരം മുഴുത്തുവരുന്നതു് എങ്കിലും റഷ്യക്കാർ ഇന്നും ബ്രിട്ടീഷുകാരുടെ സാമ്രാജ്യഭ്രമവും മേധാവിത്വവും ആണു പഴിപറയുന്നതു്. ഐക്യനാടുകൾ ബ്രിട്ടീഷുകാരുടെ ദുർബോധനകൊണ്ടു വഴിതെററിപ്പോയേക്കാമെന്നു ശങ്കിക്കുന്നതേയുള്ളു. അമേരിക്കയിലെ ഗവമ്മെൻറുസെക്രട്ടറി വാലസ്സ് ഈയിടെ ആ അഭിപ്രായം മുൻനിറുത്തി റഷ്യയോടു അനുഭാവം കാണിക്കേണ്ടതു് ഐക്യനാടുകളുടെ മേൽഗതിക്കു ആവശ്യമാണെന്നു വാദിക്കയുണ്ടായി. അയാൾ ഉദ്യോഗം രാജിവെക്കേണ്ടിവന്നെങ്കിലും ആ നയത്തെപ്പററി പ്രചരണവേലചെയ്യുവാൻ ഉദ്ദേശിക്കുന്നുണ്ട്. അവിടെ ആ അഭിപ്രായത്തിനു പ്രാബല്യം സൃഷ്ടിക്കേണ്ടതു് ജമ്മനിയുടെയും വിശിഷ്യ ജപ്പാൻേറയും ഭാവിയെപ്പററി തീരുമാനം ചെയ്യുമ്പോഴേക്കും റഷ്യയുടെ ഒരു ഉന്നമാണുതാനും. ആൻറണിഈഡൻ ഈയിടെ ചെയ്ത പ്രസ്താവനയിൽ റഷ്യയും കൂട്ടുകാരും മറുകക്ഷിയുടെ പ്രസ്താവനകളും പ്രവൃത്തികളും ദുർവ്യാഖ്യാനംചെയ്യാതിരുന്നാൽ തമ്മിൽ തമ്മിലുള്ള ശങ്കകൾ നീങ്ങി സമാധാനപരമായ അന്തരീക്ഷം നിശ്ചയമായും ഉണ്ടാകാതിരിക്കയില്ലെന്നു ആശിക്കുന്നു. ഇപ്പോഴത്തെ ബ്രിട്ടീഷ് വിദേശമന്ത്രിയായ ബെവിൻ പറയുന്നതു് യുദ്ധം ഉണ്ടാകാതിരിപ്പാൻ അദ്ദേഹത്താൽ ആവതെല്ലാം പ്രവർത്തിക്കുമെന്നാണ്. മാർഷൽ സ്റ്റാലിൻ പോട്സ്ഡാം ഉടമ്പടിപ്രകാരമാണ് അദ്ദേഹത്തിൻെറ നയം രൂപീകരിച്ചിട്ടുള്ളതു് എന്നും ആററംബാംബിനെപ്പററി യാതൊരു ഭയത്തിനും റഷ്യ വശപ്പെട്ടിട്ടില്ലെന്നും ഇനിയൊരുയുദ്ധം വേണ്ടിവരത്തക്ക യാതൊന്നും സംഭവിച്ചിട്ടില്ലെന്നും ഒരു പ്രസ്താവനയും പുറപ്പെടുവിച്ചിട്ടുണ്ട്. സമാധാനഉടമ്പടിക്കുവേണ്ടി വിളിച്ചുകൂട്ടിയ മഹാസമ്മേളനത്തിലും സർവ്വരാഷ്ട്രസമിതിയിലും ഉണ്ടായതായ കശപിശകളെപ്പററി ഓരോ പ്രതിനിധികളുടെ അഭിപ്രായം ഈ ലേഖനത്തിൽ പ്രതിപാദിച്ചിട്ടുള്ള സംഗതികളെ ആസ്പദമാക്കി പരിശോധിക്കുമ്പോൾ ഇനിയൊരു യുദ്ധത്തിനു വേണ്ടി ആരും പ്രവർത്തിക്കുന്നില്ലെന്നുമാത്രമേ അർത്ഥമാകുന്നുള്ളു.

ഗ്രേററ്ബ്രിട്ടനും ഫ്രാൻസും ഇക്കാര്യത്തിൽ ആർക്കും ഉദ്ദീപനം നൽകുമെന്നു വിചാരിപ്പാൻ ന്യായമില്ല. ബ്രിട്ടീഷ്സാമ്രാജ്യത്തിൻെറ പ്രധാനാംശങ്ങൾ പലവിധത്തിൽ രൂപാന്തരപ്പെട്ടുവരികയാണ്. എന്നാൽതന്നെയും പശു ചത്തിട്ടും മോരിൻെറ പുളിനിൽക്കുന്നതുപോലെ മുൻകാലത്തെ വിദേശനയവും സാമ്രാജ്യഭ്രമവും ഒരുവർഷംകൊണ്ടോ വേനൽകൊണ്ടോ പാടെ മാറിപ്പോകുമെന്ന് ആർക്കും വിശ്വാസംവരുന്നില്ല. അതു പരീക്ഷിക്കാൻതന്നെയായിരിക്കാം റഷ്യ ഓരോ ദുഷ്പ്രവാദങ്ങൾ പറഞ്ഞുപരത്തുന്നതു്. ഫ്രാൻസ് തൽക്കാലത്തേക്കു ക്ഷീണിച്ചിരിക്കയാണ്; എന്നു മാത്രമല്ല, റഷ്യയെപ്പോലെതന്നെ ജമ്മനിയുടെ പുനരുദ്ധാരണത്തിൽ ഫ്രാൻസിനു വലുതായ ആശങ്കക്കവകാശമുണ്ട്. ജമ്മനിയെ നിസ്തേജരൂപത്തിൽ പുനസ്സംഘടിപ്പിക്കാമെന്നു ബ്രിട്ടീഷുകാരും ഐക്യനാട്ടുകാരും ഉദ്ദേശിക്കുന്നിടത്തോളം അനുഭാവം ഫ്രാൻസിനില്ല. പക്ഷെ, ജമ്മനി പ്രത്യേകഖണ്ഡങ്ങളായി ഓരോ വിദേശശക്തിയുടെ പരമാധാരത്തിൽ അവശേഷിക്കയെന്നുവന്നാൽ ഫ്രാൻസിൻെറ രക്ഷയ്ക്കും സുസ്ഥിതിക്കും വലുതായ ഹാനി നേരിടുമെന്നു ഫ്രഞ്ചുഗവമ്മെൻറിനു അറിയാം. റഷ്യയുടെ അഭിപ്രായവും അതുകൊണ്ട് അവർക്കു സ്വീകാര്യമല്ല. മററു പല കാര്യങ്ങളിലും ഇപ്പോഴത്തെ ഫ്രഞ്ചുനേതാവായ ബിദോ സമാധാനപരമായ അന്തരീക്ഷം സൃഷ്ടിക്കുന്നതിനു സമർത്ഥനാണെന്നു വെളിപ്പെട്ടിട്ടുണ്ട്. സമാധാനവ്യവസ്ഥകൾ തീരുമാനിക്കേണ്ടതിലേക്കു നാലു വിദേശമന്ത്രിമാരുടെ പ്രാരംഭസമ്മേളനങ്ങളിലും മഹാസമ്മേളനത്തിനുവേണ്ടിയും അതിൻെറ നടത്തിപ്പിനെ സംബന്ധിച്ചും ഉണ്ടായ അഭിപ്രായമത്സരങ്ങളിലും ഇററലിയുമായി മാത്രമല്ല ബാൾക്കൻ രാജ്യങ്ങൾ ഹംഗറി മുതലായ രാജ്യങ്ങളെപ്പററിയുള്ള ചർച്ചകളിലും ഇരുകക്ഷിക്കും സ്വീകാര്യമായ തീരുമാനങ്ങൾ ഉന്നയിച്ചതു ബിദോവിൻെറ സാമർത്ഥ്യംകൊണ്ടാണ്. അമേരിക്കയും ബ്രിട്ടനും സ്വപക്ഷത്തു നിൽക്കണമെന്നുള്ള ആഗ്രഹം ഫ്രാൻസിൻെറ വിദേശനയത്തിൽ പ്രധാനമാണെന്നു പ്രത്യേകിച്ചും കാണാം. ഗ്രേററ്ബ്രിട്ടനു കുഴപ്പം നേരിടാവുന്നതു ഈജിപ്ത്, പാലസ്റ്റയിൻ, ഇന്ത്യ, ബർമ്മ, മലയാ മുതലായ രാജ്യങ്ങളോടുള്ള പെരുമാററത്തിൽ പഴയ വിശ്വാസക്കുറവിൻെറ വേരു തീരെ അററുപോകുന്നതുവരെ കാണുകതന്നെചെയ്യും. അതിനിടയ്ക്കു പുത്രികാരാജ്യങ്ങളുടെ പെരുമാററത്തിൽനിന്നും അവിചാരിതമായ വൈഷമ്യങ്ങൾ നേരിടേക്കാമെന്നുകൂടി ദക്ഷിണ ആഫ്രിക്ക, ഈസ്റ്റ് ആഫ്രിക്ക, സിലോൺ മുതലായ ഘടകങ്ങളുടെ നയത്തിൽനിന്നും അനുമാനിക്കേണ്ടിയിരിക്കുന്നു. വർഗ്ഗവിദ്വേഷത്തെ അടിസ്ഥാനമാക്കി അതാതു ഗവമ്മെൻറുകൾ പ്രവർത്തിക്കുന്നതിനെ പ്രതിഷേധിച്ചു ഊർജ്ജിതമായ നടപടികൾ വേണ്ടിവരികയാണെങ്കിൽ മാതൃരാജ്യം അതിലേക്കു ഒരുമ്പെടുമെന്നു വിചാരിക്കാവുന്നതല്ല. ആ വഴിക്ക് ഇപ്പോൾ അവശേഷിച്ചിട്ടുള്ള അവിശ്വാസം പ്രബലപ്പെട്ടുവരാൻ എളുപ്പവുമുണ്ട്. ഊർജ്ജിതമായ നടപടികൾ കൂടാതെ കഴിക്കണമെങ്കിൽ മററു വഴിക്കുള്ള നയോപായങ്ങൾ ഉപയോഗിക്കേണ്ടിവരുന്നതുതന്നെ ദുശ്ശങ്കയ്ക്കു ആസ്പദമായേക്കാം.



വലിയ മൂന്നു ശക്തികളുടെ വിദേശകാര്യമന്ത്രിമാർ
ഇടത്തുനിന്നു വലത്തോട്ട്:- മി: ബെവിൻ (ബ്രിട്ടൻ), മി: എം. മൊളൊറേറാവ് (റഷ്യ), മി: ജേംസ് എഫ്ബേൺസ് (യു. എസ്.)

ലോകരക്ഷയ്ക്കു ഇപ്പോൾ നിദാനമായി കരുതുന്ന സർവ്വരാഷ്ട്രസമിതി പ്രബലപ്പെട്ടുവരുന്നതിന്, മഹാശക്തികൾ ഒത്തൊരുമിച്ചു പ്രവർത്തിക്കയും, അവരുടെ ആന്തരമായ ഉദ്ദേശം എല്ലാ രാജ്യക്കാരേയും ഒരേനിലയിൽ വിചാരിച്ച് ഓരോ രാജ്യത്തിൻേറയും അഭിവൃദ്ധിക്കുവേണ്ടി സഹായിക്കുകയാണെന്നു എല്ലാവരേയും ബോധ്യപ്പെടുത്തുകയും, ചെയ്യേണ്ടതാണ്. റഷ്യ ഇക്കാര്യത്തിൽ മുന്നോട്ടുവന്നിട്ടില്ല. അമേരിക്കയുടെ പ്രവൃത്തിയെപ്പററി സംശയം ഉണ്ടായിത്തുടങ്ങിയിട്ടുമുണ്ട്. ഈ സ്ഥിതിക്ക് അടുത്ത ഏതാനും സംവത്സരങ്ങളിൽ യുദ്ധത്തിനോ സമാധാനത്തിനോ പ്രസക്തി എന്നു തീരുമാനിക്കുന്നതു് ഏഷ്യാഖണ്ഡത്തിൽ ഉൾപ്പെട്ടിരിക്കുന്ന ഘടകങ്ങളെ ആശ്രയിച്ചിരിക്കുമെന്നു നിസ്സംശയം പറയാം. വടക്കുപടിഞ്ഞാറുള്ള മുഹമ്മദീയരാജ്യങ്ങൾ ഇക്കാര്യത്തിൽ ഒരു പ്രധാന ചുമതലക്കാരാണ്. അവിടെ ആഭ്യന്തരമായോ ബാഹ്യമായോ അസമാധാനം ഉണ്ടായാൽ പടിഞ്ഞാട്ടു വ്യാപിച്ചു യൂറോപ്യർരാജ്യക്കാരെക്കൂടി യുദ്ധത്തിൽ ചാടിച്ചേക്കും. മറെറാരു വിപൽകേന്ദ്രം ഇൻഡൊനേഷ്യയും അതിനടുത്തുള്ള ദ്വീപസംഘാതവുമാണ്. ഇവയെ നേർവഴിക്കു കൊണ്ടുപോകുന്നതിനുള്ള ശക്തിയും സ്ഥൈര്യവും ഇന്ത്യയ്ക്കുണ്ടാകുമെങ്കിൽ പസിഫിക്ക് മഹാസമുദ്രത്തിൽകൂടി പൌരസ്ത്യമഹാശക്തികൾ ലോകസമാധാനം ഭഞ്ജിക്കാതെ സംരക്ഷിക്കാവുന്നതാണ്. ഇന്ത്യാമഹാരാജ്യത്തിൻെറ ഐകമത്യവും ഹിന്ദുമുസ്ലീംമൈത്രിയും ഇതിലേക്കു മാത്രമല്ല, പടിഞ്ഞാറെ ഭൂവിഭാഗത്തിലുള്ള മഹമ്മദീയസമുദായങ്ങൾക്കുകൂടി സമാധാനപ്രതിഷ്ഠയ്ക്കു പ്രോത്സാഹിപ്പിക്കുന്നതിനും പര്യാപ്തമാകാതിരിക്കയില്ല. അതുകൊണ്ടു പണ്ഡിതനെഹ്റു പ്രസ്താവിച്ചതുപോലെ സമാധാനപരിപാലനത്തിനും ലോകാഭിവൃദ്ധിക്കും മുന്നിട്ടു പ്രവർത്തിക്കുവാൻ ചുമതലപ്പെട്ടതാണ് ഇന്ത്യയുടെ നില. ഇന്ത്യയും ചൈനയും ഏഷ്യയിൽ ഉള്ള അനേക സമുദായങ്ങളുടെ സമാധാനപരമായ ജീവിതത്തിനും അഭിവൃദ്ധിക്കും സഹായിക്കുവാൻ ചുമതലപ്പെട്ട രാജ്യങ്ങളാണ്. ഇന്നത്തെ ആഭ്യന്തരസ്ഥിതി ശരിപ്പെട്ട് ആ രണ്ടു രാജ്യങ്ങളും സംസ്കാരപരമായും ധനപരമായും അവയ്ക്കുള്ള വൈഭവം വെളിപ്പെടുത്തുവാൻ കാലതാമസം വന്നാൽ ലോകത്തിനാസകലം ആപൽക്കരമായിരിക്കും. സമുദായനേതാക്കന്മാരുടെ സ്വരാജ്യസ്നേഹവും ധർമ്മബോധവും അവരെ ശരിയായ മാർഗ്ഗത്തിൽ നയിക്കുമെന്നു ആശിക്കുന്നതോടുകൂടി അടുത്തയാണ്ടു സമ്മേളിക്കുന്ന ഏഷ്യാഖണ്ഡത്തിൻെറ പ്രതിനിധിയോഗത്തിൽ അധഃകൃതരായി പരിഗണിക്കുന്ന എല്ലാവർഗ്ഗക്കാരുടെയും അവകാശങ്ങളെ സംരക്ഷിക്കുന്നതിനുള്ള ചുമതല ആ യോഗത്തിൽനിന്നും കയ്യേററു നിർവ്വഹിക്കുന്നതിനു അവർക്കു സ്വശക്തിബോധം ഉണ്ടായിക്കാണുന്നതിനു സർവ്വശക്തനോടു പ്രാർത്ഥിക്കാം.

ചെറുകഥ



# കണ്ണദാനം

ശ്രീ: ഈ. എം. കോവൂർ, ബി. ഏ., ബി. എൽ.

ആണ്ടുതോറും കൂടിക്കൂടി വന്ന നഷ്ടം കുറച്ചുകുറച്ച് വല്ല ആദായവും ആ തോട്ടത്തിൽനിന്നും ഉണ്ടാക്കുവാൻ സാധ്യമാണോയെന്നൊരവസാനപരീക്ഷണം നടത്താനായിരുന്നു ബാലചന്ദ്രന്റെ അച്ഛൻ അയാളെ അങ്ങോട്ടു പറഞ്ഞയച്ചത്. കൃഷി, കന്നുകാലിവളർത്തൽ, പ്രകൃതിയോടടുത്തുള്ള ജീവിതം ഇതിലെല്ലാം തല്പരനായിരുന്ന ബാലചന്ദ്രന് അച്ഛൻ നൽകിയ ആ ഉദ്യോഗം സന്തോഷകരമായും തോന്നി.

കുളത്തൂപ്പുഴനിന്നും പതിനാലു മൈലകലെയാണ് ബാലചന്ദ്രന്റെ അച്ഛന്റെ തോട്ടം. സഹ്യപർവതത്തിന്റെ രണ്ടുത്തുംഗനിരകൾക്കിടയിലായി, സ്ത്രീമാറിന്റെ മധ്യേ വിശ്രമിക്കുന്ന മരതകപ്പതക്കംപോലെയായിരുന്നു, നീലിമകലർന്ന ആ വിസ്തൃതതോട്ടം. ബംഗ്ലാവുള്ളത് ഒരു ചെരിവിലാണ്—സകലവിധ സുഖസൗകര്യങ്ങളുമുള്ള ഒരു ചെറുബംഗ്ലാവ്. അതിന്റെ മുററത്ത് ഒരു പതിനാലുതരം റോസച്ചെടികൾ പുഷ്പിച്ചു പുഷ്പിച്ച്, പരസ്പരസൗന്ദര്യമത്സരം നടത്തി ബാലാർക്കന്റെ കരലാളനയേററു തരിച്ചു മദിക്കയാണ്. താഴെയായി അങ്ങനെ ഇറങ്ങി ഇറങ്ങി പരന്ന്, മറുവശത്തുള്ള മലയുടെ മാറിലേക്കാക്രമിച്ചു കയറി, പതിഞ്ഞമർന്നുകിടന്ന ആ തോട്ടത്തിൽ റബ്ബറും, തേയിലയും, കാപ്പിയും, ഏലവും എല്ലാംതന്നെയുണ്ട്. പക്ഷേ ബംഗ്ലാവിൽനിന്നു നോക്കിയാൽ ഒരു പച്ചക്കമ്പിളി വിരിച്ചപോലെ അതു തോന്നിക്കയുള്ളു.

കങ്കാണിമാരുടെ കണക്കുകൾ കുറെയേറെനേരം കേട്ടപ്പോൾ ബാലചന്ദ്രന് തലവേദനപോലെ തോന്നിത്തുടങ്ങി. റബ്ബർടാപ്പേഴ്സ് ആണെങ്കിൽ അമ്പതുപേരുണ്ട്. അവരിൽതന്നെ പതിനഞ്ചുറാത്തൽ കറയെടുത്തവരുണ്ട്; പതിനാലറയെടുത്തവരുണ്ട്; തേയില നുള്ളുകാരുണ്ട്. അവരിൽതന്നെ ആണുണ്ട്; പെണ്ണുണ്ട്; പിള്ളയുണ്ട്. ഷീററടിക്കാരുണ്ട്; തേയില വറക്കുകാരുണ്ട്. ഏലത്തോട്ടത്തിൽ കാടെടുക്കുന്നവരുണ്ട്. ഇങ്ങനെ ഇങ്ങനെ പല തരക്കാരുമുണ്ട്. ഇവരുടെയെല്ലാം ജോലി പരിശോധിക്കണം, കണക്കു തിട്ടപ്പെടുത്തണം, പിന്നെ പലതും നോക്കണം. ഒരു മുതലാളി യഥാർത്ഥത്തിൽ ഒരു തൊഴിലാളിയേക്കാൾ അനേകമടങ്ങു ജോലിചെയ്യുന്ന ഒരു തൊഴിലാളിയാണെന്ന് കമ്മ്യൂണിസ്ററുചായ്വ് അല്പം ഉണ്ടായിരുന്ന ബാലചന്ദ്രനാദ്യമായി ബോധ്യപ്പെട്ടു. തലവേദന അല്പം വർദ്ധിക്കുന്ന മട്ടുകണ്ടപ്പോൾ, ഒരു ചൂരൽവടിയും കയ്യിലെടുത്ത് തന്റെ നിതാന്തസഹചാരിയായ 'റൂസ്സോ'പ്പട്ടിയേയും ചൂളംകുത്തി വിളിച്ചയാൾ കുറെ കാറേറാൾക്കുവാൻ പുറത്തേക്കു കടന്നു.

സായംകാലം. പശ്ചിമചക്രവാളത്തിൽ കണ്ട മേഘശകലങ്ങളിൽ മത്താപ്പു കത്തിച്ചു രസിച്ചിരുന്ന സൂര്യന്റെ കുസൃതികൊണ്ടു വിറച്ചു തരിക്കുന്ന കരലക്ഷങ്ങൾ, ആ പർവതനിരകൾക്കിടയിൽക്കൂടെ തൂക്കെയങ്ങനെ പ്രസരിക്കയാണ്. അവരുടെ പിടിയിൽപെട്ട വനത്തിന്റെ ഒരു ഭാഗം നൂറുനൂറു വെൺകൊററക്കുടകളായി തിളങ്ങി വെട്ടുകയാണ്. ഇടതൂർന്നുനിൽക്കുന്ന വൃക്ഷങ്ങളുടെ മുകൾപരപ്പിൽ ഓളങ്ങൾ സൃഷ്ടിച്ച് അടിച്ചടിച്ചു കയറുന്ന കുളിർകാററ് ഏലവല്ലികൾ നൽകിയ സൗരഭവും പേറി പിന്നേയും കിഴക്കോട്ടു യാത്രയാണ്.

ലോകജീവിതം സർവത്ര ഉന്മേഷജന്യവും അഭികാമ്യവുമാണെന്ന് ബാലചന്ദ്രനപ്പോൾ തോന്നി. യൗവനംകൊണ്ടു തുടിക്കുന്ന അയാളുടെ കാലുകൾ ചുറുചുറുക്കോടെ മുമ്പോട്ടു കുതിച്ചു. കയ്യിലിരുന്ന ചൂരൽവടിയുടെ നിശിത പ്രഹരമേററ് അനേക ലതാഗ്രങ്ങളും വൃക്ഷച്ചില്ലകളും നിലംപതിച്ചു. സന്തോഷംകൊണ്ടു തുള്ളിച്ചാടിയ റൂസ്സോ എന്തുചെയ്യണമെന്നറിയാതെ ബാലചന്ദ്രന്റെ പാദങ്ങൾക്കിടയിൽക്കിടന്നു വട്ടംതിരിഞ്ഞും, അയാൾ എറിഞ്ഞുകൊടുത്ത കല്ലുകൾക്കു പിന്നാലെ കാട്ടിൽക്കടന്നു തിമർത്തും ജീവിതത്തോടു തനിക്കുമുള്ള മതിപ്പിനെ വെളിവാക്കി.

തോട്ടംകഴിഞ്ഞ് ബാലചന്ദ്രൻ ഒന്നോ രണ്ടോ മൈലുകൾകൂടെ പോയിരിക്കണം. തനിക്കു ചാരുമായി വഴിഞ്ഞൊഴുകിയിരുന്ന വനഭംഗിയിൽ വിലയം പ്രാപിച്ചയാൾ മുമ്പോട്ടു പിന്നെയും പോകയാണ്. അയാളെക്കണ്ടു ഞെട്ടിയ ചില മലയണ്ണാന്മാർ 'ചെൽ' 'ചെൽ' വച്ച് വാലുംപൊക്കി ഓടി ഒളിച്ചിരുന്നു. വള്ളിക്കെട്ടുകളിൽ പതുങ്ങിയിരുന്ന കരിമന്തികൾ, മുഖം കൈകൊണ്ടു തുടച്ച്, കള്ളൻപാർട്ടുകെട്ടുന്ന നടന്മാരെപ്പോലെ ഒളിഞ്ഞു നോക്കയാണ്. ചീവീടുകൾ ആയിരം അദൃശ്യസ്ഥാനങ്ങളിൽ മറഞ്ഞിരുന്നു കർണ്ണങ്ങളിലേക്ക് ശബ്ദക്കൂരമ്പുകൾ പായിച്ചു.

ആ കാട്ടുവഴിയിലെ ഒരു വളവു തിരിഞ്ഞപ്പോൾ, റൂസ്സോയുടെ അതുവരെയുള്ള സന്തോഷപ്രകടനങ്ങൾ നിലച്ച്, ആപത്തിനെക്കുറിക്കുന്ന മുറുമുറുപ്പും മോങ്ങലിന്റെ പ്രാരംഭശബ്ദങ്ങളും ഉയർന്നു. കാര്യമെന്തെന്നറിവാൻ ബാലചന്ദ്രൻ നിന്നു. അയാളാദ്യമൊന്നും കണ്ടില്ല. എന്നാൽ റൂസ്സോയെ എതിർത്ത് നട്ടെല്ലും വളച്ച് കഴുത്തിലെ രോമങ്ങളും വിടുർത്തി നിന്നിരുന്ന വേറൊരു കറുത്ത നായയെക്കണ്ടപ്പോൾ അയാൾ അവിടമെല്ലാം ഒന്നു നല്ലപോലെ പരിശോധിച്ചു.

വൃക്ഷങ്ങളധികമില്ലാത്ത സാമാന്യം തെളിഞ്ഞ ഒരു പ്രദേശം. റോഡിൽനിന്നും ഒരമ്പതുവാരെയകലെ ചില പാറക്കഷണങ്ങൾ, പ്രാർത്ഥനയിൽ ലയിച്ചിരിക്കുന്ന അറബികളെപ്പോലെ കൂനിക്കൂനിക്കിടന്നിരുന്നു. അതിലൊന്നിൽ കണ്ട കാഴ്ച, അയാളുടെ നെഞ്ചിനുള്ളിൽ ഒരമ്പരപ്പുണ്ടാക്കി; അല്പനേരത്തേക്കു ശ്വാസം നിലപ്പിച്ചു.

മടിയിൽ കൈപ്പത്തികളും ചേർത്തു പടിഞ്ഞാട്ടു നോക്കി ഒരു പെൺകുട്ടിയിരിക്കുന്നു. ചുററുപാടുകളെപ്പററി യാതൊരു ബോധവുമില്ലാത്തവിധത്തിൽ അവൾ ചിന്തയിൽ ലയിച്ചിരിക്കയാണ്.

തുറിച്ചുനോക്കുന്നതു മര്യാദകേടാണെന്നറിയാമായിരുന്ന ബാലചന്ദ്രൻ വിട്ടുവിട്ടുള്ള രണ്ടുനാലു നോട്ടംകൊണ്ട് ആ പാറനിവാസിനിയുടെരൂപം മിക്കവാറും തന്റെ മനസ്സാകുന്ന ക്യാമറാപ്ലേററിൽ പതിച്ചെടുത്തു.

നീലസാരി- അതങ്ങനെ കല്ലോലങ്ങളായി ഒഴുകി ഒഴുകി പാദംവരെ എത്തിക്കിടക്കുന്നു. വെള്ളബ്ളൗസ്, അതങ്ങനെ ശരീരത്തിൽ സ്വച്ഛമായി ചേർന്നു പററിക്കിടക്കയാണ്. ദന്തത്തിൽ പനിനീർപുഷ്പത്തിന്റെ നിറംകലർത്തിയാലെങ്ങനെയോ അതുപോലുള്ള വർണ്ണം. കറുത്തു ചുരുണ്ട മുടി, അല്പം ദൂരെയായിരുന്നതിനാൽ മുഖവും അതിലെ ഭാവങ്ങളും അത്ര സൂക്ഷ്മമായി അയാൾക്കു കാണ്മാൻ സാധിച്ചില്ല. പക്ഷേ അതീവസുന്ദരമാണ് ആ മുഖമെന്നു തീർത്തുപറയുവാൻ അയാൾക്കു സാധിക്കുമായിരുന്നു. എണീററുനിന്നാൽ നല്ല ഉയരവും കൃശത്വവും അവൾക്കുണ്ടായിരിക്കുമെന്നും അയാൾക്കു നിശ്ചയമുണ്ടായിരുന്നു.

പട്ടികൾ തമ്മിലുള്ള കലഹം വർദ്ധിക്കുമെന്ന മട്ടായി. റൂസ്സോയുടെ മുറുമുറുപ്പുകൾ ചില രാഷ്ട്രീയപ്രക്ഷോഭകരുടെ വെല്ലുവിളികൾപോലെ അവസാനം രൂപാന്തരപ്പെട്ടു. കറുത്ത അവന്റെ എതിരാളിയും എതിർവെല്ലുവിളിക്കാര്യത്തിൽ ദരിദ്രനായിരുന്നില്ല.

സംഗതികളുടെ ദുർഘടസ്ഥിതിമനസ്സിലാക്കിയ ആ പെൺകുട്ടി അപ്പോൾ 'ഹീറോ' 'ഹീറോ' എന്നു വിളിക്കൂട്ടി. ആ വിളികേട്ടക്ഷണത്തിൽ ആ കറുമ്പൻപട്ടി വാലൊന്നാട്ടി തന്റെ യജമാനത്തിയെയൊന്നു സൂക്ഷിച്ചുനോക്കി. പക്ഷേ റൂസ്സോ തന്നെ തക്കത്തിൽ ആക്രമിച്ചേക്കുമോയെന്നു ഭയപ്പെട്ട് അവിടെത്തന്നെ നിന്നതേയുള്ളു.

'ഹീറോ' 'ഹീറോ' എന്നുള്ള വിളി മണികിലുക്കംപോലെ വീണ്ടും ഉയർന്നു.

ബാലചന്ദ്രൻ റൂസ്സോയെ കടന്നുപിടിച്ചു. അവൻ ചില പ്രതിഷേധങ്ങൾ പുറപ്പെടുവിച്ചു. പിന്നിൽനിന്നും ഇനി ആക്രമണം ഉണ്ടാകയില്ലെന്നു ബോധ്യം വന്നപ്പോൾ ഹീറോ പിന്നെ തന്റെ യജമാനത്തിയുടെ സമീപത്തേക്കോടിപ്പോകയും ചെയ്തു.

തനിക്കവിടെ പിന്നെനിൽക്കാൻ സ്ഥാനമില്ലെന്നുകണ്ട് ആ പെൺകുട്ടിയെ ഒന്നുകൂടെ നോക്കിയശേഷം ബാലചന്ദ്രൻ അവിടുന്നു പിരിഞ്ഞു.

പരമാർത്ഥംപറഞ്ഞാൽ അന്നുരാത്രി നേരം വെളുപ്പോടടുത്തപ്പോഴെ അയാൾക്കല്പം ഉറങ്ങാൻ സാധിച്ചുള്ളു. കണ്ണുംതുറന്ന് തന്റെ കിടക്കയിൽ കിടന്നിരുന്ന അയാൾ ആ നീലസാരിക്കാരിയെ ഒരു നൂറുപ്രകാരത്തിൽ കണ്ടു. അവളുടെരൂപം, ശീലം, സംഭാഷണരീതികൾ, അതു്, ഇതു് ഇവയെപ്പററിയെല്ലാം, ഒരാലപ്പുഴസേട്ടുവിനെക്കാൾ ആവേശത്തോടെ അയാൾ പലവട്ടം സാട്ടാക്കച്ചവടം നടത്തി. അവളുടെ കുടുംബം, വിദ്യാഭ്യാസം, രസികത്തം ഇവയെക്കുറിച്ചെല്ലാം അയാളങ്ങു കടിഞ്ഞാണയച്ച് വിഭാവനചെയ്യാൻ തുടങ്ങി.

അവൾ തന്നെ ഒരിക്കൽപോലും ഒന്നു നോക്കാഞ്ഞതിനെപ്പററി ആ യുവാവിന് ന്യായമായി ചില പരിഭവങ്ങൾ തോന്നാതിരുന്നില്ല. പക്ഷേ അപരിചിതത്വവും, അവളുടെ സംസ്കാരബോധവും കൊണ്ടാണ് അവളങ്ങനെ ചെയ്യാഞ്ഞതെന്നയാൾ ഒടുവിൽ സമാശ്വസിച്ചു. കിടക്കയിൽനിന്നെണീററ് ജനാലയിൽക്കൂടെ അവളിരുന്നിരുന്ന ഭൂപ്രദേശത്തേക്കു നോക്കി അയാൾ വീണ്ടും വീണ്ടും നെടുവീർപ്പിട്ടു.

പിറേറദിവസവും അയാളാവഴിക്കുതന്നെ പോയി—അങ്ങനല്ലെങ്കിൽ അയാളൊരു യുവാവായിരിക്കില്ലല്ലോ—ഹീറോയെക്കൂടാതെ. തലേദിവസത്തെ വഴിവളവിൽ എത്തിയപ്പോൾ അയാളുടെ ഹൃദയം ഉൽക്കണ്ഠകൊണ്ടു പിടച്ചു. സംഭ്രമത്തോടെ അയാൾ തലേനാളത്തെ പാറക്കൂട്ടത്തിലേക്കൊന്നു നോക്കി.

അവളന്നും അവിടെയിരിപ്പുണ്ടായിരുന്നു. ആ സാരിയും ബ്ളൗസും എല്ലാംതന്നെ; കയ്യിലൊരു പട്ടിച്ചങ്ങലയും; ഹീറോയും അടുത്തൊരിടത്തായി കിടപ്പുണ്ടായിരുന്നു.

അവിടെങ്ങും തങ്ങിനിൽക്കുന്നതിന് യാതൊരു കാരണവും അയാൾ കണ്ടില്ല. അതുകൊണ്ട് ഒന്നോ രണ്ടോ നോട്ടങ്ങൾകൊണ്ട് തൃപ്തിപ്പെടാവുന്നത്രയും തൃപ്തിപ്പെട്ട്. അന്നയാൾക്കുറങ്ങാതെ കഴിക്കേണ്ടിവന്നു.

പിറേറദിവസവും, അതിന്റെ പിറേറദിവസവും അയാളാവഴിയ്ക്കുതന്നെ വച്ചുപിടിച്ചു. ടാപ്പിങ്ങുകണക്കും, തേയിലക്കാര്യവുമെല്ലാം അയാൾ കൂടുതൽ കൂടുതൽ തോട്ടം റൈട്ടർക്കും സൂപ്രണ്ടിനും വിട്ടുകൊടുത്തു. അവളെ എല്ലാദിവസവും പഴയസ്ഥാനത്തു പഴയപടിതന്നെ കാണപ്പെട്ടു. അടുത്തു ഹീറോയും.-!

അയാളുടെ ജിജ്ഞാസയങ്ങു കണക്കില്ലാതെ വർദ്ധിച്ചു. അവൾ തന്നിൽ യാതൊരു കൗതുകവും താല്പര്യവും പ്രദർശിപ്പിച്ചിരുന്നില്ലെന്നുള്ളതു് ആ യുവാവിന്റെ ആത്മവിശ്വാസത്തെത്തന്നെയും അല്പം സ്പർശിക്കാതിരുന്നില്ല.

തന്റെ സാധാരണ പരിപാടി അല്പം വ്യത്യസ്തപ്പെടുത്തുവാൻതന്നെ അയാൾ ഒരു ദിവസം തീരുമാനിച്ചു—അവളോടെന്തെങ്കിലും ഒന്നു സംസാരിക്കുവാൻ.

"നിങ്ങളുടെ പട്ടി കടിക്കുമോ?" എന്നുള്ള അത്യധികം കാര്യരഹിതമായ ചോദ്യത്തോടെയും അല്പം ഇളിഞ്ഞ മുഖത്തോടെയും അയാൾ അടുത്തുചെന്നു. നിന്ദയാണോ, പുച്ഛമാണോ അഗണ്യതയാണോ തനിക്കു ലഭിക്കുവാൻ പോകുന്നതെന്നോർത്തു സംഭ്രമിച്ചായിരുന്നു അയാളാച്ചോദ്യമങ്ങു തട്ടിവിട്ടതു്.

അവളതുകേട്ടൊന്നു ഞെട്ടിയെന്നു തോന്നി.

"ഇല്ല; ഹീറോ ആരെയും കടിക്കയില്ല. അവനൊരു നല്ല പട്ടിയാണ്." എന്നാ നല്ലപെണ്ണ് നല്ലരീതിയിൽ പറഞ്ഞു.

ബാലചന്ദ്രനീതടസ്സം വളരെ ആത്മധൈര്യം നൽകി.

"ക്ഷമിക്കുമെങ്കിൽ ഞാനൊരു കാര്യം ചോദിച്ചുകൊള്ളട്ടയോ?"

"എന്താണ്?"

"എന്നും, ഇവിടെ, ഈ സ്ഥാനത്തുതന്നെ ഇങ്ങനെ വന്നിരിക്കുന്നതു്?"

ചിരിച്ച് രണ്ടുവരി പവിഴങ്ങൾ കാട്ടിക്കൊണ്ടവൾ പറഞ്ഞു—

"വെറുതേ. ഹീറോയിക്കിവിടെ വരുന്നതിഷ്ടമാണ്."

ബാലചന്ദ്രനുടനെ ചിരിച്ചുകൊണ്ടു പറഞ്ഞു—"മനുഷ്യരെ പട്ടികൾ ഒരു കാലത്തു പിന്തുടരുകയായിരുന്നു. ഇന്നു മറിച്ചായെന്നു തോന്നുന്നല്ലോ."

അവളുടെ മുഖം അതുകേട്ടല്പം വിളറിയെന്നയാൾക്കു തോന്നി. താൻ പറഞ്ഞതിൽ വല്ല വിഡ്ഢിത്തവും കടന്നുകൂടി, അവരുടെ പരിചയം മുളയിലെ വാടത്തക്കവണ്ണം അവൾക്കസുഖം വല്ലതും താനുണ്ടാക്കിയെങ്കിൽ അതു മായിക്കുവാനയാളുടനെ പറഞ്ഞു—

"ഈ സ്ഥാനം നന്നായിരിക്കുന്നു. ഇവിടിരുന്നാൽ ആ കാട്ടുകൊന്ന പൂത്തുനിൽക്കുന്നതു നന്നായിക്കാണാം."

"കാട്ടുകൊന്നയോ! അതിപ്പോഴാണോ പൂക്കുന്നതു്?"

"അതാ അതു പൂത്തുനിൽക്കുന്നു. ദാരസ്ലാണികളുടെ ചായംതേച്ച അനേകലക്ഷം ചുണ്ടുകൾപോലെ."

"ദീപരശ്മികളുടെ ചായംതേച്ച ചുണ്ടുകൾപോലെയോ?" അവൾ പൊട്ടിച്ചിരിച്ചു. ആ ഉപമ അവൾക്കൊട്ടല്പം പിടിച്ചെന്നു തോന്നി.

"അതേ, നമ്പൂരിശ്ശൻ നിവർത്ത പട്ടുക്കുടപോലെ."

അവൾ വീണ്ടും പൊട്ടിച്ചിരിച്ചു. "അതാ, അതിനപ്പുറത്താണ് ആനക്കാട്."

"ഞാൻ കാണുന്നില്ല." എന്നവൾ പറഞ്ഞു.

ആനക്കാടു കാട്ടിക്കൊടുപ്പാൻ അയാളല്പംകൂടെ അടുത്തുചെന്നു. അയാളുടെ ഇടത്തെക്കൈ അവളുടെ തലമുടിയിൽ സ്പർശിച്ചോ എന്നൊരു സംശയം.

"അതാ നോക്കൂ, ആ മുളംകൂട്ടം കാണുന്നില്ലെ' അതിനു താഴെ."

"ഞാൻ കാണുന്നില്ല."

അയാൾ പിന്നീടധികംനേരം അവിടെ നിന്നില്ല. സമയത്തിനല്പംമുമ്പേ പിരിയാനറിയാൻപാടില്ലാത്തതുമൂലമാണ്, പല നല്ല കാര്യങ്ങളും പല മറയന്മാരും നഷ്ടപ്പെട്ടുന്നതെന്നറിവാനുള്ള പ്രാപ്തി അയാൾക്കുണ്ടായിരുന്നു.

ബംഗ്ലാവിലെത്തിയ ബാലചന്ദ്രനെ 'ഞാൻ കാണുന്നില്ല' 'ഞാൻ കാണുന്നില്ല' എന്നുള്ള അവളുടെ രണ്ടുതവണത്തെ തുടർച്ചയായുള്ള പറച്ചിൽ കുറെ അലട്ടി. അവളെപ്പറ്റി ചില അന്വേഷണങ്ങൾ നടത്താൻതന്നെ അയാളൊടുവിൽ തീരുമാനിച്ചു.

തോട്ടത്തിലെ ഏററവും പ്രായംകൂടിയ ഒരു ജോലിക്കാരനെ അയാൾ ആ ആവശ്യത്തിലേക്കു പിടികൂടി. സംഭാഷണം സാമർത്ഥ്യത്തോടെ ആ പെൺകുട്ടിയിൽ കൊണ്ടുചെന്നെത്തിച്ചു. ആ വൃദ്ധൻ ഉടനെ പറഞ്ഞു—

"ആ കുഞ്ഞ് ആനന്ദഗിരിത്തോട്ടത്തിന്റെ ഉടമസ്ഥന്റെ പുത്രിയാണ്. കോളേജിലോ മറേറാ പഠിക്കയായിരുന്നു. അപ്പോഴാണ് കണ്ണിനു പെട്ടെന്നൊരു വ്യാധി പിടിപെട്ടതു്. പാവം, കല്യാണമൊക്കെ പറഞ്ഞുറച്ചുവച്ചിരിക്കയായിരുന്നു. അപ്പഴാ ഈ ആപത്തുവന്നതു്. ഇപ്പം കണ്ണോട്ടും കാണാൻ പാടില്ല. പക്ഷെ മുഖത്തു നോക്കിയാ അതു തോന്നുകേലാ. നല്ല ശീലംതികഞ്ഞ പെൺകുഞ്ഞാ. പക്ഷെ എന്തുചെയ്യാം. ഒരു പട്ടിയുണ്ട്—ഒരു കറുത്തപട്ടി. അതാണ് ആ കുഞ്ഞിനെ ഇപ്പോൾ അങ്ങോട്ടുമിങ്ങോട്ടും കൊണ്ടുനടക്കുന്നതു്. അതിന്റെ ചങ്ങലേടററത്തു പിടിച്ചോളും."

ബാലചന്ദ്രൻ അറിയേണ്ടതെല്ലാം അറിഞ്ഞു; മനസ്സിലാകാതെ കിടന്ന പലതും മനസ്സിലാക്കി.

അവൾ അന്ധയാണെന്നുള്ള അറിവ് അയാളെ അവളോടു കൂടുതൽ അടുപ്പിക്കയത്രെ ചെയ്തതു്. അപ്രതീക്ഷിതമായി അവൾക്കു വന്നുചേർന്ന ആ വിപത്തും ദുഃഖവും അയാളുടെ ഹൃദയത്തിലെ നിരവധി മൃദുലതന്ത്രികളെ സ്പർശിച്ചു. പ്രകൃതിയിലെ അനേകമനേകം കാഴ്ചകൾ കാണ്മാൻ കഴിവില്ലാതുള്ള അവളുടെ നിസ്സഹായമായ ആ ഇരിപ്പ് അയാളുടെ ആത്മാവിനെത്തന്നെയും ദ്രവിപ്പിച്ചു.

അന്നുരാത്രിയും അയാൾക്കുറങ്ങുവാൻ സാധിച്ചില്ല.

പിറേറദിവസവും അയാൾ ആ പാറക്കൂട്ടത്തിലേക്കു പാഞ്ഞു. ആ വനദേവതയെ അന്നുമയാളവിടെക്കണ്ടു.

തന്റെ വടികൊണ്ടു തറയിൽതട്ടി അയാൾ എന്തോ ശബ്ദം പുറപ്പെടുവിച്ചു. ഹീറോ ഒന്നു ഞരങ്ങി. അവൾ ഞെട്ടി ശബ്ദംകേട്ട ഭാഗത്തേക്കു നോക്കി.

"ക്ഷമിക്കണം ഞാനാണ്" എന്നു ബാലചന്ദ്രൻ പറഞ്ഞു.

"ആരു്?"

"അടുത്ത തോട്ടത്തിൽ താമസിക്കുന്ന ആൾ. അന്നു കൊന്നമരം പൂത്തുനില്ക്കുന്നതു കാട്ടിത്തന്ന ആൾ."

അവൾ മന്ദമായൊന്നു ചിരിച്ചു.

"ആരു്, പൂത്തകൊന്നമരം ചായംപുരണ്ട ചുണ്ടുകൾപോലെയും നമ്പൂരിശ്ശന്റെ പട്ടുക്കുടപോലെയും ആണെന്നു പറഞ്ഞആളോ?"

"അതേ. ഇന്നതിനപ്പുറം വേറേ ചില കാഴ്ചകൾ കാണുന്നുണ്ട്."

"എന്താണതു്?"

"പശ്ചിമ ചക്രവാളം."

"അതെങ്ങനെയിരിക്കുന്നു?" എന്നവൾ താല്പര്യത്തോടെ ചോദിച്ചു.

"എനിക്കു തോന്നുന്നതു പറഞ്ഞാൽ വഴക്കുകൂടുമോ?"

"ഇല്ല."

"എന്നാൽ വിവാഹവേദിയിൽനിന്നും ഇറങ്ങി വരനോടു ചേർന്നുനില്ക്കുന്ന വധുവിന്റെ സുന്ദരമുഖംപോലെ തുടുത്തും ചുമന്നുമിരിക്കുന്നു. സുന്ദരനായ വരനെ ലഭിച്ചതിലുള്ള സന്തോഷവും അഭിമാനവും അവിടങ്ങനെ മിന്നിമിന്നിത്തിളങ്ങുകയാണ്."

"ആ വനപ്രദേശമോ?"

"ഒരരുമക്കിളുന്തുവിനെപ്പോലെ തങ്കവെയിലിൽ കിടന്നു തെളിഞ്ഞുപുളയ്ക്കുകയാണ്. അതാ ഒരു കൂട്ടം വെള്ളക്കൊക്കുകൾ പറക്കുന്നു."

"എങ്ങനെ?"

"ഒരു കൂട്ടം ക്രസ്തീയപുരോഹിതന്മാർ പറന്നാൽ എങ്ങനെയോ അതുപോലെ."

അവൾ പൊട്ടിച്ചിരിച്ചു. അസാധാരണഉപമകൾ പറയുന്ന ഈ മനുഷ്യനോടെന്തുപറവാനാണ്. ബാലചന്ദ്രനുംകൂടെ ചിരിച്ചു.

"നിങ്ങൾ ഒരു കവിയാണ്."

"അല്ല. അടുത്ത ജന്മത്തിലും അങ്ങനാവാതിരിക്കട്ടെ. ആയാൽ കടലാസ്സിലെ ആത്മാർത്ഥത കാണുള്ളു."

"ഒരു ഫലിതപ്രിയനാണ്."

"അല്ല. നിങ്ങളങ്ങനെപറഞ്ഞാൽ ഞാനാത്മഹത്യയെപ്പററി ചിന്തിക്കും."

അയാൾ അടുത്തുള്ള വേറൊരു പാറയിൽ പതുക്കെ കടന്നിരുന്നു. ഇരുവരും പിന്നെയും കുറേനേരംകൂടെ അതുമിതും പറഞ്ഞുകൊണ്ടിരുന്നു. ഒടുവിൽ അവളുടെ മുഖത്ത് ഒരു ശോകഭാവം വ്യാപിക്കുന്നതയാൾ കണ്ടു. അവൾ ചോദിച്ചു.—

"അപ്പോൾ നിങ്ങൾക്കു സകലതും മനസ്സിലായി, അല്ലേ?"

"മനസ്സിലായി."

"ഞാൻ കോളേജിൽ ലാബൊട്ടറിയിൽ ജോലിചെയ്യുകൊണ്ടുനില്ക്കുമ്പോൾ ഏതോ വാതകം കണ്ണിലടിച്ചതാണെന്നാണ് ഡാക്ടരുടെ അഭിപ്രായം."

"അപകടങ്ങൾ അങ്ങനൊക്കെയുണ്ടാകാം. പക്ഷെ ഇതിനു പോംവഴിയുണ്ടല്ലോ."

"എങ്ങനെ?"

"വേറെ കണ്ണു കിട്ടിയാൽ"

"എവിടുന്നതുകിട്ടും?"

"സ്നേഹമുള്ള ആരെങ്കിലും തരും."

അവൾ മൌനമായിരുന്നു. അയാൾ പിന്നീടു പതുക്കെപ്പറഞ്ഞു—

"സമ്മതിക്കുമെങ്കിൽ, ഞാൻ, ഞാൻ നിങ്ങളുടെ കണ്ണായി ഇരുന്നുകൊള്ളാം. സകലതും ഞാൻ നിങ്ങൾക്കുവേണ്ടിക്കാണുകയും പറഞ്ഞുതരികയുംചെയ്യാം."

അയാളുടെ ശബ്ദത്തിലെ ആത്മാർത്ഥത അവളെ സ്പഷ്ടമായി സ്പർശിച്ചു. അവൾ പറഞ്ഞു.—

"നിങ്ങളോടെനിക്കു തോന്നുന്ന നന്ദിയും ബഹുമാനവും ഞാൻ മറച്ചുവയ്ക്കുന്നില്ല. പക്ഷെ നിങ്ങളേയും എന്നേയും തമ്മിൽ അകത്തുന്ന ഒരു വലിയ തടസ്സം നമ്മുടെ മദ്ധ്യേയായുണ്ട്."

"അതെന്താണ്?"

"എന്റെ വിവാഹം പറഞ്ഞുറച്ചുവച്ചിരിക്കയാണ്. എന്റെ കണ്ണിന്റെ ഓപ്പറേഷ്യൻ കഴിഞ്ഞിട്ട് വിവാഹമാകാമെന്നാണു നിശ്ചയിച്ചിരിക്കുന്നതു്."

"നിങ്ങളുടെ ഇഷ്ടം. പക്ഷേ ഈ കണ്ണ് നിങ്ങൾക്കു എപ്പോൾ വേണമോ അപ്പോൾ ഉപയോഗിക്കത്തക്കവണ്ണം തയ്യാറായിരിക്കുമെന്നുമാത്രം ഉറപ്പുപറഞ്ഞുകൊള്ളുന്നു."

അടുത്തദിവസം ആ പെൺകുട്ടിയെ അയാൾ അവിടെങ്ങും കണ്ടില്ല. ബാലചന്ദ്രന്റെ ലോകത്തിൽനിന്നും സൂര്യൻതന്നെ അന്തർദ്ധാനം ചെയ്തെന്നയാൾക്കു തോന്നി. തന്റെ ഹൃദയവ്യഥ മറപ്പാൻ അയാൾ കങ്കാണിക്കണക്കിൽ കൂടുതൽ തീക്ഷ്ണതയോടെ ലയിച്ചു.

മാസം ഒന്നരകഴിഞ്ഞു. ബാലചന്ദ്രൻ ആശാരഹിതനായി പഴയ പാറക്കൂട്ടത്തിന്റെ സമീപെക്കൂടെ പോകയായിരുന്നു. പെട്ടെന്നു ഹീറോയുടെ ഒരു കുര കേട്ടു. തിരിഞ്ഞുനോക്കിയപ്പോൾ പഴയ ആ പാറനിവാസിനിയെ വീണ്ടും അവിടെ കണ്ടു. അയാൾ മന്ദഹസിച്ചുകൊണ്ട് ഓടി അടുത്തുചെന്നു

"എന്നുവന്നു?"

"ഇന്നലെ"

"ഇനി കാണാൻ സാധിക്കയില്ലെന്നു വിചാരിച്ചു."

അവൻ ചിരിച്ചുകൊണ്ട്—നിങ്ങൾക്കു കാണാൻ പൂത്ത കൊന്നമരമുണ്ടല്ലോ" "കൊന്നപ്പൂക്കൾ പൊഴിഞ്ഞുകഴിഞ്ഞു. ഇപ്പോൾ ആ വെള്ളച്ചാട്ടമാണ് ഇവിടെയിരുന്നാൽ കാണാവുന്നതു്".

"എവിടെ?"

"വടക്കേ മലയുടെ മുകളിൽനിന്നും, യൂറോപ്യൻ കുമാരികൾ ഗോവേണിപ്പടി ചാടി ഇറങ്ങിവരുന്നപോലെ."

"നിങ്ങൾ പിന്നെയും കവിയാകയാണ്. എവിടെ ഈ വെള്ളച്ചാട്ടം?"

"അതാ അവിടെ." ദിക്കു കാട്ടിക്കൊടുപ്പാൻ അയാൾ മന്ദമായി അവളുടെ ശിരസ്സിൽ പിടിച്ചു തിരിച്ചു. അവൾ യാതൊരെതിരും പ്രദർശിപ്പിച്ചില്ല."

"എനിക്കു കാണാം. എനിക്കു കാണാം. അതാ, അതാ, ഉരുക്കിഒഴിച്ച വെള്ളിപോലെ അതു പതിക്കുന്നു."

ബാലചന്ദ്രൻ കണ്ണുമിഴിച്ചവളെ നോക്കി. ആ അന്ധയ്ക്കു കാണാമായിരുന്നു.

"ഓപ്പറേഷ്യൻ ഫലപ്രദമായി, എനിക്കിപ്പോൾ കാണാം."

അയാൾ ഈശ്വരനെ സ്തുതിക്കുന്നപോലെ മേല്പോട്ടുനോക്കി. പിന്നീടയാൾ പറഞ്ഞു—

"അപ്പോൾ പിന്നെ വേറൊരു കണ്ണിനാവശ്യമില്ല; അല്ലേ?"

"നല്ല കണ്ണാണെങ്കിൽ—പൂത്ത കൊന്നമരം പട്ടുകുടയായിക്കാണുന്ന കണ്ണാണെങ്കിൽ—ഒന്നോ രണ്ടോ കൂടെ കിട്ടിയാലെന്താണ്".

"അതു തരാനുള്ള ഭാഗ്യം ഇനി എനിക്കു കാണുന്നില്ലല്ലോ."

"വേറൊരു കാര്യം പറവാൻ ഞാൻ വിട്ടുപോയി."

"എന്താണതു്?"

"എന്റെ വിവാഹനിശ്ചയം മാറി".

ബാലചന്ദ്രൻ ആർത്തിയോടെ—"എങ്ങനെ?"

"ഞാൻ അന്ധയാണെന്നറിഞ്ഞപ്പോൾ അയാൾക്കു വിവാഹത്തിനു സമ്മതമില്ലെന്നച്ഛനെ അറിയിച്ചു."

"എന്റെ ഭാഗ്യം."

"എങ്ങനെ?"

"കണ്ണുണ്ടായാലും ഇല്ലെങ്കിലും നിങ്ങൾ എനിക്കൊന്നുപോലെയാണ്."

"അന്ധയ്ക്കു വേറൊരു ശക്തിയുണ്ടെന്നുള്ളതറിയാമോ?"

"എന്താണതു്?"

"മററുള്ളവരുടെ ശബ്ദത്തിൽനിന്നും അന്യർക്കു ഗ്രഹിക്കുവാൻ സാധിക്കാത്ത പലതും അവർക്കു ഗ്രഹിക്കുവാൻ സാധിക്കുമെന്ന്."

"എന്റെ ശബ്ദത്തിൽനിന്നും എന്തുഗ്രഹിച്ചു?"

"പറയണോ?"

"പറയണം."

"ആത്മാർത്ഥത—ആർദ്രത."

"മുഖസ്തുതി, അരുതെ എനിക്കു ലജ്ജയാകുന്നു."

"മുഖമിപ്പോഴല്ലേ ഞാൻ കണ്ടുള്ളു."

"എന്നിട്ടതെങ്ങിനെയിരിക്കുന്നു. കുരങ്ങിൻകൂട്ടത്തിന്നൊന്നാണെന്നു തോന്നുന്നോ?"

"തോന്നുന്നതുറക്കെപ്പറകയില്ല."

"എന്നാൽ ചെവിയിലാകരുതോ?"

"ആകാം."

പരസ്പരം മന്ത്രിക്കാൻ അവർ മുഖങ്ങൾ അടുപ്പിച്ചു. സന്ധ്യാസൂര്യൻ പടിഞ്ഞാറെ മുളക്കൂട്ടത്തിനു പിന്നിലങ്ങു മറയുകയും ചെയ്തു.

Tele: "SWARAJYA", Alwaye | Estd: 1915 A. D. | Telephone No. "45" Alwaye

# സ്വരാജ്യ ഫാർമസി

(കല്കത്തയിൽ രജിസ്റ്റർ ചെയ്യപ്പെട്ടതു്)

ഹെഡ്ആഫീസ്:—ആലുവാ



ബ്രാഞ്ച്:—എറണാകുളം

## ആയുർവ്വേദപ്രണയികളുടെ ആരാധ്യകേന്ദ്രം

ഇന്ത്യയിലും ഇതരരാജ്യങ്ങളിലും ഒരുപോലെ പ്രശസ്തിയും പ്രചുരപ്രചാരവും സിദ്ധിച്ചുകഴിഞ്ഞിട്ടുള്ള ഞങ്ങളുടെ ഫലപ്രദങ്ങളായ ആയുർവ്വേദ ഔഷധങ്ങൾ ഉപയോഗിച്ചു ഫലം അറിയുവിൻ.

ഏററവും ചുരുങ്ങിയ വില ● ● ● പരിശുദ്ധമായ പാകക്രമം

● അത്ഭുതകരമായ ഫലപ്രാപ്തി ●

## ഞങ്ങളുടെ ചില ഔഷധങ്ങൾ

### 'ദശമൂലാരിഷ്ടം'

ശ്വാസകാസസംബന്ധമായ എല്ലാ രോഗങ്ങളേയും ശമിപ്പിച്ചു്, ശരീരത്തിനു് നല്ല ആരോഗ്യത്തെ ഉണ്ടാക്കുന്നു. നഷ്ടപ്പെട്ടുപോയ ജീവശ്ശക്തി, നശിച്ചുപോയ ധാതുബലം മുതലായവയെ വീണ്ടെടുത്തു് ശരീരത്തിനു് നല്ല ഓജസ്സും തേജസ്സും പ്രദാനം ചെയ്യുന്നതാണു്.

24 ഔ: കുപ്പി ഒന്നുക്കു ക. 3-0-0

### 'അജമാംസ രസായനം'

ആരോഗ്യത്തേയും, ശരീരബലത്തേയും നിലനിർത്തുവാൻ പ്രത്യേക ഔഷധം ഇതുതന്നെ. എല്ലാവിധ വാതരോഗങ്ങളേയും, ക്ഷയം, കാസം, ശ്വാസം, ഒച്ചയടപ്പു്, വായുക്ഷോഭം മുതലായ രോഗങ്ങളേയും ശമിപ്പിക്കും. പ്രസവരക്ഷയ്ക്കു് ഇതിൽമീതെ യാതൊരൗഷധങ്ങളും ആവശ്യമില്ലാ.

റാത്തൽ ഒന്നുക്കു് ക. 4-0-0

### 'ധാതുപോഷണ രസായനം'

കസ്തൂരി, ഗോരോചന, പച്ചക്കർപ്പൂരം, കുങ്കുമപ്പൂവു് മുതലായ മേൽമരുന്നുകളും, മററനേകവിധ മൂലികകളും ചേർത്തു പാകം ചെയ്തിട്ടുള്ളതാകുന്നു. സേവിക്കുവാൻ ഏററവും ഹൃദ്യമായതു്. സംഭോഗസുഖത്തെ അതിന്റെ ശരിയായ രൂപത്തിൽ അനുഭവിക്കണമെന്നാഗ്രഹമുള്ളവക്കു് ഇതുയും ഫലവത്തായ ഔഷധം മററില്ല.

റാത്തൽ ഒന്നുക്കു് ക. 5-0-0

## CHYAVANA PRAS

യൌവനത്തിൽതന്നെ ധാതുക്കൾ ക്ഷയിച്ചു് ശരീരം ശോഷിച്ചു് കവിളുകൾ ഒട്ടി അരതേഞ്ഞു് വിളറി വിരൂപന്മാരായി ജീവിതം തങ്ങൾക്കും മററുള്ളവക്കും ഒരു വൻഭാരമായി കഴിച്ചുകൂട്ടുന്നവക്കു് ഈ രസായനൗഷധം ഒരനുഗ്രഹമാകുന്നു. ബാല്യത്തിലെ പരിചയിച്ചുപോയ സാഹസപ്രവൃത്തികളാൽ വാർദ്ധക്യപിശാചു് നിങ്ങളെ യൌവനത്തിൽതന്നെ ആലിംഗനം ചെയ്യുവാൻ ഭാവിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ

നിങ്ങൾ ഒരിക്കലും ഭയപ്പെടേണ്ടതില്ല!

## ച്യവനപ്രാശം

നിങ്ങളെ അതിൽനിന്നും രക്ഷിക്കുന്നു. കാസം, ശ്വാസം, ക്ഷയം, ഹൃദ്രോഗം, മൂത്രരോഗം, ശുക്ലദോഷം, ക്ഷയപ്പനി, ഇന്ദ്രിയസ്ഖലനം മുതലായ രോഗങ്ങൾക്കും അത്യുത്തമം. വൃദ്ധന്മാക്കും, ക്ഷീണശരീരികൾക്കും ശരീരപുഷ്ടിയുണ്ടാക്കി അവരെ നാരീനയനനന്ദന്മാരാക്കുന്നു. ബുദ്ധിശക്തിയേയും ഓർമ്മശക്തിയേയും പ്രദാനംചെയ്തു് ജീവിതം ആരോഗ്യപൂർണ്ണമാക്കിത്തീക്കുന്ന ഈ രസായനം വിദ്യാർത്ഥിലോകത്തിനു് പ്രത്യേകിച്ചു് വലിയ ഒരനുഗ്രഹമാകുന്നു.

### ഉടനെ വാങ്ങി ഉപയോഗിക്കുവിൻ!

റാത്തൽ ഒന്നുക്കു് വില ക. 2-8-0

## ദൂരസ്ഥരായ രോഗികൾ

നിങ്ങൾ നിരാശപ്പെടാതെ രോഗവിവരം വിശദമായി എഴുതിഅറിയിച്ചാൽ ശാസ്ത്രീയമായി ചികിത്സ നിശ്ചയിച്ചു് വിവരം അറിയിച്ചുതരികയോ, ഔഷധങ്ങൾ വി. പി. മൂലമായി അയച്ചുതരികയോ ചെയ്യുന്നതാണു്.

കൂടുതൽ വിവരങ്ങൾക്കും ക്യാററ്ലോഗിനും ഹെഡ്ആഫീസ്സിലേക്കെഴുതുക.

# SWARAJYA PHARMACY

**Head Office: ALWAYE.** | **Regd: in CALCUTTA.**




# ഇരുട്ടിലെ വെളിച്ചം

ശ്രീ: കെ. ബാലാമണിഅമ്മ (ഊട്ടക്കമണ്ട്)

അന്നെനിക്കിരുപതിലേറയാവില്ലാ പ്രായം
മന്നിതു വിണ്ണോർനാടാണന്നെനി,ക്കില്ലാവാദം

* * * *

മാതാവിൻമടിത്തട്ടും പാഠശാലയും പൂജ്യ-
താതലാളനം ലീലാലോലരാം ബാലന്മാരും
ശ്രീലസിച്ചീടും മണിമന്ദിരം പരിപൂത-
ബാലമാരുതൻ സദാകളിക്കും പൂങ്കാവനം
പല്ലവാധരപുടചലനം കാണുംമുൻപേ
മുൻപിലെത്തീടും കാമ്യവസ്തുക്കൾനാനാതരം
ബ്രഹ്മദത്തമാം വപുർല്ലക്ഷ്മിയെയണിയിച്ചി-
ട്ടമ്മതൻമുമ്പിൽചേക്കാൻ വെമ്പിടും നാനാജനം
അല്ലലിൻനിഴൽ തീണ്ടാത്തുള്ളൊരക്കാലം, ദിവ്യ-
ബാല്യമാംകാലംകാൺമൂ ചിന്തതൻ കിനാവിൽ ഞാൻ

സൗകുമാര്യമാം കൗമാരത്തിലും കാൽവച്ചു ഞാൻ
ലൗകികചിന്താശീലമെന്നിലുമുദിക്കയായ്
സംഗീതസാഹിത്യവും ചിത്രവേലയുമെല്ലാം
ഭംഗിയിൽപഠിക്കുവാൻ കൗതുകംജനിക്കയായ്
ഞാനൊന്നു വിചാരിച്ചാലായതക്ഷണംനേടാൻ
താതനും മാതാവുമന്നക്ഷമർ ബദ്ധശ്രദ്ധർ
സൗഭാഗ്യപാരാവാരക്കൊച്ചുകല്ലോലംപോലെ
ശോഭിച്ചു വസിച്ചു ഞാൻ പുഞ്ചിരിതൂകിത്തൂകി.

ഷോഡശവാസന്തശ്രീ സുസ്മിതമെന്നിൽ തിങ്ങി-
ക്കൂടിയെൻ പൂമേനിയിൽ മോടികൂട്ടുകയായി
പുളകപ്പൂമൊട്ടുകളെൻ തനുസ്സിന്മേലന്നാൾ
സുലഭംവിതച്ചൊരു പുരുഷപ്രവരനെ
ആശയാലാകാശത്തിൽ കെട്ടിയ കോട്ടയ്ക്കുള്ളിൽ
ക്ലേശലേശമേയില്ലാതണവാൻ ഞാനുംവെമ്പി
കന്മതിൽക്കെട്ടിനുള്ളിൽ കുടുങ്ങിക്കിടന്നീടും
എന്മനോവിലാസങ്ങൾ വിപുലാംബരംനോക്കി!
വന്ദ്യരാം പിതാക്ക,ളെൻപൂജ്യനാം പ്രാണേശനെ
നിന്ദ്യനെന്നോതി, കാലം കാകോളംനിറഞ്ഞതായ്

'നാണയത്തുട്ടിൻതൂക്കം നോക്കിയാണത്രേ' മമ
പാണിസംഗ്രഹണാർഹനാരെന്നു നിരൂപിക്കൽ!
വാത്സല്യാംബുധിവററിത്തുടങ്ങി ഞാനാം കൊച്ചു-
മത്സ്യമിപ്രപഞ്ചത്തിൻ ചേററിലും കിടക്കയായ്
കാന്തിപുഞ്ജത്തോടാത്മസംസ്കാരമിണങ്ങിയ
കാന്തനെ ലഭിക്കുവാൻ ഭാഗ്യമില്ലെന്നായ്മതം!

ശാന്തിയെസാക്ഷാൽ ശശ്വൽശാന്തിയെ കൂപ്പീടുമ്പോൾ
ഭ്രാന്തയാണിവളെന്നായ് ലൗകികസുഖോന്മത്തർ

യൗവ്വനാരംഭംമുതൽക്കഞ്ചുവർഷവും നീങ്ങി
സർവ്വസൗഭാഗ്യത്തിന്റെ തിരിയൊന്നാളിക്കത്തി
പൂർവ്വദിഗ്വധുവിന്റെ പൂങ്കവിൾത്തടങ്ങളിൽ
പൂർണ്ണനാം ശരത്ചന്ദ്രൻ ശാന്തമായ് തലോടുമ്പോൾ
'ശാന്ത'തൻകവിൾത്തട്ടും കോൾമയിർക്കൊണ്ടുമേന്മേൽ
കാന്തന്റെകരസ്പർശാൽ, കൈചേർന്നസുഖത്തിനാൽ

കാന്തിമാനവൻചൊന്നാൻ "ശാന്തേ ഞാൻ പരിപൂത-
ശാന്തിയെത്തേടിപ്പോവാനുറച്ചേൻ, ക്ഷമിക്കണം"
"അസ്ഥിരപ്രപഞ്ചത്തെവെടിഞ്ഞു ഭവാനെങ്കിൽ
സുസ്ഥിരസ്നേഹത്തിനും വിലയില്ലെന്നോമതം?
പോക നാം പരിശുദ്ധരാഗവാരിധിക്കുള്ളിൽ
പോക നാം പ്രണയത്തിൻ ഭാസുരഗാനംപാടി."



സ്വാമി വിവേകാനന്ദൻ



ഇന്ത്യൻ പെയിൻററിന്റെ (ചിത്രമെഴുത്തുകാരൻ) ലണ്ടനിലെ ഒന്നാമത്തെ പ്രദർശനം:— യുവഇന്ത്യൻചിത്രമെഴുത്തുകാരനായ മി. വി. നാഗേഷ്കർ തന്റെ [illegible] ചിത്രങ്ങൾ ഇന്ത്യാഹൗസിൽ ആദ്യമായി പ്രദർശിപ്പിക്കുന്നു. ഇന്ത്യാ ഹൈക്കമ്മിഷണർ മി. സാമുവൽരംഗനാഥന്റെ പത്നി ചിത്രമെഴുത്തുകാരനഭിമുഖമായി നിൽക്കുന്നു.



ഹെർ ഹിററ്ലർ

മലയാളരാജ്യം
തിരുനാൾ വിശേഷാൽപ്രതി

# "ഭാഷാചമ്പുക്കൾ"*

(ഗ്രന്ഥകർത്താ മഹാകവി ഉള്ളൂർ, പരമേശ്വരയ്യർ)

ശ്രീ: കെ. ആർ. കൃഷ്ണപിള്ള

മലയാളഭാഷയിലെ ആദികാവ്യങ്ങൾ 'ലീലാതിലക'കാരൻ നിർവചിക്കുംപോലെയുള്ള പാട്ടുകൾതന്നെ ആയിരുന്നിരിക്കണം. അക്കാലത്തിന് ഏറെക്കുറെ അടുത്തുതന്നെ കേരളത്തിൽ പ്രവേശിച്ച നമ്പൂരിമാർ തങ്ങളുടെ നിത്യകൈകാര്യങ്ങൾക്കു മലയാളഭാഷയെ അംഗീകരിച്ചെങ്കിലും അവരുടെ വാത്സല്യത്തെ ആവർജ്ജിച്ച സാഹിത്യം സംസ്കൃതസാഹിത്യംതന്നെ ആയിരുന്നു. നമ്പൂരിമാരോട് അടുത്തു പെരുമാറിത്തുടങ്ങിയ നായന്മാർ, അമ്പലവാസികൾ മുതലായവരെ അവർ സംസ്കൃതം പഠിപ്പിച്ചതുകൂടാതെ ഇരുകൂട്ടർക്കും ഒരുപോലെ രസിക്കാവുന്ന ഒരു സാഹിത്യശാഖ വേണമെന്നുകരുതി അവർ മണിപ്രവാളപ്രസ്ഥാനത്തെ അവതരിപ്പിക്കയും ചെയ്തു. അനന്തരകാലത്തു നമ്പ്യാർ, ചാക്യാർ മുതലായ കഥികന്മാർ കഥാപ്രസംഗത്തിനു പുറപ്പെട്ടപ്പോൾ അവരുടെ ഉപയോഗത്തിനുവേണ്ടി സമഗ്രപണ്ഡിതന്മാരായ ചില നമ്പൂരിമാരും ഇതുവരെ ഊരും പേരും അറിയാൻ സാധിച്ചിട്ടില്ലാത്ത മറ്റു ചില കവിശ്രേഷ്ഠന്മാരും നിർമ്മിച്ചിട്ടുള്ളവയാണു ഭാഷാചമ്പുകാവ്യങ്ങളെന്ന് അഭ്യൂഹിക്കുന്നതു് അസംഗതമായിരിക്കയില്ല. ഇപ്രകാരം ചെറുശ്ശേരി, എഴുത്തച്ഛൻ മുതലായ ഔത്തരാഹകവികളുടെ കാലത്തിനു് എത്രയോ വർഷങ്ങൾക്കു മുമ്പാണു് ഭാഷാചമ്പുക്കളുടെ ഉത്ഭവമെങ്കിലും ഈ അടുത്തകാലംവരെ മലയാളികൾ സാമാന്യേന അവയെപ്പറ്റി അജ്ഞപ്രായന്മാരായിരുന്നതു് എന്തുകൊണ്ടായിരിക്കാം? എനിക്കു തോന്നുന്നതിങ്ങനെയാണ്. കാലക്രമേണ കേരളത്തിൽ സംസ്കൃതാഭ്യാസത്തിനു് പ്രചുരപ്രചാരം ലഭിക്കയും ലോകോത്തരമായ സംസ്കൃതസാഹിത്യത്തിൽ കേരളീയർ അത്യന്തം അനുരക്തരായിത്തീരുകയുംചെയ്തു. പുണ്യകീർത്തനനായ മേല്പുത്തൂർ ഭട്ടതിരിപ്പാടും മറ്റനേകം സംസ്കൃതകവികളും സംസ്കൃതചമ്പുക്കൾ നിർമ്മിച്ചു. ജനങ്ങളുടെ രുചിഭേദത്തെ ആദരിച്ചു കൃത്തിലും പാഠകത്തിലും ഭാഷാചമ്പുക്കളുടെ സ്ഥാനം ഈ സംസ്കൃതചമ്പുക്കൾക്കു നൽകപ്പെട്ടു. ഇപ്രകാരം ഭാഷാചമ്പുക്കൾ ജനസമക്ഷത്തിൽനിന്നു പിന്മാറി പ്രഭുക്കളുടേയും പണ്ഡിതന്മാരുടേയും ഗ്രന്ഥപ്പുരകളിൽ ഏകാന്തവാസം അനുഭവിച്ചു വിസ്മൃതപ്രായങ്ങളായിത്തീർന്നു. ചെറുശ്ശേരി, എഴുത്തച്ഛൻ മുതലായ മഹാകവികളുടെ മണിപ്രവാളരീതിയിലുള്ള ഗാനകാവ്യങ്ങളുടെ ആവിർഭാവത്തിൽ "ദ്രാവിഡസംഘാതാക്ഷരനിബദ്ധ"ങ്ങളായ പഴയ പാട്ടുകൾക്കും ഈ അവസ്ഥാന്തരം നേരിട്ടതായി നാം അറിയുന്നുണ്ടല്ലോ.

ഏകദേശം അറുപത്തഞ്ചു വർഷങ്ങൾക്കു മുമ്പ് ഭാഷാനൈഷധചമ്പുവിലെ പല പദ്യങ്ങൾ സാഹിത്യലോലുപനായ ഒരു വൈദ്യൻ ചൊല്ലുന്നതു ഞാൻ കേട്ടിട്ടുണ്ട്. ഇതുപോലെ അക്കാലങ്ങളിൽ മറ്റു ചിലരും ചില ഭാഷാചമ്പുക്കളെപ്പറ്റി കേട്ടിരിക്കാം എന്നല്ലാതെ ആ കാര്യങ്ങളെക്കുറിച്ചു വിശദമായ എന്തെങ്കിലും ബോധം അക്കാലത്തു പലർക്കും ഉണ്ടായിരുന്നില്ല. മാതൃഭാഷാപോഷണത്തിൽ ഏകതാനനായി അശ്രാന്തപരിശ്രമം ചെയ്തിരുന്ന ഔദാര്യനിധി കേരളവർമ്മദേവന്റെ ഹസ്താവലംബത്തോടുകൂടി 1068-ൽ ഭാഷാനൈഷധചമ്പു പ്രസിദ്ധീകൃതമാകയും മദ്രാസ് യൂനിവേഴ്സിറ്റി ഉടൻതന്നെ അതിനെ ബി. എ. പരീക്ഷയ്ക്കു പാഠപുസ്തകമായി അംഗീകരിക്കയും ചെയ്തു. മുന്നൂറുവർഷത്തോളം പഴക്കമുള്ളതെങ്കിലും തങ്ങൾക്കു അജ്ഞാതപൂർവമായിരുന്ന ആ കാവ്യപീയൂഷധാരയെ രസികജനങ്ങൾ എത്ര ആവേശത്തോടെ ആസ്വദിക്കയും വാഴ്ത്തുകയും ചെയ്തു എന്നു ഞാൻ നല്ലവണ്ണം ഓർമ്മിക്കുന്നു. നൈഷധചമ്പുവിനെ തുടർന്നു രാമായണചമ്പുവിന്റെയും ഭാരതചമ്പുവിന്റേയും ചില ഭാഗങ്ങളും പ്രകാശിപ്പിച്ചു കണ്ടപ്പോഴാണ് ഭാഷാസാഹിത്യത്തിൽ "ചമ്പൂകാവ്യ"മെന്നു ഹൃദ്യമായ ഒരു പ്രസ്ഥാനമുണ്ടെന്നു കൃതവിദ്യരായ മലയാളികൾ ഗ്രഹിച്ചതും ആ പ്രസ്ഥാനത്തിൽ ഗണ്യമായ ഒരു ഗ്രന്ഥസമുച്ചയം ഉണ്ടായിരിക്കണമെന്നു് അവർ ഊഹിച്ചതും. എങ്കിലും അതിന്റെ പരപ്പും ആഴവും എണ്ണവും വണ്ണവും എത്രയുണ്ടെന്നു നമുക്കു് ഇന്നുവരെ അറിയാൻ പാടില്ലായിരുന്നു.

ഭാഷാപോഷണത്തെ ജീവിതവ്രതമായി സ്വീകരിച്ചു്, അതിലേക്കായി നിസ്തന്ദ്രപരിശ്രമംചെയ്തു്, നാനാപ്രകാരേണ കേരളീയരുടെ ബഹുമാനത്തിനും കൃതജ്ഞതയ്ക്കും പാത്രീഭൂതനായ മഹാകവി ഉള്ളൂർ പരമേശ്വരയ്യരവർകൾ മേൽപറഞ്ഞ ന്യൂനതയെ ഇതാ അതില്ലരം പരിഹരിച്ചിരിക്കുന്നു. മലയാളസാഹിത്യത്തോട് അല്പമെങ്കിലും പ്രതിപത്തിയുള്ളവർ അദ്ദേഹത്തിന്റെ "ഭാഷാചമ്പുക്കൾ" എന്ന പ്രബന്ധത്തെ ധന്യവാദപുരസ്സരം കൊണ്ടാടുമെന്നുള്ളതിനു സംശയമില്ല. ഈ പുസ്തകം വായിച്ചുപോകുന്തോറും ഏതൊരു പണ്ഡിതന്റെയും മുക്തകണ്ഠപ്രശംസയെ ബലാൽ ആവർജ്ജിക്കുന്നതു മഹാകവിയുടെ അസാധാരണമായ ഗവേഷണകുശലതയും അതന്ദ്രമായ ശ്രമക്ഷമതയുംതന്നെയാണ്. പ്രഭുക്കന്മാരുടെയും പണ്ഡിതന്മാരുടെയും ഗ്രന്ഥപ്പുരകളിൽനിന്നു പഴയ ഗ്രന്ഥങ്ങൾ സമ്പാദിക്കയെന്നതു് ഒട്ടും നിഷ്പ്രയാസമായ കാര്യമല്ല. ഇങ്ങനെ സമ്പാദിച്ച ഗ്രന്ഥങ്ങളെ ശ്രീമാൻ പരമേശ്വരയ്യർ കൈകാര്യം ചെയ്തിരിക്കുന്ന വിധം നോക്കുക. ഭാഷാചമ്പുകാരന്മാർ പ്രായേണ മികച്ച പണ്ഡിതന്മാരും വാഗ്ദേവീപ്രസാദം നിറഞ്ഞ വാസനാകവികളുമാണെന്നു് ഏതു സഹൃദയനും സമ്മതിക്കാതിരിക്കയില്ല. എങ്കിലും,

> "ഛായാമപഹരതി കവിഃ
> പദമേകം പാദമേകമർദ്ധം വാ
> സകലനിബന്ധനഹർത്ത്രേ
> സാഹസകർത്ത്രേ നമസ്തുഭ്യം"

എന്നു പറഞ്ഞതുപോലെ ഇവരുടെ കൂട്ടത്തിൽ 'ഛായാമപഹാരി'മുതൽ 'സാഹസകർത്താവു'വരെയുള്ള അപരാധികളെ കാണാൻ കഴിയും. പക്ഷേ ഇങ്ങനെയുള്ള അന്യാർജ്ജിതങ്ങൾ തട്ടിക്കിഴിച്ചുനോക്കിയാലും അവരുടെ സ്വയാർജ്ജിതം നമ്മുടെ ആദരത്തെ അർഹിക്കാൻ ധാരാളം തികയുമെന്നുള്ള വസ്തുത വിസമ്മതിക്കാവുന്നതല്ല. നമ്മുടെ മഹാകവിയാകട്ടെ തന്റെ കൈവശം വന്നുചേർന്ന ചമ്പുഗ്രന്ഥങ്ങളെയെല്ലാം അവധാനപൂർവം വായിച്ചു്, കൂലംകഷമായി പരിശോധിച്ചതിന്റെശേഷം ഒരേകഥയെ പ്രതിപാദിക്കുന്ന ഒന്നിലധികം കവികൾ അവരവരുടെ മനോധർമ്മാനുസാരം കഥാഗാത്രത്തിൽ എന്തെല്ലാം ഭേദഗതികൾ ചെയ്തിട്ടുണ്ട്; ഒരു ഗ്രന്ഥത്തിൽനിന്നു് എന്തെല്ലാം അർത്ഥകല്പനകളും ഏതെല്ലാം പദ്യങ്ങളും ഇതരഗ്രന്ഥങ്ങളിൽ പകർന്നിട്ടുണ്ട്; ഓരോരുത്തരുടെ കവിതാരീതിയിലുള്ള പ്രത്യേകതകൾ എന്തെല്ലാം; ഇങ്ങനെ വിജ്ഞേയങ്ങളായ പല സംഗതികളെ വിശദമായും വിസ്തരമായും പ്രതിപാദിച്ചിരിക്കുന്നതു് ശ്ലാഘാവഹംതന്നെ. ചരിത്രഗ്രന്ഥങ്ങൾ, കൊട്ടാരങ്ങളിലെയും മറ്റും ഗ്രന്ഥവരികൾ, കാവ്യങ്ങളിലെ ഭാഷാഗതി മുതലായ പ്രസ്തുതകാര്യങ്ങളെ അവലംബിച്ചു് കവികളുടെ ജീവിതകാലം നിർണ്ണയിക്കാൻ ചെയ്തിട്ടുള്ള ഗവേഷണങ്ങളും സാധിച്ചിട്ടുള്ള നിഗമനങ്ങളും പണ്ഡിതലോകത്തിന്റെ ആദരത്തെ അർഹിക്കുന്നു. ഈ വിഷയത്തിൽ പ്രസ്തുത പ്രബന്ധം സമഗ്രമോ കേവലം നിരാക്ഷേപമോ ആണെന്നു വിനീതനായ ഗ്രന്ഥകർത്താവു് അവകാശപ്പെടുന്നില്ല. എങ്കിലും അദ്ദേഹം ഉപന്യസിക്കുന്ന തെളിവുകളെ ആധാരമാക്കി നോക്കിയാൽ ആക്ഷേപത്തിനു സാരമായ പഴുതൊന്നും ഇല്ലെന്നുതന്നെ സമ്മതിക്കണം. മനുഷ്യൻ ശ്രേയസ്സിൽ തൃപ്തിപ്പെടാറില്ലെന്നും ആ അതൃപ്തിതന്നെയാണ് അവന്റെ ഉൽകർഷത്തിനു നിദാനമായിട്ടുള്ളതെന്നും നമുക്കറിവുള്ളതാണല്ലോ.

ഭാഷാചമ്പുക്കളെ അധികരിക്കുന്ന ഒരു ഗ്രന്ഥത്തിൽ അവയ്ക്കു് ആദർശഭൂതങ്ങളായ സംസ്കൃതചമ്പുക്കളെ അനുസ്മരിച്ചുകൊണ്ടു ഉപക്രമിക്കുന്നതു സമുചിതംതന്നെ. ഈ പുസ്തകത്തിന്റെ ഒന്നാമധ്യായം അങ്ങനെയുള്ള ഒരു അവതാരികയാണ്. ഇതിൽ സംസ്കൃതചമ്പുക്കളെയും ചമ്പുകാരന്മാരെയും കുറിച്ചുള്ള പ്രതിപാദനം ദിങ്മാത്രമാണെങ്കിലും അത്യന്തം ഹൃദ്യവും ആ കാര്യങ്ങളുമായി പരിചയം സിദ്ധിച്ചിട്ടില്ലാത്ത വായനക്കാർക്കു വിജ്ഞാനപ്രദവുമായിരിക്കുന്നു. അക്കാലത്തും ഇക്കാലത്തും ജീവിച്ചിരുന്നിട്ടുള്ള സംസ്കൃതചമ്പൂകാരന്മാരിൽ പ്രമാണികളായ മിക്കപേരെയും ശ്രീമാൻ ഉള്ളൂർ ഇവിടെ അവതരിപ്പിച്ചു് എത്രയും സംക്ഷിപ്തമെങ്കിലും സരസമായ ഒരു നിരൂപണംകൊണ്ടു് അവരെ മലയാളവായനക്കാർക്കു് പരിചയപ്പെടുത്തുന്നു. ഇവരിൽ കേരളകവികളും ഉൾപ്പെടുന്നുണ്ടെന്നു മാത്രമല്ല അവരുടെ മേന്മയെ മഹാകവി അഭിമാനപൂർവം പ്രശംസിക്കുന്നുമുണ്ട്. "ചമ്പൂലോകത്തിൽ ശ്ലേഷംകൊണ്ടു ത്രിവിക്രമഭട്ടനും, രസംകൊണ്ടു ഭോജരാജാവും, ഉല്ലേഖംകൊണ്ടു അനന്തഭട്ടനും, ഫലിതംകൊണ്ടു നീലകണ്ഠദീക്ഷിതരും അഗ്ര്യപൂജയ്ക്കു് അവകാശികളാണെങ്കിലും സർവ്വസ്പർശിയായ ഒരു മാനദണ്ഡംകൊണ്ടു തുലനംചെയ്കയാണെങ്കിൽ ഭട്ടതിരി അവരെയെല്ലാം അനായാസേന ജയിച്ചു് അവിടെ ഏകച്ഛത്രാധിപതിയായി പരിലസിക്കുന്നതു ഭാവുകന്മാർക്കു സമീക്ഷിക്കാവുന്നതാകുന്നു" എന്നു മേല്പുത്തൂർ ഭട്ടതിരിയെ വാഴ്ത്തി അദ്ദേഹം പ്രസ്താവിക്കുന്നതിനെ ഈ കവിശ്രേഷ്ഠന്മാരുടെ ചമ്പൂകൃതികൾ വായിച്ചറിഞ്ഞിട്ടുള്ള സഹൃദയന്മാരിൽ അധികംപേരും വിസംവദിക്കയില്ലെന്നാണു എന്റെ വിശ്വാസം.

അതിനുമേൽ ഭാഷാചമ്പുക്കളെപ്പറ്റിയുള്ള വിചാരണയാണ്. ഒമ്പതാമത്തേതൊഴിച്ചു്, രണ്ടുമുതൽ പത്തുവരെയുള്ള എട്ടധ്യായങ്ങളിലായി നാല്പത്തിനാലു ചമ്പുക്കളെപ്പറ്റി പ്രതിപാദിച്ചിട്ടുണ്ട്. ഉണ്ണിയച്ചീചരിതമെന്നും ഉണ്ണിയാടിചരിതമെന്നും ശ്രീമാൻ ഉള്ളൂർ നാമകരണംചെയ്യുന്നതും കൊല്ലം ആറാംശതകത്തിൽ വിരചിതമെന്നു അദ്ദേഹം അനുമാനിക്കുന്നതുമായ രണ്ടു ചമ്പുക്കളുടെ അല്പഭാഗങ്ങളാണു് രണ്ടാമധ്യായത്തിൽ പ്രദർശിപ്പിച്ചിരിക്കുന്നതു്. ഇതേവരെ അറിയപ്പെട്ടിട്ടുള്ളവയിൽ പ്രാചീനതമങ്ങളായ ഇവയിൽ ഒന്നിന്റെ ഒരോലയും മറ്റേതിന്റെ ഏഴോലയും മാത്രമേ ലഭിച്ചിട്ടുള്ളു. ഇത്രയെങ്കിലും പ്രദർശിപ്പിക്കാൻ സാധിച്ചതിൽ അദ്ദേഹത്തിനു കൃതാർത്ഥതയ്ക്കു് അവകാശമുണ്ട്. ശബ്ദവൈചിത്ര്യവും അർത്ഥപുഷ്ടിയുംകൊണ്ടു് ഈ കാവ്യങ്ങൾക്കു് സിദ്ധിച്ചിട്ടുള്ള ചമല്ക്കാരാതിരേകം താദൃശമാണ്. ഉണ്ണിയാടിചരിതത്തിലെ ശിവസ്തുതിയുടേയും അർദ്ധനാരീശ്വരസ്തോത്രത്തിന്റെയും സൗന്ദര്യധോരണി വായിച്ചുതന്നെ അറിയേണ്ടതാണ്. നമ്മുടെ ചമ്പൂസാഹിത്യത്തിലെ പൂർവകാലസമ്പത്തു് എത്ര വിശിഷ്ടമായിരുന്നുഎന്നു് ഒരു മതിപ്പു ഈ ഭാഗങ്ങൾ വായനക്കാർക്കു നൽകാൻ മതിയാകും. ഇതുപോലെയുള്ള കൈരളിയുടെ കാവ്യസമ്പത്തുകൾ ഭാഷാഭിമാനികളുടെ ഗവേഷണത്തെ പ്രതീക്ഷിച്ചുകൊണ്ടു് എവിടെയെല്ലാം അജ്ഞാതവാസം അനുഭവിക്കുന്നു എന്നു് ആർക്കറിയാം!! ഇരിക്കട്ടെ. പ്രകൃതപ്രബന്ധത്തിൽ പ്രതിപാദിതങ്ങളായ ചമ്പുക്കളുടെ ഗുണദോഷചിന്തനം ഈ ലേഖനത്തിൽ അപ്രകൃതമാണല്ലോ.

ർന്നാം വശമുള്ള ഈ പുസ്തകത്തിൽ പുനം, മഴമംഗലം, നീലകണ്ഠകവി ഇവരുടെ കൃതികളെക്കുറിച്ചുള്ള ചർച്ചയ്ക്കു ഇരുനൂറു വശവും വിനിയോഗിച്ചിരിക്കുന്നതു യുക്തംതന്നെ. നമ്മുടെ ചമ്പൂസാഹിത്യപ്രപഞ്ചത്തിൽ ഇവരാണല്ലോ ഇന്നു മൂർദ്ധാഭിഷിക്തസമ്രാട്ടുകളായി ശോഭിക്കുന്നതു്. ഭാരതചമ്പുവും പുനത്തിന്റെ കൃതിയായിരുന്നേക്കാമെന്നു മഹാകവി പറയുന്നതിനെ ആസ്പദമാക്കിയാണ് ഇങ്ങനെ പറയുന്നതു്. ബാക്കി അറിയപ്പെട്ടവരും പെടാത്തവരുമായ കവികളുടെ അറിയപ്പെട്ടിട്ടുള്ള ചമ്പുക്കളെ ശേഷിച്ച മൂന്നധ്യായങ്ങളിൽ വിവരിച്ചിരിക്കുന്നു. ഇവയെല്ലാം മുൻപറഞ്ഞ മൂന്നു കവിപുംഗവന്മാരുടെ കൃതികളേക്കാൾ കുറഞ്ഞതരമാണെന്നു് ശങ്കിക്കേണ്ടതില്ല. പ്രത്യുത, ഗുണപ്രകർഷംകൊണ്ടു് അവയോടു കിടനില്ക്കാൻ ധാരാളം പോരുന്നവയാണ് ഇവയിൽ പലതും. രാമാർജ്ജുനീയം, കംസവധം, പാരിജാതഹരണം, കാമദഹനം മുതലായ ചില ചമ്പുക്കൾ ഈ വിഷയത്തിൽ സവിശേഷം സ്മരണീയങ്ങളത്രേ.

ഓരോ ചമ്പുക്കളെക്കുറിച്ചു ശ്രീമാൻ ഉള്ളൂർ ചെയ്തിട്ടുള്ള നാതിവിസ്തരമെങ്കിലും മർമ്മപ്രകാശകമായ വിമർശം വായനക്കാരുടെ മനസ്സിൽ അവയുടെ ഗുണദോഷങ്ങളെക്കുറിച്ചു് ഒരു സാമാന്യബോധവും അവയെപ്പറ്റി കൂടുതൽ അറിയാനുള്ള ആഗ്രഹവും ജനിപ്പിക്കാൻ പര്യാപ്തമായിരിക്കുന്നു. ഉദ്ധാരണങ്ങൾ കുറെ അധികം ദീർഘിച്ചുപോയി എന്നു് ആരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ അങ്ങനെയല്ല എന്റെ പക്ഷം. ഗുണോത്തരങ്ങളായ ഈ കൃതികളിലെ കാര്യാംശം ഏതാ

---

* 117-ൽ ഈ പ്രബന്ധം പ്രകാശിതമായതിനെ തുടർന്നു് ഈ ഉപന്യാസവും മിക്കവാറും എഴുതിത്തീർന്നതാണ്. എന്നാൽ എനിക്കു പെട്ടെന്നുണ്ടായ രോഗപീഡനിമിത്തം ഇതു് ഇതുവരെ എന്റെ മേശയിൽതന്നെ കിടന്നുപോയി. ഇപ്പോൾ ഇതൊന്നു പകർത്തിയെഴുതി "മലയാളരാജ്യ"ത്തിന്റെ വിശേഷാൽ പ്രതിയിലേക്കു് അയയ്ക്കുന്നു.

# മറിച്ചുതള്ളിയ താൾ

ശ്രീ: എൻ. പി. ചെല്ലപ്പൻനായർ

"സഹോദരാ! മറിച്ചുതള്ളിയ താളുകളാണവ: അവ എന്തിനായി അങ്ങു വീണ്ടും നോക്കണം". ആ യുവതി എന്നോടു ചോദിച്ചു.

ഞാൻ പറഞ്ഞു: "മറിച്ചുതള്ളിയ താളുകൾ. അവ എനിക്കു ബഹുമാന്യങ്ങളാണ്. ജീവിതത്തെപ്പററി, ലോകത്തെപ്പററി എന്തെങ്കിലും ഒരു ബോധം എനിക്ക് ഉളവാക്കിയിട്ടുണ്ടെങ്കിൽ അതു് ആ താളുകളിലെ അക്ഷരവ്യക്തിയും അർത്ഥോപപത്തിയും ഇല്ലെന്നു ചിലർ അധിക്ഷേപിക്കുന്ന അപൂർണ്ണങ്ങളായ ആ കുറിപ്പുകളാണ്. അവ എന്നിൽ ഭൂതകാലത്തിൻെറ അവ്യക്തമെങ്കിലും ഉജ്വലമായ ഒരു സ്മരണ ഉദിപ്പിക്കുന്നു. എന്നെ ചിന്താശീലനാക്കുന്നു. കർത്തവ്യനിരതനാക്കുന്നു. പറയൂ, ആ കഥ എനിക്കു കേൾക്കണം. നിങ്ങൾ എന്തിനാണ് കരയുന്നതു്".

പാറശ്ശാല—നെയ്യാററിൻകരത്താലൂക്കിലെ ഏററവും പ്രധാനപ്പെട്ട ഒരു സ്ഥലമായിരുന്നു അതു്. മല്ലൻ ചെമ്പകരാമൻ, പത്മനാഭൻ ചെമ്പകരാമൻ, ഉമ്മിണിത്തമ്പി എന്നീ മന്ത്രിമാരുടെ ജന്മഭൂമിയാണതു്. ഒരുകാലത്തു വിശ്രുതമായ ഒരു കലാശാലയും അവിടെ ഉണ്ടായിരുന്നു. അത്ഭുതവിക്രമന്മാരുടെ ജന്മഭൂവായ പാറശ്ശാലദേശം കേരളത്തെ കിഴക്കൻവഴിക്കുള്ള വിദേശീയാക്രമണത്തിൽനിന്നു രക്ഷിക്കുവാൻ പര്യാപ്തമായ ഒരു മഹാദുർഗ്ഗമെന്നവണ്ണം അന്നെല്ലാം നിലകൊണ്ടിരുന്നു. ആ കാലത്തു പാറശ്ശാലയെപ്പററി കേൾക്കാത്ത കേരളീയനില്ല. അഭിമാനംകൊള്ളാത്ത മലയാളികളില്ല: അവിടം കാണാൻമോഹിക്കാത്ത പോരാളികളില്ല. ആ പാറശ്ശാലയുടെ ഇന്നത്തെ നില ഒന്നു കാണുവാൻവേണ്ടി ഞാൻ ബസ്സിൽ നിന്നിറങ്ങി അലസനായി അങ്ങിനെ നടന്നതാണ്. അതിവിശാലമായ ഒരു പറമ്പ്. അവിടവിടെ പച്ചക്കുടകൾ ഉയർത്തിപ്പിടിച്ചിട്ടുള്ള ഒരു പനങ്കാലം. ആ പറമ്പിൽ കയറി ഞാൻ കുറകെ നടന്നു. ആ പറമ്പിൻെറ മധ്യഭാഗത്തായി ഒരു മഹാസൗധം നിന്നിരുന്നതിൻെറ പല ലക്ഷ്യങ്ങളും ഞാൻ കണ്ടു. ഏതോ ഒരു പ്രഭുകുടുംബം ഒരിക്കൽ അവിടെ നിന്നിരിക്കണം. കാലം അതിൻെറ നീണ്ട നീണ്ട കൈകൾ നീട്ടി അതിനെ അടിച്ചുടച്ചു നിലംപരിപ്പിച്ചിരിക്കണം. അതിനുപകരം ഒട്ടനവധി ചെറുമന്ദിരങ്ങൾ മുളച്ചു വലുതായി വന്നിരിക്കണം. കാലത്തിൻെറ കുഞ്ഞുകളികളാണവ. ഒരു ഉരുള കളിമണ്ണുകൊണ്ട് കുലാലനെപ്പോലെ ഓരോ ഉരുവങ്ങൾ ഉണ്ടാക്കുന്നു: ക്ഷണനേരം ആ ഉരുവത്തെ പ്രഭാപൂർണ്ണതയോടെ അങ്ങിനെ നിർത്തുന്നു: അനന്തരം ഇടിച്ചുപൊടിച്ചു രസിക്കുന്നു: വേറൊന്നു വിരചിക്കുന്നു. മനുഷ്യൻെറ അജ്ഞത ഓരോ ദശാഘട്ടത്തിനും ഓരോ പേരുനല്കുന്നു—ഉദ്ഭവം, പ്രാഭവം, വിനാശം എന്നെല്ലാം.

ഞാൻ ഏതാനും അടികൾകൂടി നടന്നു: ഉയർന്ന പരപ്പായ ഒരു തറ: പയറു കൃഷി ചെയ്തിരിക്കയാണവിടെയെല്ലാം. വിങ്ങി വിങ്ങിയുള്ള ഒരു കരച്ചിലിൻെറ ശബ്ദംകേട്ടു ഞാൻ ആ ഭാഗത്തേക്കു നോക്കി. ഒരു യുവതി ആ തറയുടെ ഒരുഭാഗത്തു കമഴ്ന്നുകിടന്നു കരയുകയാണ്: കളിപ്പാട്ടം കളഞ്ഞുപോയ ഒരു കൊച്ചുബാലികയെപ്പോലെ. ഞാൻ അവളുടെ അടുത്തുചെന്നുനിന്ന് ഒന്നു ചുമച്ചു. എന്നെപ്പോലെയുള്ള ഒരു അപരിചിതൻെറ സാന്നിധ്യം തീർച്ചയായും അവൾ ഇഷ്ടപ്പെട്ടിരിക്കയില്ല. ഹൃദയംഭേദിച്ച ഒരു വിടന്നുപോലും സുന്ദരിയായ ഒരു തരുണി വൈഷികമായ ഒരു ചിന്താഗതിയെ ഉളവാക്കാത്ത ചില വേളകൾ ഉണ്ട്: ഭാവംകൊണ്ടു ശുദ്ധം: ഏകാന്തതയുടെ ഉഗ്രതകൊണ്ടു ഭയജനകം: ശോകത്തിൻെറ സാന്ദ്രതകൊണ്ടു ചിന്തോദ്ദീപകം. അങ്ങിനെയുള്ള ഒരു വേളയായിരുന്നു എനിക്കതു്. അവൾക്കും ഒരു കഥ പറയുവാനുണ്ട്. വെറും പഴങ്കഥയാണ്. സാഹിത്യകാരന്മാർ പറയും മറിച്ചുതള്ളിയ താളിൽ ഒന്നാണതെന്നു്; രാജ്യതന്ത്രപ്രവീണന്മാർ പറയും, ലോകം അതിശീഘ്രം മുന്നോട്ടുഗമിക്കുന്നു, ഞാൻ തിരിഞ്ഞുനോക്കുവാൻ നിന്നാൽ ലോകം എന്നെ പിന്നിട്ടു പൊയ്ക്കളയും, ഞാൻ വിസ്മൃതനാകും എന്നു്; ചരിത്രകാരന്മാർ പറയും, ആ അസ്ഥികൂടങ്ങൾ വിലക്ഷണങ്ങളായ അവയുടെ കൈകൊണ്ടു മുഖം പൊത്തി, മനുഷ്യഭാവനയിൽനിന്നു മറഞ്ഞു്, ഭൂതകാലത്തിൻെറ ആ ശവക്കുഴികളിൽതന്നെ വിലയംപ്രാപിച്ചു വിശ്രമിച്ചുകൊള്ളട്ടെ എന്നു്. ആർക്കും കേൾക്കേണ്ട ആ കഥ. പക്ഷേ എനിക്ക്, ചിന്തയെ ഉദ്ദീപിപ്പിക്കുന്ന, മസ്തിഷ്കത്തെ മഥിക്കുന്ന, ഭാവനയെ ദീപ്തമാക്കിച്ചെയ്യുന്ന അത്തരം കഥകൾ ഇഷ്ടമാണ്. എൻെറ തീവ്രമോഹംതന്നെ മദതരളിതയായ ഒരുസുന്ദരിയുടെ അംസതലത്തിൽ തലവച്ചു്, അവളുടെ അധരങ്ങളുടെ നേരിയ ചലനങ്ങൾനോക്കി, ആ വക്ഷോജകുംഭങ്ങളുടെ ശ്വാസോച്ഛ്വാസത്തിനൊത്തുള്ള കുതിപ്പുകളും താഴ്ചകളും കണ്ട്, അവൾ പറയുന്ന ഹൃദയസ്പർശിയായ ഒരു കഥകേട്ടു്, അങ്ങിനെ ആനന്ദനിർവൃതി അടഞ്ഞു എന്നെന്നേയ്ക്കുമായി ഉറങ്ങണമെന്നാണ്.

"976 മാണ്ടു് ദളവാ ആയിരുന്ന പാറശ്ശാല തമ്പി പത്മനാഭൻ ചെമ്പകരാമൻ എന്നൊരാളിനെപ്പററി നിങ്ങൾ ചരിത്രത്തിൽ വായിച്ചിരിക്കും?" അവൾ എന്നോടു ചോദിച്ചു.

തിരുവിതാംകൂർ ചരിത്രത്തിലെ ഇരുളടഞ്ഞ പാറങ്ങളിൽ അങ്ങിനെയൊരു മുഗേന്ദ്രൻ എട്ടുപത്തുമാസം ദളവാപദത്തിലിരുന്നു മാഞ്ഞതായി പ്രസ്താവിച്ചിട്ടുള്ള കാര്യം എൻെറ സ്മരണയിൽ എത്തി. ഞാൻ പറഞ്ഞു. "വായിച്ചിട്ടുണ്ട്. തിരുവിതാംകൂറിലെ ആദ്യത്തെ ജനകീയമന്ത്രിയായിരുന്ന ചിറയിൻകീഴ് അയ്യപ്പൻ ചെമ്പകരാമൻ എന്നയാൾ കാട്ടുമാഞ്ഞതിനുശേഷം വഞ്ചീന്ദ്രൻെറ മന്ത്രിപദം അലങ്കരിച്ചിരുന്ന ആളാണ്. ഒരു ചെറിയകാലത്തെ ഭരണത്തിനുശേഷം അദ്ദേഹത്തെ ആ സ്ഥാനത്തുനിന്നും നീക്കംചെയ്തു. തലക്കുളത്തു് തമ്പി ചെമ്പകരാമൻ വേലായുധൻ എന്ന ഉഗ്രൻ ജനഹിതത്തെ ആസ്പദമാക്കിയുള്ള പൊന്നുതമ്പുരാൻെറ നീട്ടുമൂലം ദളവാ ആയി അദ്ദേഹത്തെ പിൻതുടർന്നു. ചരിത്രം നിങ്ങൾ പറയുന്ന തമ്പി പത്മനാഭൻ ചെമ്പകരാമനു് ഒരു മാന്യസ്ഥാനം നൽകിക്കാണുന്നില്ല."

"ചരിത്രം!" നിന്ദാസൂചകമായ ഒരു ചെറുചിരി അവളുടെ അധരങ്ങളിൽ ഉദിച്ചുയർന്നു. "ചരിത്രം പലപ്പോഴും പരമാർത്ഥം പറയുന്നില്ല. അറിയുന്നതു മറച്ചുവയ്ക്കുകകൂടി ചെയ്യുന്നു. അദ്ദേഹം വാസ്തവത്തിൽ ഒരു മഹാനായിരുന്നു. രാജ്യത്തിനും രാജാവിനുംവേണ്ടി ജീവിച്ചു. എപ്പോൾ ആ രണ്ടുകൂട്ടരും അദ്ദേഹത്തെ വേണ്ടെന്നു കരുതിയോ അപ്പോൾ അദ്ദേഹം ജീവത്യാഗംചെയ്തു. നെയ്യാററിൻകരത്താലൂക്കിൽകുളത്തൂർപകുതിയിൽ കാരോട്ടുദേശത്തു വലിയ വീട്ടും പാറശ്ശാല രാമരത്തല വീട്ടും അദ്ദേഹത്തിൻെറ കുടുംബമാണ്. ആ കുടുംബം പുരാതനകാലംമുതൽ ഊരാണ്മസ്ഥാനമുള്ളതും അവിട്ടത്തെ കാരണവന്മാരിൽ പലരും പടത്തലവന്മാരും കാര്യക്കാരന്മാരുമായി തൃപ്പാദങ്ങൾ സേവിച്ചിട്ടുള്ളവരുമാണ്. കുടുംബാഭിവൃദ്ധിക്കു വേണ്ട സന്താനങ്ങൾ ഉണ്ടാകുന്നതിനായി ആ കാരണവന്മാർ അനവധി വസ്തുക്കൾ ശ്രീപത്മനാഭപ്പെരുമാളിനു നീർവീഴ്ത്തി ദാനംചെയ്തിട്ടുള്ളതായി മുത്തശ്ശി പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. അനിഴംതിരുനാൾ തിരുവവതാരംചെയ്തരുളിയ പൊന്നുതമ്പുരാൻ തമ്പിചെമ്പകരാമൻ സ്ഥാനം നൽകി ആ പഴവന്മാരെ അനുഗ്രഹിച്ചു. ഒടുവിൽ തമ്പി ചെമ്പകരാമൻ പെരുമാൻ അഴകൻ എന്ന കാരണവനും അദ്ദേഹത്തിൻെറ കുഞ്ചുപിള്ളതങ്കച്ചി എന്നും അയ്യനപ്പിള്ളതങ്കച്ചിയെന്നും രണ്ടു സഹോദരിമാരും അവശേഷിച്ചു. അതിൽ കുഞ്ചുപിള്ളതങ്കച്ചിയുടെ പുത്രനാണ്, ദളവാ തമ്പി പത്മനാഭൻ ചെമ്പകരാമൻ. ശൈശവവും ബാല്യവും കാരണവൻ പെരുമാൻ അഴകൻെറ കൂടെയും, യൗവ്വനാരംഭം അയ്യനപ്പിള്ളതങ്കച്ചിയുടെ ഭർത്താവും പല വലിയ ഉദ്യോഗങ്ങളിലും ഇരുന്ന് ഒടുവിൽ ദളവാ ആയി മരിച്ച മല്ലൻ ചെമ്പകരാമനോടൊത്തും താമസിച്ചിരുന്ന 'പപ്പൻ' അക്കാലത്തെ കളരിപ്പയററിൽ അതിനിപുണതയും, തമിഴ്, ഹിന്ദുസ്ഥാനി, ഇംഗ്ലീഷ് മുതലായ ഭാഷകളിൽ അപാരപാണ്ഡിത്യവും, രാജ്യഭരണകാര്യങ്ങളിൽ പരിചയവും സമ്പാദിച്ചു. വലിയ കപ്പിത്താൻ എന്നറിയപ്പെടുന്ന ക്യാപ്ററൻ ഡിലനായിക്കു് പത്മനാഭൻ തമ്പി കേരളയോദ്ധൃത്വത്തിൻെറ ഒരു മാതൃകയായിരുന്നു. നിങ്ങൾക്കു് ഈ കഥ ഇഷ്ടപ്പെടുന്നില്ലായിരിക്കും, വെറും ചരിത്രസംഭവങ്ങളെക്കൊണ്ട് നിറഞ്ഞതായതുകൊണ്ട്."

"അല്ല ഇഷ്ടപ്പെടുന്നു; ഞാൻ ആ സുവർണ്ണകാലഘട്ടത്തിലേക്കു്, കേരളത്തിലെ നായന്മാർ മുഴുവനും അതുലയോദ്ധാക്കളായി അടക്കളത്തിൽ പാഞ്ഞെത്തിയിരുന്ന ആ ചരിത്രകാലത്തെ സ്മരിച്ചു് പുളകംപൂണ്ടുനിന്നുപോയതാണ്. കാസർകോട്ടുമുതൽ കന്യാകുമാരിവരെ ആ വീരവർഗ്ഗം കരവാളുകൾ ചലിപ്പിച്ച് അഭിമാനത്തിൻെറ മിന്നൽപ്രഭ പാറിച്ചു. കാണികൾ അത്ഭുതത്തോടെ മിഴിച്ചുനിന്നു. ചാവേറുഭടന്മാർ അരിഞ്ഞുതള്ളുകയോ അരിയപ്പെടുകയോ ചെയ്യുന്നതുവരെ വിശ്രമംകൊണ്ടില്ല." ഞാൻ നെട്ടുവീർപ്പിട്ടെന്നു നിശ്വസിച്ചു.

"എന്നാൽ കേൾക്കണം. ബുദ്ധിമാനും സമർത്ഥനുമായിരുന്ന പത്മനാഭൻ തമ്പി കാർത്തികതിരുനാൾ മഹാരാജാവു തിരുമനസ്സിലെ തിരുവുള്ളത്തിനു പാത്രമാ

---

ണ്ടോന്നു് ആസ്വദിക്കാൻ അവശ്യം വേണ്ടതിലധികം ഒട്ടുംതന്നെ ഈ ഉദ്ധാരണങ്ങൾ നീണ്ടുപോയിട്ടില്ല. കുറച്ചുകൂടി നീണ്ടുപോയാലും ഈ പ്രബന്ധത്തിനു് വ്യർത്ഥസ്ഥൂലതാദോഷം സംഭവിക്കയുമില്ലായിരുന്നു. എന്തെന്നാൽ "സാരസ്യപീയൂഷസാരസർവസ്വ"ങ്ങളായ ഈ കാവ്യങ്ങൾ അവയുടെ പൂർണ്ണരൂപത്തിൽ അച്ചടിച്ചുകണ്ടു വായിച്ചുരസിക്കാൻ നാം എത്രകാലം കാത്തിരിക്കേണ്ടിവരും!

കവികളോ ശാസ്ത്രവീരന്മാരോ ശസ്ത്രവീരന്മാരോ രാജ്യതന്ത്രവിദഗ്ദ്ധരോ—ആരായാലും പൂർവ്വകാലത്തെ മഹാന്മാരെക്കുറിച്ചുള്ള ഐതിഹ്യങ്ങൾ പ്രായേണ നമുക്കു് രസപ്രദങ്ങളാണല്ലോ. പൂർവ്വകവികളെക്കുറിച്ചു് അപ്രകാരമുള്ള ചില ഐതിഹ്യങ്ങൾ ഈ പുസ്തകത്തിൽ കാണ്മാനുണ്ട്. പ്രചണ്ഡവൈയാകരണനായ ഉദ്ദണ്ഡശാസ്ത്രികളുടെ,

"വീണാലസന്മണിഖലായനമോസ്തുതസ്മൈ
വീണാഘൃണം ജിനവതേ തുണിനേതുണായ
അദ്ധ്യായമീശ്വരനമസ്കൃതയേ കഥംസ്യാൽ"

എന്ന സമസ്യയും, അതിനു് ഉത്തരക്ഷണത്തിൽ "അസ്യോത്തരോക്തിമവിദന്നപി കീദൃശഃസ്യാൽ" എന്നു പുനംനമ്പൂരി നൽകുന്ന പൂരണവും ആ പണ്ഡിതാഗ്രണികളുടെ ശാസ്ത്രാവഗാഹത്തെയും ബുദ്ധിചാതുരിയേയും എങ്ങനെ പ്രകടീകരിക്കുന്നു എന്നു നോക്കുക. ഇപ്രകാരം സരസങ്ങളായ സാഹിത്യവിനോദങ്ങളും ഐതിഹ്യങ്ങളും ശ്രീമാൻ പരമേശ്വരയ്യരുടെ പ്രബന്ധങ്ങളിൽ ഒട്ടും അപൂർവ്വമല്ല. അനേകം ചമ്പുക്കളുടെ ഉത്ഭവകാലത്തെയും കർത്താക്കന്മാരെയും കുറിച്ചുള്ള വിചാരണ മഹാകവിക്കു കേരളത്തിൻെറ പൂർവ്വചരിത്രത്തെക്കുറിച്ചുള്ള ഗാഢജ്ഞാനത്തെ വിശദമായി കാണിക്കുന്നു. ഈ ചർച്ചകളിൽ സ്വപക്ഷം സ്ഥാപിക്കാനായി അദ്ദേഹം ഹാജരാക്കുന്ന സാക്ഷ്യസമ്പത്തും ആദരണീയംതന്നെ. നമ്പ്യാരുടെ തുള്ളക്കഥകളിൽ അപ്രതിഹതമായി പ്രവഹിക്കുന്ന ഫലിതങ്ങളും പരിഹാസപരമ്പരയും നമ്മെ അത്യന്തം ആഹ്ലാദിപ്പിക്കുന്നുണ്ടല്ലോ. ആ പ്രവാഹത്തിൻെറ ഉറവുകൾ—എന്നല്ല, അനേകം അരുവികൾ—തന്നെയും ഈ പുസ്തകത്തിൽ ഉദ്ധരിച്ചിട്ടുള്ള പല ഭാഗങ്ങളിലും കാണാവുന്നതാണ്. പ്രതിഭാസമ്പന്നനായ നമ്പ്യാർ അവയെ അതിമാത്രം വികസിപ്പിച്ചു മോടിപിടിപ്പിച്ചിട്ടുണ്ടെന്നു സമ്മതിക്കതന്നെ വേണം. സാഹിത്യഖനിയിൽനിന്നു ശേഖരിച്ചിട്ടുള്ള അനവധി വിശിഷ്ടരത്നങ്ങൾകൊണ്ട് അവ്യാജമനോഹരമായ ഈ ഗ്രന്ഥം കൈരളിക്കു് അഭിമാനാവഹമായ ഒരു നേട്ടംതന്നെയാണ്. കൊല്ലം ഫന്നവ്വ-ലാണു ഭാഷാനൈഷധചമ്പു ആദ്യം പ്രകാശിതമായതെന്നു മുമ്പു പറഞ്ഞല്ലോ. ചമൽക്കാരസാഗരമായ ആ കാവ്യം ബി. എ. ക്ലാസ്സിൽ പഠിപ്പിക്കയെന്ന ഭാഗ്യവിശേഷം എനിക്കുണ്ടായി. അന്നുമുതൽ ഇന്നുവരെയും ചമ്പൂപ്രബന്ധങ്ങൾ വായിച്ചു് അവയുടെ നിസ്തുലമാന രസപ്രകർഷത്തിൽ ഞാൻ ആനന്ദിക്കാറുണ്ട്. അതിനാൽ പ്രസ്തുത ഗ്രന്ഥത്തിൻെറ രചനയിൽ പണ്ഡിതവരേണ്യനായ ഗ്രന്ഥകർത്താവിനോടു് എനിക്കു തോന്നിയിട്ടുള്ള ആത്മാർത്ഥമായ കൃതജ്ഞതകൂടി പ്രസ്താവിച്ചുകൊണ്ടു വിരമിക്കുന്നു.

യതുകൊണ്ടായിരിക്കണം, പകടശാലയിൽ ഒരു ഉദ്യോഗസ്ഥനായി നിയമിക്കപ്പെട്ടു. മല്ലൻ ചെമ്പകരാമൻ ദളവയായി. പിച്ചൂരലത്തെ രാജാകേശവദാസൻ ജെണ്ട്രാൾകുമാരൻതമ്പി, തെക്കംമുഖം സർവ്വാധി ഇരയിമ്മൻതമ്പി, പത്മനാഭൻ ചെമ്പകരാമൻ എന്നീ കീഴുദ്യോഗസ്ഥന്മാരുടെ സാമർത്ഥ്യവിശേഷമാണ്, മല്ലൻ ചെമ്പകരാമൻപിള്ളയുടെ ഭരണം അത്രമാത്രം വിജയപ്രദമാക്കിയതു്. അന്നെല്ലാം കൊച്ചുതമ്പിയുടെ താമസം ചെറിയപ്പനായ ദളവാ മല്ലൻ ചെമ്പകരാമനോടൊന്നിച്ചായിരുന്നു. സമ്പ്രതി കേശവപിള്ളയോടുള്ള ബഹുമാനാതിരേകമായിരിക്കണം, അദ്ദേഹത്തിന്റെ ഒരു ഭാഗിനേയിയെ വിവാഹംചെയ്യുവാൻ പത്മനാഭൻ തമ്പിയെ പ്രേരിപ്പിച്ചതു്."

"മല്ലൻ ചെമ്പകരാമൻദളവായുടെ മേൽനോട്ടത്തിലാണ് പാറശ്ശാല മഹാദേവർക്ഷേത്രം പണികഴിപ്പിച്ചതു്. ആ ക്ഷേത്രം ഈയിടെയെങ്ങാനും നിങ്ങൾ കാണാറുണ്ടോ? ഇല്ലായിരിക്കും. കാണാതിരിക്കുകയാണു ഭേദം. എല്ലാം എല്ലാം ഒന്നുമാത്രം നമ്മെ പഠിപ്പിക്കും; ലോകത്തിന്റെ നശ്വരതയെ. മല്ലൻചെമ്പകരാമൻ മരിച്ചു. സമ്പ്രതി കേശവപിള്ള ദിവാൻജിയായി. ഇന്നു് ഉദ്യോഗസ്ഥന്മാരെല്ലാം ഒരു പല്ലവി പാടാറില്ലെ, എന്റെ താഴെയുള്ളവരെ മുകളിലാക്കികളഞ്ഞു, എനിക്കു് ഞാൻ അർഹിക്കുന്ന പ്രോത്സാഹനം നൽകിയില്ല, അതുകൊണ്ടു് എനിക്കു ജോലിചെയ്യുവാൻ ഒരു ഉത്സാഹമില്ല, എന്നെല്ലാം. അതു കേട്ടാൽ തോന്നും അയാളെ ഒരു ശ്രേഷ്ഠപദത്തിലേക്കു് അവരോഹണംചെയ്താൽ ആ നിമിഷത്തിൽ അയാൾ വേണാട്ടുകാരേയുംകൊണ്ടു് വിശ്വവിജയത്തിനു അരയും തലയും മുറുക്കി ഇറങ്ങുമെന്നു്. ശാന്തം പാപം. കുറെ പ്രതാപം നടിക്കും; മങ്ങും; മറയും. അതുമാത്രം. ആ പകയോ അസഹിഷ്ണുതയോ അന്നു് അത്രയ്ക്കില്ലായിരുന്നു. എല്ലാവർക്കും ഒരേലക്ഷ്യം: രാജ്യത്തിന്റെ നന്മ. ഒരേ മോഹം: പൊന്നുതമ്പുരാന്റെ തിരുവുള്ളം. എന്നിട്ട് കേൾക്കൂ. ടിപ്പുവുമായുള്ള അഴിക്കോട്ട യുദ്ധത്തിൽ തിരുവിതാംകൂർ സൈന്യത്തിലെ പടത്തലവന്മാരിൽ ഒരാളായിരുന്നു പത്മനാഭൻ ചെമ്പകരാമൻ. ശ്രീരംഗപട്ടണത്തിൽവച്ചു നടന്ന മൈസൂർ ശാർദ്ദൂലത്തിന്റെ അവസാനവിക്രീഡിതങ്ങൾക്കിടയിലും പത്മനാഭൻ ചെമ്പകരാമൻ ഒരു നായാട്ടുകാരന്റെ അനിതരസാധാരണമായ സാമർത്ഥ്യം കാട്ടി. അന്നു് അദ്ദേഹത്തിന്റെ ഇടത്തെ തോളിൽ ഒരു വെടി ഏറ്റു എന്നും ക്ഷതവീര്യനാകാതെ പോരവസാനിക്കുന്നതുവരെ അദ്ദേഹം യുദ്ധംചെയ്തു എന്നും പഴമക്കാർ പറയുന്നു. യുദ്ധം ഐക്യകക്ഷികൾ ജയിച്ചു. ശാർദ്ദൂലം അതിന്റെ കന്ദരമുഖത്തിൽതന്നെ ദംഷ്ട്രങ്ങൾ കാട്ടി വീറോടെ മരിച്ചുവീണു. വേണാട്ടുപട വെററിപ്പറ മുഴക്കിക്കൊണ്ടു തിരിച്ചെത്തി.

ആ വിജയം ഉദ്യോഗസ്ഥലോകത്തിൽ ചില മാററങ്ങളും മറിച്ചിലുകളും ഉളവാക്കി. തമ്പി പത്മനാഭൻ ചെമ്പകരാമൻ മുളകുമടിശ്ശീല വലിയ സർവ്വാധികാര്യക്കാരായി മാവേലിക്കരയ്ക്കു നിയമിതനായി. കേശവദാസന്റെ അനുജൻ കുമാരൻതമ്പി പട്ടാളത്തിന്റെ ആദ്യത്തെ ജെണ്ട്രാളായി. അദ്ദേഹത്തിന്റെ ഭാഗിനേയൻ ഇരയിമ്മൻതമ്പി തെക്കുംമുഖം സർവ്വാധികാര്യക്കാരായി ഉയർന്നു—എല്ലാവരും രാജ്യത്തിന്റെ അഭിമാനവും അന്തസ്സും പാലിക്കുവാൻവേണ്ടി ജീവനെ തൃണതുല്യം കരുതി അത്ഭുതവിക്രമനായ മൈസൂർ പുലിയുടെ ഗുഹയിലേക്കു പാഞ്ഞവർ, രാജസേവാപ്രവീണന്മാർ, രാജ്യഭരണധുരന്ധരന്മാർ.

ഒരു പ്രകാശം എന്നെന്നേക്കുമായി പൊലിഞ്ഞു. കാർത്തികതിരുനാൾ തിരുവതാരം ചെയ്തരുളിയ പൊന്നുതമ്പുരാൻ നാടുനീങ്ങി. ദീപ്തിക്കുശേഷം ഒരു അന്ധകാരം: ഒലിയെ തുടർന്നു് ഒരു നിശ്ശബ്ദത: ഐശ്വര്യത്തെ അനുഗമിച്ചു് ഒരു കലാപം. മൂന്നു ധൂമകേതുക്കൾ ഒന്നിച്ചുദയംചെയ്തു. നമ്പൂതിരിദളവാ, വലിയ മേലെഴുത്തു് തക്കല കുളത്തൂരാൻ ശങ്കരനാരായണൻചെട്ടി, ഉപ്പ്, പുകയില മുതലായി ആവശ്യമുള്ള സകലതിന്റേയും കുത്തകക്കാരൻ കുത്തിയതോട്ടു മാത്തുത്തരകൻ. ആ മൂർത്തിത്രയങ്ങളുടെ ഭരണവും, അതിനെത്തുടർന്നുള്ള രാജാകേശവദാസന്റെ മരണവും, അദ്ദേഹത്തിന്റെയും രാജ്യഭക്തന്മാരായ മററു പല ഉദ്യോഗസ്ഥന്മാരുടെയും വസ്തുവകകളും കണ്ടെഴുതി, പൊൻവെള്ളി വെങ്കലപാത്രം ആദിയായുള്ള വകകൾ ശരിവരെ കൊണ്ടുപോരികയും നിലവും പുരയിടവും പാട്ടംകെട്ടിക്കയും മററും ചെയ്തതും ചിറയൻകീഴ് അയ്യപ്പൻചെമ്പകരാമന്റേയും തലക്കുളത്തു തമ്പിചെമ്പകരാമൻ വേലായുധന്റേയും നേതൃത്വത്തിൽ ജനങ്ങൾ കൂട്ടംകൂടി പ്രതിഷേധശബ്ദം മുഴക്കിയതും, ഉദയത്തെ അതിവേഗം തുടർന്നുള്ള നമ്പൂതിരിദളവാ പ്രഭൃതികളുടെ തിരോധാനവും ജനനായകന്മാരായിരുന്ന ചിറയൻകീഴ് അയ്യപ്പൻ ചെമ്പകരാമൻ ദളവായായും വേലുത്തമ്പി തെക്കുംമുഖം മുളകുമടിശ്ശീലസർവ്വാധികാര്യക്കാരായും നിയമിക്കപ്പെട്ടതും എല്ലാം ചരിത്രകഥകളാണ്. അവയെല്ലാം നിങ്ങൾ വായിച്ചിരിക്കും.

ന്റെ ആദ്യം അയ്യപ്പൻ ചെമ്പകരാമൻപിള്ളദളവാ മരിച്ചു. സമ്പ്രതി കുഞ്ചുനീലൻപിള്ള, വലിയ മേലെഴുത്തുകണക്കു് കുമാരസ്വാമി മുത്തപ്പെരുമാൾ പിള്ള, സ്ഥാനാപതി സുബ്ബയ്യൻ, വലിയമേലെഴുത്തു് കണക്കു പിറപ്പൂട്ടംപെരുമാൾ മാതേവൻ, തമ്പിചെമ്പകരാമൻ വേലായുധൻ തുടങ്ങി അനവധി ആളുകൾ ദളവാ ഉദ്യോഗത്തിനു് അവകാശവാദം ചെയ്തു. പക്ഷേ അന്നു് മാവേലിക്കര (വടക്കുമുഖം) മുളകുമടിശ്ശീലസർവ്വാധികാര്യക്കാരായിരുന്ന തമ്പി പത്മനാഭൻ ചെമ്പകരാമനെത്തന്നെയാണു് മഹാരാജാവുതിരുമനസ്സുകൊണ്ടു് ദളവായായി നിയമിച്ചതു്.

'സഹോദരീ! ഒരു മുഖവുരകൊണ്ടു് അന്യഥാ ചെറുതായിരിക്കാവുന്ന ഒരു കഥ നിങ്ങൾ ദീർഘിപ്പിക്കുന്നു. ഒരു ദളവായുടെ കഥ കേൾക്കുന്നതിൽ എനിക്കു സഹമില്ല. എത്രപേർ ദളവാസ്ഥാനത്തേക്കുയർന്നു്, ക്ഷണനേരം പ്രകാശംകാട്ടി പൊലിഞ്ഞിട്ടുണ്ടു്. പ്രതാപവർണ്ണനയല്ല, ഹൃദയസ്പർശികളായ സംഭവങ്ങളാണു്, അവ ദളവായുടേയോ ശിപായിയുടേയോ ആയിക്കൊള്ളട്ടെ, ശ്രവിക്കുവാൻ ഞാൻ ഇഷ്ടപ്പെടുന്നതു്." ഞാൻ തുറന്നുപ്രസ്താവിച്ചു.

"ശരിയാണു്. അതുതന്നെയാണു് ഞാൻ പറയുവാൻ തുടങ്ങുന്നതു്. ഒരു കഥാപാത്രത്തിനു് ഒരു പശ്ചാത്തലം നാം വിരചിച്ചുകൊടുക്കേണ്ടെ. യഥാർത്ഥ്യം നിറഞ്ഞുള്ള ചരിത്രം ഉരവിടുകനോൾ ഞാൻ എന്തിനു് ഒരു കെട്ടുകഥയിലേക്കു പോകുന്നു."

"അതു ഞാൻ സമ്മതിച്ചു. യഥാർത്ഥകഥകൾ പലപ്പോഴും സങ്കല്പകഥകളേക്കാൾ അത്ഭുതാവഹങ്ങളായിരിക്കും." ഞാൻ പ്രതിവചിച്ചു.

അവൾ തുടർന്നു. "പത്മനാഭൻ ചെമ്പകരാമനു് തീവ്രമായ ഒരു മോഹം; താൻ മന്ത്രിപദം അലങ്കരിച്ചുകൊണ്ടിരിക്കുന്ന ആ വേളയിൽ തന്റെ ഏകസഹോദരിയായ ചടയമ്മപ്പിള്ളതങ്കച്ചിയുടെ ഏകപുത്രിയും വംശവല്ലരിയുമായ ബാലികയുടെ താലികെട്ടുകല്യാണം അത്യാഡംബരപൂർവ്വം നടത്തണമെന്നു്. മരിക്കുന്നതിനു മുൻപു് മാതാവു് അദ്ദേഹത്തോടു ചെയ്തിരുന്ന ഏകഅർത്ഥന അതുമാത്രമാണു്. അതു താമരത്തലവീട്ടിൽവച്ചു് അദ്ദേഹത്തിന്റെ സാന്നിധ്യത്തിൽ ആയിരിക്കണം താനും. പൊന്നുതിരുമേനിയുടെ കല്പനകഴിഞ്ഞാൽപിന്നെ അദ്ദേഹത്തിനു് ഏററവും ആദരണീയമായ ആജ്ഞ അമ്മയുടെ മാത്രമാണു്; അമ്മയുടേതു്. അതു നിറവേററാതെ കഴികയില്ല. ദളവായുടെ സ്നേഹിതന്മാരും ബന്ധുക്കളും ആ അവസരത്തിൽ തലസ്ഥാനനഗരം വിടുന്നതും ഒരു കല്യാണം ആഘോഷിക്കുന്നതും ആപല്ക്കരമാണെന്നു് അദ്ദേഹത്തെ അറിയിച്ചു. ശത്രുക്കൾ താൻ ഇല്ലാതിരിക്കുന്ന അവസരം പകവീട്ടാൻ ഉപയോഗിക്കുമെന്നു് മന്ത്രിക്കുമറിയാം. ദളവാ ഉദ്യോഗം മോഹിച്ചുകൊണ്ടിരുന്ന ചിലർ അതിനിടയിൽത്തന്നെ അടിസ്ഥാനരഹിതങ്ങളായ പല ആരോപണങ്ങളും അദ്ദേഹത്തിൽ ചുമത്തി തിരുമനസ്സറിയിച്ചിട്ടുണ്ടു്. ചിലതെല്ലാം വിശ്വസിച്ചു് തിരുവുള്ളം അല്പം കലങ്ങാതെയുമിരുന്നിട്ടില്ല. എങ്കിലും തിരുമനസ്സിലേക്കറിയാം യഥാർത്ഥ രാജഭക്തനായ ഒരു മന്ത്രിസത്തമനാണു് അദ്ദേഹമെന്നു്. ആ പ്രാഗത്ഭ്യതയും പരിചയവും രാജ്യതന്ത്രകുശലതയും കലർന്നുള്ള ഉദ്യോഗസ്ഥന്മാർ വിരളമാണെന്നു്. എന്തൊക്കെയായാലും കുടുംബത്തിന്റെ സുകൃതലതയാണു് ആ കൊച്ചുബാലിക; അദ്ദേഹത്തിന്റെ ഭാഗിനേയി; അവളെക്കഴിഞ്ഞു് അദ്ദേഹത്തിനു് ഒരു ധനമില്ല. ആ യശസ്സും പ്രതാപവും പദവിയും അവൾക്കുവേണ്ടിയാണദ്ദേഹം പുലർത്തുന്നതു്. ആ താലികെട്ടുകല്യാണം നടക്കുകതന്നെ വേണം. അദ്ദേഹം തിരുമനസ്സുണർത്തിച്ചു വിടവാങ്ങി.

നാളും വേളയും നിശ്ചയിച്ചു. മുഹൂർത്തംനോക്കി കാലുനാട്ടി. കണക്കന്മാരെ കാട്ടി കൊട്ടിലിട്ടു. കൊച്ചുതങ്കച്ചിയുടെ താലികെട്ടുകല്യാണം ദളവാ അമ്മാവന്റെ സാന്നിധ്യത്തിൽ പിടാകക്കാരും പ്രമാണികളും ഉദ്യോഗസ്ഥന്മാരും അനുദ്യോഗസ്ഥന്മാരും ചേർന്നു് അത്യാഡംബരപൂർവ്വം ആഘോഷിക്കപ്പെട്ടു. വാതിലുതുറപ്പാട്ടുകാർ പാടി, അതുപോലൊരു കല്യാണം അവരുടെ അറിവിലെങ്ങും നടന്നിട്ടില്ലെന്നു്. പേരു മാറിയ പെണ്ണുങ്ങൾ നെടുവീർപ്പിട്ടു, കൂടെപ്പിറപ്പുണ്ടായാൽ ചടയമ്മത്തങ്കച്ചിയുടെ ഉടപ്പിറന്നവനെപ്പോലെയുള്ള ഒരാൾ ഉണ്ടാകണമെന്നു്. മാറു മുളച്ച പെൺകൊടികൾ അസൂയയോടെ പരസ്പരം പറഞ്ഞു സമാശ്വസിച്ചു, എല്ലാവരുടേയും മാതുലന്മാർക്കു മന്ത്രിമാരാകാൻ കഴിയുമോ എന്നു്.

നാലാംകല്യാണം കഴിഞ്ഞു അടുത്തനാൾ ദളവാ ആശ്വാസസൂചകമായി ഒന്നു നിശ്വസിച്ചു. അമ്മയുടെ ആ ആജ്ഞ നിറവേററി. അനവധി അനവധി പുണ്യകർമ്മങ്ങൾ അനുഷ്ഠിച്ചതിന്റെ ഫലമായി ജനിച്ച ഭാഗിനേയിയോടുള്ള ധർമ്മം പരിപാലിച്ചു. അടുത്തദിവസം പ്രഭാതത്തിൽ തിരുവനന്തപുരത്തേക്കു പോകുന്നതിനായി നിശ്ചയിച്ചു്, അതിനുള്ള ഒരുക്കങ്ങൾക്കെല്ലാം അദ്ദേഹം നിർദ്ദേശങ്ങൾ നൽകി. അന്നു വൈകിട്ടു് യമധർമ്മന്റെ ദൂതനെന്നപോലെ ഒരാൾ അഞ്ചൽ കുതിരയിൽ കയറി പാഞ്ഞെത്തി, ദളവാ ഉദ്യോഗത്തിൽനിന്നും അദ്ദേഹത്തെ നീക്കി എന്നുള്ള വാർത്തയും വഹിച്ചുകൊണ്ടു്. ദളവാ ശാന്തനായി സുസ്മേരവദനനായി ആ വാർത്ത ശ്രവിച്ചു.

"അത്രയുംകൊണ്ടു് അവസാനിക്കയില്ല കാര്യക്കാരെ. വലിയ ദിവാൻജിയമ്മാവന്റെ അവസാനംതന്നെ മററുള്ളവനും എന്നു ഞാൻ നേരത്തെ കുറിച്ചിട്ടുള്ളതാണു്." ആ മന്ത്രീന്ദ്രൻ ഒരു നെടുവീർപ്പോടെ പറഞ്ഞു.

കാര്യക്കാർ വിനയാദരങ്ങളോടെ അറിയിച്ചു. "ഉത്തരവു്: എനിക്കൊരു ചെറിയ ബുദ്ധി തോന്നുന്നു: റസിഡന്റു ധാരയോടു് സങ്കടം ബോധിപ്പിച്ചാൽ എന്തെന്നു."

"ഛീ! നിന്റെ തന്തയാരെടാ, എന്റെ വർഗ്ഗത്തിൽ പിറന്നവനാവാൻ ഒരിക്കലും ഇടയില്ല. നീ എന്തുപറഞ്ഞു, പൊന്നുതമ്പുരാന്റെ കല്പന തെററെന്നു് ധാരയോടു സങ്കടം ബോധിപ്പിക്കണമെന്നോ. എടാ ആ ഉപ്പും ചോറും തിന്നു വന്നു് കല്പനയ്ക്കു മീതെ ഒരു കല്പനയില്ല. തൃപ്പാദങ്ങളിൽ സങ്കടം ഉണർത്തിക്കാം. അതിനപ്പുറത്തു ഉണർത്തിക്കുവാൻ ഒരാൾ ഉള്ളതു ജഗദീശ്വരൻമാത്രം. പോ! പോ! നന്ദിയില്ലാത്ത നായു്; മഹാരാജാവു തിരുമസ്സുകൊണ്ടു് നെടുനാൾ വാഴണം."
കാര്യക്കാർ ആ അഗ്നിയിൽ ദഹിക്കുന്നതിനു മുൻപു ഓടിമറഞ്ഞു. പത്മനാഭൻ തമ്പി തന്റെ ചെറുവിരലിൽ കിടന്നിരുന്ന വജ്രമോതിരത്തിലേക്കു നോക്കി.

അന്നരാത്രി ദളവാ തമ്പി പത്മനാഭൻ ചെമ്പകരാമനു് ഒരു കാളരാത്രിയായിരുന്നു. ഓരോ ഭയങ്കരചിത്രങ്ങൾ അദ്ദേഹത്തിന്റെ മനോമുകുരത്തിൽ പ്രതിഫലിച്ചു മാഞ്ഞുപോയി. മര്യാദയല്ലാതെ ചോദ്യങ്ങൾ പലതും തന്നോടു ചെയ്യുന്നതു്. വലിയ ദിവാൻജിയമ്മാവനു കൊടുത്തതുപോലെ വിലക്കുനീട്ടു കൊടുക്കുന്നതു്; കോത്തിൽകൊണ്ടുപോയി "തുട്ടവിലങ്ങു"മിട്ടു പാർപ്പിക്കുന്നതു്; ദിവാൻ രാജാകേശവദാസനോടുകൂടി "ആലപ്പുഴ ചെന്നു പാർത്തുവന്ന കാര്യക്കാർ തിരുവട്ടാറു നീലകണ്ഠൻ ചെമ്പകരാമനെ പിടിച്ചുകെട്ടിച്ചു് ഒന്നു രണ്ടു ദിവസം അടിപ്പിക്കയും, പിന്നത്തേതിൽ പരരാജ്യത്തിൽ നടന്നിട്ടുള്ളവിധത്തിൽ പരുത്തുറാഞ്ചിക്കെട്ടെന്നു് പേരായിട്ടുള്ള കെട്ടു്, രണ്ടുകാലും അകലെ വെയ്പിച്ചു് മുട്ടുമടങ്ങാതെ രണ്ടുവശത്തും തുടവരയ്ക്കും കമുകലകുവച്ചു വരിഞ്ഞുകെട്ടുകയും രണ്ടുകൈയും നീട്ടിച്ചു് രണ്ടുകൈക്കും നെഞ്ചിലും ഒന്നായിട്ടു കമുകലകുവച്ചു് വരിഞ്ഞുകെട്ടുകയും തലമുടിയെപിടിച്ചു് പിറകിൽകെട്ടുകയും അടിക്കയും പിന്നത്തേതിൽ ലായത്തിൽ കൊണ്ടുചെന്നു് കുതിരക്കാരനെക്കൊണ്ടു് കരടാവും കവഞ്ചിയുംകൊണ്ടു് അടിപ്പിക്കയും പാറകുരടു കാച്ചിപിടിപ്പിക്കയും" ചെയ്തതുപോലെ തന്നെയും ചെയ്യുന്നതു്.

മന്ത്രി കിടക്കയിൽനിന്നും ചാടി എഴുന്നേററു. അദ്ദേഹം ഭ്രാന്തനേപ്പോലെ മുന്നോട്ടുനടന്നു് ആ പ്രിയഭാഗിനേയിയായ ബാലിക കിടക്കുന്ന മുറിയിൽ എത്തി. ആനന്ദത്തിന്റെ കരിതുപോലെ മണിക്കട്ടിലിൽ സുഖമായിക്കിടന്നു് ഉറങ്ങുകയാണു് ആ ബാലിക. "അവൾ മന്ത്രിയല്ല; അവൾക്കുറങ്ങാം." അദ്ദേഹം പിറുപിറുത്തു. ആ സന്താനലക്ഷ്മിയെ വീണ്ടും വീണ്ടും നോക്കി ആ മാതുലൻ കൺകുളിർപ്പിച്ചു. ഒടുവിൽ ഒരു തുള്ളികണ്ണുനീർ—അദ്ദേഹം ആ മണിവിളക്കിനെ ഓങ്ങി മുററത്തു വന്നു. കാരണവന്മാർ പണിയിച്ചു കാത്ത ആ മഹാമന്ദിരം നെടുതായി നിശ്വസിക്കുന്നതുപോലെ അദ്ദേഹത്തിനു തോന്നി. "നിശ്വസിച്ചുകൊള്ളൂ; നീണ്ടതല്ല നിനക്കിവിടെയുള്ള നില്പ്" അദ്ദേഹം വീണ്ടും ആ ചപ്രമഞ്ചക്കട്ടിലിൽ വന്നിരുന്നു. കിലുകിലാ എന്നൊരു ശബ്ദപരമ്പര. കണ്ടൻപൂച്ച വെങ്കലപാത്രങ്ങൾ തള്ളിയിടുകയാണു്. "പത്തുദിവസം കഴിഞ്ഞാൽ ആ പൂച്ച പിന്നെ എന്തു തള്ളിയിടും"? അദ്ദേഹം സ്വയം ചോദിച്ചു. അദ്ദേഹം ആ വജ്രമോതിരം തന്റെ അംഗുലിയിൽനിന്നും ഊരി അതിലെ വജ്രം ഇളക്കിയെടുത്തു് അതിന്റെ പ്രഭ നോക്കിക്കൊണ്ടിരുന്നു. "കല്പിച്ചുതന്ന മോതിരമാണു്; ടിപ്പുസുൽത്താനെ വെന്നപടയെ നയിച്ചതിനു്." ആരോടോ എന്നപോലെ ആ മന്ത്രി മന്ത്രിച്ചു.

ദളവാ തമ്പി പത്മനാഭൻ ചെമ്പകരാമന്റെ മൃതശരീരമാണു അടുത്ത പ്രഭാതം ആ കട്ടിലിൽ കണ്ടതു്. കല്പിച്ചു സമ്മാനിച്ച ഒരു മോതിരം അതിൽ പതിപ്പിച്ചിരുന്ന ആ അമോഘരത്നമില്ലാതെ ആ കട്ടിലിൽ കിടന്നിരുന്നു. അദ്ദേഹത്തിന്റെ ഊഹാപോഹങ്ങൾ ഒന്നുംതന്നെ തെററായി ഭവിച്ചില്ല. മരണമടഞ്ഞ മന്ത്രിയുടെ വീടുകളും മററു സ്ഥാവരജംഗമസ്വത്തുക്കളും വെങ്കലപാത്രം, പട്ടു, പുടവ, പെട്ടി, ഓലപ്രമാണങ്ങൾ മുതലായവസഹിതം സർക്കാരിലേക്കു കണ്ടുകെ

# എന്റെ നാട്

ശ്രീ. തെരുവത്തു് രാമൻ

മന്ദാക്ഷമന്ദസ്മിതംതൂകിനില്ക്കുന്നി--
തെങ്ങുംതളിരിട്ട വാസന്തഭംഗികൾ,

നാഥനെക്കാണവേ, സർവ്വാംഗമങ്ങിനെ
നാണിച്ചുനില്ക്കും നവോഢയെപ്പോലവേ!

പാടംകിളയ്ക്കുന്ന കർഷക,രാഹ്ളാദ-
മോ,ടിതാ നോക്കിനില്ക്കുന്നിതെന്നാഗമം!

പീയൂഷമാന്തോരിളനീർക്കുലകള-
മാ,യിളംതെങ്ങുകളെന്നിരുപാർശ്വവും

നില്ക്കുകയാണെന്നെനോക്കി,സ്സകൌതുകം
സല്ക്കരിക്കാനായൊരുങ്ങിയമാതിരി

പച്ചിലയ്ക്കുള്ളിൽനിന്നെത്തിനോക്കുന്നി,താ
പിഞ്ചിളംപൂവുകളെന്നെത്തെരുതെരെ

പാടത്തിനപ്പുറം കേരവൃക്ഷങ്ങളി-
ലൂടെ ദൂരത്തതാകാണുന്നു മൽഗൃഹം,

കാവ്യത്തിനുള്ളിലൊളിഞ്ഞുനില്ക്കും നവ
ഭാവനാരമ്യമാമാശയം പോലവേ!

മാടിവിളിക്കുന്നിതെന്നെക്കുളിരിളം
മാരുതനേല്ക്കുന്ന മാവിൻതളിരുകൾ

ആ മാഞ്ചുവട്ടിലൊളിഞ്ഞിരിപ്പുണ്ടിന്നു-
മായിരമായിരം ബാല്യസ്മരണകൾ!

കൌതുകം തിങ്ങിത്തുളുമ്പിയോരന്നത്തെ
കൌമാരകാലം മറക്കുവാനാകുമോ?

മാമകപൂർവ്വസ്മരണയിലിപ്പൊഴും
മായാതിരിപ്പുണ്ടു 'ഗോപി'യും 'രാധ'യും,

പെണ്ണിന്റെ വേഷമണിഞ്ഞു,ന്നുഞങ്ങളെ
പൊട്ടിച്ചിരിപ്പിച്ച 'ബാലഗോപാ'ലനും,

പിന്നാലെയൊച്ചയനക്കാതെ വന്നെന്റെ
കണ്ണുകൾപൊത്തിക്കളിക്കുന്ന 'ദേവി'യും,

'കുഞ്ഞ'നും 'കൃഷ്ണ'നും 'മാളു'വും 'മാധവി-
ക്കുട്ടി'യു—മെത്രമധുരമന്നാളുകൾ!

പട്ടിളംപുല്ലുകളാലിരുപാർശ്വവും
പച്ചക്കരയിട്ട നീണ്ടവരമ്പിനും

ഭാവനാഭാസുരമായൊരനുരാഗ-
ജീവിതംപോ,ലെയൊഴുകുമത്തോടിനും,

കാളയെമേച്ചുനടക്കുമഗ്രാമീണ
കർഷകബാലനും—മാററമില്ലല്പവും!

തൂമലർതിങ്ങുന്ന പിഞ്ചിളംചില്ലയിൽ
തൂങ്ങിക്കളിക്കുന്ന തൈമണിത്തെന്നലേ,

നാണംകുണുങ്ങിക്കുണുങ്ങി നീരാഴിയാം
നാഥനെച്ചെന്നു പുണരുംനദികളേ,

പൂവിട്ടുനെയ്തെടുത്തുള്ള മരതക
പ്പൂമ്പട്ടുടുപ്പിട്ടുനില്ക്കും മലകളേ,

മാരിവില്ലാലീയുലകിലെജ്ജീവിത-
മാധുര്യമോതുന്ന നീലമേഘങ്ങളേ,

നിത്യസൌന്ദര്യങ്ങൾ പൂവിട്ടുനിൽക്കുന്ന
നിങ്ങളെക്കാണാനുഴറുന്നു മന്മനം!

* * *

വാരുററ ശാസ്ത്രീയവിസ്മയനേട്ടങ്ങൾ
കോരിച്ചൊരിയുമഭിനവലോകമേ,

മന്നിനെപ്പാടെ ശവപ്പറമ്പാക്കുന്ന
'ബോമ്പു'കളെന്തിന്നൊരുക്കിവെയ്ക്കുന്നു, നീ!

ക്ഷേമം കതിരിട്ടുനിൽക്കുമിഗ്രാമീണ
സൌന്ദര്യമാകെത്തകർക്കുവാനല്ലയോ?........

---

ട്ടി. കുടുംബവീടായ വലിയവീട്ടിലെ എട്ടുകെട്ടും ഇടക്കെട്ടും പൊളിച്ചു നെയ്യാററിൻകരയും രാമാത്തല നിന്ന ഉഗ്രസൌധം പൊളിച്ചു് കുഴിത്തുറയും കൊണ്ടുപോയി കൊട്ടാരം പണിയിച്ചു. നെയ്യാററിൻകര കൊണ്ടുവച്ചതു് അതിന്റെ എടുപ്പുകൾ പൊളിച്ചുകളഞ്ഞശേഷം തായ്‌വീട്ടുരൂപത്തിൽ പിന്നീടു പണിയിച്ച കൊട്ടാരത്തിനടുത്തായി ഇപ്പോഴും നിൽപുണ്ടു്. കുഴിത്തുറ കൊണ്ടുപോയി കൊട്ടാരമായി പണിയിച്ച കെട്ടിടം ഒരു കേസിടി തീപിടിച്ചതിനാൽ പൊളിച്ചു 1059-ൽ ലേലത്തിൽ വിററു. കണ്ടുകെട്ടിയെടുത്ത വസ്തുവകകളിൽ കുറെയെല്ലാം 978-ൽ കുടുംബാംഗങ്ങൾക്കു തിരിച്ചുകൊടുത്തു.''

"ഏതാണ്ടു ശോകപൂർണ്ണമായ ഒരു ജീവിതത്തിന്റെ ചരിത്രംതന്നെ. സമ്മതിച്ചു. പക്ഷെ നിങ്ങൾ എന്തിനുവേണ്ടി ഈ കണ്ണുനീർ പൊഴിക്കുന്നു എന്നു പറഞ്ഞില്ല". ചെറുകാററിൽ ഇളകിയ പനയോലകളുടെ മർമ്മരശബ്ദങ്ങൾക്കിടയിൽ ഞാൻ പറഞ്ഞു.

അവൾ നിവർന്നുനിന്നു. ആരുടെ അനുകമ്പതന്നെ ആ യുവതി അർഹിക്കുകയില്ല! കണ്ണുനീർവീണു നനഞ്ഞ ആ കഞ്ചുകം അതു മറച്ചിരുന്ന സ്തനങ്ങളോടു് പൂർണ്ണമായും ഒട്ടിച്ചേർന്നിരുന്നു. അവളുടെ നീണ്ടുചുരുണ്ട തലമുടിയുടെ ഏതാനുംഅംശം ചിന്നിച്ചിതറിക്കിടന്നു് ആ ചെറുകുന്നുകളെ ആവരണംചെയ്തു. ആ കണ്ണുകൾ കരയുവാൻവേണ്ടിമാത്രം നിയതി നിർമ്മിച്ചിട്ടുള്ളവയാണെന്നു് എനിക്കുതോന്നി. കണ്ണുനീരിന്റെ രണ്ടുറവകൾ. എങ്കിലും അവ സ്നിഗ്ദ്ധങ്ങളാണ്. ആ മുഖം ആ അവസ്ഥയിലും ആഭിജാത്യത്തിന്റെ അനിർവ്വചനീയമായ ഒരു ഗംഭീരഭാവം അവലംബിച്ചിരുന്നു.

"ഞാൻ എന്തിനുവേണ്ടി കരഞ്ഞു എന്നു നിങ്ങളോടു പറഞ്ഞില്ല അല്ലേ. പറയാം. ആ കല്യാണക്കൊട്ടിൽ നിന്ന തറയാണിതു്. ആനന്ദം തുളുമ്പുന്ന നേത്രങ്ങളോടെ ആ മന്ത്രിവര്യൻ തന്റെ ഭാഗിനേയിയെ നോക്കിനോക്കി നിന്ന സ്ഥലമാണിതു്; എന്റെ അമ്മയുടെ മുത്തശ്ശിയായിരുന്നു, താലികെട്ടു കല്യാണമെന്ന ആ അന്തർനാടകത്തിലെ നായിക. എന്നിട്ടും ഞാൻ കരഞ്ഞതെന്തിനെന്നു പറഞ്ഞില്ല. ഇന്നു് എന്നേയും എന്റെ ഭർത്താവിനേയും പ്രായമാകാത്ത എന്റെ രണ്ടു കുഞ്ഞുങ്ങളുടേയും പേരിൽ ഞങ്ങളുടെ കുടുംബംവക ഒരു ഊട്ടുപുര വസ്തുവിൽ നിന്നും ഒരു പന മുറിച്ചു എന്ന മോഷണക്കുററം ചുമത്തി ഇവിടുത്തെ നീതിന്യായാധിപന്റെ മുൻപിൽ ഒരു അന്യായം ഫയലായിട്ടുണ്ടു്. ആരാണു് ആ അന്യായം കൊടുത്തതെന്നു നിങ്ങൾക്കു കേൾക്കണ്ടേ? എന്റെ അമ്മാവൻ: എന്റെ അമ്മയുടെ ഏകസഹോദരൻ. ആ സ്നേഹശൂന്യതയെപ്പററി ആലോചിച്ചപ്പോൾ എനിക്കു അളവററ ദുഃഖം ഉണ്ടായി. ദളവാ പോററിഅമ്മാവൻ എന്റെ വലിയ മുത്തശ്ശിക്കുവേണ്ടി അതിമഹത്തായ ഒരു ജീവിതം ബലിനൽകി. ആ പീഠമാണിതു്. അദ്ദേഹത്തിന്റെ ഭാഗിനേയൻ, കാര്യദോഷങ്ങൾ ചൊല്ലി എന്നെ തുറുങ്കിൽ അടപ്പിക്കുവാൻ അത്യദ്ധ്വാനം ചെയ്യുന്നതു കാണുമ്പോൾ, ഏഴയായ ഞാൻ മരുമക്കത്തായത്തിന്റെ മഹത്വം മറവാണ്ടുകിടക്കുന്ന ഈ പീഠത്തിൽ വീണുരുണ്ടുകരയുകയല്ലാതെ മറെറന്താണുചെയ്യുക?''

അവൾ വീണ്ടും വിങ്ങിവിങ്ങി കരയുവാൻ തുടങ്ങി. ശരിയാണതു്: ഒരു ദായക്രമത്തിൽനിന്നും തുലോം ഭിന്നമായ ഒരു ദായക്രമത്തിലേയ്ക്കുള്ളമാററം! ആ മാററം നന്മയേയും തിന്മയേയും ആവിഷ്കരിച്ചിരിക്കാം; അമ്മായിത്വം അപ്പാടെ ബഹിഷ്കരിച്ചിരിക്കാം. കലഹകാരണം കുറെയെല്ലാം ഇല്ലായ്മചെയ്തിരിക്കാം. പക്ഷെ ആ മാററം, ഭയങ്കരമായ ആ വ്യതിയാനം ആ വർഗ്ഗത്തിലെ ഭഗിനികളിലും ഭാഗിനേയികളിലും വരുത്തിവച്ച അനാഥത്വം പരിഹരിക്കുവാൻവേണ്ടി, അന്നത്തെ ആ പരിഷ്കൃത്താക്കളിൽ ആരും ഒന്നും ചെയ്തില്ല.

# കളിയും കാര്യവും

ശ്രീ: കൈനിക്കര കുമാരപിള്ള



കളിയും കാര്യവും തമ്മിൽ അശേഷം പൊരുത്തമില്ല. കളിക്കുന്നിടത്തു് കാര്യത്തിനും കാര്യം നടത്തുന്നിടത്തു് കളിക്കും സ്ഥാനമില്ല. "ജോലിചെയ്യുമ്പോൾ ജോലിചെയ്യണം; കളിക്കുമ്പോൾ കളിക്കണം," ഇതു് ബാല്യംമുതൽ നമ്മളുടെ മനസ്സിൽ കാര്യവിവരമുള്ള ഗുരുജനങ്ങൾ അസംഖ്യംപ്രാവശ്യം അടിച്ചു കയററിയിട്ടുള്ള ഒരു ശാസനമാണു്. അതുകൊണ്ടു് കളിയും കാര്യവും തിരിച്ചറിയുന്നതിനുള്ള കഴിവും അതുരണ്ടും കൂട്ടിക്കുഴയ്ക്കാതിരിക്കുന്നതിനുള്ള വിവേകവും നമ്മിൽ മിക്കവർക്കുമുണ്ടു്. ചിലർ കൂടുതൽ സമയം ജോലിചെയ്തു എന്നു വരാം; ചിലർ കൂടുതൽ സമയം കളിച്ചു എന്നു വരാം. പക്ഷേ ജോലിചെയ്യുമ്പോൾ കളിക്കുകയോ കളിക്കുമ്പോൾ ജോലിചെയ്യുകയോ ഇരുകൂട്ടരിൽനിന്നും സാധാരണ ഉണ്ടാകയില്ല—അവർക്കു് വിവരമുണ്ടെങ്കിൽ.

ഭൂരിപക്ഷത്തിനും ഈ വിഷയത്തിൽ വിവരമുണ്ടെങ്കിലും വിവരമില്ലാത്ത ഒരു ന്യൂനപക്ഷമുണ്ടു്. അവരെ അവഗണിക്കാൻ പാടില്ല; അവരെ അവഗണിക്കാൻ അവർ അനുവദിക്കുകയുമില്ല. അവർ എവിടെയും പ്രത്യക്ഷപ്പെടും. കാര്യം നടത്തുന്നിടത്തു കളിക്കണമെന്നും കളിക്കുന്നിടത്തു് കാര്യം നടത്തണമെന്നും അവർക്കു വലിയ നിർബന്ധമാണു്.

ആൾഇൻഡ്യാ ഫുട്ബാൾടൂർണ്ണമെൻറിലെ ഉദ്വേഗജനകമായ ഒരു മത്സരം അതിലെ വിധിനിർണ്ണായകവും സംഭ്രമജനകവുമായ ഒരു സന്ദർഭം. ഗോളിൻെറ പരിസരങ്ങളിൽ അങ്ങോട്ടുമിങ്ങോട്ടും പായുന്ന പന്തിൽ നിങ്ങളുടെ സകല ശ്രദ്ധയും കുടുങ്ങിയിരിക്കയാണു്. അതിൻെറ അടക്കമില്ലാത്ത ചാഞ്ചാട്ടത്തിനനുസരിച്ചു നിങ്ങളുടെ ഹൃദയവും ചാഞ്ചാടുകയാണു്. അപ്പോൾ അടുത്തുള്ള കസേരയിൽ സ്ഥാനമുറപ്പിച്ചിരിക്കുന്ന മാന്യൻ നിങ്ങളുടെ തുടയ്ക്കു തട്ടിക്കൊണ്ടു് ചോദിക്കുകയാണു്, "അപ്പഴേ സാറേ, അടുത്ത ആഴ്ചമുതൽ നമ്മുടെ റേഷനൊക്കെ കുറയ്ക്കാൻപോകുന്നെന്നുപറയുന്നതു് വാസ്തവമാണോ?" ............!!

ഒരു ഗായകഗന്ധർവൻെറ രാഗാലാപസരിത്തിൽ നിങ്ങളുടെ ആത്മാവു് അലിഞ്ഞലിഞ്ഞു ചേരുകയാണു്. അഭൗമങ്ങളായ ആനന്ദങ്ങളും വേദനകളും അതിൽ ഓളംതല്ലുകയാണു്. പ്രപഞ്ചസീമകളെല്ലാം കടന്നു് നാകലോകരഹസ്യങ്ങളെ തഴുകിക്കൊണ്ടു് അതങ്ങനെ ഒഴുകുകയാണു്. അപ്പോൾ പുറകിലിരിക്കുന്ന സഹൃദയൻ തോളത്തു് കൈയിട്ടു നിങ്ങളെ പുറകോട്ടു വലിച്ചുകൊണ്ടു് ചോദിക്കുകയാണു്, "ഇയാൾക്കു് ഒരു കച്ചേരിക്കു് എത്ര രൂപായാ, അറിയാമോ?" ............!!!

കൊല ഒരു കുററമാണെന്നു വിധിച്ച വീണ്ടുവിചാരമില്ലാത്ത നിയമനിർമ്മാതാക്കളെ നിങ്ങൾ ഹൃദയപൂർവ്വം ശപിക്കുന്ന സന്ദർഭങ്ങളാണവ.

പക്ഷേ, ഞാനൊന്നു ചോദിച്ചുകൊള്ളട്ടെ. പന്തുകളിയോ പാട്ടുകച്ചേരിയോ കളിയായിമാത്രം കരുതിയതു് നിങ്ങളിൽ ആരാണു്? അതിൽ സർവ്വം മറന്നു് അതിൻെറ ആസ്വാദനത്തിൽ നേരിട്ട അല്പമായ പ്രതിബന്ധംപോലും അസഹനീയവും അത്യന്തം പ്രകോപകവുമായിക്കരുതിയ നിങ്ങളോ, അതിനെ അത്രതന്നെ കാര്യമായി കരുതാതെ അതിൻെറ ഇടയ്ക്കു അല്പം കാര്യവിചാരത്തിനുദ്യമിച്ച ആ മനുഷ്യനോ? കളി കേവലം കളിയാണെങ്കിൽ അതിൻെറ ഇടയ്ക്കു അല്പംകാര്യം കടത്തിയാൽ നിങ്ങൾ എന്തിനു കലഹിക്കണം? എങ്കിലും നിങ്ങൾ മനുഷ്യനാണെങ്കിൽ കലഹിച്ചുപോകും. കാരണം മററൊന്നുമല്ല, യഥാർത്ഥത്തിൽ മനുഷ്യനു് കളി പ്രായേണ കാര്യത്തെക്കാൾ എത്രയോ കാര്യമാണു്.

കളിയും കാര്യവും തമ്മിലുണ്ടെന്നു നാം സാധാരണ വിശ്വസിച്ചുപോരുന്ന അന്തരവും വൈരുധ്യവും യഥാർത്ഥത്തിൽ അതാണു്.

മനുഷ്യൻ ക്ലേശിച്ചു് സമാർജ്ജിക്കുന്ന ധനത്തിൻെറയും, അവൻെറ പരിമിതമായ ആയുസ്സിൻെറയും അവൻെറ അപരിമിതങ്ങളായ ശക്തികളുടെയും സിംഹഭാഗം അവൻ കളിയുടെ കാലടികളിൽ കാണിക്കവയ്ക്കുന്ന കാഴ്ചയാണു നാം എവിടെയും കാണുന്നതു്. മനുഷ്യർ തമ്മിൽ കളിയിൽ കലഹിക്കുന്നതുപോലെ കാര്യത്തിൽ കലഹിക്കാറുണ്ടോ? പണ്ടത്തെ കുടുംബകലഹങ്ങളുടെയും കരവഴക്കുകളുടെയും ചരിത്രങ്ങൾ അപഗ്രഥിച്ചു് പരിശോധിച്ചാൽ അവയുടെ അടിയിൽ ഒരു ചുണ്ടൻവള്ളമോ ഓണപ്പന്തോ കുതിരകെട്ടോ താലപ്പൊലിയോ നിങ്ങൾ തീർച്ചയായും കണ്ടെത്തും. നിങ്ങൾ അസംഖ്യം ആളുകളോടു് ഇതിനകം പിണങ്ങിക്കാണുമല്ലോ. ആ പിണക്കത്തിൻെറയെല്ലാം കാരണം ഒന്നാരാഞ്ഞു നോക്കണം. കളിസ്ഥലങ്ങളിൽനിന്നല്ലേ അവയിൽ മിക്കതും ജന്മമെടുത്തതു്? കലഹത്തിനു മൂലമായി കനകത്തെയും കാമിനിയേയുംമാത്രം കണ്ട വിരുതൻ കളിയേയും കളിയുടെ അതുല്യമായ കലഹകാരകശക്തിയേയും പററി കേവലം അജ്ഞനായിരുന്നിരിക്കണം.

കലഹങ്ങളുടെ കേദാരമാണു് കളി. അതുകൊണ്ടുതന്നെ കാര്യത്തെക്കാൾ പതിന്മടങ്ങു കാര്യവുമാണു്.

ഒരാളിൻെറകാര്യം മററൊരാളിനു് കളിയാണു്. ഒരാളിനു തന്നെ കളി കാര്യമായും കാര്യം കളിയായും സന്ദർഭാനുസരണം രൂപം മാറും. കടത്തുകടവിൽ കിടക്കുന്ന വഞ്ചി അക്കരെ എത്തിക്കുന്നതു് നിങ്ങൾക്കു് കളിയാണു്. ദിവസം നൂറുപ്രാവശ്യം, ആണ്ടിൽ മുന്നൂററിഅറുപത്തിയഞ്ചുദിവസം ആ കൃത്യം നിർവ്വഹിക്കുന്ന കടത്തുവഞ്ചിക്കാരനു് അതിൽ കളിയുടെ അംശംപോലും കാണാൻ സാധ്യമല്ല. അതു് നട്ടെല്ലു പൊട്ടിക്കുന്ന കടുത്ത കാര്യമാണവനു്.

കാറോടിക്കുന്നതിനുള്ള നൈപുണ്യം നവമായി സമാർജ്ജിച്ച യജമാനൻ ഡ്റൈവറെ ഇടത്തുവശത്തു് മാന്യസ്ഥാനത്തു നിഷ്ക്രിയനായിരുത്തി തന്നത്താൻ കാറോടിക്കുന്നതിൽ അതീവ തൽപരനാണു്. എന്നാൽ ഒരുമാസം കഴിയട്ടെ ഡ്റൈവർ ഒരു മണിക്കൂർനേരത്തേയ്ക്കു് അവധിചോദിച്ചാൽ ആ പാവത്തിനോടു് ആ മഹാനുഭാവൻ ന്യായമായും നിർദ്ദാക്ഷിണ്യമായും കയർക്കുന്നതു് കാണാം. അതിൽ അദ്ദേഹത്തെ കുററപ്പെടുത്തേണ്ട. ഒരുമാസംകൊണ്ടു് ആ കളി അദ്ദേഹത്തിനു കാര്യമായിപ്പോയി.

ഞാൻ അധ്യാപകനായി ആദ്യം ജോലിയിൽ പ്രവേശിച്ചപ്പോൾ പഠിപ്പിക്കുന്നതിനോടൊപ്പംതന്നെ രസാവഹമായി എനിക്കനുഭവപ്പെട്ട ഒരു കൃത്യമാണു് വിദ്യാർത്ഥികളുടെ അഭ്യാസങ്ങൾ പരിശോധിച്ചു മാർക്കിടുക എന്നുള്ളതു്. ആ അല്പജ്ഞന്മാരുടെ അതിസൂക്ഷ്മങ്ങളായ തെററുകൾപോലും തേടിപ്പിടിക്കുക, അതെല്ലാം ചെമന്ന മഷിയിൽ അടയാളപ്പെടുത്തി എൻെറ സർവ്വജ്ഞത്വം സ്ഥാപിക്കുക, സംഖ്യയില്ലാതെ ഞാൻ കൈവശം വച്ചുസൂക്ഷിക്കുന്ന മാർക്കിൽനിന്നു് ഒരു പ്രാഡ്വിപാകപ്രമുഖൻെറ കർക്കശമായ നീതിദീക്ഷയോടും ഒരു പരമലുബ്ധൻെറ ദാനവൈമുഖ്യത്തോടും രണ്ടും മൂന്നും ആ ദരിദ്രർക്കു ദാനംചെയ്യുക! അത്യന്തം രസാവഹമായ ആ കൃത്യത്തിൽ വൈരസ്യവും നിരുത്സാഹവും പ്രദർശിപ്പിച്ച ചില പഴക്കംചെന്ന സഹാധ്യാപകന്മാരെപ്പററി എനിക്കു ആയിടയ്ക്കു വാസ്തവത്തിൽ വളരെ സഹതാപവും കുറച്ചൊക്കെ പുച്ഛവുംതോന്നി. ആദ്യത്തെ മാസത്തിൽ ഞാൻ എത്ര അഭ്യാസങ്ങളാണു് എൻെറ വിദ്യാർത്ഥികളെക്കൊണ്ടെഴുതിച്ചതു്, തെററുതിരുത്തി മാർക്കിട്ടുകൊടുത്തതു്! പിന്നെയോ?........അധ്യാപകൻെറ കർത്തവ്യങ്ങളിൽവച്ചു് ഏററവും ശ്രമാവഹം, ഏററവും രസശൂന്യം, ഏതെന്നു് ആരെങ്കിലും ചോദിച്ചാൽ ഇന്നു് യാതൊരു സംശയവുംകൂടാതെ ഞാൻ പറയും ആ 'തെററു തിരുത്തലാ'ണെന്നു്. ഒരുകൊല്ലമെങ്കിലും അധ്യാപകവൃത്തിയിൽ കഴിഞ്ഞുകൂടിയിട്ടുള്ള ആരും അതിനോടു പൂർണ്ണമായി യോജിക്കുകയും ചെയ്യും.

ഏതൊരു തൊഴിലും ആദ്യമായി അതിൽ ഏർപ്പെടുന്ന ഒരാളിനു് അല്പകാലത്തേക്കു കളിയും പിന്നീടുള്ള കാലമെല്ലാം കാര്യവുമാണു്.

കളി കേവലം കളിയായിമാത്രം സ്വീകരിച്ചു് അതിൽ പ്രവേശിക്കുന്ന പലരും കാലാന്തരത്തിൽ അതിനെ കാര്യമാക്കി അധഃപതിപ്പിക്കാറുണ്ടു്. കളി ഉപജീവനമാർഗ്ഗമായി സ്വീകരിക്കുന്നവരാണിവർ. അവർ കളിക്കുന്നതു് അന്യരെ രസിപ്പിക്കാനും സ്വയം സംരക്ഷിക്കാനുമാണു്. കളി അവർക്കു കാര്യം. അവരുടെ കാര്യം നമുക്കു കളിയും.

കാര്യം—എന്നുവച്ചാൽ, സാമാന്യക്കാരുടെ തലകീറുന്ന കാര്യം—കാലാന്തരത്തിൽ കളിയായി രൂപാന്തരപ്പെടുത്തുന്ന അപൂർവ്വം ചിലരേയും നമുക്കു കാണാൻ കഴിയും. പരീക്ഷയിൽ ജയിക്കുന്നതിനുവേണ്ടി ആരംഭിച്ച സാഹിത്യപഠനം, പ്രത്യേകിച്ചു് ക്ലേശഭൂയിഷ്ഠമായ ഗഹനസാഹിത്യപഠനം, ഒരു നിത്യാവശ്യമാക്കിത്തീർത്തിട്ടുള്ളവർ, ഗണിതശാസ്ത്രത്തിൻെറ ഉച്ചകോടികളിൽ കിടക്കുന്ന കീറാമുട്ടികൾ വെട്ടിപ്പൊളിക്കാൻ വിശ്രമസമയം മുഴുവൻ വിനിയോഗിക്കുന്ന ഉന്മത്തന്മാരായ ഗണിതശാസ്ത്രോപാസകന്മാർ, ചീനിക്കു കിളയ്ക്കുകയോ ചീട്ടുകളിക്കുകയോ ചെയ്യാനുള്ള സമയത്തു് മസ്തിഷ്കത്തിനു തീകൊളുത്തി അജ്ഞാതതയുടെ കൂരിരുൾ നിറഞ്ഞ ഗഹ്വരങ്ങളിൽ കടന്നു് ദുർജ്ഞേയങ്ങളായ പ്രപഞ്ചരഹസ്യങ്ങൾ ഉപദർശിക്കാൻ സോത്സാഹം അലഞ്ഞുതിരിയുന്ന വേദാന്തികൾ—ഇവരെല്ലാം കാര്യം കളിയായി രൂപാന്തരപ്പെടുത്തിയിരിക്കുന്നവരാണു്.

ഒരേവ്യാപാരംതന്നെ ഇങ്ങനെ ഒരാൾക്കു കളിയും മററൊരാൾക്കു കാര്യവും ആകാമെങ്കിൽ, ഒരാളിൻെറ അനുഭവത്തിൽതന്നെ ഒരേ വ്യാപാരം മാറിമാറി കളിയായും കാര്യമായും രൂപാന്തരപ്പെടാമെങ്കിൽ ഒരു സംഗതി തീർച്ചയാണു്—കളിയും കാര്യവും വ്യാപാരത്തിലല്ല, വ്യാപരിക്കുന്നവൻെറ മനസ്സിലാണു്.

ജീവിതം മുഴുവൻ കാര്യമായിമാത്രം കരുതി അതിൽ അവിശ്രമം ക്ലേശിക്കുന്നതിനോ ജീവിതം മുഴുവൻ കളിയായിമാത്രം കരുതി അതിൽ അവിരതം ആനന്ദിക്കുന്നതിനോ മനസ്സിനു കഴിയും.

മനുഷ്യൻെറ വിജയം കളിയും കാര്യവും തരംതിരിച്ചു് രണ്ടറകളിലാക്കി അന്യോന്യം ഇടകലരാതെ പൂട്ടിക്കെട്ടി മുദ്രവച്ചു സൂക്ഷിക്കുന്നതിലല്ല, കാര്യം കളിയായി രൂപാന്തരപ്പെടുത്തുന്നതിലും ആ കളിയാണു് കാര്യമായിട്ടുള്ളതെന്നു മനസ്സിലാക്കി അതിൻെറ ആനന്ദസന്ദായകത്വത്തെ അഭംഗുരം സംരക്ഷിക്കുന്നതിലുമാണു്.

# തിരുവിതാംകൂറും സാമൂതിരിയും

ശ്രീ: പി. സി. എം. രാജാ, ബി. ഏ; എൽ. റി.
പാലക്കാട്ട്



മലയാളരാജ്യം മൂന്നു വ്യത്യസ്തഭരണത്തിൻകീഴിലിരിക്കുന്നതിനാൽ നമ്മുടെ സാംസ്കാരികവും സാമ്പത്തികവുമായ വളൎച്ച തടസ്സപ്പെടുന്നുവെന്നും കേരളത്തിന് ഇന്ത്യയിൽ പ്രധാനസ്ഥാനം ലഭിക്കുന്നതിനു നമ്മുടെ അനൈക്യം പണ്ടേന്നപോലെ ഇന്നും കാരണമായിരിക്കുന്നുവെന്നും ചിന്താശീലരായ കേരളീയർ ഇയ്യിടെ കുറെ അധികം പറവാൻ തുടങ്ങീട്ടുണ്ടല്ലൊ. കേരളസംസ്ഥാനസ്ഥാപനത്തിന് ജനങ്ങൾ മോഹിക്കുന്നതു സ്വാഭാവികവുമാണ്. കേരളം മുഴുവനും ഒരേ ചെങ്കോലിൻകീഴിൽ വരുത്തി ഭരിക്കുവാൻ മുമ്പ് തിരുവിതാംകൂർ കൊച്ചി രാജാക്കന്മാരും സാമൂതിരിരാജാവും മോഹിച്ചിരുന്നതിനും സാമൂതിരിമാത്രം അക്കാൎയ്യത്തിൽ കുറെ വിജയം നേടിയതിനും ചരിത്രലക്ഷ്യങ്ങളുമുണ്ട്. ഐക്യകേരളം സ്വപ്നംകാണുന്ന നമ്മളിൽ ചിലൎക്ക് പഴയകാലത്തിലെ റിക്കാർഡുകളിൽക്കൂടി കണ്ണോടിക്കുന്നതു് രസപ്രദമാവുമെന്നു തോന്നുന്നു.

ഇന്നത്തെ തിരുവിതാംകൂർ—സാമൂതിരിരാജാക്കന്മാരുടെ പൂൎവികന്മാർ വേണാട്ട്, ഏർനാട്ട് നാട്ടുകളുടെ ഉടയവരായിരുന്നുവെന്നു നിരാക്ഷേപമാണ്. ഒടുവിലത്തെ കേരളചക്രവൎത്തിയായിരുന്ന ചേരമാൻപെരുമാൾ രാജ്യമെല്ലാം ബന്ധുക്കൾക്കു ഭാഗിച്ചുകൊടുത്തു് തീൎത്ഥയാത്രയ്ക്കോ മതപരിവൎത്തനത്തിനോ പുറപ്പെട്ടുവെന്നു പരക്കെ വിശ്വസിക്കപ്പെടുന്ന സംഭവത്തിനു വളരെ മുമ്പുപോലും വേണാട്ട്, ഏർനാട്ട് പ്രഭുക്കന്മാർ സാമാന്യം സ്വാതന്ത്ര്യാധികാരമുള്ളവരായിരുന്നുവെന്നു തെളിയിക്കുന്ന രേഖകളുണ്ട്. കൃസ്ത്വാബ്ദം ൧൪൨-ലും ൩൩൦-ലും വാണിരുന്ന കൊടുങ്ങല്ലൂർ രാജാക്കന്മാരായിരുന്ന ഭാസ്കരരവിവൎമ്മനും വീരരാഘവചക്രവൎത്തിയും ജൂതന്മാൎക്കും കൃസ്ത്യാനികൾക്കും എഴുതിക്കൊടുത്ത താമ്രശാസനങ്ങളിൽ സാക്ഷികളായി ഒപ്പിട്ട പ്രമാണികളുടെ കൂട്ടത്തിൽ വേണാട്ട്—ഏർനാട്ടുരാജാക്കന്മാർ ഉൾപ്പെട്ടിട്ടുണ്ട്.

പറങ്കികൾ ഇവിടെ വന്നയുടനെ ൧൫൧൬-ൽ ദ്വാർടിബാർബോസ എന്ന അവരുടെ ചരിത്രകാരൻ രേഖപ്പെടുത്തീട്ടുള്ളതു് ചേരമാൻപെരുമാൾ രാജ്യം ഭാഗിച്ച് മതപരിവൎത്തനത്തിനു പുറപ്പെട്ടപ്പോൾ തന്റെ ഒരു മരുമകനെ കോഴിക്കോട്ടുസാമൂതിരിയായി വാഴിച്ചുവെന്നും മററു രാജാക്കന്മാരോടെല്ലാം സാമൂതിരിയെ വണങ്ങുവാനാജ്ഞാപിച്ചുവെങ്കിലും കൊല്ലം (വേണാട്ട്) കണ്ണൂർ (കോലത്തിരി) രാജാക്കന്മാരെ സ്വാതന്ത്ര്യരാജാക്കന്മാരാക്കിയെന്നും എന്നാൽ നാണയമടിക്കാനുള്ള അധികാരം സാമൂതിരിക്കുമാത്രം കൊടുത്തു എന്നുമാണ്. പിന്നീട് ബാറോസ് എന്ന പറങ്കിചരിത്രകാരനും പെരുമാൾ, കണ്ണൂർ, കൊല്ലം രാജാക്കന്മാരായ തന്റെ ഉററബന്ധുക്കൾക്ക് ഓരോ രാജ്യം കൊടുത്തശേഷം ചക്രവൎത്തിയെന്നൎത്ഥമുള്ള സാമൂതിരിസ്ഥാനത്തോടുകൂടി ഒരു മരുമകനെ കോഴിക്കോട്ടുരാജാവാക്കി എന്നു പ്രസ്താവിച്ചിരിക്കുന്നു. ഏതാണ്ടീ അഭിപ്രായംതന്നെയാണ് ഡി ക്രൂട്ടൊ എന്ന ഗ്രന്ഥകാരനും രേഖപ്പെടുത്തിയിരിക്കുന്നതു്. ൧൫-ാംശതകത്തിന്റെ മദ്ധ്യത്തിലായി രചിക്കപ്പെട്ടതെന്നു വിശ്വസിക്കാവുന്ന കേരളോല്പത്തിയിൽ സാമൂതിരിയോടു പെരുമാൾ വേണാടടികളോടും കോലത്തിരിയോടും മാത്രം പടവെട്ടരുതെന്നു കല്പിച്ചതായി രേഖപ്പെടുത്തീട്ടുണ്ട്. ൧൬൯൭—൧൬൦൮ വരെ വാണ ഭരണിതിരുനാൾ സാമൂതിരിപ്പാട്ടിലെ കൊട്ടാരസേവകനായിരുന്ന കാടഞ്ചേരി നമ്പൂതിരി എഴുതിയ മാമാങ്കം കിളിപ്പാട്ടിൽ പെരുമാൾമാനിച്ചെന്നു ഏർനാട്ട് ഉടയവൎക്കു പുതുപട്ടണംമുതൽ കന്നെറ്റിവരെയുള്ള കേരളത്തിന്റെ മേൽക്കോയ്മാധികാരം കല്പിച്ചുകൊടുത്തതായിട്ടാണ് പ്രസ്താവിക്കുന്നതു്. ൧൫൦ കൊല്ലത്തോളം കൊച്ചിയിൽ താമസിച്ചിരുന്ന ലന്തക്കാരുടെ ൧൭൮൧-ലെ കുമദവരായിരുന്ന മോയൻസ് പറയുന്നതു ചേരമാൻ പെരുമാൾ തിരുവിതാംകൂർ, കോലത്തുനാട്ട്, കോഴിക്കോട്ട രാജ്യങ്ങൾ തന്റെ വിജാതീയഭാൎയ്യയിലുണ്ടായ മൂന്നു പുത്രന്മാൎക്കും കൊച്ചി തന്റെ സഹോദരീപുത്രനും കൊടുത്തുവെന്നാണ്.

വേണാടടികളുടെ ഒരു ഭൃത്യൻ കന്നെററിക്കടവിൽനിന്ന് ഒരു ബ്രാഹ്മണനെ ഉപദ്രവിച്ച കാരണത്താൽ സാമൂതിരിപ്പാട്ട് ൧൫-ാംശതകത്തിന്റെ അദ്ധ്യത്തിൽ "വയ്പ്പി(Vypeeu)യുടെ കൊച്ചി അഴികടന്നു ചിറങ്ങനാട്ട് കരപ്പുറംവഴിയായി പയററുക്കാട്ടുപാലം കടന്ന് ആലപ്പുഴയ്ക്കു പുറപ്പെട്ട് തൃക്കുന്നത്തുപുഴയ്ക്കുകൂടി കാൎത്തികപ്പള്ളിയ്ക്കു കടന്ന് ഓട്ടുനാട്ടുകര ചെന്നപ്പോൾ വേണാടടികൾ സാമൂതിരിയെ എതിരേററു യുദ്ധച്ചിലവുകൊടുക്കയും മുഞ്ചിറമുക്കാതംനാട്ട് സാമൂതിരിക്ക് വിട്ടുകൊടുക്കയും പത്മനാഭസ്വാമിക്ഷേത്രത്തിൽ സാമൂതിരിക്ക് ചില കോയ്മാധികാരങ്ങൾ അനുവദിക്കയും തിരുനാവായിലെ മാമാങ്കകാലത്ത് സാമൂതിരിയുടെ അധികാരത്തെ സമ്മതിച്ചുകൊണ്ടുള്ള അടിമക്കൊടി കൊടുത്തയയ്ക്കാമെന്നേല്ക്കുകയും" ചെയ്തതായി കേരളോൽപത്തിയിൽ കാണുന്നു. എന്നാൽ കണ്ണമ്പ്ര രാമനുണ്ണിനായരെഴുതിയ കേരളചരിത്രപ്രകാരം കന്യാകുമാരിക്ക് തീൎത്ഥയാത്രചെയ്യുപോയ ഒരേറാൾപ്പാട് രാജാ(രണ്ടാം സാമൂതിരി)വിനോടുള്ള ബഹുമാനസൂചകമായാണ് പ്രസ്തുത സ്ഥലങ്ങളും അവകാശങ്ങളും വേണാടടികൾ സാമൂതിരിവംശത്തിലേക്ക് കൊടുത്തതെന്നാണ്. ദൂരത്തുള്ള ഈ ഭൂമികളെ ഭരിപ്പാനാവില്ലെന്നു മനസ്സിലാക്കിയ സാമൂതിരി അപ്പോൾതന്നെ അവയെ പത്മനാഭസന്നിധിയിൽ അൎപ്പിച്ചുവെന്നും അതല്ല, മാപ്പുറംസ്വാമിയാൎക്ക് ദാനംചെയ്യുവെന്നും വ്യത്യസ്താഭിപ്രായങ്ങൾ രാമുണ്ണിനായർ പുറപ്പെടീച്ചിട്ടുണ്ട്. പത്മനാഭസ്വാമിക്ഷേത്രത്തിലെ കോയ്മാവകാശങ്ങൾ പിന്നീട് എളങ്കൂർ എന്ന സ്ഥാനപ്പേരോടുകൂടി തൃശ്ശൂർക്കാരൻ ഒരു നമ്പൂതിരിയെ ഏല്പിച്ചതായും ഇന്നും അദ്ദേഹം അവ നടത്തുന്നതായും പറയപ്പെടുന്നു. ചെങ്ങന്നിയൂർമതിലകത്തുള്ള കോയ്മയും വേണാടടികൾ സാമൂതിരിക്ക് കൊടുത്തിരുന്നു. ആ സ്ഥാനത്തേക്ക് "തിരുമാന്ശ്ശേരി" നമ്പൂരിപ്പാട്ടിന്ന് മാനുഷ്യമായി നടക്കുന്നു" എന്നും കേരളോല്പത്തിയിൽ കാണുന്നു.

൧൬-ാംനൂററാണ്ടിലും പറങ്കികൾ വന്ന് സുമാർ നൂറുകൊല്ലക്കാലവും കേരളത്തിലെ ഏററവും പ്രബലനായ രാജാവു സാമൂതിരിയായിരുന്നുവെന്ന് ഐതിഹ്യങ്ങൾക്കു പുറമേ വിദേശീയർ എഴുതിവെച്ച റിക്കാർഡുകളും വിളിച്ചുപറയുന്നുണ്ട്. കണ്ണൂർ (കോലത്തിരി) രാജാവു, സാമൂതിരിയുടെ മേൽക്കോയ്മ സമ്മതിച്ചുകൊടുത്തിട്ടില്ലെങ്കിൽതന്നെ കേരളത്തിൽ കണ്ണൂർമുതൽ തിരുവിതാംകൂർ കൊല്ലംവരെ സാമൂതിരിയുടെ ശക്തിയായ അധികാരത്തിൻകീഴിലായിരുന്നുവെന്നു "മലബാറും പറങ്കികളും" എന്ന ഇംഗ്ലീഷ്പുസ്തകത്തിൽ സർദാർ കെ. എം. പണിക്കർ പലേടത്തും ഖണ്ഡിതമായി എഴുതിയിരിക്കുന്നു. തിരുവിതാംകൂറിലെ ആലങ്ങാട്ട് പറൂർ രാജ്യങ്ങൾ കുറേക്കാലം സാമൂതിരിയുടെ നേരിട്ട ഭരണത്തിൻകീഴിലായിരുന്നു. വെമ്പനാടധീശന്മാരായിരുന്ന വടക്കുംകൂർ, തെക്കുംകൂർ രാജാക്കന്മാരും കായംകുളം, വേണാട്രാജാക്കന്മാരും ബ്രാഹ്മണരാജാവായിരുന്ന ഇടപ്പള്ളിരാജാവും സാമൂതിരിക്കുകപ്പംകൊടുത്തും സഹായിച്ചും അധികകാലം വൎത്തിച്ചിട്ടുണ്ട്. കരപ്പുറത്തിലെ സൂത്രജ്ഞനായ പുറക്കാടടികളെന്ന ബ്രാഹ്മണപ്രമാണിയും ചിലപ്പോഴെല്ലാം സാമൂതിരിയുടെ ആധിപത്യം സമ്മതിച്ചുകൊടുത്തിട്ടുണ്ട്. ൧൭൭൮ സെപ്തംബർമാസത്തിൽ ഇംഗ്ലീഷ് പൂൎവേന്ത്യാസംഘത്തിലെ റിവിയർ, വെട്ടി (Revier and Vetti) എന്ന രണ്ടു കച്ചവടക്കാർ സാമൂതിരിയുടെ അനുവാദം വാങ്ങി കോഴിക്കോട്ട് കച്ചവടം നടത്തിക്കൊണ്ടിരുന്നപ്പോൾ എഴുതിവെച്ച സംഗതികളിൽനിന്ന് "ഒരുപക്ഷെ കൊച്ചിയെഴികെയുള്ള മലയാളത്തിലെ എല്ലാരാജാക്കന്മാരും, മലബാറിന്റെ വടക്കേ അററംമുതൽ തിരുവിതാംകൂറിന്റെ തെക്കേഅററംവരെയുള്ളവരെല്ലാം തന്നേയും ഇന്നും സാമൂതിരിയുടെ മേൽക്കോയ്മ സമ്മതിക്കുന്നുണ്ട്; ഇന്നും അവർ അടിമക്കൊടിയെം മററം അയച്ച് സാമൂതിരിയുടെ അധികാരത്തെ അനുവദിക്കുന്നു; എന്നാൽ ൧൬൯൭-ലുണ്ടായിരുന്ന സാമൂതിരിയുടെ ശക്തി ഇന്ന് വളരെ കുറഞ്ഞതിനാൽ പേരിനുമാത്രമാണ് ഈ രാജാക്കന്മാർ സാമൂതിരിയെ ഇന്നു വണങ്ങുന്നതു്" എന്ന് കാണുന്നു.

ഇടപ്പള്ളി രാജാവു് സാമൂതിരിയുടെ ഉററ മിത്രവുമായിരുന്നു. സാമൂതിരിക്ക് യുദ്ധകാലങ്ങളിൽ ൩൦൦൦ നായന്മാരെ അയച്ച് സഹായിക്കേണ്ട ചുമതല എളങ്ങല്ലൂരിനു (ഇടപ്പള്ളിരാജാ)ണ്ടായിരുന്നു. പറങ്കികൾ വന്നാദിയിൽ കൊച്ചിരാജാവും പറങ്കികളുംകൂടി വളരെ പ്രാവശ്യം ഇടപ്പള്ളിയെ ആക്രമിച്ച് കൊള്ളയിട്ടിരുന്നു. സാമൂതിരി കടൽവഴിയായും കരവഴിയായും സൈന്യങ്ങളെ അയച്ച് ഇടപ്പള്ളിയെ എപ്പോഴും സഹായിക്കയും ചെയ്തിരുന്നു. ലോറൻസുമറീനോ എന്ന പറങ്കിത്തലവന്റെ കീഴിലുള്ള കൊച്ചിസൈന്യം ൧൫൦൩ മാൎച്ച് ൩൧-ാംതീയതി ഇടപ്പള്ളിയെ ആക്രമിച്ചപ്പോൾ സാമൂതിരി അവരെ തോല്പിച്ചതും കൊച്ചിയിലെ കിരീടാവകാശിയായിരുന്ന സൈന്യാധിപൻ തമ്പുരാനുൾപ്പെടെ ൩ കൊച്ചീതമ്പുരാക്കന്മാർ മൃതിയടഞ്ഞതും പറങ്കികൾതന്നെ എഴുതിവെച്ചതാണ്. പിന്നേയും ഉണ്ടായ യുദ്ധത്തിലും പറങ്കികൾതന്നെ തോററ് ഇടപ്പള്ളി രക്ഷിക്കപ്പെട്ടു. ഒടുവിൽ കൂടുതൽ പറങ്കിക്കപ്പലുകൾ വന്ന്, കൊച്ചിയിൽ കോട്ടകെട്ടി ഉറപ്പിച്ചശേഷം ൧൫൦൩ അവസാനത്തിൽ വീണ്ടും ഇടപ്പള്ളിയെ അക്രമിച്ച് കണക്കിലേറെ നാശങ്ങൾ വരുത്തി. സാമൂതിരി ഇതിന്ന് പ്രതികാരമായി കൊച്ചി പിടിക്കാനായി ഇടപ്പള്ളിയിൽ വന്നുചേൎന്നു. മൂന്നരമാസം ശ്രമിച്ചിട്ടും പാച്ചിക്കോവിന്റെ സഹായത്താൽ പറങ്കികൾ തടുത്തുനിന്നു. വീണ്ടും പറങ്കിക്കപ്പലുകൾ വരികയും ഡി സൂസോവിന്റെ കീഴിലുള്ള സൈന്യങ്ങൾ സാമൂതിരിസൈന്യത്തേയും

ഇടപ്പള്ളിയേയും എതിൎത്ത് രാജ്യം മുച്ചൂടാക്കയുംചെയ്തു. ആ സമയം കുഞ്ഞാലിയുടെ കീഴിലുള്ള സാമൂതിരിയുടെ കപ്പൽപട പറങ്കികൾ കൊച്ചിയിൽനിന്നു ഇടപ്പള്ളിക്ക് സഹായമയച്ചിരുന്നതു് തടഞ്ഞു് ഇടപ്പള്ളിരാജാവിനെ രക്ഷിച്ചു. ൧൫൦൪-ൽ പറങ്കികളുടെ അതിക്രമങ്ങളോടു നേരിടേണ്ടതിന്നു സാമൂതിരി നടത്തിയ ഗംഭീരയുദ്ധത്തിൽ സാമൂതിരിയെ സഹായിച്ച രാജാക്കന്മാരുടെ കൂട്ടത്തിൽ ഇടപ്പള്ളിരാജാവും ആലങ്ങാടും (മങ്ങാട്ട്) പെടും. പിന്നെ ൧൫൦ കൊല്ലങ്ങൾക്കശേഷം ൧൬൫൩-ൽ അശ്വതിതിരുനാൾ സാമൂതിരി കൊച്ചിയിലെ കിരീടാവകാശിയായ മൂത്തതാവഴിതമ്പുരാനെ കൊച്ചീരാജാവിനും പറങ്കികൾക്കും എതിരായി സഹായിച്ച യുദ്ധത്തിലും സാമൂതിരിപക്ഷത്തിൽ ഇടപ്പള്ളി, ആലങ്ങാട്ട്, വടക്കുംകൂർ തെക്കുംകൂർ രാജാക്കന്മാർ ചേൎന്നിരുന്നു.

വടക്കുംകൂർ തെക്കുംകൂർ രാജാക്കന്മാർ യഥാൎത്ഥത്തിൽ സാമൂതിരിക്ക് കീഴമൎന്നവരും സാമൂതിരിയുടെ ബന്ധുക്കളുമായിരുന്നു. ൧൫൫൦-നടുത്ത് തെക്കുംകൂറിൽനിന്നു ഒരു തമ്പുരാനെ സാമൂതിരിവംശത്തിലെ നാലാംകൂർരാജാവായി ദത്തെടുത്തിട്ടുണ്ടായിരുന്നുവെന്ന് ബിജപ്പൂർസുൽത്താൻ ആദിൽഷായിന്റെ കൊട്ടാരകവിയായിരുന്ന ഷേയ്ക്ക്സൈനുദ്ദീൻ സാമൂതിരിരാജ്യത്തിൽ വന്നപ്പോൾ എഴുതിയ ഗ്രന്ഥത്തിൽ എഴുതിക്കാണുന്നു. ൧൭൦൮-ൽ ഭരണിതിരുനാൾ സാമൂതിരിപ്പാടിന്റെ കാലത്ത് തെക്കുംകൂറിൽനിന്ന് രണ്ടു തമ്പുരാട്ടിമാരെ സാമൂതിരിവംശത്തിലേക്ക് ദത്തെടുക്കുവാൻ തീൎച്ചപ്പെടുത്തിയസമയം ആ സാമൂതിരി മരിച്ചതിനാൽ പിന്നത്തെ സാമൂതിരി അതുപേക്ഷിച്ച് കൎണ്ണാടകജില്ലയിലെ നീലേശ്വരം രാജകുടുംബത്തിൽനിന്ന് ദത്തെടുത്തതു് പ്രസിദ്ധമാണ്. ബംബനാട്ട്രാജസ്വരൂപത്തിൽ നിന്നായിരുന്നു ദത്തെടുത്തിരുന്നതെങ്കിൽ വടക്കുംകൂർ തെക്കുംകൂർ രാജാക്കന്മാരുടെ സഹായത്താൽ സാമൂതിരിക്ക് കൊച്ചിയുടേയും ഡച്ചിന്റേയും കഥ അന്നുതന്നെ കഴിക്കുന്നതിന്നും, മാൎത്താണ്ഡവൎമ്മയെ ഒതുക്കുന്നതിന്നും പിന്നീട് സാമൂതിരിയുടെ രാജ്യാധികാരം നഷ്ടപ്പെടുത്തിയ മൈസൂർ ആക്രമണം തടയുന്നതിന്നും തീൎച്ചയായും സാധിക്കുമായിരുന്നുവെന്ന് ഒരു ചരിത്രകാരൻ പ്രസ്താവിച്ചതു് സ്മരണീയമാണ്.

൧൫൫൦-ൽ കൊച്ചീരാജാവിന്റെ ആവശ്യപ്രകാരം പറങ്കികൾ പിമണ്ട (വടക്കുംകൂർ) രാജാവിനെ ആക്രമിച്ച് രാജാവിനെക്കൊന്ന് കോവിലകത്തിന്നു തീവെച്ചു. തന്റെ കീഴിലുള്ള വടക്കുംകൂറിനെ സഹായിക്കുവാനായി സാമൂതിരി ആലങ്ങാട്ട്, വേണ്ടന്നാട്ട് നമ്പിടി (കൊല്ലങ്കോട്ട്)കവളപ്പാറനായർ, കുറുമ്പ്രനാട്ട് രാജാ പറങ്കികളാൽ കൃസ്തുമതത്തിൽചേൎക്കപ്പെട്ട വെട്ടത്ത്രാജാ തുടങ്ങിയ ൧൭ കീഴപ്രഭുക്കന്മാർ കൊണ്ടുവന്ന വമ്പിച്ച സൈന്യങ്ങളോടുകൂടി പറങ്കികളേയും കൊച്ചിരാജാവിനേയും വട്ടതല (ബാർദേല) എന്ന സ്ഥലത്തുവെച്ച് എതിൎത്ത് മൂന്നു കൊച്ചിരാജാക്കന്മാരേയും ഫ്റാൻസിസ്കോഡിസിൽവ എന്ന പറങ്കിത്തലവനേയും കൊല്ലുകയും പുതിയകാവു് യുദ്ധത്തിൽവെച്ച് വടക്കുംകൂർസൈന്യവും സാമൂതിരിസൈന്യവുംകൂടി വേറെ ചില കൊച്ചിരാജാക്കന്മാരേയും കൊല്ലുകയും ചെയ്തു.

വെട്ടം രാജവംശത്തിൽനിന്ന് കൊച്ചിയിലേക്ക് പറങ്കികളുടെ ആജ്ഞാനുസരണം കൊച്ചിരാജാവു് ദത്തെടുത്തപ്പോൾ രാജ്യഭാരം നഷ്ടപ്പെട്ട കൊച്ചി മൂത്തതാവഴിക്കാർ സാമൂതിരിയെ സമീപിച്ചപ്പോൾ ചെമ്പകശ്ശേരി, പറൂർ രാജാക്കന്മാർ കൊച്ചിഭാഗവും വടക്കുംകൂർ തെക്കുംകൂർ, ഇടപ്പള്ളി, ആലങ്ങാട്ട് രാജാക്കന്മാർ സാമൂതിരിപക്ഷത്തിലും ചേൎന്നു. ലന്തക്കാരും സാമൂതിരിയെ തുണച്ചു. സാമൂതിരിസൈന്യം വടക്കിൽനിന്നും, വടക്കുംകൂർസൈന്യം തെക്കിൽനിന്നും ലന്തക്കാർ കടലിൽനിന്നും ഏകോപിച്ചു കൊച്ചിയിലെ പറങ്കികളെ വളഞ്ഞു. എന്നാൽ

സാമൂതിരിതന്നെ ജയിക്കയും കൊച്ചിയിലെ റാണി ഗംഗാധരലക്ഷ്മിയും ഉപദേഷ്ടാവായ ദേശിംഗ്നാട്ടിലെ (കൊല്ലം) രാഘവൻകോവിലും പരാജിതരാവുകയും ചെയ്തു.

പുറക്കാടടികൾ ആദ്യം സാമൂതിരിക്കെതിരായി പറങ്കികളെ സഹായിച്ചുവെങ്കിലും ഇടയ്ക്കു് പറങ്കികളുമായി തെററിയതിനാൽ തൻെറ അരയന്മാരെ അയച്ചു് സാമൂതിരിയുടെ കപ്പൽപടനായകന്മാരായ കുട്ടിയാലിയേയും പാട്ടമരക്കാരേയും പറങ്കിക്കപ്പലുകളെ നശിപ്പാൻ സഹായിച്ചിട്ടുണ്ടു്. പറങ്കികൾ വടക്കുംകൂർ രാജാവിനെ കൊന്നതിന്നു് പ്രതികാരംചെയ്യാൻ പുറപ്പെട്ട സാമൂതിരിസൈന്യങ്ങളിൽ ഉണ്ടായിരുന്ന ൧൭ കീഴേടത്തുസ്വരൂപങ്ങളിൽ പുറക്കാടും ഉദയംപേരൂരും രാജാക്കന്മാർ ഉൾപ്പെട്ടിരുന്നു. എന്നാൽ സാമൂതിരിയും ഡച്ചുംകൂടി കൊച്ചിപിടിച്ചു് പറങ്കികളെ ഓടിക്കാനുള്ള യുദ്ധത്തിൽ പുറക്കാട്ട് പറങ്കിയെ സഹായിച്ചു. ൧൬൫൮-ൽ സാമൂതിരിയെ ആക്രമിക്കാൻ ഡച്ചിൻെറ സഹായം കൊച്ചീരാജാവ ഭ്യർത്ഥിച്ചപ്പോൾ സാമൂതിരിയുമായി സഖ്യമാണു് നല്ലതെന്നു വിചാരിച്ച ഡച്ചു് വടക്കുംകൂർ, പറൂർ, പുറക്കാട്ട് രാജാക്കന്മാരേയും സാമൂതിരിയുടെ പ്രതിനിധികളേയും വിളിച്ചുകൂട്ടി സന്ധിയാലോചനകൾ നടത്തി. സന്ധി നടക്കാത്തതിനാൽ ൯-൨-൧൬൬൧-ന് സാമൂതിരി കൊച്ചിയെ ആക്രമിച്ചപ്പോൾ പുറക്കാട്ട്, പറൂർ, തെക്കുംകൂർ വടക്കുംകൂർ രാജാക്കന്മാർ സാമൂതിരിപക്ഷത്തിൽചേർന്നു യുദ്ധം ചെയ്തു. സാമൂതിരി കരപ്പുറം ആക്രമിച്ചപ്പോൾ ഡച്ചു് പുറക്കാട്ട് രാജാവിന്നു് കെച്ചുലികൊടുത്തു് സ്വന്തം ഭാഗത്തേക്കാക്കി. ഏറാംവാട്ടിലെ ചില തോക്കുകൾ തിരുവഞ്ചിക്കുളത്തിൽനിന്നു ഡച്ചുകാർ എടുത്തുകൊണ്ടുപോയതുസംബന്ധിച്ചു് ലന്തയും സാമൂതിരിയും തമ്മിൽ ൧൬൬൦-ലുണ്ടായ യുദ്ധത്തിൽ തെക്കുംകൂർ, വടക്കുംകൂർ, പറൂർ, ആലങ്ങാട്ട് രാജാക്കന്മാർ ഡച്ചുഭാഗമാണു ചേന്നതു്.

൧൭൪൮-ൽ സ്ഥാനാരോഹണം ചെയ്ത ഭരണിതിരുനാൾ സാമൂതിരിയുടെ പ്രധാനമന്ത്രിയായിരുന്ന ബാപ്പു (ഭവാൻ) പട്ടരെന്ന കൊങ്കിണിബ്രാഹ്മണൻ കേരളം മുഴുവനും കൊച്ചിക്കെതിരായി സാമൂതിരിപക്ഷത്തിൽ ചേർത്തിയകൂട്ടത്തിൽ പുറക്കാട്ട്, പറൂർ, വടക്കുംകൂർ, തെക്കുംകൂർ രാജാക്കന്മാർ വീണ്ടും സാമൂതിരിയെ വണങ്ങി. ബംബനാട്ടിൽനിന്നു സാമൂതിരിവംശത്തിലേക്കു് ദത്തെടുക്കാനുള്ള ആലോചനയും മുറുകി. ഡച്ചുഭയന്നു് സാമൂതിരിയുടെ സഖാക്കളെ കൂടിയാലോചനയ്ക്കു ക്ഷണിച്ചു. പക്ഷെ ഫലിച്ചില്ല.; ൧൭൫൫-ൽ സാമൂതിരി കൊച്ചിയാക്രമിച്ചു, ഉടനേ പുറക്കാടും പറൂരും രാജാക്കന്മാരും സാമൂതിരിയുടെ തുണയ്ക്കെത്തി. ഇതിനിടയ്ക്കു ഡച്ചുകാർ ചാഴൂർ കോവിലകത്തിൽനിന്നു കൊച്ചി രാജവംശത്തിലേക്കു് ചിലരെ ദത്തെടുക്കാൻ കൊച്ചിരാജാവിനെ നിർബ്ബന്ധിച്ചു. ൧൭൪൯-ൽ അങ്ങിനെ ദത്തെടുത്തപ്പോൾ നാട്ടുകാരെല്ലാം ക്ഷോഭിച്ചു കൊച്ചിരാജാവിനേയും ഡച്ചിനേയും എതിർത്തു. ഡച്ചു് പേടിച്ചു് വിറച്ചു് സാമൂതിരിയുടെ സഖ്യം തേടി. സാമൂതിരി നാട്ടുകാർക്കു് വിരോധമായി വിദേശീയരുടെ ഭാഗംചേർന്നു് യുദ്ധംചെയ്തതു ആദ്യമിതായിരുന്നു. പറൂർ, ആലങ്ങാട്ട്, കരപ്പുറം മുതലായരാജാക്കന്മാർ സാമൂതിരിയുടെ മറുപക്ഷത്തായിരുന്നുവെങ്കിലും സാമൂതിരിസൈന്യനായകനായ കൃഷ്ണൻ പാറപ്പള്ളിനായകൻ മുതലായവർ ആലങ്ങാടും പറൂരും പിടിക്കയും കായംകുളത്തു പ്രവേശിച്ചു് അവിടത്തെ രാജാവിനെ ഡച്ചുകാരുമായി മൈത്രിയിൽ വരുത്തുകയും ചെയ്തു. ആലുവായിൽവെച്ചു് ബാക്കി ശത്രുക്കളും തോല്പിക്കപ്പെട്ടു. ഈ യുദ്ധത്തിൽ ഡച്ചുകാർ ആലങ്ങാട്ടിലും പറൂരിലും വളരെ അഴിമതികൾ ചെയ്തിട്ടുണ്ടു്. ൧൭൫൬ ജനവരിയിൽ ൩ ഡച്ചുകപ്പിത്താന്മാർ ബത്തേവിയയിൽനിന്നുവന്നു് കൊച്ചിരാജാവിൻെറ പിൻബലത്തോടുകൂടി മതിലകത്തെ സാമൂതിരിസൈന്യത്തെ എതിർത്തപ്പോൾ ഡച്ചു് കൊടുങ്ങല്ലൂർകോട്ടയിൽ അഭയംപ്രാപിച്ചു. കൊടുങ്ങല്ലൂരിൽനിന്നു ഡച്ചിനെ ഓടിക്കുവാൻ അപ്പോൾ സാമൂതിരിചെയ്ത യുദ്ധത്തിൽ പറൂർ (വിണ്ടാണിക്കോട്ട്) രാജാവും സഹായിച്ചിട്ടുണ്ടായിരുന്നു. ൨൦൦ കൊല്ലം മുമ്പെ (൧൫൫൬-ൽ) പറങ്കികളുടെ പിൻബലത്തോടുകൂടി കൊടുങ്ങല്ലൂർരാജാവു സാമൂതിരിയിൽനിന്നും സ്വതന്ത്രനാവാൻ ഭാവിച്ചപ്പോൾ കൊടുങ്ങല്ലൂരിനെഅമർത്താൻ ചെയ്തയുദ്ധത്തിലും പറൂർ രാജാവു് സാമൂതിരിപക്ഷത്തിലായിരുന്നു.

൧൭൫൬-ലെ ചേററുവായുദ്ധത്തിൽ സാമൂതിരി തോററതിനാൽ ഡച്ചുകാർ കൊച്ചിക്കു് തെക്കും വടക്കുമുള്ള സാമൂതിരിയുടെ മിത്രങ്ങളായ കായംകുളം, പുറക്കാട്ട്, മാടത്തുംകൂർ, കൊല്ലം, വടക്കുംകൂർ തെക്കുംകൂർ, ആലങ്ങാട്ട് (മങ്ങാട്ട്) മുതലായ ചെറുരാജാക്കന്മാരെ പലവിധത്തിൽ ഉപദ്രവിക്കാൻ തുടങ്ങി. സാമൂതിരിയെ യുദ്ധഘട്ടങ്ങളിൽ ൧൫൦൦൦ നായന്മാരോടുകൂടി സഹായിക്കാൻ ബാധ്യസ്ഥനായ മങ്ങാട്ട് (ആലങ്ങാട്ട്) രാജാവിനെ കൊച്ചിയുടെ കീഴേടമാക്കാൻവേണ്ടി ഡച്ചുകാർ മങ്ങാട്ടിലെ കാരണവന്മാരും അനന്തിരവന്മാരും തമ്മിൽ അന്തഃച്ഛിദ്രം ഉണ്ടാക്കി. ൧൭൫൯-ൽ ഡച്ചുകാർ വടക്കുംകൂർ രാജാവിനെക്കൊന്നു. സാമൂതിരി ഭയപ്പെടാനില്ലെന്നു ലന്ത ധരിച്ചതു് തെററായിയെന്നു് അവർ പിന്നീടറിഞ്ഞു. അന്നു് സാമൂതിരിയുടെ പ്രധാനകാര്യക്കാർ പത്മനാഭപട്ടരായിരുന്നു. സാമൂതിരി അയാളെ പറൂർ, കായംകുളം, വടക്കുംകൂർ, തെക്കുംകൂർ മുതലായ രാജാക്കന്മാരുടെ സഖ്യത വീണ്ടും സമ്പാദിച്ചു് കൊച്ചീരാജാവിനേയും ലന്തയേയും അമർത്തേണ്ടതിന്നായി നിയോഗിച്ചു. കായംകുളത്തെ ഡച്ചുറസിഡണ്ടു് ഭയന്നു സാമൂതിരി കായംകുളം രാജാവിന്നു് ഓലയയച്ചതായി മേലധികാരിക്കു് റിപ്പോർട്ടുചെയ്തു. ബത്തേവിയയിലെ ലന്ത ഗവർണ്ണർ സകലവിഷമതകളും വരുത്തിയതു് കൊച്ചിക്കമുദയവരായ ഡീ ജംങ്ങ് ആണെന്നറിഞ്ഞു് ൧൭൬൦-ൽ അയാളെ മടക്കിവിളിക്കയും തെക്കുള്ള സാമൂതിരിയുടെ മിത്രരാജാക്കന്മാരുമായി മമതയിലിരിക്കുവാൻ കൊച്ചിയിലെ ലന്തയോടുപദേശിക്കയും ചെയ്തു.

൧൭൫൭-ൽ സാമൂതിരി തൃപ്രയാർ ക്ഷേത്രവും ചേററുവാമണപ്പുറം മുഴുവനും വീണ്ടെടുത്തപ്പോൾ ലന്തയും കൊച്ചിയും ഗത്യന്തരമില്ലാതെ തൃപ്പാപ്പി (തിരുവിതാംകൂർ) സ്വരൂപത്തിൻെറ സഹായമഭ്യർത്ഥിച്ചു. തിരുവിതാംകൂർ രാജാവിൻെറ ഉപദേശപ്രകാരം കൊല്ലവർഷം ൯൩൩-ൽ (൧൭൫൭) സാമൂതിരിതൽക്കാലം പിന്മാറി. ൧൭൫൮-ൽ ഡച്ചുകാർ ഡേൻസിൻെറ (Danes) ചില സഹായത്തോടുകൂടി സാമൂതിരിയെ എതിർത്തപ്പോൾ സാമൂതിരി പിന്നേയും കൊച്ചി ആക്രമിച്ചു്: പലേടവും കീഴൊതുക്കിയ കൂട്ടത്തിൽ പറൂരും തൻെറ അധീനമാക്കി. ൧൭൫൯-ൽ ആലങ്ങാട്ട രാജാവും പണ്ടത്തേപ്പോലെ സാമൂതിരിയുടെ തുണയ്ക്കെത്തി. ഏതാണ്ടു് കൊച്ചീരാജ്യം മുഴുവനും സാമൂതിരി കയ്ക്കലാക്കി. ലന്തയും കൊച്ചീരാജാവും എന്തെന്നറിയാതെ ഭയവിഹ്വലരായി. ഇതിനിടയ്ക്കു്, മാർത്താണ്ഡവർമ്മ തിരുവിതാംകൂർ രാജാക്കന്മാരെ ഓരോരുത്തരെയായി കീഴടക്കി കൊച്ചിയും വിഴുങ്ങുവാൻ വേണ്ടി തെക്കിൽനിന്നും പുറപ്പെട്ടു. പുറക്കാട്ടുവെച്ചു് കൊച്ചി സൈന്യത്തെ തിരുവിതാംകൂർകാർ തോല്പിച്ചു. തൽക്കാലം ഡച്ചും തുണയ്ക്കില്ലാത്തതിനാൽ കൊച്ചീരാജാവു് തിരുവിതാംകൂറിനെ അകററുവാനപേക്ഷിച്ചുകൊണ്ടു് എഴിക്കൽറാബി എന്ന ജൂതനെ സാമൂതിരി സന്നിധിയിലേക്കയച്ചു. കായംകുളം, വടക്കുംകൂർ, തെക്കുംകൂർ രാജാക്കന്മാർ ശരണമില്ല, പണ്ടത്തെ യജമാനനായ സാമൂതിരിയെത്തന്നെ സേവിപ്പാൻവേണ്ടി കോഴിക്കോട്ടു വന്നു.

സാമൂതിരി വടക്കുംകൂർ തെക്കുംകൂർ രാജാക്കന്മാരെ വീണ്ടും വാഴിക്കേണ്ടതിന്നും കൊച്ചിയെ തുണയ്ക്കുക എന്നപേരിൽ തിരുവിതാംകൂർ മുഴുവനും കീഴടക്കി പണ്ടത്തെപ്പോലെ കേരളചക്രവർത്തിയായി വാഴാൻ മോഹിച്ചും തിരുവിതാംകൂറിനെ എതിർക്കാൻ നിശ്ചയിച്ചു. ആയതിന്നു ലന്തക്കാരും സാമൂതിരിയെ സഹായിക്കാമെന്നു് ഏററു. എന്നാൽ മാർത്താണ്ഡവർമ്മയെ പേടിച്ച ലന്തക്കാർ സ്വകാര്യത്തിൽ സാമൂതിരിയുടെ യുദ്ധപരിശ്രമങ്ങളെ തിരുവിതാംകൂർ രാജാവിന്നറിവുകൊടുത്തു. അതിനാൽ തിരുവിതാംകൂറും ഒരുങ്ങിനിന്നു. തിരുവിതാംകൂറിലേക്കു് അതൃക്കററിവെച്ചു് സാമൂതിരിസൈന്യം പ്രവേശിക്കാൻ തുടങ്ങുമ്പോഴക്കും കാലേക്കൂട്ടി അതറിഞ്ഞ തിരുവിതാംകൂർസൈന്യം അവരെ എതിർത്തു. വീണ്ടും സാമൂതിരി അതൃക്കററിക്കടവു് കടക്കാൻ ശ്രമിക്കുംമുമ്പെ കൊച്ചീരാജാവു് സാമൂതിരിയെ ഉപേക്ഷിച്ചു് മറുഭാഗം ചേർന്നു. അക്കാലം സാമൂതിരിയേക്കാൾ തിരുവിതാംകൂറിന്നു് ശക്തികൂടിയെന്നറിഞ്ഞായിരിക്കണം വീണ്ടും കൊച്ചി തിരുവിതാംകൂറിനോടു ചേന്നതു്. എന്നാൽ തിരുവിതാംകൂറിൻെറ ആ വദ്ധിച്ച ശക്തിയെ അമർത്തുവാൻ കൊച്ചിരാജാവു് മോഹിച്ചു് കാര്യസാധ്യം വരുത്തിത്തരുവാനായി ബറോവ്യയിലെ ഡച്ചുഗവർണ്ണർക്കു് പല എഴുത്തുകളയച്ചിരുന്നു. ഒരെഴുത്തിൽ "നെടിയിരുപ്പ്സ്വരൂപം (സാമൂതിരി) ചെയ്ത ഏററത്തിൻെറ നിവൃത്തി ഇതുവരെ വന്നിട്ടില്ല; പക്ഷെ ഇപ്പോൾ തൃപ്പാപ്പിസ്വരൂപത്തിന്നു് നെടിയിരുപ്പ്സ്വരൂപത്തേക്കാൾ ശക്തിയേറിയിരിക്കുന്നു. തൃപ്പാപ്പിസ്വരൂപം ചെയ്ത അക്രമങ്ങൾകൊണ്ടു് തെക്കെതലയ്ക്കലെ മലയാളം മുഴുവൻ ഭയന്നുപോയി. അവയെ ഇനി അമച്ച്ചെയ്യേണമെങ്കിൽ പണ്ടത്തെപ്പോലെ കുംബഞ്ഞി (ഡച്ചുകമ്പനി) യുടെ ബലം തികച്ചും വേണം. അതിനാൽ കുംബഞ്ഞിശക്തിയോടെ മലയാളത്തിൽവന്നു നമുക്കും കുമ്പഞ്ഞിക്കുമുള്ള ശത്രുക്കളെ അമച്ച്ചെയ്യണം" എന്നു് പ്രസ്താവിച്ചിട്ടുണ്ടു്. എന്നിരിക്കിലും ജന്മനാ വൈരിയായ സാമൂതിരിയെ നശിപ്പിക്കയാണു് ആദ്യം വേണ്ടതെന്നു കരുതി ൨൨-൧-൧൭൬൨-ൽ (൯൩൭ മകരം ൧൦-ാംതീയതി) കൊച്ചി സാമൂതിരിക്കെതിരായി തിരുവിതാംകൂർ രാജാവുമായി ഒരുടമ്പടിചെയ്തു.

ഈ കരാറിന്നുശേഷവും കൊച്ചിക്കു് സാമൂതിരിയുടെ ആക്രമണത്തിൽനിന്നു തക്കരക്ഷ കിട്ടീട്ടില്ല. ഡച്ചിനേയും സാമൂതിരി പല ദിക്കിലുംവെച്ചു് തോല്പിച്ചു. എന്നാൽ തിരുവിതാംകൂറിനെ ഭയന്നു് സാമൂതിരി ൬-൩-൧൭൬൨-ൽ ലന്തയുമായി സന്ധിചെയ്തു. കൊച്ചി യാതൊരവലംബവുമില്ലാതെ ൯൩൭ ധനു ൧൫-ാംതീയതി (൨൬-൧൨-൧൭൬൧) തിരുവിതാംകൂറിന്നു് പല രാജ്യങ്ങൾ വിട്ടുകൊടുക്കാമെന്ന നിശ്ചയത്തിന്മേൽ തിരുവിതാംകൂർ രാജാവുമായി സാമൂതിരിയെ കൊച്ചി അതൃത്തികടത്തേണ്ടതിന്നായി സന്ധിചെയ്തു. സന്ധി നിശ്ചയപ്രകാരം തിരുവിതാംകൂർ കരസൈന്യം മാർത്താണ്ഡൻപിള്ളദളവായുടെ കീഴിലും കടൽസൈന്യം ഡച്ചുകാരനായ ഡിലനായികപ്പിത്താൻെറ കീഴിലും കൊച്ചിയിൽവന്നു് തൃശ്ശൂരിൽ താമസിച്ച സാമൂതിരിയെ എതിർത്തു. വമ്പിച്ച എതിർപ്പിനാൽ സാമൂതിരി സൈന്യങ്ങൾ തൃശ്ശൂരിൽനിന്നും ആലങ്ങാട്ട്, പറൂർ, മുതലായ രാജ്യങ്ങളിൽനിന്നും പിൻമാറാൻ നിർബ്ബന്ധിതരായി. ഒടുവിൽ സാമൂതിരി തിരുവിതാംകൂറുമായി സന്ധിചെയ്യാനായി പത്മനാഭപുരത്തേക്കു് മരുമകനായ പടിഞ്ഞാറെ കോവിലകം തമ്പുരാനുമായി പോയി ൧൭൬൩-ൽ ഒരു സന്ധിയിലൊപ്പിട്ടു. യുദ്ധച്ചിലവിന്നായി ൧൫൦൦൦ ക തിരുവിതാംകൂറിന്നു കൊടുക്കാമെന്നും കൊച്ചിക്കാര്യങ്ങൾ മേലിൽ തിരുവിതാംകൂർ രാജാ പറയുമ്പോലെ ചെയ്യാമെന്നും ഏററു. വിജയങ്ങളെ തുടർന്നു് സാമൂതിരി രാജ്യത്തെ ആക്രമിക്കാതിരിപ്പാൻ തിരുവിതാംകൂറിനെ പ്രേരിപ്പിച്ചതു് തെക്കിൽനിന്നു് കൺസ്റ്റാട്ടിക്കു് നവാബ് തിരുവിതാംകൂറിനെആക്രമിച്ചതും കൊച്ചിയിൽനിന്നു പിൻമാറാൻ സാമൂതിരിയെ നിർബ്ബന്ധിച്ചതു ഹൈദരിൻെറ മലബാറാക്രമണവുമാണു്. സാമൂതിരിയിൽനിന്നു് വിട്ടുകിട്ടിയ ആലങ്ങാടും പറൂരും കൂടാതെ കരപ്പുറവും കൊച്ചി തിരുവിതാംകൂറിന്നു് പ്രതിഫലമായും കൊടുത്തു. ഇതിനിടയിൽ സാമൂതിരിയെ തടയുവാനായി തിരുവിതാംകൂർ രാജാവു് കൊടുങ്ങല്ലൂർമുതൽ ഘട്ടംവരെ വമ്പിച്ച മതിലും കെട്ടിയിരുന്നു.

പിന്നീടുള്ള തിരുവിതാംകൂർ—സാമൂതിരി ബന്ധങ്ങൾ പൂർവ്വാധികം സൌമ്യതയിലായിരുന്നു നടന്നതു്. ഹൈദരാലി മലബാറാക്രമിച്ചു് അയാൾക്കു് കപ്പം കൊടുക്കാൻ സമ്മതിക്കാത്ത ചിറയ്ക്കൽതമ്പുരാനേയും സാമൂതിരിയേയും നാട്ടിൽനിന്നോടിച്ചു് കൊച്ചിക്കു് വന്നപ്പോൾ കൊച്ചീരാജാവിൽനിന്നു് ആനകൾ മുതലായ തിരുമൽകാഴ്ചകളും ഹൈദർക്കു് കപ്പംതരാമെന്ന വാഗ്ദത്തവും സ്വീകരിച്ചു് ഡച്ചിൻേറയും തിരുവിതാംകൂറിൻേറയും നേക്കു് തിരിഞ്ഞപ്പോൾ സാമൂതിരിക്കും ചിറയ്ക്കൽരാജാവിന്നും രാജ്യം തിരികെ കൊടുത്താൽ ഹൈദർക്കു് ചെറിയ ഒരു സംഖ്യ കപ്പം കൊടുക്കാമെന്നു് തിരുവിതാംകൂർരാജാവ് അറിയിപ്പിച്ചതായി കാണുന്നു. അതു് നിരസിച്ച ഹൈദരെ അമർത്തേണ്ടതിന്നു് ൨൪-൧൨-൧൭൭൧-ന് സാമൂതിരിയും തിരുവിതാംകൂർരാജാവുംകൂടി യോജിച്ചു് ഇംഗ്ലീഷ്കാർക്കെഴുതി. സാമൂതിരിവംശത്തിലെ യുവാക്കന്മാരൊഴിച്ചുള്ളവരെല്ലാം ഹൈദരാക്രമണകാലത്തു് തിരുവിതാംകൂറിലെ പറൂർ മുതലായ സ്ഥലങ്ങളിലാണു് താമസിച്ചതു്. ഡച്ചുകാരുടെ സ്ഥലത്തു് താമസിപ്പാനനുവദിച്ചില്ല. ടിപ്പു ൧൭൮൯-ൽ തിരുവിതാംകൂർ ആക്രമിച്ചപ്പോൾ ഇംഗ്ലീഷിൻെറ സഹായത്തിന്നു് തിരുവിതാംകൂർ അപേക്ഷിച്ചു. ഇംഗ്ലീഷുകാർ പൊതുശത്രുവിനെ തോല്പിക്കാൻവേണ്ടി മലബാർ രാജാക്കന്മാരോടും തങ്ങളെ സഹായിപ്പാൻ ക്ഷണിച്ചു. ഇതിന്നുമുമ്പായി൧൭൮൮-ൽ ടിപ്പു തിരുവിതാംകൂർ കീഴടക്കേണ്ടതിന്നു സാമൂതിരി അയാളെ സഹായിക്കുന്നപക്ഷം സാമൂതിരിക്കു പഴയരാജ്യം മുഴുവനും തിരിച്ചുകൊടുക്കാമെന്നു പറഞ്ഞു യുദ്ധച്ചിലവിലേക്കു കോഴിക്കോട്ടു ഖജാനയിൽനിന്നു പണവുംകൂടിവാങ്ങാൻ ചെക്കു (കല്പന) സാമൂതിരിയുടെ അനന്തിരവനായ കൃഷ്ണരാജാ ഏറാൾപ്പാട്ടിലേക്കു കൊടുത്തുവെങ്കിലും മൈസൂർപുലിയിൽനിന്നു രക്ഷപ്രാപിപ്പാൻവേണ്ടി ഏറാൾപ്പാട്ട് തൽക്കാലം അങ്ങിനെ ഏററതല്ലാതെ കോയമ്പത്തൂർ വിട്ടു ഉടനെ ആ വാഗ്ദത്തത്തെ പിൻവലിച്ചു് ടിപ്പുവിനെതിരായി ഇംഗ്ലീഷിനെയും തിരുവിതാംകൂറിനേയും സഹായിക്കുവാൻ മുതിർന്നു.

൧൭൯൦-ൽ ഗവർണ്ണർ ജനറാളായിരുന്ന കോറൺവാലിസ്പ്രഭു തിരുവിതാംകൂറിനെ ആക്രമിച്ച ടിപ്പുവെ തോല്പിക്കേണ്ടതിന്നായി മലബാർ രാജാക്കന്മാരോടഭ്യർത്ഥിച്ചതനുസരിച്ചു സാമൂതിരി തൻെറ പടിഞ്ഞാറെ കോവിലകത്തിലെ മരുമകനായ രവിവർമ്മയെ മദിരാശിഗവർണ്ണരും സർവ്വസൈന്യാധിപനുമായിരുന്ന മേഡോസ്സായ്പിനെ കാണ്മാൻ തൃശ്ശിനാപ്പള്ളിക്കയച്ചു. ഈ രവിവർമ്മയും മരുമകനുമാണു് ടിപ്പുവിൻെറ ചേലക്കലാപകാലത്തു് ൩൦൦൦൦-ത്തിലധികം ബ്രാഹ്മണരെ കുടുംബസഹിതം രക്ഷപ്പെടുത്തി തിരുവിതാംകൂറിലേക്കു് അപായംകൂടാതെ അയച്ചതു്. ഇംഗ്ലീഷുകാരെ സഹായിച്ചാൽ സാമൂതിരിക്കു കിട്ടേണ്ട പ്രതിഫലത്തേയും മററും കാണിച്ചുകൊണ്ടു് ൨൬-൮-൧൮൦൦-ന് മദിരാശിഗവർണ്ണർ മേജർ ജനറൽമേഡോസു് രവിവർമ്മക്കു് ഒരു കരാർനാമം (Cowlnama) എഴുതിക്കൊടുത്തു. രവിവർമ്മയും അനുയായികളും ചെയ്തുകൊടുത്ത സഹായംകൊണ്ടാണു് തിരുവിതാംകൂറിനെ എതിർത്ത ടിപ്പുവിനെ ഇംഗ്ലീഷുകാർക്കു ക്ഷണം തോല്പിക്കാൻ കഴിഞ്ഞതെന്നു് ഇംഗ്ലീഷുകാർതന്നെ രേഖപ്പെടുത്തിയിട്ടുള്ളതാണു്. മേൽപറഞ്ഞ രവിവർമ്മയുടെ അന



# വൈററമിൻ 'ഇ'

## ശ്രീ. കുഞ്ചിയമ്മയുടെ റേഡിയോപ്രസംഗം

ശ്രീ. പി. കെ. രാജരാജവർമ്മ

"വൈററമിൻസഹോദരിമാരെ—എനിക്കു വലിയ ബഹുമാനമാണ്. എങ്കിലും അവരുമായി അടുത്തുപരിചയമുണ്ടെന്നു ഞാൻ അഭിമാനിക്കുന്നില്ല. പ്രായപൂർത്തിവന്ന സഹോദരിമാർ എ. ബി. സി. ഡി. ഇ. എന്നു അവർ അഞ്ചുപേരുണ്ടെന്നും അവൾക്കു മൈനർമാരായി വേറെയും ചില സഹോദരിമാർ ഉണ്ടെന്നും പണ്ടുതന്നെ ഞാൻ കേട്ടിട്ടുണ്ട്. അനൌപചാരികമായിട്ടാണെങ്കിലും അവരെ എനിക്കു കൂടുതൽ പരിചയമാകാൻ ഇടയായതു്, ശ്രീമതി അയിഷാബീബി രണ്ടുമൂന്നു കൊല്ലം മുൻപ് നമ്മുടെ ആഹാരപ്രശ്നത്തെപ്പററി ചെയ്ത റേഡിയോപ്രസംഗം ഞാൻ വായിച്ചപ്പോഴാണ്.

ആ പരിചയപ്പെടുത്തൽ ഞാൻ ഇപ്പോഴും ഓർക്കുന്നു. എ. ബി. സി. ഡി. എന്ന മൂത്ത നാലു സഹോദരിമാരെയും അവർ വാനോളം പുകഴ്ത്തി. ഉപചാരപൂർവം, സബഹുമാനം, ലോകർക്കു പരിചയപ്പെടുത്തി. അഞ്ചാമത്തെ സഹോദരിയുമായി പരിചയപ്പെടാൻ ഞാൻ അക്ഷമയായി സകൌതുകം കാത്തിരുന്നു. എന്നാൽ ബഹുമാനമോ ഉപചാരമോ കൂടാതെ, ആർക്കും അപമാനം തോന്നത്തക്കവിധത്തിൽചെയ്ത ആ പരിചയപ്പെടുത്തലിൽ ഞാൻകൂടി നടുങ്ങിപ്പോയി. "നിരുല്പാദകതാനിരോധകമായജീവകമാണ് വൈററമിൻ"ഇ". പ്രതിവർഷം ശരാശരി ൧൦ ലക്ഷം ജനങ്ങളാണല്ലോ ഇന്ത്യയിൽ വർദ്ധിച്ചുകൊണ്ടിരിക്കുന്നതു്. അതിനാൽ നിരുൽപാദകതാനിരോധകമായ ജീവകത്തിൻെറ കുറവുകൊണ്ടു ഇവിടെ വലിയ ദോഷമൊന്നും വരാനില്ല." കഴിഞ്ഞു! ആ സുദീർഘപ്രസംഗത്തിൽ വൈററമിൻ "ഇ"ക്കു കൊടുത്ത സ്ഥാനം ഇത്ര നിസ്സാരമായിരുന്നു!

പ്രക്ഷോഭജനകമായ ആ റേഡിയോപ്രസംഗം അഞ്ചാമത്തെ വൈററമിൻസഹോദരി കേട്ടുകൊണ്ടുനിന്നിരുന്നോ എന്നു എനിക്കു നിശ്ചയമില്ല. നിന്നിരുന്നെങ്കിലത്തെ സ്ഥിതി എനിക്കു ഊഹിക്കാം. അവൾ റേഡിയോ തിരിച്ചുവെച്ച് അതിന്മേൽ രണ്ടടി അടിക്കുമായിരുന്നു. അവളുടെ മുഖം ചുവക്കും. കണ്ണിൽനിന്നു തീപ്പൊരി പറക്കും. ചുണ്ടുകൾ വിറയ്ക്കും. മാർ ഉലയും. കണ്ണുകൾ നിറയും. മൂക്കു ചീററും. സാരിത്തുമ്പുകൊണ്ട് അവൾ കണ്ണും മൂക്കും തുടയ്ക്കും. സാരി മുറുക്കിഉടുക്കും. പല്ലുരുമ്മി, ശപഥങ്ങൾ ചെയ്തുകൊണ്ടു ഒരു ചാട്ടംചാടും. ഒരു മിന്നൽപ്രവാഹം പോലെ പ്രാസംഗികയെ മാത്രമല്ല, തിരുവിതാംകൂറിലെ സ്ത്രീകളെ മുഴുവൻ അവൾ സ്പർശിക്കും.

ഒരു മാസത്തിനകം പെണ്ണുങ്ങളുടെഎല്ലാം സ്ഥിതി, ഒരു കവി പാടിയതുപോലെ,

> "ഒന്നാകുംമാസം പിറന്നപ്പോൾ പെണ്ണിന്നു്
> ഉണ്ടെന്നുമില്ലെന്നും സംശയമങ്ങനെ"

എന്ന് ആകും. ൨൦ ലക്ഷം സ്ത്രീകൾ കാലത്തു ഓക്കാനിക്കാനും ഛർദ്ദിക്കാനും തുടങ്ങും. ഓമനക്കുട്ടൻറച്ഛനേപ്പോലെ ൨൦ ലക്ഷം ഭർത്താക്കന്മാർ പുറംതിരുമ്മാനും സാന്ത്വനവാക്കുകൾ പറയാനുംആയി, മററുള്ളവരുടെ മുഖത്തു നോക്കാൻ നാണിച്ച്, അടുത്തുകൂടും. നിരവധി ഗൃഹങ്ങളിൽ "വ്യാക്കു"പലഹാരങ്ങൾ ഉണ്ടാക്കും. കാപ്പിക്കടകളിലും കമ്പോളങ്ങളിലും നിന്നു വിശേഷപലഹാരങ്ങൾ രഹസ്യമായി ഭർത്താക്കന്മാർ വീടുകളിലേക്കു കടത്തും. ഒമ്പതുമാസവും കുറച്ചുദിവസവും കഴിയുമ്പോൾ ൨൦ ലക്ഷം സ്ത്രീകൾ അയ്യോ ആവോ എന്നു കരഞ്ഞുതുടങ്ങും. ഡാക്ടർമാരെയും മിഡ്‌വൈഫ്മാരെയും പിടിച്ചുകൊണ്ടുപോകാനായി ഭർത്താക്കന്മാർ തിക്കും തിരക്കും അടിയും പിടിയും കൂട്ടും. അവരെ കിട്ടാതെവരുമ്പോൾ സഹായത്തിനായി പ്രസവിച്ചിട്ടുള്ള സ്ത്രീകളെ അവർ പിടിച്ചുകൊണ്ടുപോകും. പ്രസവം കണ്ടിട്ടുള്ളവരായാലുംമതി എന്നു അവർ നിശ്ചയിക്കും. പ്രസവം എന്നാൽ എന്തെന്നു് അറിയാവുന്നവരെയും, ഒടുവിൽ ഹോമിയോപ്പതി ഡാക്ടർമാരെത്തന്നെയും അവർ പിടികൂടും. ൨൦ ലക്ഷം കുഞ്ഞുങ്ങളുടെ കീ,കീ, എന്ന കരച്ചിൽകൊണ്ടു തിരുവിതാംകൂറിലെ അന്തരിക്ഷം മുഴങ്ങും. അങ്ങനെ തിരുവിതാംകൂർഗവൺമെൻറിന്നു് ൩൦ ലക്ഷം വയറുകൾക്കുപകരം ൬൦ ലക്ഷം വയറുകളുടെ വിശപ്പടക്കേണ്ടതായിവരും. ഇങ്ങനെയെല്ലാം സംഭവിക്കുമായിരുന്നു വൈററമിൻ "ഇ" ആ പ്രസംഗം കേട്ടിരുന്നെങ്കിൽ! ദൈവാധീനമെന്നു പറഞ്ഞാൽമതി അവൾ അതു കേൾക്കാതിരുന്നതു്. ഒരു പക്ഷെ, ശീലവതിയായ അവളുടെ ക്ഷമകൊണ്ടായിരിക്കാം അവൾ ഇങ്ങനെയൊന്നും ചെയ്യാതിരുന്നതു്. പ്രാസംഗികയ്ക്കും അവരെ പ്രസംഗിക്കാൻ അനുവദിച്ച തിരു: ഗവൺമെൻറിനും തങ്ങളുടെ തെററുതിരുത്താൻ അവൾ ഒരു സന്ദർഭം കൊടുത്തതാണെന്നുംവരാം.

ഈ മൂന്നുവർഷത്തിനകം വൈററമിൻ "ഇ"യോടു പ്രാസംഗിക ക്ഷമായാചനംചെയ്തിട്ടുണ്ടോ എന്നു എനിക്കു അറിഞ്ഞുകൂട. എന്നാൽ തിരു: ഗവൺമെണ്ടിൻെറ നയത്തിനു മാററം സംഭവിച്ചിട്ടുള്ളതായി തോന്നുന്നില്ല. പൊതുജനാരോഗ്യഡിപ്പാർട്ടുമെൻറിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന ലഘുലേഖകളിലെല്ലാം മൂത്ത നാലു സഹോദരികളെ വാനോളം പുകഴ്ത്തുന്നതു ഞാൻ കാണുന്നുണ്ടു്. അഞ്ചാമത്തവളെപ്പററി ഒരു വാക്കുപോലും ഉരിയാടാതെ ത്യാജ്യകോടിയിൽ തള്ളുക എന്ന ആ പഴയ നയം തുടരുന്നു. ഗവൺമെണ്ടിൽ നിന്നു് ഒരുകോടി വൈററമിൻഗുളികകൾ വരുത്തുന്നതായി ഈയിടെ ഒരു വാർത്ത കണ്ടു. പ്രാതിനിധ്യതത്വങ്ങളനുസരിച്ച് ഇവയിൽ അഞ്ചിലൊന്നു്, അതായതു് ൨൦ ലക്ഷം, വൈററമിൻ "ഇ" ഗുളികകൾ ആയിരിക്കേണ്ടതാണ്. എന്നാൽ ഒരുകോടിയും ഗവൺമെണ്ടിൻെറ പ്രേമഭാജനങ്ങളായ നാലു മൂത്ത സഹോദരിമാക്കായി വീതിച്ചിട്ടു, അഞ്ചാമത്തെ ആ സുന്ദരിയെ അവഗണിക്കാൻ പോകുന്നതായിട്ടാണു കേൾവി.

പാവം വൈററമിൻ "ഇ"! അവൾ തിരു: ഗവൺമെണ്ടിനോടു എന്തപരാധമാണു പ്രവർത്തിച്ചതു്? വലിപ്പംകൊണ്ടു ഭാരതഖണ്ഡത്തിൽ ഒരു മാന്യസ്ഥാനം ലഭ്യമല്ലാത്ത തിരുവിതാംകൂറിന്നു് ഇന്നു് മൂന്നാംസ്ഥാനംലഭിക്കുന്നെങ്കിൽ അതിനു കാരണം വൈററമിൻ"ഇ"യുടെ അനുഗ്രഹം

---

ന്തിരവന്മാരായ രണ്ടു മാനവിക്രമന്മാരെ സംഗതിവശാൽ ഇംഗ്ലീഷുകാർ ബന്ധനത്തിൽവെയ്ക്കാൻ ഭാവിച്ചപ്പോഴും തിരുവിതാംകൂർ രാജ്യംതന്നെയാണ് അവർക്കഭയം നൽകിയതു".

മൈസൂർ ആക്രമണകാലത്തു് സാമൂതിരികുടുംബം തിരുവിതാംകൂറിലെ കുന്നത്തൂർ, എണ്ണയ്ക്കാട്ട് മുതലായ സ്ഥലങ്ങളിൽ തിരുവിതാംകൂർരാജാവിൻെറ സ്നേഹാദരങ്ങളോടുകൂടി കുറേക്കാലം താമസിച്ചു. ൧൭൭൪-ൽ കുന്നത്തൂരിൽവച്ച് ഒരു സാമൂതിരി അന്തരിച്ചു. സിദ്ധാന്തകൗമുദിയും മററും പഠിച്ചു വിഖ്യാതയായിത്തീർന്ന സാമൂതിരിവംശത്തിലെ മനോരമത്തമ്പുരാട്ടി ൧൭൯൦-വരെ എണ്ണയ്ക്കാട്ടാണ് താമസിച്ചതു്. തിരുവിതാംകൂർ മഹാരാജാവായിരുന്ന കാർത്തികതിരുനാൾ തമ്പുരാൻ മനോരമത്തമ്പുരാട്ടിയുടെ അസാധാരണപാണ്ഡിത്യത്തെ അഭിനന്ദിച്ചു മരണംവരെ തമ്പുരാട്ടിയുമായി സംസ്കൃതഭാഷയിൽ പല ലേഖനങ്ങൾ നടത്തിയതും സ്മരണീയമത്രെ. ഇന്നും സാമൂതിരിക്കു കുമാരനല്ലൂർ, ഏററുമാനൂർ മുതലായ തിരുവിതാംകൂർ ക്ഷേത്രങ്ങളിലുണ്ടായിരുന്ന പുരാതനകോയ്മാധികാരത്തെ അനുസ്മരിപ്പിക്കുന്ന പല ചടങ്ങുകളും ആ ക്ഷേത്രങ്ങളിൽ നടത്തപ്പെടുന്നു. ഇന്നു തിരുവിതാംകൂറിലുള്ള കോയ്പണ്ടാല തമ്പുരാക്കന്മാരെല്ലാം ടിപ്പുവിൻെറ ആക്രമണത്തിൽ സാമൂതിരിയൊപ്പം അങ്ങോട്ടുപോയ സാമൂതിരിയുടെ കീഴ്‌രാജാക്കന്മാരായിരുന്നു. അവരൊന്നിച്ച് എത്രയോ തിരുപ്പാടന്മാരും മററുപേരും കലാപകാലത്തു തിരുവിതാംകൂറിലേക്ക് ഓടിപ്പോയെങ്കിലും മിക്കവരും പിന്നീടു തിരിച്ചുവന്നിട്ടില്ല. ഇന്നും അവരിൽ പലർക്കും മലബാറിൽ ബന്ധുക്കളും സ്വത്തുമുണ്ട്.

കലാപത്തിനുശേഷം മടങ്ങിവന്ന സാമൂതിരി തിരുവിതാംകൂർ രാമരാജാവിനെ അനാദരിച്ചും, കേശവപിള്ളദിവാനെ ധിക്കരിച്ചും സ്വതന്ത്രനായി പ്രവർത്തിച്ചുതുടങ്ങിയതിനാൽ കേശവപിള്ളയെ അനുസരിച്ചുകൊള്ളണമെന്ന് ഇംഗ്ലീഷുകമ്പനിക്കാർ സാമൂതിരിയോടു കല്പിച്ചതായി ശ്രീ. പുത്തേഴത്തു് രാമൻമേനോൻ തൻെറ ഒരു പുസ്തകത്തിൽ പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ തുടർന്നുകൊണ്ടു രാമൻമേനോൻ "അന്നത്തെ സാമൂതിരി ഒരു നാമമാത്രവൃദ്ധനായിരുന്നു; പാലക്കാട്ടുകാരൻ ശാമിനാഥപട്ടരെന്ന ഒരു ബ്രാഹ്മണനായിരുന്നു അദ്ദേഹത്തിൻെറ സർവാധികാര്യക്കാർ; ആ ശാമിനാഥൻ തിരുവിതാംകൂർദിവാൻ കേശവപിള്ളയുടെ ഒരു സുഹൃത്തായിരുന്നു. കേശവപിള്ളയും ശാമിനാഥനുംകൂടി കൈച്ചേർന്ന് ഇരുനാടുകളിലെ മലയാളത്തിലെ രാജാക്കന്മാരോടും മററും ൧-൧൨-ലക്ഷം ഉറുപ്പിക പിരിച്ചെടുക്കുകയും അതിലധികഭാഗവും അവർ സ്വയം പാട്ടത്തിലാക്കുകയുംചെയ്തുവെന്നു മലബാർ കമ്മീഷണർമാരായ ഇംഗ്ലീഷുദ്യോഗസ്ഥന്മാർ പ്രത്യേകം പറഞ്ഞിരിക്കുന്നു" എന്നും തട്ടിമൂളിച്ചിരിക്കുന്നു.

ഏതായാലും മി. രാമമേനോനും ഡച്ചുകമ്പനിക്കാരും വിശ്വസിച്ചപോലെ മാർത്താണ്ഡവർമ്മ മഹാരാജാവിനു കേരളം അടക്കിഭരിച്ച് ചക്രവർത്തിപദം അലങ്കരിക്കാനുണ്ടായിരുന്ന മോഹം സാദ്ധ്യമായിത്തീർന്നുവെങ്കിൽ ഇന്നു കേരളീയർ വളരെയധികം ഭാഗ്യവാന്മാരാകുമായിരുന്നേനെ എന്നു സമാശ്വസിക്കാം. അതുപോലെ സാമൂതിരിയെ തോല്പിച്ചു കൊച്ചിരാജാവിനെ കേരളത്തിലെയെന്നല്ല ഇന്ത്യയിലെത്തന്നെ പ്രധാന രാജാവായി വാഴിപ്പിക്കാമെന്നു കൊച്ചിയോടു ശപഥംചെയ്ത പോർച്ചുഗീസുകാരുടേയും ഡച്ചുകാരുടേയും വീരവാദങ്ങൾ സഫലീകരിച്ചിരുന്നുവെങ്കിലും നാം ഇന്ന് എത്രയോ അധികം ഭാഗധേയം അനുഭവിക്കുമായിരുന്നില്ല. എന്നാൽ കേരളം മുഴുവൻ യോജിപ്പിച്ചു തൻെറ ഭരണത്തിൻകീഴിലാക്കാൻ കുറച്ചുകാലത്തേക്കെങ്കിലും സാധിച്ച സാമൂതിരിയെ ആ സ്ഥാനത്തിൽനിന്നും നീക്കി വെറും ഒരു "ജന്മി"മാത്രമാക്കിത്തീർക്കാൻ ശ്രമിച്ച ആ കുടിലബുദ്ധിക്കു വിട്ടുനമസ്കാരംചെയ്തുകൊണ്ടു് ഈ ലേഖനത്തെ ഉപസംഹരിക്കുന്നു.

# അന്ത്യപ്രതീക്ഷ *

ശ്രീ: പാലാ, നാരായണൻനായർ

കൌതുകമൊട്ടക്കൂട്ടരേ!നിങ്ങളെൻയാത്രയിൽ
കുശലമയമംഗളാശംസ:നല്കീടുവിൻ
അരുണകിരണങ്ങളാലാവിർഭവിക്കുമീ-
പ്പുലരിയുടെ പുൽകലോററംതുടക്കവെ
ഇരുളിൻടെമൂടൽവിട്ടത്യന്തശുഭ്രമാ-
യരികിലിതകാൺമൂഞാനെൻപുണ്യവീഥികൾ!

വിരതികലരാത്തൊരീ യാത്രയിൽകൈവശം
കരുതിലിവനെന്തുവാനെന്ന ചോദിക്കിലോ,
കരതളിരിലൊന്നമില്ലെങ്കിലും, ഏത്തടം
കരകവിയുമാശയാൽ കൌബേരമാണമേ.

കസവണിദുകൂലമോ, കാഷായവസ്ത്രമോ
കപടതമറയ്ക്കുവാനില്ലാത്തഞാൻമുദാ
പുതുവരണമാലയും മാറിലർപ്പിച്ചുമൽ-
പ്പതിയുടെനികേതത്തിലെത്തുന്നതുണ്ടിനി
അഴിമതികളെത്രമേലുണ്ടായിരിക്കിലും
വഴിയിലൊരുലേശവുംപേടിക്കയില്ലഞാൻ!
ചിരിതടവിവന്നിട്ടും, സാന്ധ്യനക്ഷത്രമെ-
ന്നരികിലവസാനമായ് ഞാൻനടന്നെത്തവേ

* വിവർത്തനം.

# ശ്രീചിത്തിരതിരുനാൾമംഗളം

ശ്രീ: എം. ഭാൎഗ്ഗവിഅമ്മ ബി. എ; എൽ. ടി.

വഞ്ചിനാട്ടിൻഭാഗധേയസഞ്ചയത്തിൻഫലമായ
സഞ്ചിതസൌഭാഗ്യവാനാം ചിത്തിരരാജൻ

പഞ്ചബാണതുല്യരൂപൻ പത്മനാഭപാദഭക്തൻ
വഞ്ചിഭൂപാലകമൗലി വിജയിക്കട്ടെ.

സ്വപ്രജാവൃന്ദത്തിനെല്ലാം കല്പവൃക്ഷസമാനമായ്
എപ്പോഴുമാനന്ദമേകും സൽപുരുഷേന്ദ്രൻ

സംസ്കൃതമാനസയാകും അമ്മമഹാറാണിയോടും,
സൌശീല്യസമ്പന്നയാകും സോദരിയോടും,

വീൎയ്യശൌൎയ്യഗുണനിധി വിദ്യാവിശാരദൻയുവ-
പൂരുഷൻ മാൎത്താണ്ഡാഖ്യനാം സോദരനോടും

മമഹൃദയമാരെയോ കാണവാനിത്രനാൾ
മമതയൊടു കാത്തുപോലാപ്രേമനായകൻ,
തുടുതുടെമനോജ്ഞമാം മന്തിതൂടപ്പ ൽനി-
ന്നിടയിടെമുഴക്കിടും നിൎവ്വാണകാഹളം!!

ആൎത്തത്രാണനാൎത്ഥമിന്നു പാൎത്തലേയവതരിച്ച
പാൎത്ഥിവൻ ശ്രീചിത്രദേവൻ ജയിച്ചീടട്ടെ!

പാശ്ചാത്യദേശങ്ങൾ തുക്കണ്ണാന്ത്തുവന്നു വഞ്ചിനാട്ടിൽ
മെച്ചമാം പരിഷ്കാരങ്ങൾചെയ്യും മഹാത്മൻ

കീൎത്തിധവളിമയെങ്ങും പരത്തി,ത്തൻമഹനീയ
ക്ഷേത്രപ്രവേശനത്തിരുവിളംബരത്താൽ.

പാൎത്തലമൊട്ടുക്ക നിത്യമാൎത്തിയെഴുമിക്കാലത്തും
പാൎത്ഥിവേന്ദ്രൻ ചിത്രരാജൻ ജഗദ്‌വിഖ്യാതൻ

ആൎത്തിയണയാതെനമ്മെക്കാത്തുരക്ഷിക്കുന്നുമഹാ-
കീൎത്തിമാനാം സചിവേന്ദ്രസഹായത്തോടെ.

സൎവ്വലോകമഹനീയ "ബാലരാമവൎമ്മാ"ഖ്യനാം
സൎവ്വവന്ദ്യചിത്രർക്ഷജരാജർഷിക്കെന്നും

സൎവ്വശക്തൻ ജഗദീശൻകൃപാംബുധിപത്മനാഭൻ
നിൎവ്വിശങ്കമേകീടട്ടെ സൎവ്വമംഗളം!!

---

മാത്രമാണെന്ന ഗവമ്മെണ്ടിനു അറിഞ്ഞുകൂടയോ? അവരം വിചാരിച്ചാൽ തിരുവിതാംകൂറിനെ വെറം ഒരു പത്താംകിടരാജ്യമായി തരംതാഴ്ത്തുന്നതിനോ ഒന്നാംകിടയിലേക്കു ഉയൎത്തുന്നതിനോ സാധിക്കും എന്ന വസ്തുത വിസ്മരിക്കാൻ പാടുള്ളതല്ല.

രാഷ്ട്രീയകാൎയ്യങ്ങളിൽ വൈറമിൻ "ഇ"ക്കുള്ള വമ്പിച്ച സ്വാധീനശക്തിയെപ്പററി ലോകനേതാക്കന്മാർ നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ടു്. ഹിററ്ലരം മുസോളിനിയും തങ്ങളുടെ രാജ്യങ്ങളിലെ ആൾബലം വൎദ്ധിപ്പിക്കുന്നതിനായി അവളോടു അഭ്യൎത്ഥിച്ചിരുന്നു. യുദ്ധത്തിനുമുമ്പു് അവളെ പുച്ഛിച്ചിരുന്ന ഫ്റാൻസ് ഇന്നു് പശ്ചാത്താപത്തോടെ അവളുടെ കരുണയ്ക്കുവേണ്ടി യാചിക്കുന്നു. ഇംഗ്ലണ്ടിൻെറ നിലനില്പിനു് ഏററവും അത്യന്താപേക്ഷിതമായിട്ടുള്ളതു് വൈററമിൻ "ഇ"യുടെ അനുഗ്രഹമാണെന്നു് അവിടുത്തെ നേതാക്കന്മാർ കക്ഷിഭേദമെന്യേ ഉൽബോധിപ്പിക്കുന്നു. എന്നാൽ, അവരം സപ്രേമം കടാക്ഷിച്ച തിരുവിതാംകൂർമാത്രം അവളെ അവഗണിക്കാനും അധിക്ഷേപിക്കാനും ഒരുമ്പെടുന്നു!

ഗവമ്മെണ്ടിൻെറ ഒരായുധമായി വൈററമിൻ "ഇ"യെ അപമാനിക്കാൻ ഒരുമ്പെട്ടതു് ഒരു സ്ത്രീയാണെന്നുള്ളതാണു് ഏററവും പരിതാപകരം. ലോകാരംഭംമുതൽ സ്ത്രീയും വൈററമിൻ "ഇ"യും തമ്മിലുള്ള ബന്ധം അഭേദ്യവും പാവനവും ആയിട്ടുള്ളതാണു്. സ്ത്രീയുടെ പ്രഥമവും പ്രധാനവും ആയ ജീവിതോദ്ദേശം മാതൃത്വം വഹിക്കുക ആണെന്നു് ബഹുഭൂരിപക്ഷത്തോടെ ലോകം പ്രമേയം പാസ്സാക്കിയിട്ടുള്ളതാണു്. ഒരു പഴഞ്ചൻവാദവുംകൊണ്ടു ഞാൻ പുറപ്പെട്ടിരിക്കയാണെന്ന സഹോദരിമാർ കുററപ്പെടുത്തേണ്ട. സ്ത്രീകൾ അവകാശപ്പെടുന്നതോ ഇഷ്ടപ്പെടുന്നതോ ആയ മററു തൊഴിലുകളിൽനിന്നു നാം വിരമിക്കണമെന്നോ ഒന്നും വ്യംഗ്യമായിട്ടുപോലും ഞാൻ നിർദ്ദേശിക്കുന്നില്ല. വക്കീൽപണി, വാദ്ധ്യാർപണി, ക്ലാൎക്കുപണി, അടുക്കളപ്പണി, നുണപറച്ചിൽ, ദേഹാലങ്കാരം, പേൻകൊല്ലൽ, മുഖംവീൎപ്പിക്കൽ, ഭൎത്തൃനിയന്ത്രണം, പ്രണയകലഹം തുടങ്ങിയ ആധുനികവും പുരാതനവും ആയ സകല തൊഴിലുകളിലും ഉപതൊഴിലുകളിലും ഇഛാനുസരണം നമുക്കു പ്രവേശിക്കുകതന്നെ വേണം. പക്ഷേ, ഏതു തൊഴിലിൽ പ്രവേശിച്ചാലും നാം മാതൃത്വത്തിനു പിന്നെയും വെമ്പുന്നു എന്ന വാസ്തവം പബ്ളിക്കായി പറയാൻ പാടില്ലെങ്കിലും നമ്മൾ അനുഭവിച്ചറിയുന്നതാണല്ലൊ.

വൈററമിൻ"ഇ" തിരിഞ്ഞുനോക്കിയില്ലെങ്കിൽ അറിയരുതോ സ്ത്രീകളായ നാം കാണിക്കുന്ന വെപ്രാളങ്ങൾ! വഴിവാടുകളായി, തിരുവോണം കാലുകഴികിച്ചൂട്ടുകളായി, തീൎത്ഥാടനങ്ങളായി, ഭജനമായി, മരുന്നുസേവയായി, ആപ്പറേഷനായി, ഭൎത്താക്കന്മാൎക്കും മരുന്നുകളും കുത്തിവയ്പുകളും ആയി, മാസാമാസം ഫലംകാത്തു് ഇരിക്കയായി, മാസാമാസം നിരാശക്കുണ്ടിൽ പതിക്കുകയും ആയി. വൈററമിൻ"ഇ"യുടെ ഒരു പ്രസാദത്തിനു്, ഒരു പുഞ്ചിരിക്കു്, വേണ്ടി തങ്ങളുടെ സൎവ്വസ്വവും ഉപേക്ഷിക്കുവാൻകൂടി നാം തയാറല്ലേ?

പണ്ടത്തെ സ്ത്രീകൾ മാതൃത്വത്തേയും വൈററമിൻ"ഇ"യേയും നിരുപാധികമായി, അതിരില്ലാതെ, സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്തിരുന്നു. "അധികസ്യ അധികംഫലം" എന്ന പ്രമാണമനുസരിച്ചു് കൂടുതൽ കൂടുതൽ പ്രസവിക്കുന്നതിനു അവർ ആഗ്രഹിച്ചിരുന്നു. വൈററമിൻ"ഇ" അവരെ കണ്ണുമടച്ചു്, ലോഭംകൂടാതെ പ്രസാദിക്കുകയും ചെയ്തിരുന്നു.

ആധുനികവനിതകൾ വൈററമിൻ"ഇ"യെ പ്രാൎത്ഥിക്കുന്നതു് ചില മാനസിക ഉപാധികളോടുകൂടിയാണു്. രണ്ടോ മൂന്നോ പ്രാവശ്യത്തിലധികം തങ്ങളേ തൊട്ടുകളിക്കരുതേ എന്നൊരു ദയനീയ അഭ്യൎത്ഥനയോടുകൂടിയാണു് അവർ "ഇ"ക്കു സ്വാഗതമരുളുന്നതു്. തങ്ങളെ ചിരം ഗർഭിണികളാക്കാനും, പട്ടികളെപ്പോലെ വർഷാവർഷം മൂന്നുനാലെണ്ണത്തിനേവീതം പ്രസവിപ്പിക്കാനും, തങ്ങളുടെ യൌവ്വനത്തേയും ആരോഗ്യത്തേയും ധനത്തെയും മനഃസുഖത്തെയും നിശ്ശേഷം ഹനിക്കുവാനും ഉള്ള "ഇ"യുടെ കഴിവുകളേപ്പററി അവർ ഭയപ്പെടുന്നു.

ഇതെല്ലാം അറിയാമായിരുന്നിട്ടും ഒരുസ്ത്രീ വൈററമിൻ "ഇ"യെ റേഡിയോവിൽകൂടെ പരസ്യമായി അപമാനിക്കാൻ മുതിൎന്നതു് എത്ര വിവേകശൂന്യമാണു്? ഒരു സ്ത്രീയുടെ തെററിനു് തിരുവിതാംകൂറിലെ സ്ത്രീകളെല്ലാം ശിക്ഷ അനുഭവിക്കേണ്ടിവരുകയില്ലേ? സ്ത്രീസമാജങ്ങൾ ഇനിയെങ്കിലും താമസിയാതെ "ഇ"യോടു ക്ഷമായാചനം ചെയ്യണം.

അഞ്ചാംസോദരിയെ അധിക്ഷേപിച്ചതു ഒരു മുസ്ലീം ആണെന്നുള്ള വസ്തുത മി. ജിന്ന അറിഞ്ഞെങ്കിൽ അദ്ദേഹം എന്തുതന്നെ ചെയ്യുകയില്ല. പാകിസ്ഥാൻവാദത്തിൻെറ പിൻതുണയും ജീവനും വൈററമിൻ "ഇ"യാണു്. അവളുടെ പ്രസാദത്താലത്രെ ബംഗാളിലെയും പഞ്ചാബിലെയും മുസ്ലിങ്ങൾ ഒരു ഭൂരിപക്ഷസമുദായമായി കഴിയുന്നതു്. അവൾ ഒന്നു തുമ്മിയാൽമതി, ബംഗാളിലെ ൫൬ശതമാനവും, പഞ്ചാബിലെ ൫൭ ശതമാനവും മുസ്ലീംഭൂരിപക്ഷം ഒരു ന്യൂനപക്ഷമായിത്തീരാൻ! പാകിസ്ഥാൻ മണിമാളിക ഇടിഞ്ഞു താഴെവീഴാൻ! ശ്രീ. അയിഷാബീബിയുടെ പ്രസംഗത്തിൽനിന്നു ലീഗു് പരിപൂൎണ്ണമായി വിയോജിക്കുന്നു എന്നു് ലീഗുകക്ഷിക്കാർ ഉടൻതന്നെ വ്യക്തമാക്കി അവളെ സമാധാനിപ്പിക്കേണ്ടതാണു്.

പ്രകൃതിയുടെ ഗവമ്മെൻറിൽ വൈററമിൻ "ഇ"ക്കുള്ള പോർട്ടുഫോളിയോ ഏററവും പ്രാധാന്യമേറിയ ഒന്നാണു്. ശൂല, ബെറിബെറി, കഷണ്ടി, വായ്പുണ്ണു്, മുഖക്കുരു, ജലദോഷം മുതലായ താരതമ്യേന നിസ്സാരകാൎയ്യങ്ങൾ ഏ. ബി. സി. ഡി. എന്ന മൂത്തസഹോദരിമാർ നോക്കുമ്പോൾ, സമുദായത്തിൻെറ നിലനില്പു് "ഇ"യുടെ ചുമതലയിലാണു്. നിരവധി യുദ്ധങ്ങളും, ലഹളകളും, പകൎച്ചവ്യാധികളും, ക്ഷാമങ്ങളും മനുഷ്യവൎഗ്ഗത്തെ നാമാവശേഷമാക്കുവാൻ നിരന്തരം പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നുഎങ്കിലും വൈററമിൻ "ഇ"യുടെസാമൎത്ഥ്യത്താൽ ജനസംഖ്യ ഉത്തരോത്തരം വൎദ്ധമാനമായിക്കൊണ്ടുതന്നെ ഇരിക്കുന്നു. സന്മാൎഗ്ഗം, സദാചാരം മുതലായവയുടെ വളൎച്ചയ്ക്കും അവൾ സഹായമായി നിലകൊള്ളുന്നു. കുതിച്ചുചാടുന്ന ഭോഗാസക്തിക്കു അവളാണു് കടിഞ്ഞാൺ പിടിക്കുന്നതു്. ഭോഗാലോലുപരായ യുവതീയുവാക്കന്മാർ വൈററമിൻ "ഇ"യെ നിനയ്ക്കുമ്പോൾ നടുങ്ങുന്നു. അവളുടെമുമ്പിൽഅവർ, ഒരു ഹെഡ്മാസ്റ്ററുടെ മുമ്പിൽ സ്ക്കൂൾകുട്ടികൾ എന്നതുപോലെ ഭയവിഹ്വലരായി വിറയ്ക്കുന്നു. യുവതീയുവാക്കന്മാർ തമ്മിലുള്ള വിനോദങ്ങളുടെമേൽ പ്രകൃതിയുടെ ഗവമ്മെൻറ ചുമത്തിയിരിക്കുന്ന "വിനോദനികുതി"യാണല്ലൊ സന്താനങ്ങൾ. ഈ നികുതിപിരിവു ഡിപ്പാർട്ടുമെൻറും വൈററമിൻ "ഇ"യുടെ കീഴിലാണു്. അവൾ എത്ര കാൎയ്യക്ഷമതയോടെ ഈ നികുതിപിരിവു നടത്തുന്നു! നികുതി കൊടുക്കാതെ കബളിപ്പിക്കാൻ പഠിച്ചപണി അറുപത്തിനാലും നോക്കുന്ന മിടുക്കന്മാരെയും കൊച്ചുമിടുക്കികളെയും അവൾ ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ പിടികൂടുകയും നികുതി ഫൈൻസമേതം വസൂലാക്കുകയും ചെയ്യുന്നു!

എന്നിട്ടും ശ്രീ. അയിഷാബീബിയും തിരു: ഗവമ്മെൻറും പറയുന്നു "നിരുൽപാദകത്വനിരോധകമായ ജീവകത്തിൻെറ കുറവുകൊണ്ടു ഇവിടെ വലിയ ദോഷമൊന്നും വരാനില്ല" എന്നു്. ശാന്തം! പാപം! മഹാമനസ്കയായ സഹോദരി "ഈ", അഖിലകേരള ഭാൎയ്യാസംഘത്തിൻെറ ആക്ടിംഗ്പ്രസിഡണ്ടെന്ന നിലയിൽ ഞാൻ ഭവതിയോടു അഭ്യൎത്ഥിക്കുന്നു, ഇവരുടെ അജ്ഞത പൊറുക്കണമെന്നു്, തിരുവിതാംകൂറിലെ സ്ത്രീകളുടെമേൽ കോപിക്കരുതേ എന്നു്!"

# 'ക്ഷേത്രങ്ങളിലെ ഗന്ധർവ്വപ്രതിമകൾ'

ശ്രീ: പി. അനന്തൻപിള്ള എം. എ.

ഏതു ക്ഷേത്രത്തിൽ ചെന്നാലും ദേവന്റെയോ ദേവിയുടേയോ പ്രതിമയ്ക്കു പുറമേ അനവധി രൂപങ്ങൾ കല്ലിലും മരത്തിലും കൊത്തിവച്ചിരിക്കുന്നതായി കാണാം. അമ്മാതിരിയുള്ള ചുവർചിത്രങ്ങളും ചിലടത്തു സുലഭമാണ്. എല്ലായിടത്തും ഉള്ള പ്രതിമകൾ ഒരുപോലെ ഇരിക്കുന്നില്ലെങ്കിലും പ്രകടമായ ചില സാദൃശ്യങ്ങൾ കാണാവുന്നതാണ്. ദൈവവിഗ്രഹങ്ങളായിരിക്കുമെന്നു വിചാരിച്ച് അവയെ വന്ദിക്കുന്നതിനും ആളുകൾ മടിക്കാറില്ല. എന്നാൽ ക്ഷേത്രാധികാരികൾ അവയെ ഉദ്ദേശിച്ചു വഴിപാടുകൾ കഴിക്കയോ, പുഷ്പമാല്യങ്ങൾ ചാർത്തുകയോ മുമ്പിൽ വിളക്കുവയ്ക്കുകയോ ഒന്നും പതിവില്ല. ആളുകൾ ചാരിനിന്നും, എണ്ണയും കരിയുംപാറി അഴുക്കുപിടിച്ചും, രൂപംപോലും തിരിച്ചറിയുവാൻ മേലാതെ അവ തീർത്ഥക്കരെപ്പാപികളെപ്പോലെ, ചിലതു തുറിച്ചുനോക്കിയും മററുചിലതു മന്ദഹസിച്ചും ഇങ്ങനെ നവരസങ്ങളും പ്രകടിപ്പിച്ചുകൊണ്ടു എത്രയോ സംവത്സരങ്ങളായി നിലനിന്നുവരുന്നു. സ്തംഭങ്ങളിലെന്നപോലെ വസ്ത്രധാരണത്തിലും ദേഹാലംകാരങ്ങളിലും ഇവയ്ക്കുള്ള പല സാധർമ്മ്യവൈധർമ്മ്യങ്ങളും നമ്മെ അത്ഭുതചിത്തരാക്കാറുണ്ട്.

ദേവന്റെയോ, ദേവിയുടേയോ വിഗ്രഹങ്ങൾ ഇങ്ങനെ ഉഴലുമായി ഇട്ടേക്കയില്ലെന്നുള്ളതുകൊണ്ട്, ഗന്ധർവ്വപ്രതിമകളെ എളുപ്പത്തിൽ തിരിച്ചറിയുവാൻ കഴിയും. നമ്മുടെ ക്ഷേത്രങ്ങൾ പ്രത്യേകിച്ചും, വൈദികശില്പവിധാനസിദ്ധാന്തങ്ങളനുസരിക്കുന്നവയാകയാൽ, അവിടെ ഗന്ധർവ്വപ്രതിമകളും ചിത്രങ്ങളും അധികമായി കാണ്മാൻ കഴിയും. നാഗരൂപങ്ങളും ശിവഭൂതഗണങ്ങളുടെ പ്രതിമകളും പിൽക്കാലത്തു കയറിവന്നതാണ്. പഴയപ്രതിമകളെ ഇങ്ങനെ ഭേദപ്പെടുത്തിയും പരിപാലിച്ചുവരുന്ന ക്ഷേത്രങ്ങളുണ്ട്. അവയിലധികവും തെക്കൻദിക്കിലാണെന്നേയുള്ളു.

പുരാണങ്ങളിൽ ഗന്ധർവ്വന്മാർ ഒരു പ്രത്യേകവർഗ്ഗമായിത്തീരുന്നുണ്ടെങ്കിലും വൈദികസാഹിത്യം നോക്കിയാൽ ഒരു ഒററഗന്ധർവ്വൻ, അതായതു് ദിവ്യഗന്ധർവ്വൻ മാത്രമേ അന്നുണ്ടായിരുന്നുള്ളു, എന്നു തോന്നും. അയാളുടെ അധിവാസം, ആകാശത്തും സ്വർഗ്ഗാന്തരങ്ങളിലുമാണ്. ജോലി സോമരസ (അമൃത)പരിപാലനം തന്നെ. പിന്നീടു പുരാണകാലത്തു ഗന്ധർവ്വന്മാരുടെ സംഖ്യ വർദ്ധിച്ചപ്പോഴും വേദപ്രോക്തമായ ശരീരലക്ഷണങ്ങൾ തന്നെയാണ് അവർക്കു നൽകിക്കാണുന്നതു്. ഭാരതീയസാഹിത്യത്തിൽ മാത്രമല്ല ഗന്ധർവ്വന്മാരുള്ളതു്. 'അവസ്ത'യിലെ 'ഗന്ദർഅവ,' ഗ്രീസിലെ 'കെൻററസ്,' ഐറോനിയൻ 'ഗന്ദരേവ,' കർണ്ണാടകത്തിലെ 'കുദുരേ,' തെലുങ്കിലെ 'ഗുററം', നമ്മുടെ 'കുതിര'—ഇതെല്ലാം സംസ്കൃതത്തിലെ ഗന്ധർവ്വശബ്ദത്തിന്റെ രൂപാന്തരങ്ങളാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

പൗരാണികഗന്ധർവ്വന്മാർ ദേവലോകത്തെ ഗായകന്മാരാണ്. അവരുടെ ഗായകസംഘങ്ങൾ വിശേഷാവസരങ്ങളിൽ പലയിടത്തുംചെന്നു പാട്ടുകച്ചേരി നടത്താറുണ്ട്. ഏതാനും ഗന്ധർവ്വന്മാരും, അവരുടെ ഭാര്യമാരായ അപ്സരസ്സുകളും ഇന്ദ്രസഭയിലെ സ്ഥിരം പാട്ടുകാരും ആട്ടക്കാരുമാണ്. ഇതെല്ലാം വേദത്തിലെ ഈഷൽസൂചിതങ്ങളായ വിവരണങ്ങളുടെ വിപുലീകരമാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. കാലക്രമത്തിൽ കിന്നരന്മാരും കിംപുരുഷന്മാരും ഗന്ധർവ്വന്മാരുടെ വകഭേദങ്ങളായിത്തീർന്നു. ഇങ്ങനെയുള്ള എട്ടുവിഭാഗങ്ങളെപ്പററി ജൈനഗ്രന്ഥങ്ങളും, പതിനൊന്നു ഗണങ്ങളെപ്പററി 'വഹ്നിപുരാണ'വും പ്രതിപാദിക്കുന്നുണ്ട്. മുകളിൽ പറഞ്ഞ 'കിംപുരുഷന്മാർ' കുബേരരാജധാനിയിലെ നർത്തകസംഘത്തിലുൾപ്പെട്ടവരാണ്. യക്ഷന്മാർ അധിവസിക്കുന്ന അളകാപുരം കാളിദാസൻ മേഘസന്ദേശത്തിൽ സരസമായി വർണ്ണിക്കുന്നുണ്ടല്ലോ. വിശ്വമോഹിനികളായ യക്ഷികൾ ഇന്ത്യയിലെ സമതലപ്രദേശങ്ങളിലേക്കു കൂടെക്കൂടെ വരാറുണ്ടെന്നും, രാജധാനികളിലാണ് അവരെ സാധാരണ കണ്ടെത്തുന്നതെന്നും പല കഥകളും വിവരിക്കുന്നുണ്ട്. യക്ഷികളില്ലെങ്കിൽ മേഘസന്ദേശമോ അതിന്റെ അടുത്ത അവകാശിയായ ഉണ്ണുനീലിസന്ദേശമോ ഉണ്ടാകുമായിരുന്നോ എന്നു സംശയമാണ്.

"യക്ഷ്യാംയക്ഷാഃ സിതമണിമയം,
  ന്യേത്യഹർമ്മ്യസ്ഥലാനി
ജ്യോതിച്ഛായം കുസുമരചിതം
  നൃത്തമ സ്ത്രീ സഹായാഃ
ആ സേവന്തേ മധുരതിഫലം
  കല്പവൃക്ഷപ്രസൂതം
തൽ ഗംഭീരദ്ധ്വനിഷു ശനകൈഃ
  പുഷ്കരേഷ്വാഹതേഷു—ഉ-മേ-സ

ഇത്യാദി വർണ്ണനകൾ നോക്കുക. കൊല്ലം ആറാംശതകത്തിൽ ഒരു "യക്ഷി" കടത്തുരുത്തിയോളം വന്നതായി ശ്രീമാൻ രാമൻനമ്പൂരി തെളിയിക്കുന്ന സ്ഥിതിയ്ക്കു്, അതിനു പത്തുശതാബ്ദം മുമ്പ് എത്രയെത്ര യക്ഷികളെ കാളിദാസൻ കണ്ടിരിക്കാൻ ഇടയുണ്ട്? ഈ വ്യതിയാനം ഇവിടെ നില്ക്കട്ടെ.

ക്ഷേത്രങ്ങളിലെ ഗന്ധർവ്വപ്രതിമകളിൽ പലതും ഓരോ സ്തംഭങ്ങളെ പ്രകടമായി കാണിക്കുന്നു എന്നു പറഞ്ഞുവല്ലോ. ചിലതു നഗ്നരൂപങ്ങളിൽ കാണാം. അതുകൊണ്ട് അതെല്ലാം ചെയ്യിച്ചവർ വഷളത്തം നിറഞ്ഞവരായിരുന്നു എന്നോ, ശില്പികൾ ബോധിച്ചതുപോലെ നിർമ്മിച്ചു എന്നോ പറയുന്നതു ശരിയല്ല. ശിവക്ഷേത്രങ്ങളിലെ രൂപങ്ങൾ മിക്കതും നൃത്തം ചെയ്യുന്നമാതിരിയിൽ കാണാം. അതിനു പ്രമാണവും ഉണ്ട്.

"നാട്യവേദം ദദൌ പൂർവ്വം
ഭരതായ ചതുർമ്മുഖഃ
തതശ്ച ഭരതഃ സാർദ്ധം
ഗന്ധർവ്വാപ്സരസാംഗണൈഃ
നാട്യം, നൃത്തം, തഥാനൃത്യം
അഗ്രേ ശംഭോഃ പ്രയുക്തവാൻ."

—അഭിനയദർപ്പണം

ഗന്ധർവ്വന്മാരുടെ പ്രതിമ കൊത്തുമ്പോൾ ശ്രദ്ധിക്കേണ്ട ഒരു പ്രത്യേക സംഗതി കിരീടം പാടില്ലെന്നുള്ളതാണ്. തലമുടി ഭംഗിയായി കെട്ടിവച്ചിരിക്കാം.

"ദേവതാശ്ചാപി ഗന്ധർവ്വാഃ
മുകുടേന വിവർജിതാഃ
കർത്തവ്യാസ്തു മഹാരാജ
ശിഖരൈരുപശോഭിതാ:"

—വിഷ്ണുധർമ്മോത്തരപുരാണം

ക്ഷേത്രശില്പങ്ങളെപ്പററി പ്രതിപാദിക്കുന്ന "മാനസാരം" എന്ന ഗ്രന്ഥത്തിൽ ഒരദ്ധ്യായം മുഴുവൻ ഗന്ധർവ്വപ്രതിമാനിർമ്മാണത്തെപ്പററിയാണ്. ഗന്ധർവ്വന്മാരുടെ ഒററതിരിഞ്ഞും കൂട്ടമായും ഉള്ള നില്പ്, സംഗീതസാമഗ്രികളോടുകൂടിയ കരതലങ്ങൾ, അണിയേണ്ട ആഭരണങ്ങൾ—ഇതെല്ലാം അതിൽ വ്യക്തമായി നിർദ്ദേശിച്ചിട്ടുണ്ട്. കേയൂരം, താടങ്കം, കർണ്ണഭൂഷണങ്ങൾ, നക്ഷത്രമാലകൾ മുതലായവ എങ്ങനെയെല്ലാമാണ് പ്രതിമകളിൽ സംവിധാനം ചെയ്യേണ്ടതെന്നു സൂക്ഷ്മമായി വിവരിച്ചിരിക്കുന്നു.

ബ്രഹ്മാ, വിഷ്ണു, മഹേശ്വരന്മാരെ അകമ്പടി സേവിക്കുന്ന മട്ടിൽ വാലോടുവാലായി അനവധി ഗന്ധർവ്വരൂപങ്ങൾ ചില ക്ഷേത്രങ്ങളിൽ കൊത്തിയിരിക്കുന്നതു കാണാം. അതുപോലെ വിഗ്രഹങ്ങളുടെ മുകളിൽ (ചിലപ്പോൾ ശ്രീകോവിലിന്റെ ഭിത്തികളിലൊ, ഗോപുരഭിത്തികളിലൊ) പറന്നുവന്നു മാലകൾ ചാർത്തുന്ന മാതിരിയിലും കാണാം. ബുദ്ധവിഗ്രഹങ്ങൾ ആണെങ്കിൽ അപ്സരസ്സുകളും ഉണ്ടായിരിക്കും. ദേവന്മാരുടെ പല്ലക്കുകൾ ചുമക്കുന്നതും ഗന്ധർവ്വന്മാരുടെ ജോലിയാകയാൽ ആ വിധത്തിലും രൂപങ്ങൾ കൊത്തിട്ടുണ്ട്. ക്ഷേത്രപാലന്മാരായ ഗന്ധർവ്വന്മാരുടെ ഭീമാകൃതിയിലുള്ള പ്രതിമകൾ ക്ഷേത്രത്തിന്റെ നാലുമൂലകളിലും (നാലമ്പലത്തിനു വെളിയിൽ) സ്ഥാപിച്ചിരിക്കുന്നതു് ആരുടേയും ശ്രദ്ധയെ ആകർഷിക്കുന്നതാണ്. തമിഴ്നാടുകളിൽ വലിയ പ്രഭുക്കന്മാരെപ്പോലെ തലപ്പാവും, ഉടുപ്പും ധരിപ്പിച്ചിരിക്കുന്നതു നാട്ടുനടപ്പനുസരിച്ചുള്ള വ്യതിയാനമായി വിചാരിക്കാം.

ഗന്ധർവ്വന്മാർക്ക് 'അശ്വമുഖം' സാധാരണ കാണാവുന്നതാണ്.

"കസ്യചിന്നരമുഖാശ്വകായതാൽ,
കസ്യചിദശ്വമുഖനരശരീരതാൽ."

എന്ന ക്ഷീരസ്വാമിയുടെ അമരകോശവ്യാഖ്യാനത്തിൽനിന്നും അശ്വശരീരവും, നരമുഖവും, അല്ലെങ്കിൽ നരശരീരവും അശ്വമുഖവും ഇങ്ങനെ ഏതെങ്കിലും വിധത്തിൽ ആകാമെന്നു പറഞ്ഞിട്ടുണ്ട്. ഹലായുധന്റെ 'അഭിധാനചിന്താമണി'യിൽ,

"കിന്നരഃസ്യാൽ കിം പുരുഷോ
മയൂരാശ്വമുഖസ്തഥാ."

എന്നും കാണുന്നു. ഇങ്ങനെ കിന്നരന്മാർക്കും ഗന്ധർവ്വന്മാർക്കും അശ്വമുഖം കല്പിക്കുന്നതിൽ പണ്ഡിതന്മാർ ഭിന്നാഭിപ്രായക്കാരാണ്. ഇതനുസരിച്ച് രണ്ടുവിധത്തിലും കൊത്തീട്ടുള്ള പ്രതിമകൾ അന്യഥാ വ്യാഖ്യാനിക്കേണ്ടയാവശ്യമില്ല. 'മാനസാര'ത്തിൽ കിന്നരന്മാർക്കു ഇന്നയിന്ന ലക്ഷണങ്ങൾ വേണമെന്നു വ്യക്തമായിപ്പറഞ്ഞിട്ടുണ്ട്. വിസ്തരഭയത്താൽ അതിവിടെ ഉദ്ധരിക്കുന്നില്ല. ഇപ്പറഞ്ഞ ലക്ഷണങ്ങൾതികഞ്ഞ അനേകം കൊത്തുപണികൾ പ്രസിദ്ധ ശിവക്ഷേത്രങ്ങളിൽ കാണാം. കാഞ്ചീപുരം, രാമേശ്വരം, ഉദയഗിരി ഇത്യാദി ചുരുക്കം ചില ക്ഷേത്രങ്ങളിൽ ഗന്ധർവ്വപ്രതിമകൾക്കു മനുഷ്യശരീരവും, ചിറകും കൊത്തിക്കാണുന്നുണ്ട്. കൈയിൽ തുംബുരുവും ഉണ്ടായിരിക്കും. ശില്പികൾ പണ്ഡിതന്മാരുടേയും കവികളുടേയും കല്പനകൾ അംഗീകരിച്ചാണ് ഈ രൂപങ്ങൾ രചിച്ചിട്ടുള്ളതെന്നു തീർച്ചപ്പെടുത്താവുന്നതാണ്.

എന്തായാലും ഗന്ധർവ്വപ്രതിമകളില്ലായിരുന്നു എങ്കിൽ നമ്മുടെ ക്ഷേത്രങ്ങൾ സന്ദർശിക്കുന്നവർക്കു ഹിന്ദുക്കളുടെ സൌന്ദര്യകല അഭിനന്ദിക്കുവാൻ സാധിക്കുമായിരുന്നോ എന്നു സംശയമാണ്. എന്നുമാത്രമല്ല, സഗുണോപാസകന്മാരായ ഭജനക്കാർക്ക് ദേവയോനിവിശേഷങ്ങളായ ഗന്ധർവ്വന്മാരുടെ ദർശനവും ഭക്തിസംവർദ്ധകമായിരിക്കും എന്നുള്ളതിലേക്ക് അവരുടെ ക്ഷേത്രത്തിലുള്ള പെരുമാററംതന്നെ നല്ല തെളിവായിരിക്കുന്നു. പക്ഷേ ചുവരിലും, തറയിലും, വഴിയിലും സർവ്വത്ര രൂപങ്ങൾകൊണ്ടു നിറച്ചാൽ പാദസ്പർശഭയത്താലും മററും അവർ വിഷമിക്കയേയുള്ളു. സൌന്ദര്യവിധാനവും പൊരുത്തവുമില്ലാത്ത മട്ടിലായാൽ ഉദ്ദിഷ്ടഫലപ്രാപ്തിയുണ്ടാകുന്നതല്ലെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.







രാജകീയസന്ദർശനം:—ബ്രിട്ടനിൽ കെൻസിംഗ്ഡൻ ഗാർഡൻസിലെ ഇന്ത്യൻപട്ടാളത്തെ ബ്രി: രാജാവും, രാജ്ഞിയും, എലിസബത്ത്, മാർഗററററ് റോസ് എന്നീരാജകുമാരിമാരും സന്ദർശിച്ചയവസരത്തിലെടുത്ത ചിത്രം. പേജ് മുകളിൽ:—ബ്രി: രാജ്ഞി ഒരു ഇന്ത്യൻ ഫ്ളയിംഗ് ആഫീസറോടു സംസാരിക്കുന്നതു് ചിത്രത്തിൽ കാണാം. പുറകിൽ ഇന്ത്യൻ സർവ്വസൈന്യാധിപനായ ഫീൽഡ്മാർഷൽ ക്ലാഡ് ആക്കിൻലക്കിനേയും രാജ്ഞിയുടെ ഇടതുഭാഗത്തു് രണ്ടു രാജകുമാരിമാരെയുംകാണാം. ബ്രി:രാജാവിനെ ഇന്ത്യൻ ആർമി ബ്രിഗേഡിയർ മ. ചൗധുരിയായും മററും പരിചയപ്പെടുത്തിക്കൊടുക്കുന്നതാണ് നേരേ മുകളിൽ കാണുന്ന ചിത്രം.

മുകളിൽ:—പ്രസിഡൻറു ട്രൂമൻ(നടുക്കു്) ട്രൂമൻെറ ഇടതുഭാഗത്തു മി. ചർച്ചിലും, വലതുഭാഗത്തു് മാർഷൽ സ്റ്റാലിനും. മി. ചർച്ചിൽ യുദ്ധംനടക്കുന്നയവസരത്തിൽ പ്രധാനമന്ത്രിയായിരുന്നപ്പോൾ ബ്രിട്ടനെ പ്രതിനിധീകരിച്ചു് പോട്ട്സ്ഡാമിലെത്തി മാർഷൽസ്റ്റാലിൻ, പ്രസിഡൻറു ട്രൂമൻ എന്നിവരെ സന്ദർശിച്ചയവസരത്തിലെടുത്ത ചിത്രം.







ഇടതു്:—ചൈനീസ് റിപ്പബ്ളിക്കിൻെറ പ്രസിഡൻറായി തിരഞ്ഞെടുക്കപ്പെട്ട മാർഷൽ ചിയാങ്കൈഷക്ക്. (ഫ.ഭ)
മുകളിൽ:—ബ്രി: പ്രധാനമന്ത്രി മി. ആററ്ലി.
വലതു്:—ബ്രിട്ടീഷ് ജനറൽസ്റ്റാഫ് മേധാവിയായ ഫീൽഡ് മാർഷൽ വൈക്കൗണ്ടു് മാണ്ട്ഗോമറി.

# 'ഭാഗ്യവന്തം പ്രസൂയേത മാ ശൂരം മാ ച പണ്ഡിതം'

## ശ്രീ. സി. എസ്സ്. സുബ്രഹ്മണ്യൻപോററി



നമ്മുടെ യൂണിവേഴ്സിററി കാളേജിൽനിന്നും കെമിസ്റ്റ്രിയും ഫിസിക്സും പ്രത്യേകവിഷയങ്ങളായി പഠിച്ച് ബി. എസ് സി. പരീക്ഷയിൽ 'ഡിസ്റ്റിക്ഷ'നോടുകൂടി ജയിച്ചു. മദിരാശി മെഡിക്കൽ കാളേജിൽ വൈദ്യശാസ്ത്രം പഠിക്കണമെന്ന് ഒരു അത്യാഗ്രഹം എൻെറ വിദ്യാർത്ഥിജീവിതത്തെ ഗ്രസിച്ചിരുന്നു. അതിനുകൂടിയായിരുന്നു മേല്പറഞ്ഞ വിഷയങ്ങൾ എടുത്തതു്.

നമ്മുടെ രാജ്യത്തുനിന്നും മദ്രാസ് മെഡിക്കൽകാളേജിൽ പ്രവേശനം കിട്ടണമെങ്കിൽ നമ്മുടെ ഗവമ്മെണ്ട് അയച്ചെങ്കിലേ സാധിക്കൂ. ഞാൻ മുറപ്രകാരമുള്ള അപേക്ഷ വേണ്ട എല്ലാ ഉള്ളടക്കങ്ങളോടുകൂടി യഥാകാലം യഥാസ്ഥാനത്തു സമർപ്പിച്ചു. പരാജയവേഴ്ചയില്ലാതെ ക്ലാസ്കയററങ്ങളോടുകൂടിയ വിദ്യാഭ്യാസം; വേണ്ടവിധം വേണ്ട പരീക്ഷായോഗ്യത; പ്രാതിനിധ്യം കുറഞ്ഞ വർഗ്ഗയോഗ്യത; കളങ്കരഹിതമായ വിദ്യാലയജീവിതം; അടുത്തു പതിനേഴുകഴിഞ്ഞ പ്രായം; തിരഞ്ഞെടുപ്പിൽ ഞാൻ വിജയിയാകുമെന്ന് തീർച്ചയാക്കിക്കൊണ്ടു ദിവസംകഴിച്ചു. ഗവമ്മെണ്ടിൻെറ തീരുമാനദിവസം അടുത്തു. പല കേൾവികളും നാട്ടിൽ പരന്നു. പൊളിററിക്കൽപ്രശ്നം, മതകാര്യപ്രശ്നം, വലിയഇടങ്ങളിൽനിന്നുള്ള ശിപാർശപ്രശ്നം, രാജ്യതന്ത്രവിജയപ്രശ്നം, നിയമസഭാമെംബർപ്രശ്നം എന്നിങ്ങനെ അധികാരികളെ ബാധിക്കുന്ന പലേ പ്രശ്നങ്ങളെയും ഈ തെരഞ്ഞെടുപ്പുപ്രശ്നത്തോടു ബന്ധിച്ച വിമർശനങ്ങളും ചർച്ചകളും ധാരാളം കേട്ടുതുടങ്ങി. എൻെറ തീർച്ച ഒന്നു ചലിച്ചു.

സംബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാരെ ഒന്നുകാണാൻ ഉപദേശം കിട്ടി. ആഗ്രഹത്തിൻെറ പ്രേരണയും. അപേക്ഷകളെല്ലാം മുഴുവൻ ഗവമ്മെണ്ടിലേയ്ക്കു സമർപ്പിച്ചിട്ടുണ്ടെന്ന് ഒരാൾ; പരമാധികാരി ദിവാൻജിയാണ്: ഫയിൽ ഭക്തിവിലാസത്തേയ്ക്കു പോയി: എന്നു മറെറാരാൾ; ഇത്രവളരെ ചെറിയ എനിക്ക് അത്രവളരെ വലിയആളെ കണ്ടുപോരുക സാധ്യമാണോ?. കാളേജുവിട്ടു അധികകാലമാകാത്ത വിദ്യാർത്ഥിയുടെ സ്വാതന്ത്ര്യചിന്തയോ സാഹസമോ എന്നെ അങ്ങോട്ടു കൊണ്ടുപോയി. "ഇതിനു് ദിവാൻജിയെ ആരും കാണേണ്ട കാര്യമില്ല. 'മെറിററ്' നോക്കി അദ്ദേഹം ചെയ്യുകൊള്ളും" എന്ന് അവിടത്തെ കീഴധികാരിയുടെ അററ മറുപടി അവിടെനിന്നും എന്നെ മടക്കി.

ഫലം പുറത്തായി. എൻെറ പേരു കൂട്ടത്തിലില്ല. കൂട്ടകാരെയെല്ലാം തന്നെ ഞാൻ അറിയും. തിരഞ്ഞെടുപ്പിനെപ്പററി വിമർശിക്കാൻ എൻെറ കുട്ടിപ്രായത്തിനു അധികാരമില്ല. ഒരു സന്ദർശനമോ സംഭാഷണമോപോലും നടത്താതെ "മെറിററ്" നിർണ്ണയിക്കുന്ന വിദ്യ—ആ രഹസ്യം കഠിനമായ ഇച്ഛാഭംഗത്തിലും ആശ്ചര്യപ്പെടുത്തി. അതൊരു ദിവ്യസൂത്രമായിരിക്കാം.

ഒരുകൊല്ലംകൂടി കാത്തിരുന്നു എൻെറ ആ പരമമായ ആഗ്രഹം സാധിക്കാൻ:; അന്നും ചടങ്ങുകൾഒക്കെ യഥാവിധം അനുവർത്തിക്കപ്പെട്ടു. അക്കൊല്ലവും 'സസേമിര'. അങ്ങുന്ന ഇരട്ടഗോപി. ആ രാമാനുജത്തിൻെറ 'മെറിററ്' എത്ര വലിയവലിയ ആളുകൾക്ക് കാണാൻ കഴിഞ്ഞില്ല! അതു സംഭാവ്യമാണ്. ഭാഗ്യം—

ഒരു സഹതാപം നിറഞ്ഞ ഹൃദയാലുവായ യാദൃച്ഛികപരിചിതൻെറ ഉപദേശം അനുസരിക്കാൻ എനിക്കു തോന്നി. ഞാൻ നാടുവിട്ടു. ഒരു വൈദേശികവണിക്‌വര്യൻ എന്നെ സ്വീകരിച്ചു. ആ ഒരു ഹ്രസ്വസംഭാഷണത്തിൽ അദ്ദേഹം—എന്നിൽ "മെറിററ്"കണ്ടായിരിക്കാം—എനിക്ക് ഒരു ഉദ്യോഗം നൽകി.

എട്ടുകൊല്ലം കഴിഞ്ഞു. ഞാൻ സ്വദേശത്തെ വന്നുകണ്ടു വന്ദിച്ചു. വിശ്വാസപൂർവമായും വിദഗ്ദ്ധമായും ജോലി നിർവഹിച്ചുകൊണ്ടിരുന്ന എനിക്ക് എൻെറ മേലവു് ഒരുകൊല്ലത്തെ കല്പന നൽകി. ശിശുപ്രായത്തിലെ അച്ഛനമ്മയും മരിച്ച് നിരാധാരനായ എൻെറ വളർത്തമ്മ എൻെറ അച്ഛൻപെങ്ങൾ 'മിണ്ടാതെ നടകൊണ്ട' എനിക്കു മാപ്പുതന്നു എന്നെ വാത്സല്യപൂർവം സ്വീകരിച്ചു.

എൻെറ പ്രിയപ്പെട്ട തിരുവനന്തപുരംനഗരം. ഞാൻ ശ്രീപത്മനാഭനേയും ശ്രീകണ്ഠേശ്വരനേയും തൊഴുതു. കോവിലെഴുന്നള്ളത്തുസമയത്തു് അകലെ മാറി ഒതുങ്ങിനിന്ന് ശ്രീപത്മനാഭദാസനെ—പ്രഭുത്വവും പ്രജാവാത്സല്യവും മഹത്വവും വിനയവും മത്സരിച്ചു പ്രശോഭിക്കുന്ന എൻെറ പൊന്നുതമ്പുരാനെ കണ്ണു നിറയെക്കണ്ടു് ഉള്ളുനിറയെ കൈകൂപ്പി. ഈ മഹാരാജാവിനെ ശ്രീവാഴുംകോടിനു നൽകിയ വഞ്ചിരാജവംശവാർദ്ധിനിയെ—അപ്രതിഹതബുദ്ധിശാലിനിയായ അമ്മത്തമ്പുരാനേ മനസാ ആരാധിച്ചു. ഗെററ് ആന്നറബിൾ മാണ്ടേഗ്യു കണ്ടിരുന്നതിൽ ഏററവുംബുദ്ധിമാനായ മനുഷ്യൻെറ പ്രസംഗനിർത്ധരികൾ ശ്രവിച്ചു. പലേ നേതൃവീരന്മാരുടേയും ശൂരന്മാരുടേയും മൈതാനപ്രസംഗങ്ങൾ കേട്ടു.

സ്റ്റോർട്സിനുള്ള വൈദഗ്ദ്ധ്യമുദ്രയാൽ അങ്കിതമായ ബ്ളേസർ കോട്ടുംധരിച്ചു സായന്തനങ്ങളിൽ ഞാൻ മെയിൻറോഡെ നടക്കുക പതിവായിരുന്നു. വിദ്യാർത്ഥിജീവിതത്തിലെ ആ പ്രിയപ്പെട്ട രാജമാർഗ്ഗം. സാരിയും പാവാടയും പൊതിഞ്ഞ തണ്ടിൻകുംഭങ്ങൾ ആ വഴിക്കു് പ്രത്യക്ഷപ്പെടുമ്പോൾ എൻെറ കണ്ണുകൾ മറുവശത്തേയ്ക്കു പോകും. ആണുങ്ങളെ കാണിക്കാനും അവരെക്കൊണ്ടു നോക്കിക്കാനും അല്ലെങ്കിൽ പെണ്ണുങ്ങൾ ഈ വിചിത്രവേഷങ്ങൾ ധരിക്കുന്നതു് എന്തിനാണ്. എനിക്കും എൻെറ തണ്ട് ഉണ്ട്. അതിനെ ഞാൻ ബഹുമാനിക്കും. അഭിമാനത്തോടെ സംരക്ഷിക്കും. കലാവിശേഷം! കലാരസികർ നോക്കി രസിക്കട്ടെ.

എനിക്കു നൽകിയ പ്രഥമപരാജയംകൊണ്ടു—മെഡിക്കൽ കാളേജിലേയ്ക്കു് പ്രവേശനപരീക്ഷയിലെ പരാജയംകൊണ്ട്—എൻെറമനസ്സിൽ ജ്വലിച്ച വികാരങ്ങൾ വററിയിട്ടില്ല. ആത്മാഭിമാനത്തിനേല്പിക്കപ്പെട്ട ആ മുറിവ് ഉണങ്ങിയിട്ടില്ല. ഞാൻ ഒരു വാമശീലനായതു തെററല്ലതന്നെ.

"മാണി, ആ ദേവൻകാവിലുള്ള 'സുഷമാകുടീരം' ഞാൻ വാങ്ങിയിരിക്കയാണ്. പ്രകൃതിസൗന്ദര്യം ചാഞ്ചാടുന്ന ഒരു സ്ഥലമാണ് അവിടം. നീ അവിടെപ്പോയി കുറേനാൾ താമസിക്കണം. ഉടനെ യാത്രയ്ക്കൊരുങ്ങിക്കൊള്ളൂ." വലിയമ്മ ആജ്ഞാപിച്ചു. കൂടക്കൂടെ എന്നെ ബാധിച്ചുകണ്ട ചൈതന്യശൂന്യതയ്ക്കു് അവർ കണ്ട നിശ്ചയിച്ച ചികിത്സയായിരിക്കണം ഇതു്.

ഒരു തോൾസ്സഞ്ചിയുടെ മാത്രം കൂട്ടോടുകൂടി ഞാൻ തീവണ്ടിയിൽ യാത്രപുറപ്പെട്ടു. മൂവന്തിയ്ക്കുമുമ്പ് "കൊച്ചുതേവൻകോയിൽ" എന്ന് ചവരിൽ എഴുതിവച്ചിട്ടുള്ള ഒരു പരമാണുസ്റ്റേഷനിൽ വണ്ടിനിർത്തി. അവിടെറങ്ങിയതു് ഞാൻ മാത്രം. ഒരു പഴയ വണ്ടിയാണ്. സ്റ്റേഷൻസ്റ്റാഫിൻെറ താമസത്തിനും അതുപോലെതന്നെ. ഒരു ഒററ മനുഷ്യനെ മാത്രമേ പ്ലാററ്ഫാറത്തിൽ കണ്ടുള്ളു. സ്റ്റേഷൻമാസ്റ്ററോ, പ്യൂണോ, പോർട്ടരോ?

"സുഷമാകുടീരത്തിലേയ്ക്കുള്ള വഴി ഏതാണ്?" ഞാൻ അയാളോടു ചോദിച്ചു. അയാൾ കണ്ണുമിഴിച്ചു നോക്കിയതല്ലാതെ ഒരക്ഷരം മിണ്ടിയില്ല. അടുത്തുചെന്നു അല്പം അസഹിഷ്ണുതയോടെ ഒരിക്കൽകൂടി ചോദിച്ചു. അയാൾ പല്ലിളിച്ചുകൊണ്ടു വെളിയിൽ നിന്നിരുന്ന ഒരാളെ ചൂണ്ടിക്കാണിച്ചു. അയാൾ ഒരു പൊട്ടനായിരിക്കണം എന്നെനിക്കു തോന്നി. ടിക്കററു നിലത്തേയ്ക്കു് എറിഞ്ഞിട്ട് ഞാൻ പുറത്തിറങ്ങി മററേ മനുഷ്യൻെറ അടുക്കൽചെന്ന് ചോദ്യം ആവർത്തിച്ചു. "അ്ന്ന്: ഉഗ്ളു: ബ്ള:" വിശേഷമായി. 'ഒന്നൊരു ബധിരൻ മററതു് മൂകൻ'. രണ്ടാംകക്ഷിക്കു ചൊവ്വിനു സംസാരിക്കാൻ വയ്യ.

മുമ്പിൽകണ്ട വഴിയേ ഞാൻ നടന്നു. രണ്ടുമൂന്നു ഫർലാങ്ങിനപ്പുറത്തുവച്ചു് ഒരു മനുഷ്യനെ—അതേ ഒരു മനുഷ്യനെത്തന്നെ കണ്ടു. "മീശയാം താടിയാം ചെമ്മേ ഭവാനേററം വിരാജതെ" എന്ന കൂട്ടപ്പാഠകക്കാരൻെറ വർണ്ണന ശരിയ്ക്കൊക്കും. മുഖം ഒരു കുറുംകാടല്ല നെടുംകാടുതന്നെ. നെററിയ്ക്കുതാഴെ കണ്ണുകളും മൂക്കിൻെറ അററവും മാത്രമേ കാണാനുള്ളു. എൻെറ ചോദ്യം അയാളോടും. ആ കരടിത്താൻെറ വായുടെ സ്ഥാനത്തുള്ള കാടുകൾ കുറേ ഇളകി അടങ്ങി. ഒച്ച ഒന്നും എൻെറ ശബ്ദഗ്രഹണയന്ത്രത്തിന് പിടികിട്ടിയില്ല.

മനസ്സും അവയവങ്ങളും തളർന്നു ഞാൻ മുമ്പിൽകണ്ട വഴിയെ നടകൊണ്ടു. കാല്യകൾ മനസ്സുകേടോടെ മുമ്പോട്ടു നീങ്ങി. ഒരു മനുഷ്യവാസസ്ഥലവും അവിടെയെങ്ങും കണ്ടില്ല. ഒരു നൂറുമൈൽ ദൂരം നടന്നെന്നു തോന്നി. പക്ഷേ വാസ്തവത്തിൽ അതിൻെറ അമ്പതിൽ ഒന്നുപോലും ആയിക്കാണുകയില്ല. എന്നെപ്പോലെ മനസ്സിടിഞ്ഞു അമന്ന ഒരു മനുഷ്യന് കാലദൂരങ്ങൾക്കു വല്ല അർത്ഥവും ഉണ്ടോ? അവിടെയെങ്ങാനും കിടക്കുകയേ നിവൃത്തിയുള്ളു എന്ന വിചാരത്തോടെ ചുററും ഒന്നു കണ്ണോടിച്ചപ്പോൾ ഒരു വളവിൻെറ വലത്തുവശത്തായി ഒരു വഴിയും അതിൻെറ അററത്തു് എഴുത്തു മിക്കവാറും മാഞ്ഞ ഒരു ചൂണ്ടുപലക ഒരു തൂണിന്മേൽ നിൽക്കുന്നതും കണ്ടു. അടുത്തുചെന്നു സൂക്ഷിച്ചുനോക്കി. ദേവൻകാവ് എന്നു കഷ്ടിച്ചു വായിക്കാൻ എനിക്കു കഴിഞ്ഞു.

ആ വഴിയ്ക്കു് അധികം അകലെയല്ലാതെ ജീർണ്ണിച്ചു് ആൾപാർപ്പില്ലാത്ത ഒരു 'കെട്ടിടം' എൻെറ കണ്ണിൽ പെട്ടു. പരിത്യജിക്കപ്പെട്ട നിരാനന്ദമയമായ ആ വീടും ചുററുപാടുകളും എൻെറ തണുത്തുമരവിച്ച ഹൃദയത്തെ അന്ധതാമിസ്രത്തിലേയ്ക്കു തള്ളി. അതാ! ഒരു ദിവ്യജ്യോതിസ്ഫുലിംഗം പെട്ടെന്നു ആകാശത്തിൽ നിന്നെന്നപോലെ മുമ്പിൽ അവതരിച്ചു. അതു് എൻെറ ഹൃദയത്തിന് ചൂടുനൽകി. കൂരിരുട്ടു മാററി, കതിക്കാററു വിതറി; പ്രകാശിപ്പിച്ചു. അസ്തമനസൂര്യൻെറ സുവർണ്ണകിരണങ്ങൾ പരിസരങ്ങളെ ഭാസുരങ്ങളുമാക്കി.

അവളുടെ ആകൃതി ആകർഷകം—ആകർഷകമെന്നുവച്ചാൽ സ്ത്രീസൗന്ദര്യത്തിൻെറ പരമകാഷ്ഠകളായി നമ്മൾ സങ്കല്പിച്ചിട്ടുള്ള ഉർവശിയും മേനകയും രംഭയും തിലോത്തമയും ഒന്നിച്ചുചേർന്നു ഒരു ഒററ രൂപം പൂണ്ടതിച്ചതുപോലെ.

ജാത്യന്ധനു് കാഴ്ച ലഭിച്ചു. എനിക്കു ഒരു ആശ്വാസം. "വന്ദനം" ഞാൻ ഒരു നെടുവീർപ്പോടുകൂടി അവളെ അഭിമുഖീകരിച്ചു. എൻെറ ദൃഷ്ടികൾ അവളുടെ മുഖത്തേയ്ക്കുചെന്നു് അവിടെ നിലയായി.

"വന്ദനം" ഒരിക്കൽകൂടി എൻെറ ചൊടികൾ പറഞ്ഞു.

അവൾ ചിരിച്ചു. ഹിമാലയഗിരിയുടെ മഞ്ഞുകട്ടകളിലൂടെയുള്ള സൂര്യോദയംപോലെ—അതു പ്രകാശിച്ചു. കുറേക്കൂടെ ഉജ്വലമായി—എന്നുമാത്രം.

"സുഷമാകുടീരത്തിലേക്കുള്ളവഴി എനിക്കു പറഞ്ഞുതരാമോ?" എൻെറ നാവു് ധൈര്യപ്പെട്ടു.

"സുഷമാകുടീരമോ?" സരസ്വതീദേവിയുടെ വീണക്കമ്പികളുടെ സ്വരം!

"അതേ, എൻെറ അച്ഛൻപെങ്ങളുടെ—വെള്ളിക്കുന്നിൽ വലിയമ്മയുടെ വക."

"നിങ്ങൾ അവരുടെ മരുമകനാണോ?"

"അതേ—അല്ല, അവരുടെ മകളുടെ ഭർത്താവല്ല. അനുജൻെറ മകൻ."

അവളുടെ കണ്ണുകൾ ഒന്നു കോണി. ആ നവനീലദൃഷ്ടികൾ എൻെറ മുഖത്തുപതിഞ്ഞു. അവൾ ഇടതുകൈയ് മലർത്തി പെരുവിരൽ നീട്ടി ആ മുടിഞ്ഞ വീടിൻെറ നേർക്ക് ചൂണ്ടി.

"എന്താ—നിങ്ങൾക്ക് അതു ബോധിച്ചോ?"

"എൻെറ വലിയമ്മയുടെ—"

"എന്താ പറഞ്ഞതു്?"

"എൻെറ വലിയമ്മ പറഞ്ഞതു കേട്ടപ്പോൾ—അതുകേട്ട ഞാൻ അത്ഥമാക്കിയതു്—സുഷമാകുടീരം...അതായതു്...ഒരു—"

"നിങ്ങൾ നഗരജീവിതാഡംബരത്തിൽ കിടന്നു ജീണ്ണിച്ച ഒരു ചെറുപ്പക്കാരനാണു്. ഇല്ലേ? ഞങ്ങൾ നാട്ടുമ്പുറത്തുകാർ—ഞങ്ങൾ വെറും സാധാരണരീതിയിൽ കഴിഞ്ഞുകൂടുന്നവരാണു്. അവിടെ ഓട്ടമേഞ്ഞ മാളികകളും ബംഗ്ലാവുകളും—ഇവിടെ ഓലകെട്ടിയ കുടിലുകളും തടികൊണ്ടുതീത്ത നാലുകെട്ടുവീടുകളും. ഞങ്ങൾ—"

"ഓ! ശരി-ശരി"—ഞാൻ പറഞ്ഞു. അതെയതെ—ഇവിടം ഒരു നല്ല ദിക്കു്...ഈ വീടു്......

"മുഴുവൻ പറയൂ."

"നിങ്ങൾ കൂടെവന്നു് ഈ വീടു് മുഴുവൻ എന്നെ ഒന്നുകാണിച്ചു തരണം എന്നു് അപേക്ഷിക്കുന്നതു് ഒരു ഭയങ്കരമായ അധികപ്രസംഗമാണെന്നു് നിങ്ങൾ കരുതുമോ എന്നൊരു പേടി....നിങ്ങൾ..."

അവൾ ആ തല അല്പമൊന്നു് ആട്ടി സമ്മതം സൂചിപ്പിച്ചു. അവളുടെ തലയാട്ടത്തിനുകൂടി ഒരു വിശേഷമനോജ്ഞത ഉണ്ടു്.

അവൾ ആ ചെടികൾ ഇടതൂന്നു വളൎന്നുനിന്ന ആ വീട്ടുവഴിയിലേക്കു് തിരിഞ്ഞുനടന്നു. ഞാൻ അടുത്തു പിറകെ. അവൾ വാതിൽ ചൂണ്ടിക്കാണിച്ചു്: ഞാൻ സഞ്ചിതുറന്നു വലിയമ്മതന്ന താക്കോലെടുത്തു താഴിന്മേൽ തൊട്ടപ്പോഴേക്കും അതു തുറന്നു മലൎന്നുകഴിഞ്ഞു. ഞങ്ങൾ അകത്തേയ്ക്കു കടന്നു.

"നല്ല ജന്നലുകൾ—" അവൾ പറഞ്ഞു—"ഒന്നാന്തരം പണിത്തരം."

"സംശയമില്ല. കണ്ണാടിപ്പലകകൾ ചേൎന്നുള്ള അമിതഭോഗം അനുഭവിച്ചു് അവ അധഃപതിച്ചിട്ടില്ല."

"നിങ്ങൾ ഒരു ദോഷൈകദൃഷ്ടിയാണു്—ഞാൻ പോകുന്നു."

"നില്ക്കുക—അല്പംകൂടി ക്ഷമിക്കുക—ഒരു കസേരയോ സ്റ്റൂളോ കട്ടിലോ തട്ടപടിയോ മേശയോ ഒന്നുകൊണ്ടും ഈ വീടു് അലംകോലപ്പെട്ടത്തിയിട്ടില്ല. ഇപ്പോഴത്തെ ഏററവും പുതിയ ആശയങ്ങൾക്കു് ഏററവും യോജിച്ചതു്—എന്നാൽ ഇതുവരെ ഞാൻ വിചാരിച്ചതു് എൻെറ വലിയമ്മ ഒരു പഴമക്കാരി......"

"നിങ്ങൾ ഇവിടെ താമസിക്കാൻ പോകയാണോ? ഒരു അകസാമാനം പോലും ഇല്ലാത്ത ഇതിൽ—"

"എന്തുകൊണ്ടു വയ്യ? ഞങ്ങൾ പട്ടണനിവാസികൾ അതൊന്നും അത്ര കൂട്ടാക്കുന്നവരല്ല."

ഞാൻ ഒരു കോസടിയോ ബ്ളാങ്കറോ കൊണ്ടുവരട്ടെ. എൻെറ അനുജൻ ഒരു ബായിസ്കൗട്ടാണു്. അവൻെറ പക്കൽ ചില കിടപ്പുസാമാനങ്ങൾ ഉണ്ടു്"

"ഒരു ബ്ളാങ്കറു മാത്രം തന്നാൽ ഞാൻ അതു വാങ്ങാം. അതിസുഖമൊന്നും എനിക്കിഷ്ടമല്ല."

അവൾ ഒരു ഹസ്തചലനംകൊണ്ടു യാത്ര പറഞ്ഞു പോയി. ആ ഉള്ളംകൈയും വിരലുകളും! കേതകീകുസുമങ്ങൾ!

ഞാൻ അന്നുരാത്രി കഴിക്കേണ്ട ആ വീടൊക്കെ ഒന്നു നോക്കിക്കാണ്മാൻ ആരംഭിച്ചു. അതു ഏതാണ്ടൊരുവിധം പരുങ്ങലിലാണെന്നു് ഞാൻ ആദ്യം തന്നെ വിചാരിച്ചിരുന്നു. എന്നാൽ ഇത്ര മുടിഞ്ഞ ഒരു വീടു് ഞാൻ കണ്ടിട്ടേഇല്ല. അവിടവിടെ ചോൎന്നുകുഴിഞ്ഞും ചിതല്പുററു പൊങ്ങിയും ഉള്ള തറ—കുമ്മായം അടന്നു പല ദിക്കിലും കല്ലും കട്ടയും തെളിഞ്ഞ ചുവരുകൾ; തുലാങ്ങളിൽ ചില തൊടിഞ്ഞും വളഞ്ഞും പൊളിഞ്ഞും ഉള്ള തട്ടു; ചിതലിച്ചു പൊടിഞ്ഞ മേച്ചിലോടു കൂടിയ മേൽപ്പുര; എന്തിനു് മനുഷ്യവാസത്തിനു് ഒട്ടും പററിയതല്ല ആ വീടു്. ഞാൻ ആ ദൈവഭൂതികയെ കാത്തു.

അവൾ വീണ്ടും പ്രത്യക്ഷമായി. ഇപ്പോൾ ഒരു കാറിൽ, തന്നത്താൻ ഓടിച്ചു്; ഫോർഡ്കാറിനു് ഒരു ആത്മാവും നല്ല സൗന്ദര്യവും ഉണ്ടെന്നു ഇതുവരെ എനിക്കു തോന്നിയിരുന്നില്ല. അവൾ എനിക്കു്-തളൎന്നു വശംകെട്ട എനിക്കു് അത്താഴവുംകൊണ്ടാണു വന്നതു്. ക്ഷീരസാഗരകന്യകയെപ്പോലെ-പാലും തേനിലിട്ടു ഉണക്ക നേന്ത്രപ്പഴവും. ഞാൻ ആഹാരംകഴിക്കുന്നതു് അവൾ ഒരു ജന്നൽപ്പടിയിൽ കയറിയിരുന്നു നോക്കിക്കൊണ്ടിരുന്നു.

"നിങ്ങൾക്കു് ഈ ദേശം ഇഷ്ടപ്പെട്ടു എന്നു തോന്നുന്നു."

"എനിക്കു—ഞാൻ ആരാധിക്കുന്നു. ഈ പരിസരം "ആപാദമധുരവും ആലോചനാമൃതവും".

"പച്ചക്കള്ളം പറയാതിരിക്കൂ. ഈ മിററംതന്നെ എത്രഭയങ്കരം. നിങ്ങൾ കോഴിക്കൂവുമ്പോൾ എണീററു് എന്നും മുത്തങ്ങാപ്പുല്ലും മുടിയുമ്മവും പറിച്ചുകളയണമല്ലോ.",

"ഞാൻ മുററത്തിൻെറയും പറമ്പിൻെറയും കാൎയ്യമല്ല പറഞ്ഞതു്. ഞാൻ പറ—പറഞ്ഞതു......നിങ്ങളെ...നിങ്ങളെപ്പററി..."

"എന്തു്?"

'ഞാൻ—ഞാൻ—' എൻെറമനസ്സും—സൎവ്വവും' വികാരതരളിതമായിരുന്നു. ഞാൻ പെട്ടെന്നു പറഞ്ഞു, 'അതേ നിങ്ങളെപ്പററിത്തന്നെ.'

അവൾ എണീററുനിന്നു. അവൾക്കു് ആറടി ആറംഗുലം പൊക്കമുണ്ടെന്നു് എനിക്കു തോന്നി. അവളുടെ സ്വഭാവവും സത്വവും എന്നെ തവിട്ടുപൊടിയാക്കുമെന്നു് അപ്പോൾ ഞാൻ വിചാരിച്ചുപോയി.

'നിങ്ങൾ ശൃംഗാരം അഭിനയിക്കയാണോ? എന്നോടു്—'.

"ഞാനോ? ഈശ്വരോ രക്ഷ. നിങ്ങൾ അങ്ങനെ വിചാരിക്കുന്നോ?'

പണ്ടു ദമയന്തി ആ കാട്ടാളനെ നോക്കിയില്ലേ? നോക്കിയിരിക്കണം. ഞാനും ആ വീടും മാത്രമല്ലാ അവിടെയുള്ളതെല്ലാം ദഹിച്ചുപോകത്തക്കവണ്ണമുള്ള ഒരു നോട്ടം.

'ഞാൻ പോകയാണു്.'

'അയ്യോ-പോകരുതു്. എൻെറ നില മഹാകഷ്ടത്തിലാവും. എൻെറ ദേഹിയും ദേഹവും അത്യന്തായാസ......'

അവൾ പോയി.

ആ വെളിച്ചവും പൊലിഞ്ഞു. ഇരുട്ടു മാത്രമായി.

ഞാൻ അവിടെയിരുന്നു; ഇരിക്കാവുന്നിടത്തോളം ഇരുന്നു. ക്ഷമകെട്ടപ്പോൾ ഒന്നു കിടന്നുനോക്കമെന്നു നിശ്ചയിച്ചു. അവൾ ഇട്ടുംവച്ചുപോയ ബ്ളാങ്കെററുമെടുത്തുംകൊണ്ടു് വീട്ടിനകത്തു കടന്നു. ആൾ പാൎക്കാതെയും ജീണ്ണംഭവിച്ചു മുടിഞ്ഞ ഒരു കുടിലിലേ നിലത്തു നിങ്ങൾ ആരെങ്കിലും കിടന്നു നോക്കിയിട്ടുണ്ടോ ആവോ? ആ ഭാഗ്യം നിങ്ങൾക്കു വരാതിരിക്കട്ടെ. കമ്പും കല്ലും കരടും കട്ടിപിടിച്ച ചിതൽപ്പുററും ഇടതൂന്നു്; വിരിപ്പിനു് ഒരു കമ്പിളിമാത്രം. ശരശയനം. ഞാൻ ഭീഷ്മരാണോ? ആണിക്കട്ടിലിൽകിടന്നു ശീലിച്ച കൃഷ്ണ്ററ തപസ്വിയായ യോഗിയുമല്ല. ഞാൻ കിടന്നു. എത്രനേരമെന്നു് അറിഞ്ഞുകൂടാ. എനിക്കു തോന്നിയതു്—അനന്തരയും മുപ്പതുനാഴികയും അമ്പത്തിയൊൻപതേമുക്കാലെയരയ്ക്കാൽ വിനാഴികയും കഴിഞ്ഞിരിക്കണമെന്നാണു്. ഒരു കുക്കുടക്കുട്ടൻെറ 'കൊക്കരക്കോ' ഇടിനാദംപോലെ എൻെറ ചെവിക്കകത്തു കയറി. ഞാൻ 'ഞെട്ടിഉണന്നു'തുകൊണ്ടു് ഉറങ്ങിയില്ല എന്നു പറഞ്ഞുകൂടാ. ഉറക്കംവരാത്തവരെപ്പറഞ്ഞകൂട്ടത്തിൽ വിദുരർ എന്നെ ചേൎത്തിട്ടുമില്ലല്ലോ.

ഞാൻ എണീററിരുന്നു. ഉടനെ തുടങ്ങി ഒരു മഴ. മേൽപുര ചോൎന്നു വെള്ളത്തുള്ളികൾ പാറക്കഷണങ്ങൾപോലെ വീണുതുടങ്ങി. ഞാൻ നേരേ ചോച്ചയില്ലാത്ത ഒരു സ്ഥലം കണ്ടുപിടിച്ചു ചുരുണ്ടുകൂടിയിരുന്നു. അപ്പോൾ തെറിവെള്ളത്തിൻെറ ആക്രമണം! അൎജ്ജുനൻെറ ശരപ്രയോഗപരിശീലനംപോലെ. ഒരു രാത്രിയിലെ ജീവിതം? നഞ്ചു നാനാഴി വേണോ? നരകങ്ങളെല്ലാം ഈ ഭൂമിയിൽതന്നെ.

ഉഷസ്സു് മന്ദസ്മിതത്തോടുകൂടിത്തന്നെ പ്രത്യക്ഷപ്പെട്ടു. കഴിയുന്നതുംവേഗം ഞാൻ താമസിച്ചുകഴിച്ചുകൂട്ടേണ്ട 'ആ സുഷമാകുടീരം' ആവുംപോലെ ആവശ്യക്രമത്തിനു് അതിനുതക്കവണ്ണം ശരിയാക്കാൻ ആരംഭിച്ചു. ആദ്യം ചില ദിക്കിലെങ്കിലും ചോച്ചവരാതാക്കാൻ കഴിയുമോ എന്നു നോക്കുന്നതിനു ഞാൻ മേൽപുരപ്പുറത്തുകയറി—

'കുട്ടാ—മാണീ...............നീ അവിടെക്കയറി ഇരിക്കുന്നതെന്തിനു്?'

'സുഷമാകുടീരത്തിനു മോടി പിടിപ്പിക്കാൻ.'

എൻെറ വലിയമ്മയുടെ ചോദ്യവും അതിനു വേറൊരാൾ കൊടുത്ത ഉത്തരവും എൻെറ ചെവികളിൽ പതിച്ചു.

എൻെറ വലിയമ്മയുടെ പെട്ടെന്നുണ്ടായ ആ വിളി എന്നെ താഴത്തേയ്ക്കു തള്ളിയിടാഞ്ഞതു് ആയുസ്സിൻെറ ബലംകൊണ്ടു മാത്രമാണു്.

"സുഷമാകുടീരമോ! ഇതെന്തൊരു കൃത്താണു്!" സ്വപ്നമോ മായയോ മന്മതിഭ്രാന്തിയോ" എന്നു കാളിദാസനെ ഉദ്ധരിക്കാഞ്ഞതു് അവൎക്കതു് അറിഞ്ഞുകൂടാഞ്ഞിട്ടായിരിക്കാം.

"എൻെറ വലിയമ്മേ, അതേ, സുഷമാകുടീരം"

"നീ എന്താണു് പറയുന്നതു്? ഞങ്ങൾ പഴയ ആളുകൾ—ഇപ്പോഴത്തെ ചെറുപ്പക്കാരുടെ നേരമ്പോക്കുകൾ ഗ്രഹിക്കാൻ ഞങ്ങൾക്കു വയ്യാ, എൻെറ കമ്പി നീ കണ്ടില്ലേ?"

"കമ്പിയോ വലിയമ്മേ-ഇല്ല. ഞാൻ—"

'നീ സുഷമാകുടീരത്തിലേയ്ക്കു പോകാഞ്ഞതു്?'

'സുഷമാകുടീരമല്ലേ ഇതു്?"

'നീ പിന്നെയും നേരമ്പോക്കു പറയാതെ ഇറങ്ങിവരു.'

'ഇവിടെയെവിടെയോഉള്ള ഒരു ചെറുപ്പക്കാരി.........'

ഒരു സാരിയുടെ വാൽ ആ വീട്ടിൻെറ ഒരു കോണംപാറി മറയുന്നതു് എൻെറ ദൃഷ്ടിയിൽപെട്ടു.

മിന്നലിൻെറ വേഗത്തിൽ കാൎയ്യത്തിൻെറ സാരം എൻെറ മനസ്സിൽ തെളിഞ്ഞു. അതുപോലെതന്നെ വേഗത്തിൽ ഞാൻ താഴേയ്ക്കു് ചാടി. മറുവശത്തുകൂടി ഓടിച്ചെന്നു ആ ചിത്രപ്പൂമ്പാററയെ പിടികൂടി.

'നിൻെറ സമാധാനം? ഉം പറയൂ.' ഞാൻ ആവേശത്തോടെ ചോദിച്ചു.

'പൊന്നങ്ങുന്നേ, ഞാൻ ഇവിടെ ഒരു കൃഷിക്കാരൻെറ മകളാണേ.'

'കുററം സ്ഥാപിക്കപ്പെട്ട കുററക്കാരിപ്പെണ്ണുങ്ങളെല്ലാം ഇങ്ങനെ വല്ലതും പറയും.'

'ഞാൻ......ഞാൻ......'

'സത്യം പറഞ്ഞേയ്ക്കു്......'

'ഇങ്ങനെ ഒരാൾ വരുന്നുഎന്നും നിങ്ങളെ പ്രതീക്ഷിക്കണമെന്നുംമററും എൻെറ അച്ഛനു് നിങ്ങളുടെ വലിയമ്മയുടെ ഒരു കമ്പി ഇന്നലെ വന്നു. ഞാനാണു കമ്പി വാങ്ങിയതു്.'

'കള്ളക്കണ്ടാമണ്ടിക്കുട്ടക്കേ, നീ എന്നെ ഇത്രവളരെ കളിപ്പിച്ചു കഷ്ടപ്പെടുത്തിയതു് എന്തിനു്?'

'നീ എന്നെ തുറിച്ചും മിഴിച്ചും നോക്കിയതിനുള്ള ശിക്ഷ. നാണമില്ലല്ലോ. വലിയ പഠിത്തക്കാരൻ! പരീക്ഷക്കാരൻ! പെണ്ണുങ്ങളോടു വേണ്ട മൎയ്യാദ പഠിക്കണം. ഇതു നഗരമല്ല; നാട്ടുമ്പുറമാണു്. ഞങ്ങൾ പുതിയ സമ്പ്രദായങ്ങൾ ശീലിക്കാത്തവരുമാണു്......'

അവളുടെ പ്രഭാഷണം പെട്ടെന്നു നിന്നു. മുറുക്കിപ്പിടിച്ചിരുന്ന മുഖപേശികൾ അയഞ്ഞു. അല്ലികൾ കാണത്തക്കവണ്ണം പൊൻതാമരപ്പൂ വികസിച്ചു. വെള്ളിമണി കിലുങ്ങിയതുപോലെ ഒരു കിലുകിലാരവം. അവൾ പൊട്ടിച്ചിരിച്ചു.

'കൊള്ളാം. ചേട്ടൻ ഇനി പെണ്ണുങ്ങളെ തുറിച്ചുനോക്കരുതു്.'

'കള്ളിപ്പൂച്ചക്കുട്ടി! നോക്കിയ്ക്കോം? നിൻെറ ഈ ഇളംകഴുത്തു് പൊന്നുംചങ്ങലകൊണ്ടു ഞാൻ കെട്ടും.'

'അയ്യ! കുടിലിൽവളൎന്ന കൂലിപ്പെണ്ണാണോ കൊട്ടാരംവാഴുന്ന കോടീശ്വരനു്!'

ഞങ്ങൾ മറേറവശത്തേയ്ക്കു ചെന്നു.

'വലിയമ്മ ആരോടോ സംസാരിക്കയാണു്.'

'എൻെറ അച്ഛനോടു്.'

'മാണീ, ഇതു മേലേവീട്ടിൽ വലിയയജമാനനാണു്. ഈ കുട്ടിയുടെ അച്ഛൻ.'

ആ കുന്നിൻെറ ചരുവിൽ ഒരു ചെറുപൊയ്കയുടെ തീരത്തു് പുഷ്പലതാഫലവൃക്ഷസമൃദ്ധമായ ഉദ്യാനത്തിൻെറ അകമ്പടിയോടുകൂടിയ സുന്ദരമായി പരിലസിക്കുന്ന സുഷമാകുടീരത്തിൽ ഞങ്ങളുടെ മധുവിധു മധുരമധുരമായി കഴിഞ്ഞു.

തിരുവിതാംകൂറിൻെറ 'ഇൻഡസ്ട്രിയൽ ഡവലെപ്പുമെൻറിൽ' കാൎയ്യമായി മുതൽ മുടക്കിയിരുന്ന വലിയമ്മയും മേലേവീട്ടിലെ യജമാനനും മാത്രമായിരുന്നില്ല, എന്നേ വിവാഹത്തിൽ കുടുക്കിയ ദുരാലോചനാസംഘത്തിലെ കൂട്ടുകെട്ടുകാർ. എന്നെ ഇച്ഛാഭംഗപ്പെടുത്തിയ മഹാമനസ്കൻെറ കൈയും അതിലുണ്ടായിരുന്നു എന്നു ഞാൻ പിന്നീടു് അറിഞ്ഞു.



# വേണുഗാനം

ശ്രീ: കെ. എൻ. ഗോപാലപിള്ള എം. ഏ.



വിശാലമായ ഒരു മൈതാനം. പരിഷ്കാരാഭാസം മനുഷ്യനെ വഴിതെററിക്കുന്ന പട്ടണപ്പകിട്ടിനു് പൂർണ്ണവിരാമമിട്ടും, ജീവിതയാഥാർത്ഥ്യം സാക്ഷാൽക്കരിക്കാൻ ഉതകുന്ന ഗ്രാമാന്തർഭാഗത്തിൻെറ ഏകാന്തതയെ സ്വാഗതംചെയ്തും വിളങ്ങുന്ന പുണ്യഭൂമി. അതാ, മനോഹരമായ ഒരശ്വത്ഥം. അനേകമനേകം ശതദിനങ്ങൾ കൊണ്ടാടിയ ഈ മഹാവൃദ്ധൻെറ ഉറച്ച നില അത്യന്തം ആശ്ചര്യജനകമായിരിക്കുന്നു. കാലപുരുഷൻെറ കരവാളത്തിൽനിന്നും സമ്പാദിച്ചിട്ടുള്ള പരുക്കുകൾ ഈ ബോധിവൃക്ഷത്തിൻെറ പ്രായനിർണ്ണയത്തിനു പററിയ മുരടുകളായി പരിണമിച്ചിരിക്കുന്നു.

പട്ടണത്തിൽനിന്നും വന്നെത്തുന്ന വിശാലസുന്ദരമായ രാജപാത. അതു് ഉല്ലാസസമേതം അശ്വത്ഥത്തിൻെറ ചുവടുവരെ പാഞ്ഞുവന്നു്, അതിനെ അതിക്രമിക്കാൻ അറച്ചുനിൽക്കുന്നു. മറുവശമാകട്ടെ, കാട്ടരുവികളെന്നപോലെ ഗ്രാമഭൂമിയിലേയ്ക്കു്പൊട്ടിയൊഴുകുന്ന ഒററയടിപ്പാതകളുടെ ഉത്ഭവസ്ഥാനമായി കാണപ്പെടുന്നു. ഈ സന്ധിയിൽ വിവേകികൾക്കു് മാർഗ്ഗദർശിയും അനേകായിരം അനുഭവങ്ങളുടെ ദ്രഷ്ടാവും വക്താവുമായി ഈ ചിരംജീവി പ്രശോഭിക്കുന്നു.

നാനാത്വത്തെ നാരായവേരാക്കി തഴയ്ക്കുന്ന നഗരജീവിതത്തിൽ ഭ്രമിച്ചു് നവയുഗം പ്രതീക്ഷിച്ചു പായുന്ന പരിഷ്കൃത്താക്കളുടെ പ്രസംഗവേദി. നഗരവാസികളുടെ ജീവനാഡിയായ ഗ്രാമീണരുടെ ചുമട്ടുതാങ്ങി. തരകന്മാരുടെയും തടസ്ഥന്മാരുടെയും താംബൂലശാല. അധികാരാന്ധകാരത്തിൽ സഹോദരരേയും സർവ്വസാക്ഷിയേയും മറന്നു് സായന്തനവിശ്രമത്തിനു് ഭൂമികുലുക്കിപ്പക്ഷിപോലെ നടന്നുചെല്ലുന്ന സോഹംഭാവക്കാരുടെ വിനോദരംഗം. കുസൃതിക്കുട്ടികളുടെ കൃത്തരങ്ങു്. ലോകമേതറവാടായിക്കരുതുന്ന പുണ്യവാന്മാരുടെ വിദ്യാമന്ദിരം. ഇങ്ങനെയുള്ള വിവിധഭാവങ്ങളുടെ കർമ്മസാക്ഷിയത്രേ നമ്മുടെ അശ്വത്ഥം.

നേരം സന്ധ്യയാകാറായി. അന്ധകാരത്തിൻെറ പട്ടടയിൽനിന്നും രൂപമെടുത്ത പകലോൻ വീണ്ടും ആ ശാന്തഭൂവിലേയ്ക്കുതന്നെ യാത്രയാകുന്നു. പക്ഷികൾ പരമാഹ്ലാദഭരിതരായി വാനൊലിമുഴക്കിയും അല്ലാതെയും ചേക്കനോക്കി പറക്കുന്നു. കർമ്മദേവൻെറ കരകൗശലശാലയിലെ വിശ്രമസമയം അറിയിക്കാൻ വന്നെത്തിയ സന്ധ്യാസമീരണൻ പൂവല്ലികകളോടുചേർന്നു് നടനമാടുന്നു. പ്രകൃതിശ്വരിയുടെ പ്രാർത്ഥിതസിദ്ധിക്കു സമഞ്ജസമായുള്ള ഈ പരിസരത്തിൽ ഉലൂകങ്ങൾ ചിറകുതെളിച്ചു് സന്നദ്ധരാകുന്നു. ശാന്തസമുദ്രത്തിൽ കടന്നുചെന്നു് നത്തപിടിക്കാനത്രേ ഈ ഉദരംഭരികളുടെ ശ്രമം! കഷ്ടം!!

ആചാര്യപാദർ പതിവുപോലെ ആൽത്തറയിൽ ആസനസ്ഥനായി. അദ്ദേഹം അറിയുന്നവരും അദ്ദേഹത്തെ അറിയുന്നവരുമായ ഒരു സംഘം ആളുകൾ ചുററും വന്നിരിപ്പായി. ഈ സന്നാഹം വിനോദത്തിനു വകയുള്ളതാണെന്നു കരുതി, ആലിനുചുററും അങ്ങിങ്ങായി നിന്നിരുന്ന പരിഷ്കാരികൾ സാക്രതമന്ദസ്മിതംതൂകിക്കൊണ്ടു് യോഗിവര്യൻെറ സമീപത്തേയ്ക്കു നീങ്ങി. ചപലതപലതാന്ന യൗവ്വനമദംകൊണ്ടു് മഹാമേരുവും മണൽത്തരിയാക്കാമെന്നുള്ള വ്യാമോഹത്താൽ കുതിച്ചുചാടുന്ന യുവാക്കൾ അവഹേളനസ്വരങ്ങളും പുറപ്പെടുവിച്ചുകൊണ്ടു് ആചാര്യൻെറ ചുററും കൂടി. ഈ താടിക്കാരൻെറ തത്ത്വോപദേശം തരിപ്പണമാക്കാനാണു് അവരുടെ സമാരംഭം.

മുഹൂർത്തം സമാഗതമായി. മൌനമുദ്രിതനായ മഹായോഗിയുടെ കണ്ഠമുരളിയിൽനിന്നും സംഗീതാമൃതം പ്രവഹിക്കുന്നു. വടപത്രത്തിൽ പള്ളികൊണ്ടു് വൃന്ദാവനത്തിൽ വളന്നു വിളയാടിയ വാസുദേവൻെറ വേണുഗാനധ്വനി! ജനനമരണാത്മകമായ സംസാരദുഃഖത്തിനു് പരമൌഷധം! വൈവിധ്യത്തിൻെറ അടിസ്ഥാനരംഗമായ ഏകത്വത്തെ സാക്ഷാൽക്കരിക്കുന്ന ദിവ്യമന്ത്രം! ജ്ഞാനകർമ്മങ്ങളെ സമനിലയിൽ സംയോജിപ്പിച്ചു് ലോകത്തിനു് ക്ഷേമവും ശാന്തിയുമരുളുന്ന സത്യഗാനം! സത്യാന്വേഷകൻെറ സഞ്ചാരം സുഗമമാക്കുന്ന മഞ്ജുമുരളി! ഹാ! എന്തൊരാനന്ദം! ശ്രോതാക്കൾ ആനന്ദപുളകിതരാകുന്നു! ആ സനാതനസംഗീതത്തിൻെറ മാർഗ്ഗത്തിലേയ്ക്കു അവർ സ്വയമേവ തിരിയുന്നു. അനന്തകല്യാണനിധിയായ ആ വേണുവിനുണ്ടോ കല്പാന്തത്തിലും നാശം വരുന്നു!!

ലയവേദിയായ യോഗിയുടെ കണ്ഠനാദം കാലാനുസരണം മൃദുവായമന്നു. അദ്ദേഹം നൃത്തമാരംഭിച്ചു. ശിഷ്യവർഗ്ഗവും ക്രമേണ ആചാര്യൻെറ മാർഗ്ഗത്തെ പിൻതുടന്നു. ആനന്ദത്തിൻെറ അനന്തശക്തിയിൽ മുഴുകി, കാണികളിൽ ചിലർ സ്തംഭിച്ചുനിന്നു. ചിലരാകട്ടെ ഇതിൽ അശേഷം കൌതുകം തോന്നായ്കയാൽ അവിടെനിന്നും യാത്രയായി. ഗാനവും നൃത്തവുമൊന്നും അവരുടെ ഇന്ദ്രിയങ്ങൾക്കു് വിഷയീഭവിച്ചില്ല. മററുള്ളവരുടെ സ്തുതിവചനങ്ങൾകേട്ടു് അവർ കയത്തു:—

"വേണുഗാനം! കഷ്ടം! ഇങ്ങനെയും വ്യാജപ്രകടനങ്ങളുണ്ടോ? ഈ താടിക്കാരനാണത്രേ വേണുഗാനം മുഴക്കുന്നതു്! പാട്ടുണ്ടു്, കൂത്തുണ്ടു്; എന്തെല്ലാം അസംബന്ധങ്ങളാണു് പഠിപ്പും പക്വതയുമുണ്ടെന്നു് അഭിമാനിക്കുന്ന ഇക്കൂട്ടർ ജല്പിക്കുന്നതു്. ഇവരാണു് മനുഷ്യസമുദായത്തിൻെറ ശത്രുക്കൾ!"

അവർ പരിഭവിച്ചു യാത്രയായി. യോഗീന്ദ്രൻ ഭാവനിവൃത്തനായി. അദ്ദേഹം അശ്വത്ഥത്തെ നോക്കി മന്ദസ്മിതംചെയ്തു. ചന്ദ്രൻ ശീതളകിരണങ്ങൾ ചൊരിഞ്ഞു.

ശാന്തിയും സ്ഥൈര്യവും നൽകുന്ന തരളവായു. തടിയും തടിയോടു ചേന്ന ശാഖകളും അതിനെ നിശ്ചലമായിനിന്നു് ആസ്വദിക്കുന്നു. ഇലകളാകട്ടെ പരിഭ്രമിച്ചിളകി വശാകുന്നു! ശാന്തം പാപം!

---

# VILLAGE UNIONS AND PANCHAYATS IN TRAVANCORE

## Spear-heads of Rural Rehabilitation Campaign

Rajyasevanirata Dr. M. K. Gopala Pillai,
Director of Public Health & Registrar of Village Unions & Panchayats

WITH a growing net-work of Village Unions and Panchayats, and other cognate agencies and organisations, Travancore is taking rapid strides in the compaign launched forth for state-wide rural rehabilitation. Of the various rural reconstruction agencies, Village Unions and Panchayats alone function as statutory Village Self-governing Bodies. These two types of organisations have been constituted under the Travancore Village Panchayats and Unions Acts. Steadily increasing in number, the Village Unions are fast developing into a major feature of rural resuscitation in the State. These institutions have already brought within their orbit, an area of operations as large as about 700 sq. miles and a population of over 9 lakhs.

Consequent upon the measures implemented by Government for the fuller democratisation of the Village Unions, all these self-governing bodies have now passed under a non-official regime with elected Chairmen and with non-officials constituting no less than half the number of members. All the local officials belonging to the various nation-building Departments and vitally connected with different phases of village uplift work, are associated with the Village Unions as official members.

A many-sided and comprehensive programme has been chalked out for the Unions and Panchayats. The main objectives held in view are the provision of improved means of communication, water-supply arrangements, irrigation, midwifery service and medical aid, and of facilities for sanitation, conservancy, street-lighting, care of live-stock, and development of agriculture and cottage industries. The provision of cultural and recreational amenities also receives due attention. In implementing their programme of activities, the Village Unions and Panchayats strive to engender in the rural community, a spirit of self-help and a desire for better living and brighter outlook. Raising the standard of living, and the attainment of self-sufficiency, are the ideals animating the activities of the Unions and Panchayats, in consonance with their avowed aims to develop into well-organised economic and cultural units broadbased on sound foundations. Many are the Unions where the spirit of self-help has been successfully evoked and canalised, with the result that several miles of village roads, many bridges and other useful Public Works have been completed at considerable cost by the ryots themselves. On the Food-production Front, the Unions and Panchayats are quite alert and are contributing their co-operation towards the "Grow-more-food Campaign". Proposals are envisaged for giving a further impetus to all the diverse activities of the Unions and Panchayats, so as to quicken the tempo of their progress.

The Government have now embarked upon a large scale village uplift scheme of far-reaching benefit to the rural population in the State. The inauguration of this laudable project and the unfolding of its five-year plans, are bound to vouchsafe to our villages, all progress and prosperity, under the fostering care of the benign Government of His Gracious Highness the Maharaja whose constant solicitude is the promotion of the welfare of His Highness's loyal and devoted subjects.

# ഈ. വി-യും ലേഖനങ്ങൾ മുളച്ച് പന്തലിക്കുന്ന രീതിയും

ശ്രീ: സി. ഐ. രാമൻനായർ

ഈ. വി. നടക്കുന്നിടത്തും ഇരിക്കുന്നിടത്തുമെല്ലാം ലേഖനവിഷയങ്ങളുമുണ്ടാകും. എനിക്കനുഭവപ്പെട്ട ഒന്നുരണ്ടു സംഗതികൾകൂടി പറയാം. ആഴ്ച്ചപ്പതിപ്പിൽ ശാസ്ത്രീയലേഖനങ്ങൾക്ക് മൊത്തത്തിൽ അത്ര പ്രാധാന്യം കൊടുത്തിരുന്നില്ല. എന്നാൽ ഒരു ലക്കത്തിൽ ഒന്നെങ്കിലും വേണമെന്നും അദ്ദേഹത്തിനു നിർബന്ധമുണ്ട്. അത്തരം വിഷയങ്ങളെപ്പററി എഴുതാൻ കഴിവുള്ളവർ നമ്മുടെ ഇടയിൽ ചുരുങ്ങും. കഴിവുള്ളവക്ക് ഇംഗ്ലീഷിൽ എഴുതാനാണ് വൈഭവവും. ഞങ്ങൾ ഒരാളെ ഉന്നിക്കൊട്ടു. അന്ന് കോട്ടയം കോളേജിൽ ഫിസിക്സ് ലക്ചററായിരുന്ന മി. ററി. ററി. ജോസഫ് എം. ഏ. ഇന്ന് ഇദ്ദേഹം ജോഡ്പൂരിലാണ്. മിലിററിയിൽ വിമാനവകുപ്പിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥനാണ്. കൊച്ചിയിലും മററും വിമാനത്തിലാണു വരുന്നതെന്നു കേട്ടു. മി. ജോസഫ് അന്ന് എൻെറ വീട്ടിനു തൊട്ട് താമസമായിരുന്നു. ആൾ അന്നും മിടുക്കൻ തന്നെ. വാദ്ധ്യാരുജോലിക്കു പുറമേ, അതിൽനിന്നും കിട്ടുന്നതിൻെറ ഒരു പതിരട്ടി 'റേഡിയോ' പഠിപ്പിച്ചും വിററും അദ്ദേഹം തട്ടിയിരുന്നു. നല്ല സാമർത്ഥ്യം, ഉന്മേഷം, പൊടിപൊടിപ്പൻ ജീവിതം, കാറിനു കാറ്, സൂട്ടിനു സൂട്ട്; ഒത്തആളും, സംസാരിച്ച് ആളെ കറക്കാനും മിടുക്കൻ; പിന്നെന്തുവേണം ഇന്നത്തെ ലോകത്തിൽ തലയെടുക്കാൻ! ഇദ്ദേഹം എന്നെക്കൊണ്ടുപോലും ഒരു 'റേഡിയോ' എടുപ്പിച്ചു എന്നു പറഞ്ഞാൽ പിന്നെ സാമർത്ഥ്യത്തെപ്പററി ഊഹിക്കാമല്ലോ! 'ഇൻസ്റ്റാൾമെൻറ് സിസ്റ്റ'ത്തിൽ വട്ടംകറങ്ങാൻ കൂടുതലെന്തുവേണം. ആദ്യത്തെ നൂറുരൂപാ കൊടുത്തതുതന്നെ ഞാൻ കൊടുത്ത കൊടുപ്പ്! കുടിശ്ശിക വീഴ്ച്ചവന്നപ്പോൾ കമ്പനിക്കാർ കത്തുകളായി, കമ്പികളായി, ഒടുവിൽ അവർ 'റേഡിയോ' ജപ്തിചെയ്യാൻ നാലഞ്ചുപേർ വീട്ടിൽവന്നു. എഴുത്തിനും കമ്പിക്കും മറുപടി കിട്ടാത്തതിനാലാണ് അവർ 'ഇടിപിടി'യെന്ന് ഇങ്ങനെ മദ്രാസിൽനിന്നും ഓടി എത്തിയത്. അവർതന്നെ എന്നെ തലകുലുക്കി സമ്മതിച്ചുപോയി! അവരുടെ കത്തുകളും കമ്പികളും എല്ലാം ഒററഎണ്ണംപോലും പൊട്ടിച്ചു നോക്കാതെ കിട്ടിയപടിക്ക് റേഡിയോ ഇരുന്ന മേശപ്പുറത്തിരിക്കുന്നു! അവർതന്നെയാണ് അതെല്ലാം പൊട്ടിച്ച് എന്നെ വായിച്ചു കേൾപ്പിച്ചതു്! നമ്മുടെ റേഡിയോയും പോയി നൂറു രൂപായും പോയി. അല്ലാ, അതാണെന്നു പറയുകയാണ് 'ബിസിനസ്സ്കാര്യ'ങ്ങളിൽ മി. ജോസഫിൻെറ മിടുക്ക്. ഈ. വി. യെപ്പററി മി. ജോസഫിനും വലിയ മതിപ്പാണ്. എങ്കിലും അടുത്തു പരിചയിച്ചിരുന്നില്ല. ലേഖനം ആവശ്യപ്പെടാനും, കൂടുതൽ പരിചയപ്പെടാനുമായി ഞങ്ങൾ മുൻകൂട്ടി സമയം നിശ്ചയിച്ച് മി: ജോസഫിൻെറ വീട്ടിൽ കൂടി. ഒരു ദിവസം വൈകിട്ട് നാലുമണിക്ക്; ജോസഫ് വളരെ വിനയമര്യാദയോടെ സ്വീകരണമുറിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. ഏററവും പരിഷ്കൃതമായ രീതിയിൽ ഒരുക്കിയിട്ടുള്ള മുറി. എല്ലാം കസേരയിലും കുഷൻ, വട്ടമേശകളിൽ തയ്യലിൽ ചിമിട്ടുവേലകൾ, കട്ടിളകളിൽ പല നിറത്തിലുള്ള ഗ്ലാസുകുഴലുകൾകൊണ്ടുള്ള തോരണങ്ങൾ, അടുത്ത ചില പീഠങ്ങളിൽ രണ്ടുമൂന്നു പുത്തൻ റേഡിയോകൾ, തൊട്ടരികെ കണ്ണാടിഅലമാരികൾ, കൗതുകമുള്ള വലിയ മൺപാവകൾ ഇങ്ങനെ പലതും. മി: ജോസഫ് ഒരു ചായസൽക്കാരവും നടത്തി. വിലപിടിച്ച 'ററീസെററ്'ആണ് ഇതിനുപയോഗിച്ചതു്. ഭംഗിയുള്ള കുഞ്ഞുകപ്പുകൾ. തൊണ്ടനനയാൻ വെള്ളംകൊള്ളാത്തവ! ഞങ്ങൾ കുറെ എല്ലാം വെടിപറഞ്ഞിട്ട് ഇങ്ങുപോന്നു. ലേഖനം തന്നുകൊള്ളാമെന്ന് മി: ജോസഫും ഏററു. ഏൽക്കുക മാത്രമല്ല, എഴുതി കൊടുക്കുകയും ചെയ്തു. ഈ ലേഖനമോ അതിൻെറ പരിഭാഷയോ ആണ് ൭-ാം ലക്കം ആഴ്ച്ചപ്പതിപ്പിൽ 'വയർലെസ്സ്' അഥവാ 'കമ്പിയില്ലാക്കമ്പി' എന്ന പേരിൽ ലേഖനകർത്താവായ മി: ററി. ററി. ജോസഫ് എം. എ-യുടെ ഫോട്ടോസഹിതം പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു്. ഞങ്ങളുടെ സന്ദർശനത്തിനുശേഷം രണ്ടോ മൂന്നോ ആഴ്ച്ച വേണ്ടിവന്നു മി: ജോസഫിൻെറ ലേഖനം പ്രത്യക്ഷപ്പെടാൻ. എന്നാൽ ഈ സന്ദർശനമുണ്ടായതിൻെറ തൊട്ടടുത്ത ആഴ്ച്ചപ്പതിപ്പിൽ, ഈ. വി. തൻെറ ലേഖനവുമായി പ്രത്യക്ഷപ്പെട്ടു! ആ സന്ദർശനത്തിൻെറ അനുഭവം ആപാദചൂഡം മധുരസുന്ദരമായ ഒരു ലേഖനത്തിന് ഈ. വി-ക്ക് വിഷയമുണ്ടാക്കി. അതാണ് ആഴ്ച്ചപ്പതിപ്പിൻെറ രണ്ടാംലക്കത്തിൽതന്നെ കാണുന്ന "അങ്ങനെയാണ് പരിഷ്കാരം" എന്ന തലക്കെട്ടിൽ "നേത്രരോഗി" എഴുതിയതു്. മുൻപറഞ്ഞ സന്ദർശനസല്ലാപാദികൾ ഓർത്തുകൊണ്ട് ഈ ലേഖനം ഒന്നു വായിച്ചുനോക്കുക. ഞാൻ അതു് കുറേഭാഗം പകർത്താം.

"പലപല അസ്വാതന്ത്ര്യങ്ങളും അസൗകര്യങ്ങളും ഒരു പരിഷ്കാരിസ്നേഹിതൻെറ അതിഥിയായി അകപ്പെട്ടുപോയാൽ, നാം അനുഭവിക്കേണ്ടിവരുന്നതാണ്. ഒന്നാംതരം "ഫർണിച്ചർ"—അതായതു് കസേര മേശ മുതലായവ—കൊണ്ട് അലങ്കരിക്കപ്പെട്ടിട്ടുള്ള ഒരു "ഡ്രായിംഗ്റൂമി"ൽ—എന്നുവച്ചാൽ ബംഗ്ലാമുറിയിൽ—കുറേനേരം കഴിച്ചുകൂട്ടുന്നതിനേക്കാൾ ദുസ്സഹമായ അവസ്ഥ വേറേ ഒന്നില്ല. തിരിയാൻപാടില്ല, പിരിയാൻപാടില്ല, സ്വതന്ത്രമായി ഒന്നു കാൽനീട്ടാൻ പാടില്ല. അറിയാതെ ഒരു ശത്രുസങ്കേതത്തിൽ അകപ്പെട്ടുപോയാലുള്ള ശ്വാസംമുട്ടലും വിമ്മിഷ്ടവുമാണ്. നേരേമറിച്ച്, ഒരു പൂമുഖം, അല്ലെങ്കിൽ ഒരു വലിയ വരാന്തത്തിണ്ണ, അങ്ങിങ്ങു കുറേ തടുക്കുകളും പുല്പായും, അരുകിൽ ഒരു വെററിലത്തട്ടം, ഹാ! എത്ര പരമാനന്ദം! ഇരുന്ന ഇരുപ്പിൽ നീട്ടി രണ്ടുമൂന്നു തുപ്പിയാൽ മുഖത്ത് ഒരു കുരുക്ഷേത്രയുദ്ധത്തിൻെറ ലക്ഷ്യങ്ങൾ പതിയുന്നു. "ഛേ! തുപ്പൽ വരാന്തയിൽഒക്കെ വീണല്ലോ" എന്ന് വീട്ടുകാരനേക്കാൾ മുമ്പേ നാംതന്നെ നമ്മെ കുററപ്പെടുത്തുന്നു. പിന്നെയും സംഭാഷണം തുടരുന്നു. ആ ഇരുപ്പ് ഒന്നുകൂടി അറിഞ്ഞ്, വർത്തമാനത്തിനിടയിൽ, നമ്മുടെ കൈകാൽ നിവർന്ന്, പുല്പായിൽ ഏങ്കോണിച്ചുകിടന്ന് അങ്ങ് ഉറക്കവും ആകുന്നു. കഞ്ഞി വേവുമ്പോൾ "ഇത്ര കഞ്ഞിവെള്ളം കുടിക്കണമെങ്കിൽ വരുക്കുവേ" എന്നുള്ള വീട്ടുകാരൻെറ വിളികേട്ട് "എടാ കുഞ്ഞേ! കുറച്ച് ഉമിക്കരിയും വെള്ളവും ഇങ്ങുകൊണ്ടുവാ" എന്നൊരു ഉറക്കംതൂങ്ങി ഒച്ചയടച്ച ആജ്ഞ. അവൻ അതു കേട്ടഭാവം നടിക്കാതെ നടക്കുമ്പോൾ "അല്ല! നിന്നോടല്ലേ ചെറുക്കാ പറഞ്ഞതു്?" എന്ന്, വീട്ടുകാരൻെറ ചിരിയാൽ പ്രോത്സാഹിതനായി, വീണ്ടും ആജ്ഞ തൽക്ഷണം. "താൻ കുടിച്ചോളൂ. ഞാൻ കുറേ കഴിഞ്ഞാകാം." എന്നു നമ്മുടെ മറുപടി............ ഇങ്ങനെഒക്കെ കഴിയാവുന്ന അതിഥിപദം എത്ര കാമ്യം! ആനന്ദമധുരം!

അതിനു പകരം ചെല്ലുന്നഉടൻ വീട്ടുകാരൻ എഴുന്നേററ് "ഗുഡ്മോർണിംഗ്" നാം നിർജ്ജീവനായി, അടുത്തുള്ള ഒരു മിനുസക്കസേരയിൽ ഇരിക്കുന്നു. ഉടൻ ഗൃഹനാഥൻ "അതു് ഉച്ചഭക്ഷണംകഴിഞ്ഞു് ഇരിക്കേണ്ടതായ കസേരയാണ്. ഇവിടെയാകാം" എന്ന് ഒന്നു തിരുത്തി, നമ്മെ എഴുന്നേല്പിക്കുന്നു. നല്ലതുപോലെ ഒന്നു തുമ്മിയാൽ പൊട്ടിപ്പോകുന്ന കണ്ണാടിഅലങ്കാരങ്ങൾ വച്ചിട്ടുള്ള മേശയുടെ അടുത്തു് നമ്മെ ഇരുത്തുന്നു. തിരിയാൻവഹിയാ, പിരിയാൻവഹിയാ, ഒക്കെ അസ്വാതന്ത്ര്യം. മീനരാശിയിൽ പച്ചനിറം, കന്നിയിൽ ലഘുനീലം കുംഭത്തിൽ വെള്ള എന്നിങ്ങനെ 'കളർസ്കീം'. (colour scheme) ഒപ്പിച്ച സാമാനങ്ങൾ നിരത്തിയിട്ടുള്ള ആ വച്ചുവാണിഭക്കളത്തിൽ നമുക്ക് എങ്ങനെ ഒന്ന് മുറുക്കുവാൻ ചോദിക്കുന്നതിനു തോന്നും! ഒരു സിഗററ് കത്തിക്കുകയാണെന്നിരിക്കട്ടെ. അതിൻെറ ശരീരാവശിഷ്ടങ്ങൾക്കും ചിതാഭസ്മത്തിനുംഒക്കെ പ്രത്യേകം സ്ഥാനങ്ങൾ നിർദ്ദേശിച്ചിട്ടുണ്ട്. അല്ലാതെ ഇരിക്കുന്നഇരുപ്പിന് അതു് വല്ലയിടത്തും വീഴട്ടെയെന്നുവയ്ക്കുന്നതിന് സ്വാതന്ത്ര്യമില്ല. ഇതിനെക്കാൾഒക്കെ ഉപദ്രവംവരുത്തുന്നതു് ആ മുറിയിൽ മനുഷ്യരെ ഉപദ്രവിക്കുന്നതിനു കരുതിക്കൂട്ടിവച്ചിട്ടുള്ള റേഡിയോയോ സ്വനഗ്രാഹിയോ ആണ്. രസംപിടിച്ച് ഒരു സംഭാഷണംതുടങ്ങി കുറേകഴിയുമ്പോൾ ആയിരിക്കും ഈ ഉപദ്രവങ്ങളുടെ നിലവിളി. പിന്നെ അതിൽ രസം ഭാവിക്കണം......പിന്നീട് എന്തെല്ലാം അസ്വാതന്ത്ര്യങ്ങൾ ജഗദീശാ!!! വാ, നല്ലതുപോലെ ഒന്നു പൊളിച്ച് ഒരു കോട്ടുവാ ഇടണമെങ്കിൽ, നാം ഇരിക്കുന്നിടത്തുനിന്നെഴുന്നേററ്, കോട്ടുവാക്കോണിൽ പോയിനിന്ന് ആ ആവശ്യം നിർവ്വഹിച്ചിട്ട് തിര്യെ വന്നുകൊള്ളണം. മൂക്കൊന്നുചീററണമെങ്കിൽ, പതുക്കെ എഴുന്നേററ്, മൂക്കുചീററൽകോണിൽ ചെന്നുനിന്ന്, ചീററിയുംവച്ചു തിര്യെ വന്നുകൊള്ളണം, ഒന്നുചുമയ്ക്കണമെങ്കിൽ, പതുക്കെ എഴുന്നേററ് ചുമക്കോണിൽ പോയിനിന്ന് ചുമച്ചിട്ട് തിര്യെ വന്നുകൊള്ളണം. ഇതിനായി നമ്മുടെ ഇരിപ്പിടത്തിൽനിന്ന് യാത്രപുറപ്പെട്ടപ്പോൾഒക്കെ "ക്ഷമിക്കണം (excuse me) എന്നു പറഞ്ഞിട്ടേ പോകുകയും ചെയ്യാവൂ. ഒരു പരിഷ്കൃതബംഗ്ലാവിൽ പോയാൽ എത്ര തവണ ക്ഷമാപ്രാർത്ഥനകളും ഖേദപ്രകാശനങ്ങളും ചെയ്യേണ്ടിവരുമെന്നറിയാമോ?

നമ്മുടെ കൈ തട്ടി ഒരു പെൻസിൽ താഴെ വീഴുന്നു. നാം ഉടൻ "ഞാൻ ദുഃഖിക്കുന്നു" (I am sorry) എന്നു പറഞ്ഞ് അതു് കുനിഞ്ഞെടുത്ത് മേശമേൽ വയ്ക്കുമ്പോൾ, ആ ബഹളത്തിൽ ഒരു കടലാസു താഴെ വീഴുന്നു. ഉടൻ കുനിഞ്ഞ് "ഞാൻ ദുഃഖിക്കുന്നു." നമ്മുടെ കാൽ ഒന്നു നിവർന്ന് അടുത്തുകിടക്കുന്ന ഒരു ധിക്കാരിക്കസേരയിൽ കൊള്ളുന്നു. "ഞാൻ ദുഃഖിക്കുന്നു." നാം തുമ്മാൻപോകുമ്പോൾ വീട്ടുകാരൻെറ ദേഹത്തു കൈ തട്ടുന്നു. ഉടൻ "ഞാൻ ദുഃഖിക്കുന്നു." അവിടെ ചെന്നു തുമ്മുമ്പോൾ മൂലയിൽ ഇരിക്കുന്ന വടി ഒന്നു വീഴുന്നു. ഉടൻ "ഞാൻ ദുഃഖിക്കുന്നു." ആ വടി എടുത്തുവയ്ക്കുമ്പോൾ, നാം അറിയാതെ വേറൊന്നു താഴെ വീഴുന്നു. ഉടൻ "ഞാൻ ദുഃഖിക്കുന്നു". ഇങ്ങനെ ഖേദപ്രകാശനങ്ങൾ.

ഇനി "വന്ദനങ്ങൾ". നമ്മുടെ രണ്ടാംമുണ്ട് അടുത്ത ഒരു കസേരയുടെ വാർണിഷുപശയിൽ കുടുങ്ങുന്നതു വീട്ടുകാരൻ ശരിയാക്കുന്നു. നാം ഉടൻ "വന്ദനം" ഇങ്ങനെ വന്ദനപടലി.

ആകപ്പാടെ, മനസ്സ് ഒതുങ്ങിയൊന്നിരുന്ന് ചെന്ന കാര്യം പറയുന്നതിനു സാധിക്കയില്ല.

അല്പം വല്ല ഭക്ഷണമോ മററോ അവിടെ കഴിക്കുന്നതിനുള്ള ദുർഭാഗ്യം ഉണ്ടാകുന്നെങ്കിൽ—ഈശ്വരാ! പാട്ട് അറുപതും പെട്ടുപോകും. എവിടെ കൈ കഴുകണം, എവിടെ തുപ്പണം, കൈകഴുകുന്നതും തുപ്പുന്നതുംതന്നെ അപരിഷ്കൃതവൃത്തികളല്ലേ? എങ്ങോട്ടു തിരിഞ്ഞിരുന്നു ഭക്ഷണം കഴിക്കണം? ആർത്തിക്കിടയിൽ വല്ല സാധനശകലവും വല്ലയിടത്തും വീഴാമോ! കൊലച്ചോറുതന്നെ, കൊലച്ചോറ്. പരിഷ്കാരിയുടെ വീട്ടിൽ ഉണ്ണുന്നതു്, ഞാണിന്മേൽവച്ച് വല്ലതും ഭക്ഷണം കഴിക്കുന്നതുപോലെയാണ്, എപ്പോഴും "ബാലൻസ്" സൂക്ഷിച്ചുകൊള്ളണം. എങ്ങനെയാണ് ആഹാരത്തിനു രുചിതോന്നുക!" ഇങ്ങനെപോകുന്നു ഈ. വി-യുടെ ആ ലേഖനം.

ഈ ലേഖനത്തിന് ആധാരം ഞാൻ മുൻപറഞ്ഞ ആ സന്ദർശനമാണ്; അതുമാത്രം. ലേഖനാവിഷ്കരണത്തിനുള്ള സ്ഫുരണം ഇവിടുന്നു കിട്ടി; ലേഖനമോ പലതുംപറഞ്ഞു പറന്നുപോകുന്നു. ആരെയും പരാമർശിക്കുന്നില്ല, ഒരുതത്വത്തെ നമ്മുടെ ശ്രദ്ധയിൽ കൊണ്ടുവരുന്നു. ഓരോ ഖണ്ഡിക വായിക്കുമ്പോഴും 'ഉള്ളതുതന്നെ, ഉള്ളതുതന്നെ' എന്നേ നമ്മെക്കൊണ്ട് മൂളിപ്പിക്കയും ചെയ്യുന്നു. ഇങ്ങനെയാണ് വളരെ നിസ്സാരമായ ഒരനുഭവത്തിൽനിന്നും സാരസമ്പൂർണ്ണമായ ഒരു പരിഹാസലേഖനം ഈ. വി. നെയ്തെടുക്കുന്നതു്!

# ആചാരഗവേഷണത്തിലെ ചില ഏടുകൾ

ശ്രീ: മേക്കുന്നത്തു കുഞ്ഞിക്കൃഷ്ണൻ നായർ.



നമ്മുടെ ചരിത്രത്തെക്കുറിച്ചുള്ള അറിവു് പൂർണ്ണമാണെന്നോ അതിനാൽ അതിലിനി ഗവേഷണങ്ങൾക്കു് സ്ഥാനമില്ലെന്നോ ആരുംതന്നെ അവകാശപ്പെടുമെന്നു തോന്നുന്നില്ല. പുരാതനചരിത്രത്തെ പരാമർശിക്കുകയാണെങ്കിൽ, ഇരുളടഞ്ഞ മഹാകന്ദരങ്ങൾപോലെ, ആ പഥത്തിൽ ഇന്നും വെളിച്ചംവീശാത്ത ഭാഗങ്ങൾ അനേകമാണെന്നു കാണാം. പ്രാചീനഭാരതീയസംസ്കാരം അത്യുന്നതകോടിയിൽ എത്തിയിരുന്നുവെന്നും, ഇതരരാജ്യങ്ങളിലെ ചില പ്രസിദ്ധസംസ്കാരങ്ങളോടു ബന്ധപ്പെട്ടിരുന്നുവെന്നും അനുമാനിക്കുവാനുള്ള വിശിഷ്ടഗവേഷണഫലങ്ങൾ അടുത്തകാലത്തുമാത്രമാണല്ലോ പഞ്ചാബിൽനിന്നും സിന്ധിൽനിന്നും നമുക്കു കണ്ടുകിട്ടിയതു്. ഇത്തരം ഗവേഷണഫലങ്ങളെ മുൻനിറുത്തി ചരിത്രം മാററിക്കുറിക്കപ്പെട്ടുവരുന്നു. ചരിത്രകാരന്മാരുടെ പക്ഷപാതങ്ങളിൽനിന്നും അബദ്ധാനുമാനങ്ങളിൽനിന്നും രക്ഷനേടുവാൻ നമ്മെ സഹായിക്കുന്നതിനു ചരിത്രഗവേഷണങ്ങൾക്കേ കഴിവുള്ളൂ.

വളരെ പഴയ കാലത്തെ ആ കേരളചരിത്രം, ആര്യസംസർഗ്ഗത്തിനു് അടുത്തമുമ്പും പിമ്പുമുള്ള കാലത്തെക്കുറിക്കുന്നതു് പ്രത്യേകമായും, ഇന്നും ഇരുളുറഞ്ഞുകിടക്കുകയാണ്. ചുരുങ്ങിയ തോതിലെങ്കിലും, കേരളത്തിലെ ഗവേഷണതാല്പര്യമുള്ള ചരിത്രബന്ധുക്കളെ സംഘടിപ്പിച്ചു പ്രായോഗികപ്രവൎത്തനം നടത്തിപ്പിക്കുന്നതിനുള്ള സാദ്ധ്യത നമുക്കിതുവരെ ഉണ്ടായിട്ടില്ല. ചില ചരിത്രസംഘങ്ങളും സമിതികളും അങ്ങിങ്ങായി രൂപവല്ക്കരിക്കുവാൻ പരിശ്രമിച്ചതിനെ ഈ ലേഖകൻ അവഗണിക്കുകയല്ല, പക്ഷെ ആ സംഘങ്ങളുടെ പ്രവൎത്തനങ്ങളും നേട്ടങ്ങളും കൊണ്ടു നോക്കുകയാണെങ്കിൽ അവ നിഷ്ഫലങ്ങളും നിഷ്പ്രഭങ്ങളും ഇന്നു കേവലം നിർജ്ജീവങ്ങളുമാണെന്നുകാണാം. ചില കൊച്ചലകളുണ്ടാക്കി താനേ അടങ്ങിയ പ്രയത്നങ്ങളാണവ. ചരിത്രകാര്യങ്ങളിൽ സജീവമായ താല്പര്യമുള്ളവൎക്കേ ഗവേഷണങ്ങളിലും സജീവമായി പ്രവൎത്തിക്കാൻ സാധിക്കുകയുള്ളൂ.—കൂട്ടത്തിൽ ഇത്രയുംകൂടി പ്പറഞ്ഞുകൊള്ളട്ടെ. കേരളചരിത്രഗവേഷണത്തിനു് ഒരു സംഘം രൂപവൽക്കരിക്കുകയാണെങ്കിൽ അതു തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷുമലബാർ എന്നീ മൂന്നു ഘടകങ്ങളുടെയും പ്രാതിനിധ്യമുള്ളതായിരിക്കണം. പേരിനുമാത്രമുള്ള പ്രാതിനിധ്യം അപൎയ്യാപ്തമാണു്; കേരളചരിത്രഗവേഷണത്തിൽ പരിശ്രമിക്കുവാനുള്ള ഒരു തീവ്രചൈതന്യം പ്രതിനിധികൾക്കുണ്ടായിരിക്കണം. ആ ചൈതന്യം അവരെ കൂടുതൽ കൂടുതലായി പ്രവൎത്തനരംഗങ്ങളിലേയ്ക്കു് ആകർഷിക്കുമാറാകയും വേണം.

അത്തരത്തിൽ നമ്മുടെ അഭിലാഷമനുസരിച്ചു് ഒരു ഗവേഷണസംഘം രൂപവൽകൃതമായാൽ അവരുടെ പരിഗണനയ്ക്കർഹമായ ചില നിർദ്ദേശങ്ങൾ ഇവിടെ കുറിക്കാനുദ്ദേശിക്കുന്നു. ആ സമിതിയുടെ ഗവേഷണപരിധി വിപുലമായിരിക്കുമെന്ന വിചാരത്താലത്രെ ഈ അപ്രധാനകാര്യങ്ങൾ കുറിക്കുന്നതു്. തള്ളുകയോ കൊള്ളുകയോ ചെയ്യുവാനുള്ള സ്വാതന്ത്ര്യവും അവൎക്കുണ്ടല്ലോ.

നമ്മുടെ പൂൎവ്വികസംസ്കാരം സംബന്ധിച്ച രേഖകളെപ്പററി ഞാനിവിടെ ചർച്ചചെയ്യുന്നില്ല. പക്ഷെ ആര്യവർഗ്ഗങ്ങളുമായി സംസർഗ്ഗമുണ്ടായതിൽ പിന്നീടും ഇവിടെ നിലനിന്നുപോരുന്ന അലിഖിതങ്ങളായ ചില സജീവരേഖകളുണ്ടു്. ആര്യേതരവർഗ്ഗക്കാരുടെ ഇടയിലുള്ള ആചാരവിശേഷങ്ങളാണവ. ഇവയിൽനിന്നു ചില അനുമാനങ്ങൾ ഉണ്ടാക്കുവാൻ നമുക്കു വഴിയുണ്ടെന്നു തോന്നുന്നു. പക്ഷേ ആ മാർഗ്ഗം കണ്ടകാകീർണ്ണമാണെന്നതിനു സന്ദേഹമില്ല. പക്ഷെ മന്ദമെങ്കിലും പതറാതെ മുന്നോട്ടുപോയാൽ അത്തരം വിഷമതകൾ തരണംചെയ്യുവാൻ അസാദ്ധ്യമാണെന്നു് അഭിപ്രായപ്പെട്ടുകൂടാ.

സാമുദായികമായും മതപരമായുമുള്ള ആചാരങ്ങളാണു നമുക്കു് അന്വേഷണത്തിനു് വിധേയമാക്കേണ്ടുന്നതു്. ആ രണ്ടിനങ്ങളിലുംപെട്ട രണ്ടാചാരങ്ങളെ ഉദാഹരണാർത്ഥം താഴെ പരാമർശിക്കാം.

ആര്യന്മാർ മുന്നോട്ടു നീങ്ങുന്തോറും ആദിമനിവാസികൾ ചെറുത്തുനിന്നിരിക്കണം. അവസാനം, പരാജിതരായ അവർ പിന്നോക്കം പിന്നോക്കം പോയി മലയിടുക്കുകളിലും കാടിടങ്ങളിലും അഭയംതേടിയിരിക്കാനാണല്ലോ വഴിയുള്ളതു്. ഇന്നു് കാട്ടിലും മേട്ടിലും ജീവിച്ചുവരുന്ന നിരവധി വർഗ്ഗങ്ങൾ ഒരു കാലത്തു് അത്തരം വന്യജീവിതം നയിച്ചവരായിരിക്കയില്ല. പരിചയം അവരെ ഈ ജീവിതവുമായി ഇണക്കിയെന്നേയുള്ളൂ. വടക്കേമലബാറിൽ 'കുറിച്ചിയർ' എന്നൊരു മലങ്കുടൻ വർഗ്ഗമുണ്ടു്. നിഷ്കൃഷ്ടമായ ശുചിയും വിശ്വാസനിഷ്ഠകളും പരിപാലിക്കുന്നവരാണവർ. ഇപ്രകാരം വേറെയും അനവധി വർഗ്ഗങ്ങളുണ്ടു്. അധികാരലാഭത്തിനുശേഷം ആര്യന്മാർ ചെയ്തതു് ശത്രുവർഗ്ഗങ്ങളെ സമുദായബഹിഷ്കരണം അനുഭവിപ്പിക്കുകയായിരിക്കണം. സംസർഗ്ഗത്തിനു കൊള്ളാത്ത 'ദസ്യു'ക്കളായിട്ടാണല്ലോ ആര്യന്മാർ അവരെ ചിത്രീകരിച്ചിട്ടുള്ളതു്. ബഹിഷ്കരണത്തിന്റെ കൎക്കശതയ്ക്കു് അവരോടുള്ള എതിൎപ്പിന്റെ കാഠിന്യം ശക്തികൂട്ടിയിരിക്കാം. ബഹിഷ്കരണപരിപാടിയിൽ അസ്പൃശ്യത ഒരു പ്രധാന ഇനമായിരുന്നിരിക്കാൻ മതി. അവർ അടുത്തുപോയാൽക്കൂടി അയിത്തംകൊണ്ടിരിക്കണമെന്നു കരുതുവാനും വഴിയുണ്ടു്. എന്നാൽ ആര്യന്മാർ ഏതുനിലയിൽ അവരെ ബഹിഷ്കരിച്ചുവോ അപ്രകാരംതന്നെ ആര്യന്മാരെ അങ്ങോട്ടും ബഹിഷ്കരിച്ചതായി അനുമാനിക്കുവാൻ കുറിച്ചിയരുടെയും മററും ആചാരവിശേഷങ്ങൾ സഹായകങ്ങളായി നിൽക്കുന്നു. എത്ര വലിയ ആഢ്യബ്രാഹ്മണനായാലും കുറിച്ചിയരുടെ കുടിലിന്റെ മുററത്തു നിന്നു കുറെ അകലെ എത്തിപ്പോയാൽ കുടിലിലുള്ളവൎക്കു മാത്രമല്ല സ്ഥലത്തിനുകൂടിയും അയിത്തം കല്പിച്ചു്, കരിയ്ക്കുവെട്ടി ശുദ്ധികൎമ്മം നടത്തിവരുന്നു. ഈ ആചാരം അത്തരമൊരനുമാനത്തെ ന്യായീകരിക്കുന്നുണ്ടല്ലോ. ഈവിധം ആര്യന്മാരും ഇവിടെയുണ്ടായിരുന്ന ആദിനിവാസികളും തമ്മിലുള്ള മാത്സര്യത്തിന്റെ ചരിത്രം സംബന്ധിച്ച പല സംഗതികളും കാട്ടുജാതിക്കാരുടെ ആചാരങ്ങളിൽ ഗവേഷണം നടത്തുമ്പോൾ കണ്ടെത്തുന്നതാണു്.

ചില പഴയ കേരളീയത്തറവാട്ടുകളിൽ ഇന്നും 'ശാക്തേയകൎമ്മം' കഴിക്കുന്ന പതിവുണ്ടല്ലോ. ശാക്തേയകൎമ്മം കൌളമതം അഥവാ കുളാചാരപദ്ധതിയെ സംബന്ധിയ്ക്കുന്നതാണെന്നതിനു് സന്ദേഹമില്ല. ഇന്നു പക്ഷെ ആ പദ്ധതി ഒരാൎയ്യപദ്ധതിയായി അംഗീകരിക്കപ്പെട്ടിട്ടുണ്ടു്. എങ്കിലും പൂൎവ്വരൂപത്തിൽ അതപ്രകാരമായിരുന്നില്ല. ആര്യന്മാർ, അകററിനിർത്തിയ 'അനാര്യ'രുടെ ആചാരമാൎഗ്ഗങ്ങളുമായി പിന്നീടു പരിചയം സമ്പാദിക്കുകയും സ്വകീയരീതിയിൽ അവ സ്വീകരിക്കുകയും ചെയ്തു. 'ശിവ'നെന്ന മഹാദേവൻ ദ്രാവിഡരുടേതാണെന്നു് ഇപ്പോൾ തെളിവായിട്ടുണ്ടല്ലോ. 'ശിവപ്പെരുമാളു'ടെ വിഭാവനം അതിമഹത്തായ ഒന്നാണു്. ആര്യന്മാർ അതിനെ 'രുദ്രൻ' എന്ന ദേവന്റെ വിഭാവനവുമായി ഇണക്കിയതു് പിന്നീടാകുന്നു. ശിവശക്തിതത്വങ്ങളുടെ സമാഹാരംതന്നെയാണു് കൌളപദ്ധതി. ഈ പദ്ധതി കാലാന്തരത്തിൽ പൂൎവ്വമിശ്രോത്തരവിഭാഗങ്ങളായിപ്പിരിയുകയും ബാഹ്യമാത്രപ്രസക്തമായി ദുഷിക്കുകയും ചെയ്തു. ബാഹ്യാരാധനയ്ക്കുപയുക്തങ്ങളായ ശൈവശാക്തക്ഷേത്രങ്ങളും സങ്കല്പങ്ങളും കേരളത്തിലെങ്ങും കാണാം. ഈ ക്ഷേത്രങ്ങളിൽ പലതും പിന്നീടു് ആര്യവർഗ്ഗങ്ങൾ കയ്യേറി അധികാരം സ്ഥാപിച്ചു നടത്തുന്നവയാണെന്നതിനു് തെളിവുകളുണ്ടു്. കേരളത്തിലെ ആഢ്യർനമ്പൂതിരിമാൎക്കു് ആരാധനാകൎമ്മങ്ങൾ വിധിച്ചിട്ടുള്ള 'കൊട്ടിയൂർ' ക്ഷേത്രവും, പാലക്കാട്ടെ 'പറക്കാട്ടു' ക്ഷേത്രവും മററും ഉദാഹരണങ്ങളാണു്. കൊട്ടിയൂർ ക്ഷേത്രത്തിൽ ഉത്സവച്ചടങ്ങാരംഭിക്കുന്നതുതന്നെ കുറിച്ചിയൻ 'ദൈവ'ത്തെ കണ്ടതിനുശേഷമത്രെ. പറക്കാട്ടിൽ ഉത്സവത്തിനു് പറയരുടെ പാട്ടും കൊട്ടും നിർബ്ബന്ധമാണു്. വേറെയും അനേകം ഉദാഹരണങ്ങൾ കാണാം. ഏതായാലും ശൈവശാക്തതത്വങ്ങളുടെ നിലയനമായ കൌളമതത്തിനു് കേരളത്തിൽ ഏതുരൂപത്തിലും ഏററവുമധികം പ്രചാരം സിദ്ധിച്ചിരുന്നുവെന്നു് അനുമാനിക്കുന്നതിൽ അബദ്ധമില്ല.

ഈ വാസ്തവവുമായി കേരളത്തിലെങ്ങും കാണുന്ന പാമ്പിൻകാവുകളെയും നമുക്കു് സംബന്ധിപ്പിക്കാവുന്നതാണു്. ഭയംകൊണ്ടാണു് കേരളത്തിൽ പാമ്പുകളെ ആരാധിച്ചുപോന്നതെന്നും മററുമുള്ള അഭിപ്രായങ്ങൾ ചില അനഭിജ്ഞലേഖകന്മാരുടെ സങ്കല്പസൃഷ്ടികളെന്നേ ധരിയ്ക്കുവാനുള്ളൂ. അങ്ങിനെയാണെങ്കിൽ നാം പുലിക്കും നരിക്കും കാട്ടിക്കും കരടിക്കും ആരാധനാലയങ്ങൾ പണിയേണ്ടതായിരുന്നില്ലേ? പാമ്പുകളെത്തന്നെ കൊല്ലുവാൻ നമ്മുടെ കൈകൾ ഉയരുമോ? വാസ്തവം അതായിരിക്കാൻ വഴിയില്ല. കൌളപദ്ധതിയിൽ പ്രകീൎത്തിതമായ 'കുണ്ഡലിനീ'ശക്തിയെ (കുളകുണ്ഡത്തിൽ ഈ ജീവശക്തി സൎപ്പാകാരത്തിൽ നിദ്രകൊള്ളുന്നു. സുപ്തയായിക്കിടക്കുന്ന ഈ പരമശക്തി സകല ശക്തികൾക്കും നിദാനമാണു്.) യോഗാനുസന്ധാനത്താൽ അനുഭവപ്പെടുത്തുവാൻ അസാദ്ധ്യമായവൎക്കു് ബാഹ്യാരാധനയ്ക്കുള്ള സങ്കല്പസൌകൎയ്യങ്ങളാണു് നാഗക്കാവുകൾകൊണ്ടു നൽകുവാനുദ്ദേശിച്ചിട്ടുള്ളതു്. കുണ്ഡലിനീരൂപത്തെക്കുറിച്ചുള്ള ഈ ആദരവു് നമ്മുടെ സ്ത്രീകളണിഞ്ഞിരുന്ന നാഗപടത്താഴകളിലും പഴയ തറവാട്ടുകളിലെ കൊത്തുപണികളിലും കൂടി കാണാവുന്നതാണു്. നാഗരൂപങ്ങൾ സൎവ്വസാധാരണമായി കണ്ടുവരുന്നു. കേരളത്തിൽ അവയ്ക്കുള്ള പ്രചാരം കൌളമതവുമായി സംബന്ധിപ്പിയ്ക്കാൻ പല സംഗതികളും ഉപോദ്ബലകങ്ങളായുണ്ടു്. കൌളമതവും കേരളവും തമ്മിലുള്ള ഈ ബന്ധം കൂടുതൽ ഗവേഷണം അർഹിക്കുന്നു.

ഇപ്രകാരം നടത്തുന്ന ആചാരഗവേഷണങ്ങൾ പഴയ കേരളചരിത്രത്തിലെ പല ഏടുകളെയും പ്രകാശമാനമാക്കുമെന്നു ഞാൻ വിശ്വസിയ്ക്കുന്നു. ക്ഷമയും വിവേചനവുമുള്ള ഗവേഷകന്മാൎക്കു ദീർഘകാലത്തോളം ഗവേഷണം നടത്തി സിദ്ധാന്തങ്ങൾ രൂപവൽക്കരിക്കാൻ സൌകര്യം ലഭിക്കാവുന്ന ഒരു വിപുലമണ്ഡലമാണു് ആചാരഗവേഷണം.



എലിസബത്തു് രാജകുമാരി ലണ്ടൻ യൂണിവേഴ്സിററിയിൽ:— യൂണിവേഴ്സിററിയിൽ ബാച്ചിലർ ഓഫ് മ്യൂസിക് എന്ന ആണററിബിരുദം രാജകുമാരി വാങ്ങിയ സന്ദൎഭത്തിൽ എടുത്ത ചിത്രം.

# നമ്മുടെ കൊടിയടയാളം-ശംഖ്-

## ഒരു മത്സ്യവ്യവസായിയുടെ വിഭാവനയിൽ

ശ്രീ: എ. നാരായണൻനായർ ബി. എസ്സ് സി.
ഇംപീരിയൽ യൂണിവേഴ്സിററി (ജപ്പാൻ) എം. എസ്സ് സി. വാഷിംഗ്ടൺ



മഹാഭാരതം ശാന്തിപർവ്വത്തിൽ ഭീഷ്മാനുശാസിതമായ രാജധർമ്മം സവിശേഷം പാലിച്ച് 'മാനുഷ'രെല്ലാരെയും 'ഒന്നുപോലെ' ഭരിച്ച്, 'കള്ളവുമില്ല ചതിവുമില്ലാ'ത്ത ഒരു സമുദായവ്യവസ്ഥിതി സാധിച്ച, മാതൃകാമഹീപാലനായ മഹാബലിചക്രവർത്തിയുടെ, സുമധുരസ്മരണ, പ്രതിവർഷം പൊന്നുംചിങ്ങമാസത്തിലെ തിരുവോണത്തുന്നാൾ കേരളത്തിലാസകലം കൊണ്ടാടിവരുന്നു. കേരളത്തിന്റെ പൊതുസ്വത്താണ് ഈ സുദിനവും അതിന്റെ പശ്ചാത്തലത്തിൽ കുടികൊള്ളുന്ന സുഭഗസുന്ദരമായ ഒട്ടേറെ ഭാവനാചിത്രങ്ങളും. എന്നാൽ, അതിലുംകൂട്ടതലായി, വഞ്ചിരാജ്യവാസികൾ 'ഞങ്ങളുടെമാത്രം' എന്നഭിമാനിക്കുന്ന ഒരു രണ്ടാംമഹാതിരുവോണം ഉണ്ട്; അതിന് ഐതിഹ്യങ്ങളില്ല, വിഭാവനകളില്ല, സത്യംമാത്രമേയുള്ളു. അതു് ഇന്നാണ്; തുലാമാസത്തിലെ പൊന്നിൽപൊന്നായ ചിത്തിരതിരുനാൾ. പാശ്ചാത്യവും പൗരസ്ത്യവുമായ ശ്രേഷ്ഠരാജധർമ്മങ്ങളുടെയും സംസ്കാരമഹിമയുടെയും മൂർത്തീധാമമായ ബാലരാമവർമ്മ മഹാരാജാവുതിരുമനസ്സുകൊണ്ട് തിരുവവതാരം ചെയ്ത അനുഗ്രഹീതദിനമാണ്. ഈ 'മഹാതിരുവോണം' സനാതനോത്തുംഗമായ ധർമ്മതൽപരതയുടെ വിജയവൈജയന്തിയായി പരിലസിക്കുന്ന പൊന്നുതിരുമേനിയുടെ കൊടിക്കൂറയിലെ രാജചിഹ്നമായ ശംഖത്തിന്റെ സന്ദേശം, ധർമ്മഭ്രംശത്താൽ വിവശമായ ആധുനികലോകത്തിന് മാർഗ്ഗദർശകമാകുവാൻ തികച്ചും അർഹമാണ്.

നമ്മുടെ കൊടിക്കൂറയിലെ ഈ ശംഖചിഹ്നത്തിന്റെ അർത്ഥം എന്താണ്? പതാകാപരമായി ഈ ചിഹ്നത്തിന് താരതമ്യേനയുള്ള അർത്ഥമാഹാത്മ്യം എന്താണ്? അമേരിക്ക, ജർമ്മനി, റഷ്യ തുടങ്ങിയ വിവിധ പാശ്ചാത്യരാജ്യങ്ങളിലെയും ജപ്പാൻ തുടങ്ങിയ പലേ പൗരസ്ത്യദേശങ്ങളിലെയും കൊടിക്കൂറകളിൽ കാണുന്ന ചിഹ്നങ്ങളുടെ അർത്ഥവ്യാപ്തി തദ്ദേശീയരായ കേവലം ബാലന്മാക്കുപോലും സുവിശദമായിരിക്കേ, നമ്മുടെ ശംഖചിഹ്നത്തിന്റെ അസന്ദിഗ്ദ്ധരൂപത്തിലുള്ള അർത്ഥം നമ്മിലധികംപേക്കും കേവലം അജ്ഞാതമായിരിക്കുന്നു. അതുപോലെതന്നെ ചരിത്രപരമായി ഈ ശംഖചിഹ്നം നമ്മുടെ കൊടിക്കൂറയിൽ സ്ഥാനം പിടിച്ചതെങ്ങനെയെന്നു നിർണ്ണയിക്കാനുള്ള രേഖകൾ ഇതുവരെ ദൃഷ്ടിവിഷയമാക്കിയിട്ടില്ല.

ചുവടെ ചേർക്കുന്ന പാശ്ചാത്യ പൗരസ്ത്യ ഗ്രന്ഥങ്ങളിൽ ശംഖിനെപ്പററിയുള്ള പരാമർശങ്ങളും ചർച്ചകളും ഇക്കാര്യത്തിൽ എന്നെ വളരെ സഹായിക്കുന്നുണ്ട്.

(1) Bhagavad Githa,
(2) Tibetans of the South by Risley,
(3) From Tankin to India by Henry d' Orleans,
(4) Cathay and the Way Thither by Yule,
(5) Fide Yules Hobson and Jobson"
(6) Fide Yules "Book of Ser Marco Polo"
(7) Findings of Bruce Fooke, Archaeologist.

മംഗളത്തേയും മംഗല്യത്തേയും ശംഖ് സൂചിപ്പിക്കുന്നു. ഡക്കാൻ, കത്തിയവാർ, ഗുജറാത്ത്, ബംഗാൾ മുതലായ പ്രദേശങ്ങൾക്കും സർവ്വസാധാരണമോ അഥവാ അനുപേക്ഷണീയംതന്നെയോ ആയ ഒരുപാധിയായി ശംഖം അംഗീകൃതമായിക്കാണുന്നു. ബംഗാളത്തിലും ബീഹാറിലുമുള്ള സന്നാളിവർഗ്ഗക്കാർ നിഷ്കപടതയുടെ ഒരടയാളമായി ശംഖിനെ ആദരിക്കുന്നു എന്ന് ഓൾഡ്ഹാമും, റിസിലിയും രേഖപ്പെടുത്തിയിട്ടുണ്ട്. ടവർണിയർ എന്ന മഹാന്റെ അഭിപ്രായത്തിൽ ആസാം, ബീഹാർ, ഒറീസ്സ എന്നീദേശങ്ങളിലുള്ളവർ ജീവിതദൈർഘ്യത്തിനും പുരോഗതിക്കും, സഹായകരമെന്ന നിലയിൽ ശംഖും ശംഖനിർമ്മിതമായ സാധനങ്ങളും ഉപയോഗപ്പെടുത്തുന്നു. സ്നേഹമുള്ളവർ പരസ്പരം തദ്പ്രകടനാർത്ഥം ഒരുപാധിയായി അതിനെ ഉപയോഗിക്കാറുണ്ടത്രെ. ചില മംഗോളിയന്മാർ ഭൂതപ്രേതാദിപീഡകൾക്കും ആഭിചാരപ്രയോഗങ്ങൾക്കും പ്രതിവിധിയായി 'രക്ഷാകവച'മായി ശംഖ് ഉപയോഗിക്കുന്നു. ആര്യദ്രാവിഡക്കും, ജൈനക്കും അതു് സ്വീകാര്യമാണ്. ചൈനയിലെ ലോലോവർഗ്ഗീയർ അവരുടെ പ്രാഭവസൂചകമായി ശംഖാംശങ്ങൾ തൊപ്പിയിൽ ചേർത്തണിയുന്നു. ബുദ്ധമതക്കാരുടെ 'ലക്ഷണാഷ്ടക'ത്തിൽ ശംഖും ഉൾപ്പെടുന്നതായി 'ക്ലാഡ്വെററ'' എന്ന ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നു. കോയമ്പത്തൂരുള്ള ചില കൊങ്കണവർഗ്ഗക്കാരുടെ ഇടയിൽ നിസ്തുലമായ വിശ്വസ്തതയുടെ ലക്ഷണമാണു ശംഖ്. ചിലരുടെ പക്ഷത്തിൽ ശംഖ് രോഗനിവാരണകാരണവുമാണത്രേ. കോട്ടാസ് എന്ന വർഗ്ഗക്കാർ സ്ത്രീപുരുഷസമത്വവാദത്തിന് ഉപോത്ബലകമായ ഒരുപാധിയായി ശംഖിനെ പരിഗണിക്കുന്നു.

രാജകീയവും ക്ഷത്രധർമ്മോജ്ജ്വലവും ആയ ഒരു ചിഹ്നമെന്നനിലയിൽ ശ്രീമത് ഭഗവദ്ഗീതയിൽ ശംഖം ആവർത്തിച്ച് കീർത്തിച്ചുകാണുന്നു.

നോക്കുക;—

> തസ്യ സഞ്ജനയൻ ഹർഷം കുരുവൃദ്ധഃ പിതാമഹഃ
> സിംഹനാദം വിനദ്യോച്ചൈഃ ശംഖം ദധ്മൗ പ്രതാപവാൻ
>
> തതഃ ശംഖാശ്ച ഭേര്യശ്ച പണവാനകഗോമുഖാഃ
> സഹസൈവാഭ്യഹന്യന്ത സശബ്ദസ്തുമുലോ ഽഭവത്.
>
> തതഃ ശ്വേതൈർഹയൈര്യുക്തേ മഹതി സ്യന്ദനേ സ്ഥിതൗ
> മാധവഃ പാണ്ഡവശ്ചൈവ ദിവ്യൗ ശംഖൗ പ്രദധ്മതുഃ.
>
> പാഞ്ചജന്യം ഹൃഷീകേശോ ദേവദത്തം ധനഞ്ജയഃ
> പൌണ്ഡ്രം ദധ്മൗ മഹാശംഖം ഭീമകർമ്മാ വൃകോദരഃ
>
> അനന്തവിജയം രാജാ കുന്തീപുത്രോ യുധിഷ്ഠിരഃ
> നകുലസ്സഹദേവശ്ച സുഘോഷമണിപുഷ്പകൗ
>
> കാശ്യശ്ച പരമേഷ്വാസഃ ശിഖണ്ഡീ ച മഹാരഥഃ
> ധൃഷ്ടദ്യുമ്നോ വിരാടശ്ച സാത്യകിശ്ചാപരാജിതഃ
>
> ദ്രുപദോ ദ്രൗപദേയാശ്ച സർവ്വശഃ പൃഥിവീപതേ!
> സൌഭദ്രശ്ച മഹാബാഹുഃ ശംഖാൻ ദധ്മുഃ പൃഥക് പൃഥക്.
>
> സഘോഷോ ധാർത്തരാഷ്ട്രാണാം ഹൃദയാനി വ്യദാരയത്
> നഭശ്ച പൃഥിവീം ചൈവ തുമുലോവ്യനുനാദയൻ.

കുരുക്ഷേത്രമഹാസംഗര കാലത്തെ അജിതപ്രക്രമപരാക്രമികളായ യോദ്ധൃസിംഹങ്ങളുടെ പ്രതാപഗാംഭീര്യാദികൾ പ്രദ്യോതിപ്പിക്കുന്നതിന് ശംഖധ്യാനം അവലംബിതമായിയെന്ന് ഉദ്ധൃതഭാഗങ്ങൾ സ്പഷ്ടീകരിക്കുന്നു. യൂറോപ്പിലെ യുദ്ധവീരന്മാരുടെ വാളുകൾക്ക് പ്രത്യേക നാമധേയങ്ങൾ ഉണ്ടായിരുന്നതുപോലെ, കൃഷ്ണഭഗവാന്റെ ശംഖിനു 'പാഞ്ചജന്യം' സവ്യസാചിയുടേതിനു 'ദേവദത്തം' ഭീമന്റെ ശംഖിന് "പൌണ്ഡ്റകം" എന്നിങ്ങനെ ഗണനീയയോദ്ധാക്കളേവക്കും പ്രത്യേകം നാമനിർദ്ദിഷ്ടമായ ശംഖം ഉണ്ടായിരുന്നതായി വർണ്ണിച്ചിരിക്കുന്നു.

തമോഗുണഗ്രസ്തമായി 'അലസതാവിലസിത'മായിരിക്കുന്ന 'മനോബുദ്ധി'കളെ സത്വഗുണവിശുദ്ധമായ ഉപരിമണ്ഡലത്തിലേക്കു ഉയർത്തുന്ന ഒരു ഉപകരണമോ ഉപാധിവിശേഷമോ ആയും ശംഖത്തെ വിഭാവന ചെയ്തിട്ടുണ്ടത്രേ. നിദ്രാമുദ്രിതമായ ജീവലോകത്തെ കർമ്മനിരതമായ യോഗാവസ്ഥയിലേക്കു (യോഗഃകർമ്മസുകൌശലം എന്ന് ഗീത) നയിക്കുന്ന ശംഖധ്വാനം ഹൈന്ദവദേവാലയങ്ങളിലും മതപരവും സാമൂഹ്യവുമായ പലേ പദ്ധതികളിലും സമാദൃതമായി കാണുന്നതു് എത്രയോ ഭാവനാമോഹനവും സമുചിതവുമായിരിക്കുന്നു. കേവലം ഭൗതികപ്രധാനമായ സങ്കുചിതപരിധികളിൽ കിടന്നു നട്ടംതിരിയാതെ ആ വക ഉപാധികളെ ആദ്ധ്യാത്മികമായ ഉപരിസിദ്ധികൾക്ക് ഉപയുക്തമാക്കാൻ അവലംബിക്കുന്ന ഹൈന്ദവചിന്തയിലും ഭാവനയിലും ശംഖം അദ്വിതീയമായ ഒരു സ്ഥാനം സമ്പാദിച്ചതിനുശേഷമാണു നമ്മുടെ കൊടിക്കൂറയിലെ ചിഹ്നമായി സ്വീകരിക്കപ്പെട്ടതു്.

സമരത്തിലെന്നപോലെ സമാധാനത്തിലും തുല്യപ്രസിദ്ധിയുള്ള ഒരു ചിഹ്നമാണ് ശംഖമെന്ന് വ്യക്തമത്രെ. തിരുവിതാംകൂർ ലോകത്തിനു ആവശ്യമുള്ള ഏതൊരു മംഗളകർമ്മത്തിനും, പൗരുഷപ്രഭാവത്തിനും, സമത്വവാദങ്ങൾക്കും, നിഷ്കപടവും ശുദ്ധവുമായ വിശ്വസ്തതയ്ക്കു തയാറായിരിക്കുന്നുവെന്ന് ഉത്ബോധിപ്പിക്കുന്ന ശംഖവും ശംഖധ്വാനവും, 'ധർമ്മോസ്മൽകുലദൈവതം' എന്ന് അഭിരാമോജ്ജ്വലമായ മുദ്രാവാക്യം പ്രാണവായു ആയി ശ്വസിക്കുന്ന വഞ്ചിരാജവംശത്തിന്റെ സമാരാധനത്തിനു സർവ്വഥാ സമുചിതമായിരിക്കുന്നു. വഞ്ചിരാജവംശത്തിന്റെയും, വഞ്ചിരാജ്യനിവാസികളുടെയും സഞ്ചിതപുണ്യസാരസർവ്വസ്വമായി വിജയിച്ചരുളുന്ന മഹാഭാഗനായ ശ്രീ ചിത്തിരതിരുനാൾ പൊന്നുതിരുമേനിയുടെ ശംഖാങ്കിതമായ ഉത്തുംഗപതാകയുടെ സാന്ദ്രശീതളച്ഛായയിൽ സനാതനമായ ധർമ്മവും പ്രജാലക്ഷങ്ങളും ഇന്നത്തെപ്പോലെ എന്നും സൌഭാഗ്യം അനുഭവിക്കുമാറ് ശ്രീ ചിത്തിരനക്ഷത്രം മിന്നിത്തിളങ്ങട്ടെ! ഈ ശംഖനാദവും അതിലെ സന്ദേശവും ലോകമെങ്ങും പരന്ന് സർവ്വത്ര ശാന്തിയും സമാധാനവും പുലർത്തട്ടെ!!

# ദല്ലാൾ

## ശ്രീ: തകഴി, ശിവശങ്കരപ്പിള്ള



അവൾ അത്ര സുന്ദരിയൊന്നുമല്ല. എങ്കിലും യൗവനത്തിന്റെ അഴകു നല്ലപോലുണ്ട്. നല്ല ആരോഗ്യം അവൾക്കുണ്ട്. ശരീരം കൊഴുത്തു തടിച്ചിരിക്കുന്നു. ഇത്രയും ജീവനുള്ള കണ്ണുകൾ വളരെയെങ്ങും ഞാൻ കണ്ടിട്ടില്ല. അവളെ നോക്കിക്കൊണ്ടിരിക്കാൻ ഒരാവേശം ഉണ്ടായിരിക്കും.

അവൾ നല്ല സ്വഭാവമുള്ളവളല്ല. ഇരുവശങ്ങളിലും ഉള്ള കടകളിലിരുന്ന് ചില ചെറുപ്പക്കാർ ചൂളം അടിക്കുകയും മററു ചില ശബ്ദങ്ങളുണ്ടാക്കുകയും ചെയ്യുന്നുണ്ടായിരുന്നു. അവൾ അതെല്ലാം രസിക്കുന്നുമുണ്ടായിരുന്നു. അവരെല്ലാവരും അവളുടെ ഇഷ്ടന്മാരാണെന്നു തോന്നുന്നു. ഒരുപക്ഷേ അങ്ങിനെ രസിക്കുന്നതിനുവേണ്ടിയായിരിക്കാം അവൾ ഇറങ്ങിയിരിക്കുന്നത്.

പിച്ചുഅയ്യർ ജംക്ഷൻമുതൽ റോഡിന്റെപടിഞ്ഞാറെഅരികിലും ഞാൻ കിഴക്കെഅരികിലുംകൂടി നടക്കുകയാണ്. കടകളുള്ളിടം കഴിഞ്ഞു. ഇനി റോഡിനിരുപുറവും വീടുകളാണ്. അവൾ തിരിഞ്ഞുനോക്കിക്കൊണ്ടുതന്നെയാണ് നടക്കുന്നത്. ആ ജംക്ഷനിലുള്ള കടയിലിരുന്ന് ചൂളമടിച്ചവരിൽ ഒരുവൻ ഒരു സൈക്കിളിൽ അവളുടെ പിന്നിലെത്തി. സാവധാനത്തിൽ സൈക്കിൾ ചവിട്ടിക്കൊണ്ടു അയാൾ എന്തോ അവളോടു പറഞ്ഞു. അവളും എന്തോ പറഞ്ഞു: എന്നിട്ട് അയാൾ ചവിട്ടി മുൻപേ കടന്നുപോയി.

ഞങ്ങൾ ഇരുമ്പുപാലവുംകടന്നു നടന്നു. അവിടെയും കടയിലിരിക്കുന്നവരും എതിരേവരുന്നവരും അവളെ ശ്രദ്ധിക്കുന്നുണ്ട്. അവൾ പുതിയ പരിചയക്കാർക്കുവേണ്ടി ഉഴറുന്നതുപോലെ തോന്നി. മുനിസിപ്പൽപാർക്കിന്റെ മുൻവശത്തുനിന്നും പടിഞ്ഞാറേക്കുപോകുന്ന റോഡിലേക്കു അവൾ തിരിഞ്ഞു. ഞാൻ പാർക്കിലേക്കും കയറി.

പാർക്കിൽ ഒരൊഴിഞ്ഞസ്ഥാനത്തുകിടന്ന ബഞ്ചിൽ ഞാൻ ചെന്നിരുന്നു. എന്റെ അടുത്തെങ്ങും ആരുമുണ്ടായിരുന്നില്ല. ആ പെണ്ണിന്റെ പിന്നാലെ എന്റെ ചിന്ത പാഞ്ഞുകൊണ്ടിരുന്നു. അവൾ ഇറങ്ങിനടന്നത്—അതെ, അതിനുവേണ്ടിത്തന്നെയാണ്. ആ സൈക്കിൾകാരൻ, കടയിലിരുന്ന അവന്റെ കൂട്ടുകാരുടെ പ്രതിനിധിയായിരുന്നു. ഞാനും അവളെപ്പോലെതന്നെ പതുക്കെ നടന്ന് അവളുടെകൂടെ വന്നതെന്തിനാണ്? അവളെത്തന്നെ നോക്കിക്കൊണ്ടാണ ഞാൻ പോന്നത്. എനിക്കും ചോദിക്കാമായിരുന്നു. അവളുമായി സംസാരിക്കേണ്ടതായിരുന്നു...ഇപ്പോൾ അവൾ എവിടെയായിരിക്കും?

ഒരു നല്ല മുണ്ടും ബനിയനും തോർത്തും ധരിച്ച ഒരാൾ നല്ല പരിചയമുള്ളതുപോലെ ചിരിച്ചുകൊണ്ടു എന്നെ സമീപിച്ചു. അടുത്തുവന്നപ്പോൾ അയാൾ തൊഴുതു. ഞാൻ തെല്ലു വിഷമിച്ചു. എനിക്കയാളെ ഒരു പരിചയവുമില്ല. ഞാൻ ഓർത്തുനോക്കി. കണ്ടിട്ടുണ്ട് എന്നൊരുതോന്നൽ. പരിചയമില്ല എങ്കിലും അങ്ങിനെ പറയാനും സാദ്ധ്യമല്ല. അയാൾ ഒരു ജീവിതകാലം മുഴുവനുള്ള പരിചിതബന്ധം ഭാവിക്കുന്നു. ഞാൻ കുഴഞ്ഞു. അയാൾ ചോദിച്ചു.

"എന്താ ഒഴിഞ്ഞകോണിൽ സ്ഥലംപിടിച്ചുകളഞ്ഞെ?"

"ഓ! ഒന്നുമില്ല"

അയാൾ താഴത്തിരുന്നു. എന്നിട്ടു പറഞ്ഞു.

"വടക്കുനിന്നേ വരുന്നതു ഞാൻ കണ്ടു. കിഴക്കേ അരികിൽകൂടി വരുന്നു."

അയാൾ എന്നെ കണ്ടു; ഞാൻ അവളെത്തന്നെ നോക്കിക്കൊണ്ടിരുന്നതും കണ്ടു. കുറച്ചിലായി! അയാൾ അർത്ഥവത്തായി ഒന്നു ചിരിച്ചു. നാശമായി! ഞാൻ അവളെ നോക്കിയതും അത്ര നിർദ്ദോഷമായിട്ടായിരുന്നില്ല. അയാൾ തുടർന്നു:

"ഞാൻ പിന്നാലെ ഉണ്ടായിരുന്നു."

എന്റെ വിഡ്ഢിത്തം അവനറിഞ്ഞു. എന്റെ തെററായ നടപടിക്കു ഒരു സമാധാനം പറഞ്ഞേ മതിയാകൂ. ഞാൻ പറഞ്ഞു:

"എന്തഴകുള്ള സ്ത്രീയാണവൾ. പരസ്യമായി നടന്നു ക്ഷണിക്കുന്നു. അതു ഞാൻ ശ്രദ്ധിക്കുകയായിരുന്നു."

അയാൾ "അതെയതെ" എന്നു സമ്മതിച്ചു. എന്നിട്ടു തുടർന്നു:

"എന്നാലും അവൾ വിചാരിക്കുംപോലെ അത്ര ചീത്തയല്ല. നല്ല ആരോഗ്യം. കണ്ടില്ലേ അങ്ങിനെ കൊഴുത്തുരുണ്ടിരിക്കുന്നെ?

അതു ഞാനും സമ്മതിച്ചു. അയാൾക്കു അവളെ നന്നായറിയാം. അവളുടെ പേർ ഗൗരി എന്നാണ്. അവൾക്കു പതിനെട്ടുവയസ്സു പ്രായമുണ്ട്. ആ സൈക്കിളിൽ വന്നവനും ഒന്നും കാര്യം നടക്കുകയില്ല. അവൾ അല്പം നെറിയും മുറയും ഉള്ളവളാണ്. എങ്കിലും അവൾ അത്ര നല്ലവളുമല്ല." ഞാൻ പറഞ്ഞു:

"ഛേയ്! അങ്ങിനെയായിരിക്കയില്ല. അവൾ ചീത്തയാണ്."

അയാൾക്കു തെല്ലു വാശികയറി.

"അല്ല അതു ഞാൻ കാണിച്ചുതരാം; ഇപ്പോൾ കാണിച്ചുതരാം. എന്നാൽ യോഗ്യന്മാരാണെങ്കിൽ—ഇപ്പോൾതന്നെ അവിടത്തേക്കു...."

അയാൾ എന്റെ ചിന്താഗതി മനസ്സിലാക്കിയതായി എനിക്കു തോന്നി. ഞാൻ അവളുടെകൂടെ നടന്നതും, നോക്കിയതും എല്ലാം അയാൾ കണ്ടു. അയാൾ എല്ലാം അറിഞ്ഞു. അവൾ ചീത്തയാണെന്നു ഞാൻ പറഞ്ഞപ്പോഴും, എന്റെ ഉള്ളിലിരുപ്പ് എന്തെന്ന് അവൻ അറിഞ്ഞുകഴിഞ്ഞു. ഞാൻ അടങ്ങിയ സ്വരത്തിൽ ചോദിച്ചു:—

"അവളുടെ വീടെവിടെ?"

എന്റെ സ്വരം എന്നെ വഞ്ചിക്കുന്നു. ആ സ്വരം എന്റെ ആഗ്രഹത്തെ പ്രകടമാക്കുന്നു. അയാൾ പറഞ്ഞു:

"എനിക്കറിയാം"

ചുററിനും നോക്കിയിട്ട് അയാൾതുടർന്നു. അടങ്ങിയസ്വരത്തിൽ ചോദിച്ചു:

"വേണോ?"

എന്തിനെന്നുള്ള ചോദ്യംഞാനറിയാതെ എന്റെ കണ്ഠനാളത്തോളമെത്തി. എന്റെ മാന്യതയെ സംരക്ഷിക്കാനുള്ള ആഗ്രഹത്തിന്റെ ദുർബ്ബലമായ ശ്രമമായിരുന്നതു്. അയാൾ പറഞ്ഞു:

"നാംതമ്മിൽ സംസാരിച്ചുകൊണ്ടിരിക്കുന്നതു ശരിയല്ല."

"അതെന്തു്?"

"ആളുകൾ സംശയിക്കും."

അയാൾ എഴുനേററു. എന്നിട്ടു പറഞ്ഞു:

"എട്ടുമണിവരെ ഇവിടെ ഇരിക്കണം. എന്നിട്ട് അവൾ പോയ റോഡേ വരണം. ആ കലുങ്കിൽ ഞാൻ കാണും."

അയാൾ നടന്നു. അല്പം നടന്നിട്ട് അയാൾ മടങ്ങിവന്നു.

"കൈയിൽ രൂപയൊണ്ടോ? ഒരു രൂപയെടുക്കാൻ."

"ഉണ്ടല്ലോ."

ഞാൻ പഴ്സു കൈയിലെടുത്തപ്പോൾ എനിക്കൊരു സംശയംതോന്നി. ഇവൻ അതുംകൊണ്ടു കടന്നുകളയുമോ? "എന്നെ പററിക്കുകയാണോ? എങ്കിലും പണം കൈയിലെടുത്തുകഴിഞ്ഞു. ഞാൻ ചോദിച്ചു:

"എന്തിനാണിപ്പോൾ പണം?"

"അഡ്വാൻസു കൊടുക്കാൻ."

പണം വാങ്ങിക്കൊണ്ടു അയാൾ നടന്നു. ഒരുരൂപ നഷ്ടപ്പെട്ടതായി ഞാൻ തീരുമാനിച്ചു. കൂടുതൽ ചിന്തിച്ചപ്പോൾ അയാളെ വിശ്വസിക്കാമെന്നു എനിക്കു തോന്നി. ഈതരത്തിലുള്ള ഒരു ദല്ലാളായിരിക്കാം അയാൾ. എന്തോ? അയാളുമായി സംസാരിക്കുന്നതു ആരും കാണരുതെന്ന് അയാൾ പറഞ്ഞു. അതു കുറച്ചിലാണ്! അങ്ങിനെ അയാളുമായി ഇടപാടുണ്ടായിട്ടുള്ളവർ വളരെ ഈ നഗരത്തിലുണ്ടായിരിക്കാം.

ഒരു സത്യം ഞാൻ സമ്മതിച്ചുകൊള്ളട്ടെ. എന്റെ ഉദ്ദേശത്തിനു രൂപം പ്രാപിച്ചു. അവളുടെ യൗവനവും ആരോഗ്യവും എന്നെ ആകർഷിച്ചു. ഒരു പക്ഷേ ഈ മനുഷ്യനെ കണ്ടില്ലെങ്കിൽ എന്റെ ഉദ്ദേശം രൂപം പ്രാപിക്കുകയില്ലായിരുന്നു. ഇങ്ങിനെ എത്രയെത്ര ആഗ്രഹങ്ങൾ, മാന്യതയുടേയും സംസ്കാരത്തിന്റേയും കുത്തകക്കാരായ നമുക്കുണ്ടാകുന്നു: സൗകര്യമില്ലായ്കയാൽ മായുന്നു; അമർത്തപ്പെടുന്നു!

അയാൾ എന്റെ ഉദ്ദേശം എങ്ങിനെ മനസ്സിലാക്കി എന്ന് അത്ഭുതപ്പെട്ടു. എന്റെ ഉള്ളിലെ പ്രവൎത്തനങ്ങൾ ശരിക്കു മനസ്സിലാക്കിക്കൊണ്ടാണ് അയാൾ എന്റെ അടുത്തുവന്നതു്. അതെ, എത്രപേരുമായാണ് അവൻ ഇടപെടുന്നതു്!

ഇവനു ഭാര്യയും മക്കളുമുണ്ടോ? കുടുംബമുണ്ടോ? ഒരുപക്ഷേ അതും ഒരു വ്യാപാരസാധനമായിരിക്കാം.

വടക്കുവശമുള്ള സിനിമാശാലയിൽനിന്നും പാട്ടു കേട്ടുതുടങ്ങി, വിളക്കുകൾ തെളിഞ്ഞു. പാർക്കിൽനിന്നും ആളുകൾ പിരിഞ്ഞുതുടങ്ങി. ഞാൻ ഇരുന്നു. എട്ടുമണിയാകണ്ടേ?

എട്ടടിക്കാറായപ്പോൾ ഞാൻ എഴുനേററു. റോഡു പടിഞ്ഞാറേക്കു തിരിയുന്നിടത്തുചെന്നു ഞാൻ അല്പനേരം നിന്നു, പോകണോ? എന്റെ ദൗർബല്യത്തിനു പ്രായശ്ചിത്തമായി ആ ഒരുരൂപ പോകട്ടെ! അവൻ പോയവഴിക്കു പോയി. ഇനി വരികില്ല. എങ്കിലും ഒന്നു പരീക്ഷിക്കാം.

ഞാൻ നടന്നു. ആ കലുങ്കിൽ അയാൾ ഉണ്ടായിരുന്നു. അയാൾ തലവഴി തോർത്തിട്ടിരുന്നു. എന്നെ കണ്ടഉടൻ അയാൾ എഴുനേററു. അയാൾ പതുക്കെ പറഞ്ഞു:

"നടന്നോളൂ. ഞാൻ വരാം."

അയാൾ നടന്നു. ഞാൻ പിന്നാലെയും വിട്ടു. റോഡിൽകൂടി ധാരാളം ആളുകൾ വരികയും പോകയും ചെയ്യുന്നുണ്ടായിരുന്നു. വിളക്കുകൾ തമ്മിൽ വളരെ അകലമുള്ള ഒരിടത്തു ഒരു വലിയ വൃക്ഷത്തിന്റെ ഛായയിൽ അയാൾ നിന്നു. ഞാൻ അടുത്തെത്തിയപ്പോൾ അയാൾ പറഞ്ഞു:

"നടക്കണം. ഞാൻ പുറകെയുണ്ട്"

അങ്ങിനെ ഞങ്ങൾ പോയി പ്രധാനറോഡിൽനിന്നും ഇടത്തേക്കു ഒരു മുടുക്കു തിരിയുന്നുണ്ടായിരുന്നു. അവിടെവച്ച് അയാൾ എന്റെകൂടെക്കൂടി. ആ മുടുക്കിൽകൂടി ഞങ്ങൾ നടന്നു.

പല വളവുകളും കഴിഞ്ഞ് അന്ധകാരമയമായ ഒരിടത്തെത്തി. അവിടം ഒരു വൃത്തികെട്ട സ്ഥലമാണ്. വഴിയിലേക്കു ചാഞ്ഞുനില്ക്കുന്ന ഒരു മരത്തിന്റെ താഴെ എന്നെ നിർത്തിയിട്ട് അയാൾ പോയി.

ഇരുവശവും മതിലുകളാണ്. അല്പം മാറി ചെററക്കുടിലുകളുമുണ്ട്. അതു ധാരാളമായി ജനസഞ്ചാരമുള്ള ഒരു വഴിയല്ല. ഒരുമണിക്കൂർ നിന്നിട്ടും ആരെയും കണ്ടില്ല.

എനിക്ക് ഒരു ബീഡിവലിച്ചാൽ കൊള്ളാമെന്നുണ്ട്. പക്ഷേ തീപ്പെട്ടി ഉരസ്സാൻ പേടി. ആരെങ്കിലും കണ്ട് ആര് എന്ത് എന്നു ചോദിച്ചാൽ എന്തുത്തരംപറയും? ദൂരെനിന്നു രണ്ടുപേർ സംസാരിച്ചുകൊണ്ടുവരുന്നു. ഞാൻ നടന്നു. അവരെ കടന്നു കുറച്ചുദൂരംകൂടി പോയിട്ടു തിരിച്ചു എന്റെ സ്ഥാനത്തു വന്നു നില്പായി.

മണി പത്തടിച്ചു. അയാൾ വന്നില്ല. അയാൾ പററിക്കുകയായിരുന്നോ? നേരത്തെ ഏർപ്പാടുചെയ്തതാണ്; പിന്നെ ഇത്ര താമസമെന്തു്? പട്ടണത്തിൽ കേട്ടിട്ടുള്ള ചില കഥകൾ എന്റെ ഓർമ്മയിലെത്തി. ഇങ്ങിനെ ആരുമില്ലാത്ത വഴിയിൽ കൊണ്ടുചെന്നു നിർത്തുക; എന്നിട്ടു ദല്ലാൾ കൂട്ടുകാരെ മൂന്നുനാലുപേരെ കൊണ്ടുവരിക; ഭയപ്പെടുത്തുക; കൈയിലുള്ളതു വാങ്ങുക; ഇതും അങ്ങിനെ ആയിരിക്കുമോ?

ഒരു പട്ടി മുറുമുറുത്തു കുരയ്ക്കാൻതുടങ്ങി. എന്റെനേരേ ചാടുമെന്നായി. അടുത്തൊരുവീട്ടുകാരൻ ആര് അതു് എന്നു ചോദിച്ചുകൊണ്ടു വിളക്കുമെടുത്തു മുററത്തിറങ്ങി. ഞാൻ ഓടി; എന്റെ ജീവനുംകൊണ്ടോടി.

എനിക്കു വഴിതെററി. ഞാൻ ഒരുമണിക്കൂർ നടന്നിട്ടുണ്ട്. അവസാനം പാർക്കിനു മുൻവശമുള്ള കവലയിലെത്തി. പാർക്കിന്റെ മതിലുചേർന്ന് ഒരു നിഴൽ പററി ഒരു റിക്ഷയുടെ പിന്നിൽ അയാൾ ഇരിക്കുന്നു. അവൻ അടുത്തുവന്നു. അപ്പോൾ അവിടത്തെ കടകളെല്ലാം അടച്ചിരുന്നു. അയാൾ പരിഭവമായി പറഞ്ഞു.

"ഇതു വലിയ വളപ്പായിപ്പോയി. ഞാൻ തിരിച്ചുവന്നപ്പോൾ ആളില്ല. നല്ല പററിക്കലായിപ്പോയി."

അങ്ങിനെ ഞാൻ കുററക്കാരനായി. ഞാൻ പറഞ്ഞു.

"ഒരു പട്ടി കടിക്കാൻവന്നു. നമുക്കു ഇപ്പോൾ പോകാം."

"അതു്—സമയം തെററിയല്ലോ. ഞാൻ എല്ലാം ഏർപ്പാടുചെയ്തതാണ്. അവൾ സിനിമയ്ക്കുപോയി. വെറുതേ രൂപ ഒന്നുകളഞ്ഞു."

എനിക്കു ആകെക്കൂടി സംശയമായി; എന്നെ പററിക്കുകയായിരുന്നു.

# ഭാരതത്തിന്റെ സന്ദേശം

ശ്രീ: ശൂരനാട്ടു കുഞ്ഞൻപിള്ള എം. എ.

എന്റെ ജന്മഭൂമിയായതുകൊണ്ടു മാത്രമാണോ ഭാരതത്തോട് എനിക്കു അമിതമായ ആദരവും സ്നേഹവും തോന്നുന്നതെന്ന് ഞാൻ പലപ്പോഴും ആലോചിക്കാറുണ്ട്. വെറും യാദൃച്ഛികമായ ജനനത്തെ മാത്രം ആസ്പദമാക്കിയാണെങ്കിൽ, കുറച്ചു കൃതജ്ഞത തോന്നാനല്ലേ അവകാശമുള്ളുവെന്ന് ബുദ്ധി എന്നെ അനുസ്മരിപ്പിക്കും. പ്രപഞ്ചത്തെ മുഴുവൻ നിർമ്മിച്ച ഏതോ ഒരു ശക്തി എന്തോ ഒരു കാരണത്തിനായി, അല്ലെങ്കിൽ യാതൊരു ഹേതുവുംകൂടാതെ എന്നെ ഇങ്ങോട്ട് വലിച്ചെറിഞ്ഞു, മററു ബഹുകോടി മനുഷ്യരെ മററു പല ഭൂഭാഗങ്ങളിലേക്കും. അതിനുവേണ്ടി ഞാൻ എന്തിനു സന്തോഷിക്കുന്നു. റഷ്യയിൽ പിറന്നവൻ റഷ്യയോടു പററിനില്ക്കും; ഇംഗ്ലണ്ടിൽ ജനിച്ചവൻ ഇംഗ്ലണ്ടിനെ ബഹുമാനിക്കും; ഉത്തരധ്രുവത്തിൽ ഉണ്ടായവൻ അവിടംതന്നെ നല്ലതെന്നു കരുതും. ആഫ്രിക്കയിലെ വനാന്തരങ്ങളിൽ സഞ്ചരിക്കുന്ന വാമനന്മാർ അവിടംതന്നെ സുഖകേന്ദ്രമെന്നു വാദിക്കും. അമേരിക്കയിലെ ബ്രസീൽകാനനങ്ങളും അവിടത്തുകാക്ക് ആനന്ദകരമായിരിക്കും ജനിച്ചിടം വിടാൻ ആർക്കും വളരെ സുഖമല്ല. മററുള്ളിടത്തു ചെന്നു സുഖിച്ചാലും ജനിച്ച മണ്ണിനോടുതന്നെ ഓരോരുത്തനും കൂറുകൂടിയിരിക്കും. ദക്ഷിണധ്രുവത്തിനടുത്തുള്ള ദ്വീപങ്ങളിലെ ആളുകളെ അവിടുന്നു പിടിച്ചുകൊണ്ടുവരാൻ പലരും ശ്രമിച്ചിട്ടുണ്ട്. സ്വന്തം നാടുവിട്ടപ്പോഴും അവർ മരിച്ചുപോകയാണ് പതിവ്. ഹാ! ജനിച്ച നാടിനോടു തോന്നുന്ന സ്നേഹം പറഞ്ഞറിയിക്കാവതല്ല. അവിടത്തെ മണൽത്തരികൾക്ക് ശാസ്ത്രകാരനു നിർവ്വചിക്കാൻ പാടില്ലാത്ത ആകർഷണശക്തിയുണ്ട്. അവിടത്തെ കാററാണ് യഥാർത്ഥത്തിൽ പ്രാണമാരുതൻ. അവിടത്തെ വെള്ളം അമൃതമാണ്. സ്വന്തം നാടിനെ പുകഴ്ത്താനുള്ള കെല്പ് ആർക്കുമുണ്ട്. സ്വദേശത്തെപ്പററി ഓർത്താൽ പണ്ഡിതൻ പാമരനെപ്പോലെ സ്നേഹസമ്മൂഢനാണ്. സ്വരാജ്യത്തെ പ്രശംസിക്കാൻ പാമരൻ പണ്ഡിതനെപ്പോലെ വാചാലനാണ്. തന്റെ നാട്ടിൽ സൂര്യന്റെവെളിച്ചം മെച്ചമാണ്; അവിടെ കാററിന്റെ രസികത പ്രത്യേകമാണ്; അവിടെയുണ്ടാകുന്ന ഫലങ്ങളുടെയും സസ്യങ്ങളുടെയും രുചി ഒന്നു വേറെതന്നെ; പക്ഷികളും മൃഗങ്ങളും വിശേഷമാണ്; ആ ദേശത്തിലെ സംസ്കാരമാണ് കേമം; എന്ന് എന്തെല്ലാം വിശ്വാസങ്ങളും വീരവാദങ്ങളും ഓരോരുത്തരും പ്രചരിപ്പിക്കുന്നു. ഇത്തരം ഒരു മനോഭാവത്തോടെയാണോ ഞാൻ ഭാരതത്തെ ആദരിക്കുന്നതു്?

എനിക്ക് ഭാരതഭൂമിയോട് അന്ധമായ പക്ഷപാതം ഇല്ലെന്നു പറയാൻ പാടില്ല. ആസ്ത്രേലിയക്കാരൻ ആ രാജ്യത്തോടും, ക്യാനഡാനിവാസി ആ ദേശത്തോടും, ഫിലിപ്പൈൻദേശക്കാർ ആ ദ്വീപങ്ങളോടും കാണിക്കുന്ന പ്രത്യേകത എനിക്കുമുണ്ട്. ഫിലിപ്പൈനിലെ കരിക്കിന്റെ വെള്ളത്തിന് അവിടത്തുകാക്ക് രുചി കൂടുതലാണെങ്കിൽ കേരളത്തിലേ കരിക്കാണ് എനിക്ക് കൂടുതൽ ഇഷ്ടം. ഏതുമലയും മലതന്നെ; ഏതുകാടും കാടുതന്നെ; എങ്കിലും സഹ്യാദ്രിയോടു തോന്നുന്ന കൂറ് എനിക്ക് വേറെ ഒരു മലയോടും ഇല്ല. ഹിമാലയംപോലെ എന്റെ ഭാവനകളെ വികസിപ്പിക്കാൻ കഴിവുള്ള വേറൊരു പർവ്വതവും ഇല്ല. ഗൗരീശങ്കരശിഖരത്തിലിരുന്ന് ലോകാനുഗ്രഹം ചെയ്യുന്ന ദേവതകളാണ്, ഒളിമ്പിയായിലേ ദേവസമൂഹങ്ങളല്ല, എന്റെ ആരാധനയെ ആർജ്ജിക്കുന്നതു്. ഗംഗയെപ്പോലെ ഞാൻ വേറൊരു നദിയേയും ബഹുമാനിക്കുന്നില്ല. ആമസോൺനദിയുടെ വീതിയും, മിസിസിപ്പിയുടെ നീളവും, ഓബിയുടെ ഗാംഭീര്യവും, ചൈനായിലെ മഞ്ഞനദികളുടെ പ്രൗഢിയും, സാംബസിയുടേയും കോങ്ഗോയുടേയും വെള്ളപ്പെരുക്കവും എന്റെ തലയ്ക്കു് പെരുക്കമുണ്ടാക്കുന്നു. എങ്കിലും ശ്രീരാമനും സീതയും കേളിയാടിയ ഗോദാവരീവാരിതന്നെയാണ് എന്റെ മനസ്സിനെ ആകർഷിക്കുന്നതു്. മലയനെന്നോ, വിന്ധ്യനെന്നോ സിന്ധുവെന്നോ ബ്രഹ്മപുത്രയെന്നോ കേട്ടാൽ എന്റെ ചില ബന്ധുക്കളാണെന്നേ ഞാൻ വിചാരിക്കാറുള്ളു. പാണ്ടി എന്റെ അയലാണ്. കർണ്ണാടകവും, തെലുങ്കുനാടും, ബങ്കാളവും, കോസലവും, പഞ്ചാബും, കാശ്മീരവും, ആസാമും എല്ലാം സ്വന്തം നാടുകൾതന്നെ. കോസലത്തിലേ യുവരാജാവ് തൃച്ചേവടികൾകൊണ്ട് പരിപൂതമാക്കിയ ഭാരതം ഒന്നുതന്നെ; അതുമുഴുവൻ, ലങ്കവരെ എന്റേതുതന്നെ. രാമായണംകഥ പാടുന്ന നാട്, കൃഷ്ണന്റെ ചരിത്രം പുകഴ്ത്തുന്ന ദേശം. ബുദ്ധഭഗവാന്റെ ധർമ്മോപദേശം കേട്ട രാജ്യം, ലോകത്തിന്റെ മററുഭാഗങ്ങളിലുണ്ടായ ധർമ്മങ്ങളെ സ്വാഗതം ചെയ്ത ഭൂഖണ്ഡം, അശോകന്റെയും, ഹർഷന്റേയും, അക്ബറുടേയും ശാസനംകൊണ്ടു വിളങ്ങിയ സാമ്രാജ്യം, ഇതിലൊക്കെ മെച്ചമായി ത്രികാലവേദികളും ത്യാഗധനന്മാരുമായിരുന്ന ഋഷികളുടെ ഭൂമിയാണ് എന്റെ ജന്മദേശം. മലയാളികളോടും മലയാളത്തോടുമുള്ള പക്ഷപാതം എനിക്ക് വേറാരോടും വേറൊരു ഭാഷയോടും ഇല്ല. പലവർഗ്ഗത്തിൽപ്പെട്ട അനേകം രാജ്യക്കാരെപ്പററി അറിയാമെങ്കിലും, വെള്ളക്കാരോടും, നീഗ്രോകളോടും, എസ്കിമോവർഗ്ഗക്കാരോടും, ചീനരോടും എല്ലാം എനിക്ക് ഇഷ്ടമാണെങ്കിലും, ഭാരതീയരോടാണ് എനിക്ക് വലുതായ മമതാബന്ധം. ലണ്ടനും, പാരീസും, ബർലിനും, മോസ്ക്കോയും, ന്യൂയോർക്കും, വാഷിംഗ്ടണും, പീക്കിങ്ങും, ടോക്കിയോവും എന്റെ ബഹുമാനത്തെ സമാർജ്ജിക്കുന്ന മഹാനഗരങ്ങൾതന്നെ. എങ്കിലും മദ്രാസും ബോംബെയും, കൽക്കത്തായും, കറാച്ചിയും ആണ് എനിക്ക് ഒന്നുകൂടി സുഖകരം. തിരുവനന്തപുരം ഇവയിലൊക്കെ ചെറുതാണെങ്കിലും ആ പട്ടണമാണ് എനിക്ക് ഏററവും ഇഷ്ടം. എന്തിന്, ഇങ്ങനെയെണ്ണിയെണ്ണി പോയാൽ, കണക്കില്ല. ലോകത്തോടു മുഴുവൻ എനിക്ക് ഇഷ്ടമുണ്ട്. എങ്കിലും ഭാരതം എന്റേതാണ്. ഞാൻ ഭാരതത്തിന്റേതുമാണ്. എന്നേ ചുരുക്കിപ്പറയാനുള്ളു.

ഏതാനും പേരെങ്കിലും സങ്കുചിതമെന്നു പറയുന്ന ഈ മനഃസ്ഥിതി മാറേറണ്ടതല്ലേ എന്നു ഞാൻ ചിന്തിക്കാതിരുന്നിട്ടില്ല. ഞാൻ ഭാരതീയനായതുകൊണ്ട് എനിക്കു ചില പ്രത്യേകതകൾ ഉണ്ടായിരിക്കാം. എന്നാൽ യൂറോപ്യനും, ചൈനാക്കാരനും, ജപ്പാൻകാരനും എന്താണ് കുറവ്? ഞാൻ നീഗ്രോയേക്കാളും ബോർണിയോദ്വീപത്തിലെ കാട്ടാളനേക്കാളും അനുഗൃഹീതനായിരിക്കാം? പക്ഷേ, ഇംഗ്ലീഷുകാരനേക്കാളും റഷ്യാക്കാരനേക്കാളും എനിക്ക് എന്താണ് മെച്ചം; സുഖകരമായ കാലാവസ്ഥകളും ആവശ്യത്തിനുള്ള പ്രകൃതിവിഭവങ്ങളും കൗതുകത്തിന് ഉതകുന്ന സുന്ദരപദാർത്ഥങ്ങളും അവർക്ക് ധാരാളമുണ്ട്. ബുദ്ധിയുടെ വായ്പാണെങ്കിൽ ഇന്ന് അവർക്ക് നിശ്ചയമായും കൂടുതലുമാണ്. സ്വതന്ത്രങ്ങളായ രാജ്യങ്ങളോടു ചേർത്തുനോക്കുമ്പോൾ ഭാരതത്തിന്റെ സ്ഥിതിയിൽ വലിയ അഭിമാനത്തിനും ഇന്നു വകയുണ്ടെന്നു തോന്നുന്നില്ല. ഒരേവർഗ്ഗമെന്നോ ഒരേമതമെന്നോ ഒരേ സംസ്കാരമെന്നോ ഒരേ ഭാഷയെന്നോ ഉള്ള നിലകൊണ്ടുവരാവുന്ന സംപൂർണ്ണമായ യോജിപ്പും നമുക്കില്ല. സിക്കുകാരും മുസ്ലിമങ്ങളും ഹിന്ദുക്കളും ക്രിസ്ത്യാനികളും പാഴ്സികളും അവരുടെയെല്ലാം അവാന്തരഭേദങ്ങളും ഭാരതീയജീവിതത്തിന്റെ ഘടകങ്ങളാണ്. ഇമ്മാതിരിവൈവിധ്യം മററ് അംശങ്ങളിലുംകാണാം. ഉത്തരധ്രുവംപോലെ തണുത്തു മഞ്ഞുറഞ്ഞ ഹിമാലയപ്രദേശങ്ങളും, സഹാറായെപ്പോലെ ചുട്ടുപഴുത്ത സിന്ധുദേശമരുഭൂമിയും ഭാരതത്തിൽ ഉണ്ട്. ഫലപുഷ്കലമായ ഗംഗാസമതലവും, വളരെ ശൂന്യദേശങ്ങളും ഈ മഹാരാജ്യത്തിൽ ഉണ്ട്. ഈ സ്ഥിതി വിസ്മരിച്ചുകൊണ്ടല്ല ഭാരതത്തിന്റെ പ്രത്യേകതയിൽ എനിക്കു പ്രീതി ഉണ്ടായിട്ടുള്ളതു്. പല അംശങ്ങളിൽ മററുള്ളവർക്ക് ഭാരതീയരേക്കാൾ മേന്മയുണ്ട്. പലകാര്യങ്ങളിൽ ഭാരതത്തിന് മററുള്ളവരേക്കാൾ കുറവുകളും പോരായ്മകളും കാണും. എങ്കിലും ആകെക്കൂടെ ആലോചിക്കുമ്പോൾ കിടപ്പുകൊണ്ടും, ഫലപുഷ്ടികൊണ്ടും ജീവിതത്തിന്റെ സൗകര്യങ്ങൾകൊണ്ടും, പാരമ്പര്യംകൊണ്ടും, തല്ക്കാലത്തെ നിലകൊണ്ടും, ആശകളുടെ പരിമിതികൊണ്ടും' ജീവിതലക്ഷ്യംകൊണ്ടും നമ്മുടെ രാജ്യം വിശിഷ്ടമാണെന്നു ഞാൻ വിശ്വസിക്കുന്നു. സ്വദേശത്തെപ്പററിയുള്ള അന്ധമായ അഭിമാനമല്ല, സത്യത്തിൽ അടിയുറച്ച തോലനംകൊണ്ടാണ് ഞാൻ ഭാരതത്തെ ആദരിക്കുന്നതു്. സകല ഗോളങ്ങളെക്കാളും ഭൂമിതന്നെ നല്ലതു്, ഭൂമിയിൽവച്ച് ഭാരതംതന്നെയാണ് ഏററവും മാഹാത്മ്യമുള്ള സ്ഥലം എന്നു നിശ്ചയമായി ഞാൻ വിശ്വസിക്കുന്നു.

ഭൂമിയുടെ മധ്യഭാഗത്തു സ്ഥിതിചെയ്യുന്നഭാരതം വളരെ പുരാതനകാലംതൊട്ടേ മനുഷ്യജീവിതത്തിനു പ്രത്യേകം അനുഗ്രഹം ദാനംചെയ്തു. ഹിമവാനുവടക്ക് ഉത്തരധ്രുവംവരെ ജീവിതംദുസ്സഹമാണ്. അവിടെ പ്രകൃതി ഭയങ്കരിയായിപ്രത്യക്ഷപ്പെടുന്നു .ഉരുകാത്തമഞ്ഞു്; തിളയ്ക്കുന്നവെയിൽ ഇവ മാറിമാറിയുള്ള സ്ഥലങ്ങൾ. വിസ്തൃതങ്ങളായ മണൽക്കാടുകൾ; തിന്നാനും കുടിക്കാനും ഒന്നുംകിട്ടാത്ത ശൂന്യദേശങ്ങൾ; സസ്യങ്ങളും മൃഗങ്ങളുമില്ലാത്ത സ്ഥലങ്ങൾ; എങ്ങനെ ജീവിതം പുലരും? തിബററുപോലെ തണുത്തു ചെളിനിറഞ്ഞു് ജീവിതത്തെ ക്ലേശിപ്പിക്കുന്ന പ്രദേശം ചുരുക്കമാണ്. സൈബീരിയാ അനേകായിരം മൈൽ മഞ്ഞുറഞ്ഞു കിടക്കുന്നു. യൂറോപ്പു മുഴുവൻ തന്നെയും അക്കാലത്തെ സ്ഥിതിക്ക് വിഷമകരമായിരുന്നതായി ഊഹിക്കണം. ആ ഖണ്ഡത്തിന്റെ തെക്കുഭാഗത്തുള്ള ചില സ്ഥലങ്ങൾമാത്രം സമൃദ്ധികൊണ്ട് മനുഷ്യനെ ആകർഷിച്ചു. ഭൂമിയുടെ മററു ഭാഗങ്ങൾ സാമാന്യമായി പറയുമ്പോൾ കൂടുതൽ ദുസ്സഹമായിരുന്നു. ചൈനാ, മെസോപൊട്ടോമിയാ, സിറിയാ, ഈജിപ്ററ് എന്ന ചുരുക്കം ചില സ്ഥലങ്ങൾ ജീവിതസൗകര്യങ്ങൾ ഉയർത്തിക്കാട്ടി മനുഷ്യവർഗ്ഗത്തെ പ്രീണിപ്പിച്ചു. ഭാരതമാകട്ടെ വേറേ എവിടെയുണ്ടായിരുന്നതിലും കൂടുതൽ സുഖസാധനങ്ങൾ നൽകി ജീവിതസൗകര്യത്തെ വർദ്ധിപ്പിച്ചു. മനുഷ്യൻ കുരങ്ങിന്റെ മൂത്തസഹോദരനായി കഴിച്ചകാലംതൊട്ട് ദേവന്റെ അടുത്ത അനുജനായി ചമഞ്ഞിരിക്കുന്ന ഇന്നുവരെ ഭാരതംപോലെ ജീവിതത്തെ പുഷ്ടിപ്പെടുത്തിയ ഒരു ഭൂഭാഗമില്ലതന്നെ. വടക്കുള്ള ഹിമാലയപംക്തി വെള്ളികൊണ്ടു നിർമ്മിച്ച ഒരു കോട്ടപോലെ ഉത്തരദേശങ്ങളിലേ തണുപ്പിൽനിന്ന് ഭാരതത്തെ രക്ഷിച്ചുപോരുന്നു. ഹിമാലയവാസിയായ ശിവനെ നാം വെറുതേയാണോ പൂജിക്കുന്നതു്? ഇവിടത്തെ നദികൾ ഏറിയകൂറും ശാന്തപ്രകൃതികളാണ്. ഈജിപ്ററുരാജ്യം നൈൽനദിയുടെ സമ്മാനമെന്ന് പറയുന്നത പരമാർത്ഥമാണെങ്കിൽ, ഗംഗയോടും, സിന്ധുവിനോടും, നർമ്മദയോടും, കാവേരിയോടും മററു ഭാര

---

എങ്കിലും അതിന്റെ സൂക്ഷ്മമറിയണമെന്നു ഞാൻ നിശ്ചയിച്ചു. ഞാൻ പറഞ്ഞു.

"എന്നാൽ സിനിമ കഴിയട്ടെ. നമുക്കെല്ലാം തെക്കോട്ടു നടക്കാം."

അയാൾ അല്പം ആലോചിച്ചിട്ടു മറുപടി പറഞ്ഞു.

"വേണ്ട. ഞാൻ അകത്തുപോയി വിളിച്ചുകൊണ്ടുവരാം."

"സിനിമ തീരുന്നതിനുമുമ്പ് അവൾ വരുമോ?"

"കൊള്ളാം വരുമെന്നോ? ഒരെട്ടണ എടുത്താട്ടെ. ഒരു ചീട്ടുവാങ്ങി അകത്തു കയറി അവളെ കൊണ്ടുവരാം."

അവൻ കൈനീട്ടി. എട്ടണകൂടി നഷ്ടപ്പെടുമെന്നേയുള്ളു എന്ന് എനിക്കു തോന്നി. ഞാൻ പറഞ്ഞു.

"എന്റെ കൈയ്യിൽ പണമില്ലല്ലോ" അയാൾ പറഞ്ഞു.

"ഇല്ലേ? പിന്നെങ്ങനെ? അവളെ പുറത്തുകൊണ്ടുവന്നാലും വിശേഷമില്ലല്ലോ. എന്നാൽ പോയി പണം എടുത്തുകൊണ്ടു വരണം. ഞാൻ ഇവിടെ കാണും."

അതു ഞാൻ സമ്മതിച്ചു നടന്നു. അമ്പതുവാര അകലെയായപ്പോൾ ഞാൻ തിരിഞ്ഞുനോക്കി. അവൻ കൊട്ടകയ്ക്കകത്തു കയറിപ്പോകുന്നതു കണ്ടു.

* * * *

പിന്നീടൊരുദിവസം രാത്രി രണ്ടുമണിസമയത്തു ബോട്ടുജട്ടിയിലുള്ള ഒരു ഹോട്ടലിൽ അവൻ ഒരു ചെറുപ്പക്കാരനെ വളച്ചുവച്ചിരിക്കുന്നതു കണ്ടു. അയാൾ ഒരു കാളേജുവിദ്യാർത്ഥിയാണെന്നു തോന്നുന്നു. ഒരഞ്ചുരൂപ അയാൾ അന്നു നഷ്ടപ്പെട്ടുകാണും.

ഒരാറുമാസം കഴിഞ്ഞു ഞാൻ അയാളെ കണ്ടു. കൊല്ലത്തേക്കുള്ള ബോട്ടിൽ വച്ചാണ്. ഞാൻ ബോട്ടിലിരിക്കുമ്പോൾ അയാൾ ഒരു കുട്ടിയേയും എടുത്തുകൊണ്ടു ബോട്ടിൽ കയറി. പിന്നാലെ ഒരു കുഞ്ഞിനെ എടുത്തുകൊണ്ടു ഒരു സ്ത്രീയുമുണ്ടായിരുന്നു. അയാൾ എന്റെ അടുത്തു വന്നിരുന്നു.

ഈ പണംകൊണ്ടു ജീവിക്കുന്ന ആ സ്ത്രീയേയും കുട്ടികളേയും ഞാൻ സൂക്ഷിച്ചുനോക്കി, അവർ മര്യാദയായി ജീവിക്കുന്ന ഒരു ഇടത്തരക്കാരിസ്ത്രീയാണ്. ഇല്ല, അയാൾ അവരെക്കൊണ്ടു പണമുണ്ടാക്കുന്നില്ല. ആകെക്കൂടി കണ്ടിട്ട് അയാൾ ഒരു സ്ത്രീയേയും ചീത്തയാക്കിയിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ കുടുംബത്തെ പുലർത്താൻവേണ്ടി അയാൾ പലവഴി നോക്കുന്നു. ഭാര്യ പട്ടിണികിടന്നു വഴിതെററാതിരിക്കാൻവേണ്ടി അയാൾ സ്വീകരിച്ച തൊഴിലാണതു്. ഞാൻ വക്കീലായതു മറെറന്തിനാണ്?

തീയതടിനികളോടും നാം എത്ര കൃതജ്ഞത കാട്ടണം? ഹരിദ്വാരംതൊട്ട് ബംഗാളിൽ സുന്ദരവനംവരെ ആയിരത്തിൽ കൂടുതൽ മൈൽദൂരം, അച്ഛനത്തിനും തപ്പണത്തിനും എന്നപോലെ കൃഷിക്കും വാണിജ്യത്തിനും സർവ്വസൗകര്യദാനം ചെയ്തുകൊണ്ട് സമതലത്തിലൂടെ ഒഴുകുന്ന ഗംഗാദേവി ഭഗീരഥൻ ഭാരതത്തിനു സമ്മാനിച്ച ദിവ്യകുല്യയാണ്. ആയ്യാവർത്തം അനേകലക്ഷം ആളുകളുടെ സുഖവാസത്തിനുള്ള സ്ഥലമായി പ്രകൃതി ഒരുക്കിയിട്ടു. കിഴക്കും പടിഞ്ഞാറുമുള്ള തീരപ്രദേശങ്ങളും പ്രത്യേകം പ്രത്യേകം സുഖങ്ങളും ഭംഗികളുംകൊണ്ട് വിളങ്ങുന്നു. എവിടെയും ഫലവും ജലവും തെളിഞ്ഞ വായുവും നല്ല മഴയും, അഴകേറിയ സസ്യങ്ങളുംകൊണ്ട് സുഖസമ്പന്നം. സസ്യങ്ങളും ധാന്യങ്ങളും മൃഗങ്ങളും പക്ഷികളും ജീവിതത്തിനു മോടികൂട്ടുംവണ്ണം ഉല്ലസിക്കുന്നു. മഹത്തായ ഒരു ജീവിതനാടകം അനന്തമായി നടത്തത്തക്ക രംഗമാണ് ഭാരതഭൂമിയിൽ ഒരുക്കിയതു്.

ആ നാടകം എങ്ങിനെ തുടരുന്നു? ഭയങ്കരാകാരന്മാരായ കിരാതന്മാരാണ് 'തോടയം' അഭിനയിക്കാൻ പ്രത്യക്ഷപ്പെടുന്നതു്. മൃഗരാജാക്കന്മാരായി കാട്ടിൽ കഴിച്ച അവർക്കു ജീവിതചര്യയിൽ ഹിംസ്രജന്തുക്കളിൽനിന്ന് വ്യത്യാസമുണ്ടായിരുന്നില്ല. നരമാംസത്തിന്റെ സ്വാദ് അവരുടെ നാവിന് സംതൃപ്തി നൽകി. വന്യഗുഹകൾ അവരുടെ കേളീസദനങ്ങൾ ആയിരുന്നു. മൃഗസാധാരണമായ വ്യാപാരങ്ങളാൽ അവർ ജീവിതത്തെ പൂരിപ്പിച്ചു. വാസരംഗമായ പർവ്വതങ്ങൾപോലെ അവരുടെ മനസ്സും പാഴ്ക്കാടുകൾ നിറഞ്ഞു് അന്ധകാരത്തെ പുലർത്തി. ഇരുൾഅടഞ്ഞ ആ കാലങ്ങൾ നീണ്ടുനിന്നു. അഴുക്കടിഞ്ഞ കുളംപോലെ കെട്ടിനിന്നു ദുഷിച്ച ആ ജീവിതസ്ഥിതി ക്രമേണ തെളിയാൻതുടങ്ങി. മൃഗങ്ങളെ കൊന്നു തിന്നുന്ന വർഗ്ഗങ്ങളുടെ മേൽ മൃഗപാലനം ജീവിതധർമ്മമായി കരുതിയ വേറൊരു ജനത വന്നുചേർന്നു. ജന്തുക്കളെക്കൊണ്ട് ജീവിതം സാധിച്ചു് കാട്ടിൽ കഴിക്കുന്ന ഒരുകൂട്ടം, ഗൃഹ്യമൃഗങ്ങളെ സംരക്ഷിച്ചു് കാടില്ലാത്ത പുൽപ്പുറങ്ങളിൽ ജീവിക്കുന്ന മറ്റൊരു ഇനം, എന്ന് ഭാരതീയജീവിതം രണ്ടായി പിരിഞ്ഞു. ഒന്ന് ഇരുട്ടത്തും മററു വെളിച്ചത്തും തഴച്ചുതുടങ്ങി. പശുക്കളുടേയും ആട്ടിൻപററങ്ങളുടേയും പുറകേ നദീതടങ്ങളിലും സമതലങ്ങളിലും സഞ്ചരിച്ചും, മരത്തണലുകളിൽ വിശ്രമിച്ചും, ഫലമൂലങ്ങൾ ശേഖരിച്ചു് പാകംചെയ്തു ഭക്ഷിച്ചും, ഗാനങ്ങളും വിനോദങ്ങളും രചിച്ചു് ആനന്ദിച്ചും ഒരു ജീവിതരീതി ഉയർന്നുവന്നു. ആ രീതി സമുദായത്തെയും സംഘടനയേയും അതിനോടു ചേർന്ന സകല വിശേഷഘടകങ്ങളേയും സൃഷ്ടിച്ചു. നീതിയും നിയമവും അവരുടെ ബോധത്തിൽ അംകുരിച്ചു. ആചാരവും ആരാധനയും അവർ നിർമ്മിച്ചു. സകല അനുഭവങ്ങളും അഭിപ്രായങ്ങളും യുക്തികളും വിശ്വാസങ്ങളും അവർ ഭാഷയിൽ സംഭരിച്ചു. അവരുടെ വലിയ ധനം നല്ല ചില കഥകളായിരുന്നു. അവരുടെ വലിയ മത്സരം ഇരുട്ടിനോടായിരുന്നു; ഇരുട്ടിൽ കഴിയുന്നവരോടായിരുന്നു. ആ ജീവിതം അങ്ങനെ വളർന്നുവന്നു.

കാട്ടാളന്മാരെ മൃഗവൃത്തികളിലേയ്ക്കു പ്രേരിപ്പിച്ച ഭാരതത്തിലെ പ്രകൃതി പശുപാലന്മാർക്കു ദിവ്യസന്ദേശങ്ങൾ കൊടുക്കാൻ പര്യാപ്തമായി. ആകാശത്തെ തലകൊണ്ടു താങ്ങിനിന്ന ഹിമവാൻ കിരാതനോടു യാതൊന്നും പറഞ്ഞില്ല. ഇടതൂർന്ന വനങ്ങൾ നായാടാൻ സൗകര്യം കൊടുത്തതല്ലാതെ അവർക്കു മറ്റൊന്നും നൽകിയില്ല. ഫലനമ്രങ്ങളായ വൃക്ഷങ്ങൾ അവർക്കു വിശപ്പുതീർത്തു. അവരുടെ ശരീരത്തെ പോഷിപ്പിക്കാനല്ലാതെ മനസ്സിനെ പുഷ്ടിപ്പെടുത്താൻ അവ ഒന്നും കൊടുത്തില്ല. മറേവർഗ്ഗക്കാർക്കാകട്ടെ ഭാരതത്തിലെ പ്രകൃതി മാനസികമായ ആഹാരമാണ് പ്രധാനമായി ദാനംചെയ്തതു്. വീശിയ ഓരോ കാററും ഹൃദയത്തിൽ സ്ഫുരിച്ച് ജ്ഞാനാഗ്നിയെ ഉജ്ജ്വലിപ്പിച്ചു. ആകാശത്തിലേയ്ക്കുയർന്നുപോയ ഹിമവത്ശൃംഗം അവരുടെ ചിന്തകളെ ഉച്ചലോകങ്ങളിലേക്കുയർത്തി. സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും തെളിഞ്ഞ ആകാശവും ഭൂമിയിൽനിന്ന് അവരെ ലോകാന്തരങ്ങളിലേക്കു ക്ഷണിച്ചു. ശാദ്വലങ്ങളും കാനനങ്ങളും ശാന്തിയെപ്പററി ഗംഭീരമായി അവരെ ഉദ്ബോധിപ്പിച്ചു. ഓരോ പൂവും പുല്ലും അവയുടെയെല്ലാം കർത്താവായ ഒരു ശക്തിയെപ്പററി അവർക്കു രഹസ്യനിർദ്ദേശംകൊടുത്തു. കണ്ടതെല്ലാം അവർ സൂക്ഷിച്ചുനോക്കി. എല്ലാത്തിലും അവർക്കു സംശയം തോന്നി. എല്ലാററിന്റേയും പരമമായ അർത്ഥം എന്തെന്ന് ആരാഞ്ഞു ജീവിതത്തെ മോടിപിടിപ്പിക്കാൻ അവർ ക്ഷീണംകൂട്ടാക്കാതെ പ്രയത്നിച്ചു. എന്നാൽ ജീവിതത്തിലും അനുഭവങ്ങളിലും അവർക്കു വിശ്വാസമുണ്ടായില്ല. കുയിലിന്റെ സ്വരം അവരെ ആനന്ദിപ്പിച്ചു. പക്ഷേ, ശബ്ദമെന്തെന്നു മനസ്സിലാക്കാൻ അവർ കുഴങ്ങി. പഴുത്ത ഫലങ്ങളുടെ സ്വാദ് അവരെ രസിപ്പിച്ചു. എന്നാൽ പച്ചക്കായ്ക്കു് ഇല്ലാതിരുന്ന മാധുര്യം പഴത്തിന് എങ്ങിനെവന്നു എന്നു അവർ ചിന്തിച്ചു. കിളിച്ചുവന്നചെടി അവരെ വിനോദിപ്പിച്ചു. എങ്കിലും അതിന്റെ ക്ഷയഭാവം അവർ വിസ്മരിച്ചില്ല. പുറമേ കണ്ടതു ഓരോന്നും വ്യത്യസ്തമായി മനസ്സിൽ പ്രതിഫലിച്ചു് അവരെ വിഷമിപ്പിച്ചു. ക്രമേണ അവർ കാണുന്ന ലോകത്തേക്കാളും അധികം കാണാത്തശക്തിയെപ്പററി വിചാരിച്ചുതുടങ്ങി.

ഈ മനോഗതിയുടെ ഫലമൊന്നു പ്രത്യേകമായിരുന്നു. കാററ് കാററായിട്ടല്ല വായുദേവതയായിട്ടാണ് അവരെ തഴുകിയതു്. പൂക്കളേയും വല്ലികളേയും നൃത്തംചെയ്യിച്ചും, താമരപ്പൊയ്കകളിൽ കുളിച്ചു് ഓളമുണ്ടാക്കിയും, ഊക്കെഴുന്ന മരങ്ങളെ വിറപ്പിച്ചും പ്രചരിച്ച കാററാണ് തങ്ങൾക്കു ശീതോപചാരം നൽകുന്നതെന്നുകണ്ട് അവർക്ക് പ്രത്യേകം സുഖമുണ്ടായി. വസിക്കാൻ സ്ഥലം നൾകുന്ന ഭൂമിദേവിയും പകൽ പ്രകാശംതരുന്ന സൂര്യനും, ദാഹംതീർക്കാനുള്ള വെള്ളവും, രാത്രിയിൽ വെളിച്ചവും ചൂടുംതരുന്ന അഗ്നിയും, എന്നുവേണ്ട പ്രപഞ്ചത്തിലുള്ളസകലതും ഓരോ പ്രകാരത്തിൽ ജീവിതത്തെ അനുഗ്രഹിക്കാൻ സന്നദ്ധമായി വർത്തിക്കുന്നതായി അവർക്കു ബോദ്ധ്യപ്പെട്ടു. ജീവിതവും ജീവിതത്തെ സുഖകരമാക്കാനുള്ള ഈ വ്യവസ്ഥകളും ഉണ്ടാക്കിയ ശക്തിയെപ്പററി അളവില്ലാത്ത കൃതജ്ഞതയുണ്ടായി. കണ്ടതെല്ലാം അവർക്ക് അത്ഭുതമുളവാക്കി. അവയൊക്കെ അതിലും കൂടുതൽ ആനന്ദവും പ്രദാനംചെയ്തു.

ഭാരതത്തിലെ ഉദാരമായ പ്രകൃതിജീവിതത്തിന്റെ പുറമേയും അകമേയും ഉള്ള വളർച്ചയ്ക്കു് ഇങ്ങനെ അനുകൂലമായി ഭവിച്ചു. അനുഗ്രഹമയിയായ പ്രകൃതി ഭക്തേമനോഭാവത്തെ ഇവിടുത്തെ ആളുകളിൽ ഉല്ലാദിപ്പിക്കാനും കാരണമായി. എങ്കിലും ഇവിടത്തെ ആദിമകിരാതന്മാരുടെ നൃശംസത ഇതുകൊണ്ടും നിശ്ശേഷം മാഞ്ഞുപോയില്ല. നന്മയുടെ കതിർവീശിയെങ്കിലും കാടുകളിലും ഗുഹകളിലും ഒളിച്ചു തിന്മ പതുങ്ങി വസിച്ചു. സന്മാർഗ്ഗം ബഹുജനങ്ങളുടെ സുഖസഞ്ചാരത്തിനേർപ്പെട്ടെങ്കിലും ദുരാചാരം തക്കംകണ്ട് അങ്ങിങ്ങു തല ഉയർത്തിനിന്നിരുന്നു. ഇന്ദ്രിയങ്ങളെ ആത്മതേജസ്സിൽ അർപ്പിച്ചു് ജ്ഞാനയജ്ഞം നടത്തി മഹാന്മാർ മുക്തിനേടി. ജീവനെ അഗ്നിയിൽ ഹോമിച്ചു മറ്റൊരുകൂട്ടരും സന്തുഷ്ടരായി. ലോകം യഥാർത്ഥമെന്നു വിശ്വസിച്ചു ദുരഭിമാനംപൂണ്ട് ഒരു കൂട്ടർ പ്രമദിച്ചു. ഇതെല്ലാം മിഥ്യയെന്നുകണ്ട മറ്റൊരുകൂട്ടർ വൈരാഗ്യം കൈക്കൊണ്ട് സന്യസിച്ചു. ഋഷികളുടെ ആത്മശക്തിയും അസുരന്മാരുടെ ലോകധ്വംസവിക്രമങ്ങളും ഒരുമിച്ചു നടമാടിത്തുടങ്ങി. നന്മയ്ക്കു താങ്ങായി അന്നന്നു മഹാന്മാർഉണ്ടാവുക പതിവാണല്ലോ. അങ്ങനെ ഋഷികളുടെ സംസ്കാരം നശിക്കാതെ അവശേഷിച്ചു.



ശ്രീരാമാനുജദിവ്യദേശികവരൻ തുഞ്ചത്തെഴുത്തച്ഛനീ
മാറാപ്പേരുകളോടുകൂടി മലയാളത്തിന്റെ ഭാഗ്യത്തിനെ
നാരായത്തിനെഴുംമുനയ്ക്കുഹ കുറിച്ചിട്ടോരുദേഹത്തെയി-
ന്നാരാധിച്ചരുളുന്നു....

സകല ജീവരാശികളോടും ശാന്തി പ്രഖ്യാപനം ചെയ്യുന്ന ആ ദിവ്യസന്ദേശം നിലനിന്നതാണ് ഭാരതത്തിന്റെ മഹാഭാഗ്യം. ലോകമാണു തറവാട്, ചെടികളും പുല്ലുകളും പുഴുക്കളുംകൂടി കുടുംബക്കാരാണ്, എന്നു വിശ്വസിച്ച മഹാന്മാരാണ് ഭാരതഭൂമിയുടെ വലിയ നേട്ടങ്ങൾ.

പ്രപഞ്ചത്തിന്റെ അർത്ഥത്തെപ്പററി ചിന്തിച്ചുതുടങ്ങിയ മഹർഷിമാർ ജീവിതത്തിന്റെ പരമമായ പ്രയോജനത്തിൽ ശ്രദ്ധയുറപ്പിച്ചു. ജീവിതസുഖങ്ങളെ വർദ്ധിപ്പിക്കാൻ ശ്രമിച്ചപ്പോൾത്തന്നെ ജീവിതംതന്നെ സുഖമാണോ എന്നും അവർ വിചാരിക്കാനാരംഭിച്ചു. വലിപ്പച്ചെറുപ്പങ്ങൾ കല്പിച്ചു് സ്വാർത്ഥ സുഖമന്വേഷിച്ചപ്പോൾ ഖേദമില്ലാത്ത ഒരു ജീവതത്ത്വത്തേയും അവർ കണ്ടറിഞ്ഞു. ജന്മംകൊണ്ടും കർമ്മംകൊണ്ടും വ്യത്യാസങ്ങളുണ്ടാക്കിയ സമുദായത്തോട് ഏകവും അഖണ്ഡവുമായ സത്യത്തെപ്പററിയും അവർ ഉപദേശിച്ചു. വ്യക്തികളേക്കാൾ പ്രാധാന്യം ലോകത്തിനാണെന്നും ലോകത്തെ നിലനിർത്തുന്നതാണ് ധർമ്മമെന്നും അവർ വിധിച്ചു. സകല ജീവരാശികളെയും ഒരുപോലെ നോക്കാൻ ബുദ്ധഭഗവാനെപ്പോലെ വേറെ ആരും പഠിപ്പിച്ചില്ല. ഭോഗസാധനങ്ങളെല്ലാം ആകർഷകമാണെങ്കിലും ജീവിതം ചഞ്ചലമാണെന്നു വ്യാസനെപ്പോലെ മറ്റൊരുത്തരും കണ്ടില്ല. കർത്തവ്യം നടത്താൻ ജീവിക്കുന്നതും, വേണ്ടിവന്നാൽ മരിക്കുന്നതുമാണ് ധർമ്മമെന്നു കൃഷ്ണനെപ്പോലെ നിശ്ചയമായി പ്രഖ്യാപനം ചെയ്തവർ ഇല്ലതന്നെ. തൽക്കാലം സുഖമായി കഴിക്കാനും അജ്ഞേയമായ ഭാവിയിൽ സുഖകരമായ ഒരു പദത്തിലേയ്ക്കു പോകാനുമുള്ള ധർമ്മമാർഗ്ഗമാണ് ജീവിതംഎന്നു ഭഗവാൻ പഠിപ്പിച്ചു. ജീവിതത്തെ നിസ്സാരമെന്നു കരുതി തള്ളുന്നവരും, ജീവിതം ആണ് സർവ്വവും എന്ന് വിശ്വസിച്ചു് മുറുകെപ്പിടിക്കുന്നവരും ഒരുപോലെ മൂർഖന്മാരാണ്. ഒരേ സത്യത്തിന്റെ പല ഭാവങ്ങളാണ് ലോകമായിച്ചമഞ്ഞിട്ടുള്ളതെന്ന് ധരിച്ചു്, ആ സത്യത്തേയും അതിൽ അടിയുറച്ച ലോകത്തെയും പൂജിക്കാൻ നാം അഭ്യസിച്ചു.

കഴിഞ്ഞ അനേകായിരം സംവത്സരങ്ങളായി ഭാരതം ഈ വിശ്വാസത്തെ അവലംബിച്ചാണ് ജീവിതലക്ഷ്യത്തെ ഉറപ്പിച്ചിട്ടുള്ളതു്. പല പരിവർത്തനങ്ങളും പരീക്ഷണങ്ങളും ഭാരതത്തെ ഉലയ്ക്കാൻ നോക്കിയിട്ടുണ്ട്. ഭിന്നധർമ്മങ്ങൾ ഒളിവായും വെളിവായും എതിർത്തുനോക്കി. പഠിപ്പിക്കാൻ വന്നവർ സ്തുതിപാഠകന്മാരായി മടങ്ങി. അധികാരം സ്ഥാപിച്ചവർ ആദ്യം മദിച്ചു; പിന്നെ നശിച്ചു. ഒരിക്കൽ പൃഥു, പിന്നെ മാന്ധാതാവ്, പിന്നെ ശന്തനു, ഭരതൻ, യുധിഷ്ഠിരൻ എന്ന പുരാണയശസ്വിമാർ ഇവിടെ ചെങ്കോൽ നടത്തി. ചന്ദ്രഗുപ്തനേയും സമുദ്രഗുപ്തനേയും വിക്രമാദിത്യനേയും ഹർഷനേയും ഭാരതസമ്രാട്ടുകളായി ചരിത്രം സ്മരിക്കുന്നു. തെക്കു ചേരന്മാരും പാണ്ഡ്യന്മാരും ചോളന്മാരും അക്കാലങ്ങളിൽ അധികാരം വഹിച്ചു. ഈ മഹാവംശങ്ങൾ പലതും കാലത്തിന് അടിപെട്ടു. പിന്നീട് മുസ്ലീം ഭരണാധികാരികൾ ഭാരതത്തെ സ്വാധീനത്തിൽ വച്ചു. അവരുടെ കയ്യിൽനിന്ന് പാശ്ചാത്യശക്തി ഭാരതത്തെ തട്ടിപ്പറിച്ചു. പരിവർത്തനശക്തി പിന്നെയും വിരമിക്കാതെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. എന്തെല്ലാം മാററങ്ങൾ, എന്തെല്ലാം കലാപങ്ങൾ ഇവിടെ ഉണ്ടായി. എന്നിട്ട് ഫലമെന്താണ്? ഓരോകാലത്തും തന്റെ ശാന്തിസന്ദേശത്തെ ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊണ്ടിരുന്ന ഭാരതം ഒരിക്കലും സ്വരം താഴ്ത്തിയില്ല. വൈരികൾ കഴുത്തിനു പിടിച്ചു ഞെരിക്കാൻ ശ്രമിച്ചപ്പോഴും സമസ്തലോകത്തിനും സുഖമുണ്ടാകട്ടെ എന്ന് ഭാരതം ഉറക്കെ പ്രഖ്യാപനം ചെയ്തു. കപിലനും കണാദനും ബുദ്ധനും ബാദരായണനും ശങ്കരനും മദ്ധ്വനും രാമാനുജനും മാറിമാറി ധർമ്മോപദേശങ്ങൾ ചെയ്തു. ഹിന്ദുക്കളും മുസ്ലീംകളും ക്രിസ്ത്യാനികളും ശാസനം ചെയ്തു. വേദാന്തവും സൂഫിസവും സുവിശേഷവും പ്രചരിച്ചു. സമത്വവാദവും സമഷ്ടിവാദവും മുറയ്ക്കു വന്നു. അപ്പോഴെല്ലാം ഭാരതത്തിന്റെ മതം ഒന്നേഉള്ളു്. ധർമ്മം; ഭാരതത്തിന്റെ വിശ്വാസം ഒന്നിൽമാത്രം—സത്യത്തിൽ. ഭാരതത്തിന്റെ സന്ദേശം ഇതുതന്നെ—ലോകശാന്തി. ഈ മഹാസന്ദേശം ഭാരതത്തെ രക്ഷിച്ചു. ലോകത്തിന്റെ ശാശ്വതരക്ഷയും ഈ സന്ദേശംകൊണ്ടേ കൈവരികയുള്ളൂ. ഇതിലുള്ള വിശ്വാസംകൊണ്ടാണ് ഞാൻ ഭാരതത്തെ പ്രത്യേകം ആദരിക്കുന്നതു്. ഭാരതത്തിന്റെ സന്ദേശം ലോകം ശ്രദ്ധിക്കുമെങ്കിൽ! വന്ദേമാതരം!



# താരാട്ട്

ശ്രീ: ബി. ആനന്ദവല്ലിഅമ്മ എം. ഏ. (ഓണേഴ്സ്)

തൊട്ടിലാട്ടുന്ന കൈയും, താരാട്ടുപാടുന്ന നാവുമാണ് മഹാന്മാരേക്കൂടി പുലർത്തിയിട്ടുള്ളതു്. താരാട്ടുപാടി കുഞ്ഞുങ്ങളെ ഉറക്കുന്ന പതിവ്, പണ്ടേക്കുപണ്ടേ, എല്ലാ ദേശങ്ങളിലും ഉണ്ടായിരുന്നു. അമ്മയുടെ കണ്ഠനാദകരമായ താരാട്ടുകേട്ടാണ് ഞാൻ ഉറങ്ങിയിട്ടുള്ളതു്. ആ താരാട്ടിന്റെ മാധുര്യമാണ് എന്തെങ്കിലും സാഹിത്യരസം ഉള്ളിലുണ്ടെങ്കിൽ അതിനെ പോഷിപ്പിച്ചിട്ടുള്ളതും. പക്ഷേ, എന്റെ കുഞ്ഞുങ്ങളാണെങ്കിൽ, താരാട്ടുകേട്ട് ഉറങ്ങിയിട്ടുണ്ടോയെന്നുതന്നെ സംശയം. അച്ഛൻ അതിനു ഒരുങ്ങിയിട്ടുണ്ടെങ്കിൽ, ഞാനതു തടഞ്ഞിരിക്കാനെ ഇടയുള്ളു. താരാട്ടുകേട്ടേ ഉറങ്ങുകയുള്ളുവെന്ന ശീലം ഇന്നത്തെ മാതാവിന്റെ ദൃഷ്ടിയിൽ ക്ഷന്തവ്യമല്ല. തൊട്ടിലിൽകിടന്നാട്ടുന്നതുപോലും ദുശ്ശാഠ്യത്തിന്റെ ലക്ഷണമാണെന്നാണു ധാരണ. തൊട്ടിലിൽ കുഞ്ഞിനെ കിടത്തിയാലും ആട്ടുന്നതു അക്ഷരജ്ഞാനംപോലുമില്ലാത്ത വല്ല "കൊച്ചുപെണ്ണു"മായിരിക്കും. കൃത്യാന്തരബാഹുല്യം കൊണ്ട്, ഒരുവേള, അമ്മയ്ക്കു അതിനൊന്നും സമയമില്ലെന്നും വന്നേയ്ക്കാം. ദുശ്ശീലങ്ങൾക്കിടംകൊടുക്കാതിരിക്കാനായി, തനിയെ കിടന്നുവേണം, ശിശു ഉറങ്ങേണ്ടതെന്നു അമ്മയ്ക്കു നിർബന്ധവുമാണ്. "തീരെ പൊടിക്കുഞ്ഞല്ലെങ്കിൽ, വായിച്ചിട്ടുള്ള വല്ല നോവലുകളിലെ കഥയെങ്കിലും പറഞ്ഞുകേൾപ്പിച്ചു കുട്ടിയെ ഉറക്കാൻ ശ്രമിക്കാമായിരുന്നു. കൈക്കുഞ്ഞിനു കരയാനല്ലാതെ എന്തറിയാം? താരാട്ടുപാടി ഉറക്കുന്നതു പഴയ സമ്പ്രദായമെന്നു കൂട്ടുകാരികൾ പുച്ഛിച്ചേക്കാനും ഇടയുണ്ട്." ഇങ്ങനെ വിചിത്രരീതിയിൽ പോകുന്നു ഇന്നത്തെ പല അമ്മമാരുടേയും ചിന്താഗതി. എന്നാലോ, താരാട്ടൊന്നും അമ്മയ്ക്കു വശമില്ലെന്നുള്ളതാണു പച്ചപ്പരമാർത്ഥം! ആ സ്ഥിതിയ്ക്കു്, ഇന്നത്തെ കുഞ്ഞുങ്ങൾക്കു താരാട്ടിന്റെ മധുരിമ ആസ്വദിക്കാനുള്ള ഭാഗ്യം ഇല്ലാതെപോയതിൽ അത്ഭുതപ്പെടാനുണ്ടോ? നാട്ടിൻപ്രദേശങ്ങളിൽ പോലും ഈ സമ്പ്രദായം ഇന്നു നടപ്പിലുണ്ടെന്നു തോന്നുന്നില്ല.

ശിശു ഉറക്കംവന്നു കരയുന്നതായാൽ നാമെന്തു ചെയ്കയാണു പതിവ്? ഒരിടത്തു ഞാൻ കണ്ടു, കരയുന്ന ശിശുവിനെ മെത്തയിൽ കമഴ്ത്തിയിട്ടു പൃഷ്ഠഭാഗത്തു ധാത്രി ഉറക്കെ തല്ലുന്നതു്. സാധുകുഞ്ഞ്! കരഞ്ഞുകരഞ്ഞു തളർന്നു ഉറങ്ങി. പ്രകൃതിയുടെ കാരുണ്യം!

ഈയിടയ്ക്കു്, ഒരു ആംഗലവാരികയിൽ സ്ത്രീകളെ ഗൃഹഭരണതത്വങ്ങൾ അഭ്യസിപ്പിക്കുന്നതിനെസംബന്ധിച്ചൊരു ലേഖനം കാണുകയുണ്ടായി. ഡ്രായിംഗ്റൂം ഒരുക്കുന്നതിനും, പാത്രങ്ങൾ ഭംഗിയായി അടുക്കിവയ്ക്കുന്നതിനും, ചുരുക്കത്തിൽ വീട്ടുമുഴുവൻ മനോഹരമാക്കുന്നതിനും മററും എന്തെന്തു പരിശീലനമാണു വിദ്യാർത്ഥിനികൾക്കു നൽകേണ്ടതെന്നു ലേഖനത്തിൽ നിർദ്ദേശിച്ചിരുന്നു. ശുചിത്വവും ഭംഗിയും ഗൃഹത്തിൽ അത്യന്താപേക്ഷിതമാണ്. സംശയമില്ല. എന്നാൽ ഗൃഹഭരണത്തിലുള്ള വിജയം ഏതിനെയാണ് ആശ്രയിച്ചിരിക്കുന്നതു്? പുറമേയുള്ള പകിട്ടിലാണോ? അതോ, ഗൃഹനായകൻ, ബന്ധുജനങ്ങൾ, സന്താനങ്ങൾ എന്നുവേണ്ട കുടുംബത്തെ ആശ്രയിച്ചുകഴിയുന്ന ഭൃത്യൻവരെ ഗൃഹത്തിലുള്ള ഓരോരുത്തർക്കും സംതൃപ്തിയും സന്തുഷ്ടിയും പ്രദാനംചെയ്യത്തക്ക പരിസരങ്ങളെ സൃഷ്ടിച്ചു്, കുടുംബജീവിതത്തിൽ ശാന്തിയും, പ്രേമവും നിറയ്ക്കുവാനുള്ള വൈഭവത്തിലും, അന്യരുടെ സുഖസൗകര്യങ്ങൾക്കായി പാഞ്ചാലിയെപ്പോലെ സ്വസുഖത്തെ തൃണവൽഗണിക്കാനുള്ള ത്യാഗസന്നദ്ധതയിലുമോ? ഈ തത്വം ഗ്രഹിക്കാൻ കർത്തവ്യബോധവും, സാമാന്യബുദ്ധിയുമുള്ള ഗൃഹനായികയ്ക്കു പാഠപദ്ധതികളുടെ സഹായം അന്വേഷിക്കണമോ? അതുപോലെതന്നെ, ശിശുപരിചരണത്തിൽ, പാശ്ചാത്യതത്വങ്ങളെ ആസ്പദമാക്കിയുള്ള പല നിയമങ്ങളും രീതികളും നമുക്കു ഹൃദിസ്ഥമാണ്. സ്വശിശുവിന്റെ ജീവിതം വാത്സല്യംകൊണ്ടുനിറയ്ക്കാൻ മാതാവിനു അഭ്യസനം ആവശ്യമില്ലല്ലോ. വിലയേറിയ വസ്ത്രങ്ങൾ സ്വസന്താനത്തെ അണിയിച്ചതുകൊണ്ടോ, അതിന്റെപേരിൽ വലിയൊരുതുക ബാങ്കിൽ നിക്ഷേപിച്ചതുകൊണ്ടോ, പൊന്നുംപണ്ടങ്ങളും, സ്ഥാവരങ്ങളും സമ്പാദിച്ചതുകൊണ്ടോ, മാതാപിതാക്കന്മാരുടെ കർത്തവ്യങ്ങൾ അവസാനിക്കുന്നില്ല. ശിശുവിനു ജീവിക്കാൻ ഉന്മേഷപൂർണ്ണമായ ഒരന്തരീക്ഷം നിർമ്മിക്കേണ്ടതു അവരുടെ ചുമതലയാണ്. ശിശുവിന്റെ മാനസികവും, വികാരപരവുമായ വളർച്ചയ്ക്കും, അവർ ഉത്തരവാദികളാണ്. ഉപദ്രവംകൊണ്ടു്, വല്ലജാതിയും കുഞ്ഞിന്റെ കരച്ചിലടക്കാനായി ഭൃത്യരെ ഏല്പിച്ചു് ദൂരത്തെങ്ങാനും ഓടിക്കുന്നതിനുപകരം കരയുന്ന കുഞ്ഞിനെ, മാതാവു മാറത്തണച്ചോ, തോളിൽ കിടത്തിയോ, തൊട്ടിലിലാക്കിയോ, മന്ദമായി ചലിപ്പിച്ചു്, ഏതെങ്കിലും താരാട്ടു മൃദുവായി ചൊല്ലി കേൾപ്പിച്ചുനോക്കൂ. താമസമെന്യേ, കുട്ടിയുടെ രോദനം ശമിക്കും, വേദനനിമിത്തം നിലവിളിക്കുന്ന ശിശുപോലും ഗാനത്തിൽ ശ്രദ്ധിച്ചേക്കും. നാദബ്രഹ്മത്തിന്റെ രസാസ്വാദനം ആർക്കാണ് ആനന്ദപ്രദമല്ലാത്തതു്?

ആംഗലേയരുടെ മതമാണല്ലോ, നമുക്കിന്നു ഏതിനും അവലംബം.

Hush a bye baby on the tree top
When the wind blows, the cradle will rock
When the wind ceases the cradle will fall
Down will come baby, cradle and all,

എന്നും,

Hush-a-bye, hush-a-bye, mother is near,
Hush-a-bye, hush-a-bye, nothing to fear,
Angels of slumber are hovering near,
Hush-a bye baby, mother is near.

എന്നും മററും ഏതു കുട്ടിയേയും വിനോദിപ്പിച്ചു മയക്കി നിദ്രയിൽ ലയിപ്പിക്കാൻ ശക്തിയുള്ള മൃദുലമനോഹരങ്ങളായ ചെറുതാരാട്ടുകൾ പരിചയമില്ലാത്ത ആംഗലേയർ കാണുകയില്ല. ശിശുവിനെ വാത്സല്യപൂർവ്വം വീക്ഷിച്ചു് അതിന്റെ ഗുണമഹിമകളെ വാഴ്ത്തുന്ന പല താരാട്ടുകളും,—ഇംഗ്ലീഷുഭാഷയിൽ 'ലല്ലബീസ്" എന്നുപറയും,—ഏതു സാഹിത്യത്തിന്റെയും അനശ്വരസമ്പത്താണ്. വിശ്രുതകവിയായ ആൽഫ്റഡ് ടെനിസന്റെ അതിമനോജ്ഞമായ ഒരു താരാട്ടുണ്ട്. ഒരിക്കൽ പാടിക്കേട്ടാൽ അർത്ഥം ഗ്രഹിച്ചില്ലെങ്കിലും, അതിന്റെ മനോഹാരിത ഹൃദയത്തിൽ പതിഞ്ഞുകഴിയും. കവിയുടെ "പ്രിൻസസ്സ്" എന്ന പ്രശസ്തിയേറിയ കൃതിയോടു ഘടിപ്പിക്കപ്പെട്ടതാണു പ്രസ്തുത താരാട്ട്. സമുദ്രത്തിൽനിന്നു വീശുന്ന മന്ദാനിലനോടു്, കുഞ്ഞിന്റെ നിദ്രാവേളയിൽ അതിന്റെ സമീപത്തണയുവാൻ കവി ക്ഷണിക്കുന്നു. ആ അവസരത്തിൽ മാതാവു മുരളുകയാണ്.

Sleep and rest, sleep and rest,
Father will come to hee soon;
Rest, rest, on mother's breast,
Father will come to thee soon,
Father will come to his babe in the rest
Silver sails all out of the west
Under the silver moon,
Sleep, my little one, sleep, my pretty one, sleep.

അച്ഛന്റെ ആഗമനവും സ്വപ്നത്തിൽ ദർശിച്ചു്, മന്ദമാരുതനേററു്, ബാലചന്ദ്രന്റെ പൂനിലാവിൽ മാതൃവക്ഷസ്സിലണഞ്ഞു സന്തോഷനിമഗ്നനായി ശിശു നിദ്രയിൽ ലയിക്കുന്നു.

സ്വിൻബേൺ വിശ്വവിശ്രുതനായ ഒരു ആംഗലകവിയാണല്ലോ. അതിസുന്ദരമായ ഒരു താരാട്ടു അദ്ദേഹത്തിന്റെ സുപ്രസിദ്ധ കവനങ്ങളിൽ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ്. സുഷുപ്തിയിൽ മയങ്ങിക്കിടക്കുന്ന മനോഹരശിശു, അഗ്നിപ്രഭയിൽ മഞ്ഞുകണങ്ങളെന്നപോലെ പ്രശോഭിക്കുന്നതായും, നിദ്ര കുഞ്ഞിന്റെ സൗന്ദര്യത്തിനു മാററുകൂട്ടുന്നതായും കവി ഉൽപ്രേക്ഷിക്കുന്നു. സൗകുമാര്യത്തിന്റെയും ഭാസുരതയുടെയും മൂർത്തിമത്തായ ആ വിഗ്രഹംകണ്ടു മനംമയങ്ങി, താരാട്ടായി, കുഞ്ഞിന്റെ സ്വർഗ്ഗീയസൗന്ദര്യത്തിൽ കവി വിഹരിക്കുന്നു. കവിതാഭംഗി ഇതിൽ കവിയേണ്ടതില്ല.

മറെറാരു ആംഗലകവിയാൽ രചിതമായ സുമനോഹരമായ ഒരു താരാട്ടിൽ ക്ലേശമറിയാത്ത കുഞ്ഞിനോടു് ശൈശവത്തിൽ സുഖമായി ഉറങ്ങിക്കൊൾവാൻ കവി ഉപദേശിക്കുന്നു. ദൈവപുത്രന്റെ ശൈശവത്തെ അനുസ്മരിപ്പിക്കയും, തൊഴുത്തിൽ, പുല്ലുകൂട്ടിൽ, വയ്ക്കോൽപുറത്തുകിടന്ന ആ ദിവ്യശിശുവിനെ പൂജിക്കുവാൻ ശിശുവിനെ ഉത്സാഹിപ്പിക്കയും ചെയ്യുന്നു. മാധുര്യവും, ഉന്നതാദർശവും നിറഞ്ഞ താരാട്ടുകൾ കേട്ടുകേട്ടു വളരുന്ന ആംഗലേയർക്കു ബാല്യകാലം മുതൽ സാഹിത്യത്തിലും സംഗീതത്തിലും അഭിരുചി ജനിക്കുന്നതിൽ വിസ്മയിക്കാനില്ല.

മിസിസ്സ് സരോജിനിനായിഡുവിന്റെ മനോധർമ്മം മുഴുവൻ പ്രവഹിക്കുന്ന ഒരു ചെറിയ താരാട്ടുണ്ട്.

From groves of spice
O'er wild's of rice
Athwart the lotus stream
I bring for you
A glint with dew
A little, lovely dream.



സുഗന്ധസമ്പൂർണ്ണമായ ആരാമങ്ങളിലും, കതിരുനിറഞ്ഞ പാടങ്ങളിലും താമരപ്പൊയ്കയിലും, അലഞ്ഞുതിരിഞ്ഞു്, മഞ്ഞുതുള്ളികളാൽ പ്രശോഭിക്കുന്ന സുന്ദരമായ ഒരു ചെറുസ്വപ്നം ശിശുവിനെ ആനന്ദിപ്പിക്കാൻ കവയിത്രി തേ[illegible]ടിച്ചു കൊണ്ടുവരുന്നു. എന്തൊരു ഭാവനാവിലാസം! വേപ്പിനിടയിൽ മിന്നാമിനുങ്ങുകൾ നൃത്തം ചെയ്യുന്നു. ശിശു ഉറങ്ങുകയാണ്. പോപ്പിപുഷ്പത്തിന്റെ ഉള്ളിൽനിന്നു ഒരു മോഹനസ്വപ്നം ആ കവയിത്രിയുടെ മാതൃഹൃദയം കവർന്നുകൊണ്ടുവന്നിട്ടുണ്ടു പോലും! ഉറങ്ങാൻഭാവിക്കുന്ന കുഞ്ഞിനോട് ഗായകിയാത്രചോദിക്കുന്നു. അന്തരീക്ഷത്തിൽ നക്ഷത്രങ്ങൾ തിളങ്ങുന്ന ആ വേളയാണു ആ കോമളനേത്രങ്ങൾ സുഷുപ്തിയിൽ നിമീലിതമാവേണ്ട സന്ദർഭം. വാത്സല്യപുരസ്സരം ഒരു മധുരസ്വപ്നം ഗാനമാധുരിയിൽകൂടി ആ ഓമനഹൃത്തിൽ വന്നണയുന്നു. ആ താരാട്ടിന്റെ മനോജ്ഞത്വവും ഭാവനാവൈശിഷ്ട്യവും പ്രശംസനീയമത്രെ. ഇത്തരത്തിലുള്ള ചേതോഹരങ്ങളായ കവനങ്ങൾ വായിച്ചാസ്വദിക്കുമ്പോഴാണു കവിതാവാസനയില്ലാത്തതിൽ സ്വയം ഖേദിക്കുന്നതു്.

മഹാകവി ഉള്ളൂരിന്റെ "ഓമനേ, നീയുറങ്ങു്" എന്ന താരാട്ടു് ശൈശവമധുരിമയെ ആരാധിക്കുന്ന ഒരു സുന്ദരഗീതമാണ്. ശിശുവിന്റെ ലീലകൾ പ്രകൃതിയിൽ കവി പ്രതിബിംബിച്ചു കാണുന്നു. തങ്കക്കിണ്ണമെടുത്തു് ആ ലാവണ്യധാമം കിണററിൽ ഇടുന്നു. സായങ്കാലമാവുമ്പോൾ ചെങ്കതിരോനെ വാരിയെടുത്തു വിശ്വമാകുന്ന ശിശുവാരിയിൽ മുക്കുന്നു. തായാട്ടുകാട്ടുന്ന പൈതൽ മഷിക്കുപ്പി കമഴ്ത്തി കടലാസ്സിൽ ഒഴിക്കുന്നു. പ്രകൃതിദേവി കാർമേഘമാകുന്ന കരിമഷിവാരി നഭോമണ്ഡലത്തിൽ തേയ്ക്കുന്നു. കുഞ്ഞുങ്ങൾ മണൽവാരി അപ്പങ്ങൾ നിർമ്മിച്ചു വിനോദിക്കുന്നു. അന്തരീക്ഷത്തിൽ താരാഗണം വിളങ്ങുന്നു. ഈ വിധത്തിൽ ശൈശവവിഹാരങ്ങളെല്ലാം പ്രകൃതിചേഷ്ടകളുടെ പ്രതിഫലനങ്ങളാണെന്നു താരാട്ടുപാടി കവി, ശിശുവിനേയും ലോകത്തേയും ഗ്രഹിപ്പിക്കുകയും ചെയ്യുന്നു. അലങ്കാരങ്ങളുടെയും, കവിതാമാധുര്യത്തിന്റെയും പ്രവാഹംതന്നെയാണു പ്രസ്തുത താരാട്ട്.

വള്ളത്തോളിന്റെ "ഒരുറക്കുപാട്ട്" ഏററവും ഹൃദ്യമായിരിക്കുന്നു. കവി ഗാനം തുടങ്ങുകയാണ്. പൂനിലാവു് വെള്ളക്കിടക്ക വിരിച്ചിരിക്കുന്നു. എല്ലാർക്കും ഉറങ്ങാൻ കാലമായി. മന്തളിർതിന്നു ആനന്ദമത്തനായി കുയിൽ പാടുകയാണ്.

മി: ചർച്ചിലിനു ബഹുമതി

മി: വിൻസ്റ്റൺ ചർച്ചിലിനു "ലാർഡ് വാർഡൻ അഫ് ദി സിങ്കുപോർട്ട്സ്" എന്ന ബഹുമതി നൽകിയിരിക്കുന്നു. പ്രഭുസ്ഥാനമില്ലാത്ത ഒരാളിനെ ഈ സ്ഥാനത്തു് അവരോധിക്കുന്നതു് ഇദംപ്രഥമമായിട്ടാണ്. മി: ചർച്ചിൽ "ഗാർഡ് അഫ് ആണർ" പരിശോധിക്കുന്നതാണു ചിത്രം.

ഷേക്സ്പിയർ ദൂരദർശനചിത്രത്തിൽ

—ലണ്ടനിലെ റീജൻറ്സ് പാർക്കിൽ ഷേക്സ്പിയർമഹാകവിയുടെ "ഗ്രീഷ്മരാത്രിയിലെ സ്വപ്നം" എന്ന നാടകം അഭിനയിച്ചപ്പോൾ ആദ്യമായി അതിലെ രംഗങ്ങൾ ദൂരദർശനചിത്രങ്ങളായി (ടെലിവിഷൻ) പ്രക്ഷേപണം ചെയ്യപ്പെട്ടു. ഇവിടെ കാണുന്നതു് നാടകത്തിലെ ഒരു കിന്നരസ്ത്രീ കൂട്ടുകാരുടെ തലയ്ക്കുമീതെ ചാടുന്നതിൻെറ ദൂരദർശനചിത്രമാണ്.

ഓമനക്കുട്ടൻെറ മൃദുവായ ദേഹത്തെ തലോടാനായി മന്ദമാരുതൻ പിച്ചി മുല്ല എന്നിവ ചലിപ്പിച്ചു പിച്ചനടന്നെത്തിക്കഴിഞ്ഞു. ആ നേത്രങ്ങൾ അടയുന്ന ഭംഗി കാണാനായി അമ്പിളി ആമ്പലിൻെറ ഇതളുകൾ വിടർത്തുന്നു. ഉച്ചയ്ക്കു ഓമനമകൻ കോലായിൽവാരി എറിഞ്ഞതുപോലെ, ആകാശത്തു് ഏതോ ഒരു കുസൃതിക്കാരൻ ചോളത്തിൻതൂമലർ വാരിവിതറിക്കഴിഞ്ഞിരിക്കുന്നു. ഉണർന്നെഴുന്നേല്ക്കുമ്പോഴേക്കു ഓമനയെ സ്വീകരിക്കാനായി സുപ്രഭാതം കാന്തിയോടെ ഓടിയെത്തും.

"ഈ മൃദുലത്തെന്നലേററങ്ങിളകിച്ചിന്നിയ
കാർമുകിൽ കുന്തളമൊന്നൊതുക്കി
കൗമുദീകോമളപ്പുഞ്ചിരിതഞ്ചുംനിൻ
തൂമുഖത്തമ്മയൊരുമ്മവയ്ക്കാം.

അപ്പോൾ,

"എൻകുഞ്ഞുറങ്ങിക്കൊൾകെൻകുഞ്ഞുറങ്ങിക്കൊൾ-
കെൻകുഞ്ഞുറങ്ങിക്കൊൾകെൻെറതങ്കം,"

കാതിന്നിമ്പം നൽകുന്ന ഈ താരാട്ടു് എത്ര ശിശുഹൃദയങ്ങളെ കുളിർപ്പിച്ചിട്ടുണ്ടാവും?

ഇതിലെല്ലാററിലും മെച്ചമേറിയ ഒരു താരാട്ടു നമുക്കെല്ലാപേർക്കും സുപരിചിതമാണ്. അതിൽ നിക്ഷിപ്തമായിരിക്കുന്ന മനോധർമ്മവും കല്പനാവൈദഗ്ദ്ധ്യവും, അനന്യസാധാരണമാകുന്നു. ആ താരാട്ടുപാടി കുഞ്ഞിനെ ഉറക്കാത്ത അമ്മമാർ കേരളക്കരയിൽ ഉണ്ടായിരുന്നിരിക്കയില്ല. അതു കേട്ടുകേട്ടു വളർന്നവരായിരിക്കണം നമ്മുടെ മഹാന്മാരിൽ മിക്കപേരും. ഒരു കുഞ്ഞിത്തമ്പുരാനെ പള്ളിയുറക്കാനായി മനോഹരഗായകനായ ഇരയിമ്മൻതമ്പി നിർമ്മിച്ച "ഓമനത്തിങ്കൾക്കിടാവോ" എന്ന സുന്ദരഗീതത്തെയാണു ഞാൻ ഉദ്ദേശിക്കുന്നതു്. ആ ഓമനക്കിടാവു് കോമളത്താമരപ്പൂവായിരിക്കുമോ? പൂവിൽനിന്നു നിർഗ്ഗളിക്കുന്ന മധുവാമോ? അഥവാ പൗർണ്ണമിയിലെ നിലാവോ? മയിലാണോ? കുയിലാണോ? ആർത്തിനാശനനായ സൂര്യദേവനാണോ? വീണാനിനാദമാണോ? കസ്തൂരിയുടെ മണമാണോ?

വാടാത്തമല്ലികപ്പൂവോ—ഞാനും തേടിവച്ചുള്ളധനമോ?
കണ്ണിനുനല്ലകണിയോ—മമ കൈവന്നചിന്താമണിയോ?
ലാവണ്യപുണ്യനദിയോ—ഉണ്ണി-ക്കാർവർണ്ണൻതൻെറ കണിയോ?

ഇങ്ങനെ ആ ലാവണ്യത്തിടമ്പിൻെറ സൗകുമാര്യത്തേയും നാനാഭാവങ്ങളേയും വിശദമാക്കാനായി എത്രഎത്ര ഭംഗിയേറിയ ഉപമകളാണ് കവിവര്യൻ തേടിപ്പിടിച്ചുകൊണ്ടുവന്നിരിക്കുന്നതു്. ആ താരാട്ടിൻെറ കവിതാസൗരഭ്യവും ലാളിത്യവും, ശൈശവത്തിൽ മാത്രമല്ല, എന്നുമെന്നും ചേതസ്സമാകർഷകമായിത്തന്നെ ഇരിക്കുന്നു. ആ ഗീതത്തിൻെറ മാധുര്യം നമ്മുടെ ഹൃദയത്തിൽ സദാ ഊറിക്കൊണ്ടിരിക്കുന്നു.

കവിതാസൗന്ദര്യവും, ആദർശവും വഴിഞ്ഞൊഴുകുന്ന കർണ്ണാനന്ദകരങ്ങളായ താരാട്ടുകൾ ഭാഷാസാഹിത്യത്തിലും, ഇതരസാഹിത്യങ്ങളിലും അനവധിയുണ്ടു്. കവിതാരസവും സാരള്യവുംകൊണ്ടു മനോഹരമായിട്ടുള്ള ചില താരാട്ടുകൾ ഹിന്ദിസാഹിത്യത്തിൽ ഉണ്ടു്. ബാലകൃഷ്ണനെ സ്മരിക്കുന്ന ചില ഗീതങ്ങൾ കൂടാതെ എന്നെ വളരെ അധികം വശീകരിച്ചിട്ടുള്ള ഒരു മനോഹരകവനതല്ലജം ഭാരതേന്ദു ഹരിചന്ദിൻെറ "ലോരി" (താരാട്ടു്) എന്ന കൃതിയാണ്. കാമികൾ, വിരഹികൾ, ചോരന്മാർ, ചിന്തകന്മാർ മുതലായവരെയൊഴിച്ചു ജഗത്തു മുഴുവനും നിദ്രയിൽ ലയിച്ചിരിക്കയാണ്. ഭാവനാസമ്പൂർണ്ണമായ വർണ്ണനാവൈഭവത്തോടെ കവി ലോകത്തെ ആവരണംചെയ്തിരിക്കുന്ന നിശ്ശബ്ദതയെ ചിത്രീകരിക്കുന്നു. നിഷ്പന്ദമായ അനിലൻ! നിശ്ചലമായ തരുജാലങ്ങൾ! ദീപശിഖകൂടി അനങ്ങുന്നില്ല. സർവ്വത്ര ഭയാനകമായ അന്ധകാരം! കവി ശിശുവിനേയും നിദ്രയ്ക്കു ക്ഷണിക്കയാണ്.

ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായ പുരാണപുരുഷന്മാരുടെ കഥകളെ ആധാരമാക്കി രചിക്കപ്പെട്ടിട്ടുള്ള പല താരാട്ടുകളുമുണ്ടു്. കൃഷ്ണകമലൻ എന്ന ബങ്കാളി കവീന്ദ്രൻെറ "സങ്കീർത്തന"ങ്ങളുടെ കൂട്ടത്തിലുള്ള ഒരു മധുരഗീതം ഒരു ബങ്കാളി സ്ത്രീ പാടുന്നതു് കേൾക്കാനുള്ള ഭാഗ്യം എനിക്കു് ഒരിക്കൽ ഉണ്ടായി. യശോദയോടു് ശ്രീകൃഷ്ണനെ കളിക്കാൻ പോകാനായി വേഗം ഒരുക്കി അയയ്ക്കാൻ ഗോപാലബാലന്മാർ അപേക്ഷിക്കുന്നതാണ് പ്രസ്തുത താരാട്ടു്. ബാലഗോപാലനെ എങ്ങിനെയെല്ലാം ഉപചരിക്കുമെന്നു് ബാലന്മാർ നന്ദപത്നിയോടു് പറയുന്നു. കുമാരൻെറ ആകാരഭംഗിയും, ഗുണമഹിമകളും വർണ്ണിച്ചു് യശോദയുടെ കർണ്ണങ്ങൾക്കു് ആനന്ദം ചേർക്കയും ചെയ്യുന്നു. ബങ്കാളിഭാഷയുടെ ലാളിത്യവും ഭംഗിയും ആ കൃതിയിൽ മുഴങ്ങുന്നുണ്ടു്.

"രാഘവനെ! താലേലോ" എന്നു് പല്ലവിപാടി ശ്രീരാമൻെറ അപദാനങ്ങളെ വാഴ്ത്തി.

കന്നിൺമാമതിൻപുടൈ ചൂഴകണപുരത്തു എൻ കാകുത്തൻ
തന്നടിമേൽ താലേലോവെൻറുരൈത്ത തമിഴ്മാലൈ
കൊൽനവിലും വേലവലവൻകുടൈക്കുല ചേകരൻചൊന്ന
പന്നിയ നൂൽപത്തും വല്ലാർ പാങ്കായപത്തർകളെ

എന്നു ക്ഷമായാചനയോടെ സമാപിക്കുന്ന, കുലശേഖര ആൾവാരുടെ തിരുമൊഴി തൃക്കണ്ണാപുരത്തുള്ള ശ്രീരാമദേവനെ കൗസല്യാദേവി താരാട്ടുന്നതായിട്ടുള്ള സങ്കല്പത്തിലാണ് രചിക്കപ്പെട്ടിരിക്കുന്നതു്. ഇങ്ങനെ എത്രഎത്ര സുന്ദരഗാനങ്ങളാണ്, ശിശുക്കളുടെ വിഹാരത്തിനായും, അമ്മമാരുടെ ഹൃദയങ്ങളെ കോൾമയിർക്കൊള്ളിക്കാനായും, സാഹിത്യാരാധകന്മാർ സൃഷ്ടിച്ചിട്ടുള്ളതു്. സംഗീതവിദുഷികളല്ലെങ്കിലും സ്നേഹമയികളായ അമ്മമാരുടെ ഉള്ളഴിഞ്ഞു് വഴിഞ്ഞൊഴുകി പുറപ്പെടുമ്പോൾ, ഏതു ശിശുഹൃദയത്തെയാണ് ഈ താരാട്ടുകൾ അലിയിക്കാത്തതു്? ശൈശവത്തിൽത്തന്നെ മാതാവിൻെറ മുലപ്പാലോടൊപ്പം സാഹിത്യരസവും, കവിതാസ്വാദനത്തിൽ അഭിരുചിയും ശിശുഹൃദയത്തിൽ തൻമൂലം ദൃഢമാകയില്ലേ?

എന്നാൽ നാം ഇന്നു് എന്തൊരു മഹാഅപരാധമാണ് പ്രവർത്തിക്കുന്നതെന്നു് നോക്കുക. ഇളംപ്രായക്കാരായ സ്കൂൾകുട്ടികളുടെ കൈയിൽപോലും നാം കാണുന്നതെന്താണ്? നീചവികാരങ്ങളുടേയും, നികൃഷ്ടഭാവങ്ങളുടേയും, തൊഴിലാളികളുടെ ദുരിതങ്ങളുടേയും, സ്ത്രീപുരുഷബന്ധത്തിലെ മൃഗീയവശങ്ങളുടേയും നഗ്നമായപ്രകാശനങ്ങളായ ചെറുകഥകൾ, പ്രണയലഹരിയിൽ മദോന്മത്തരായി മുങ്ങിക്കുളിക്കുന്ന പ്രേമഗാനങ്ങൾ, എന്നിങ്ങനെ, പൂർണ്ണമായ വളർച്ചയെ പ്രാപിച്ചിട്ടില്ലാത്ത ബാല്യഹൃദയങ്ങളെ അനാശാസ്യരീതിയിൽ ഇളക്കിമറിക്കുന്ന കൃതികളല്ലെ നാം ഇന്നു നമ്മുടെ കുഞ്ഞുങ്ങളുടെ ചെറുകരങ്ങളിൽ അർപ്പിക്കുന്നതു്? സാഹിത്യത്തിൽ അത്തരത്തിലുള്ള കവനങ്ങൾക്കും സ്ഥാനമുണ്ടായിരിക്കാം. എന്നാൽ അതതുകാലത്തെ അഭിപ്രായഗതികളെപ്പററി പരാമർശിക്കുന്ന ഗ്രന്ഥങ്ങൾ നീർക്കുമിളകളെപ്പോലെ നിമിഷായുസ്സുകളാണ്. വെറും മൃഗീയവികാരങ്ങളുടേയും ജീവിതത്തിൻെറ അന്ധകാരതലത്തിൻെറയും മാത്രം ആവിഷ്കരണമല്ലല്ലോ സാഹിത്യം. ലോകജീവിതത്തിൻെറ നാനാവശങ്ങളും, വിവിധഭാവങ്ങളും, മനുഷ്യസ്വഭാവത്തിൻെറയും ഹൃദയത്തിൻെറയും വൈവിധ്യവും, ഗഹനതയും, സൗകുമാര്യവും, സാഹിത്യത്തിൻെറ പ്രതിപാദ്യവിഷയമാണെന്നു് ലോകസാഹിത്യം വിശദമാക്കുന്നു. ആ വിധത്തിലുള്ള അനർഘരത്നങ്ങൾ ഉപേക്ഷിച്ചു്, ഇമിറേഷൻകല്ലുകൾക്കു പ്രാധാന്യം നൽകുവാൻ, സ്വർണ്ണാഭരണങ്ങളെമാററിവച്ചു്, മുക്കുപണ്ടങ്ങൾ അണിയുവാൻ, പിച്ചി, മുല്ല, റോസാതുടങ്ങിയ സുഗന്ധപുഷ്പങ്ങൾക്കു പകരം, ശ്വേതാംബരം, കനകാംബരം, പീതാംബരം എന്നിങ്ങനെ കാഴ്ചയ്ക്കുമാത്രം കൊള്ളാവുന്ന നിർഗ്ഗന്ധകുസുമങ്ങളെ ചൂടി പുറംഭംഗിയിൽ കൗതുകമടയുവാൻ, നശ്വരതയിൽ മയങ്ങി നിത്യമായിട്ടുള്ള പരമസത്യത്തെ വിസ്മരിക്കാതിരിക്കാൻ, കൈരളീദേവിയുടെ അനുഗ്രഹാതിരേകത്താൽ സാഹിത്യാരാധകർക്കു ഇടവരാതിരിക്കട്ടെ.

# വസന്തോൽസവം

["രാധ" എന്ന നാടകീയകാവ്യത്തിലെ ഒരു രംഗം]

ചങ്ങമ്പുഴ

[കാളിന്ദീതീരത്തിൽ രാധയുടെ ചെറുതെങ്കിലും സ്വച്ഛമായ മൺകുടിൽ. മുൻവശത്തുള്ള തിണ്ണയിൽ രാധയും സഖി മാലിനിയും സംസാരിച്ചുകൊണ്ടിരിക്കുന്നു.
സമയം; വസന്തകാലത്തിലെ സുന്ദരമായ ഒരു സന്ധ്യ.]

**രാധ —**

വന്നെത്തിയെന്നോ സഖി, വൃന്ദാവനത്തിലെ-
ച്ചൈത്രവും പൂക്കളുമൊക്കെയിന്നും?

**മാലിനി —**

മൊട്ടിട്ടുമുല്ലകൾ, പൂത്തു കടമ്പുകൾ
മററു മരങ്ങളും പൂവണിഞ്ഞു.
പുഷ്പങ്ങൾ, പുഷ്പങ്ങൾ, പുഞ്ചിരിക്കൊള്ളുന്ന
പുഷ്പങ്ങളാണെങ്ങു നോക്കിയാലും
പച്ചയും മഞ്ഞയും ചോപ്പുമിടകലർ-
ന്നുച്ഛിന്നകാന്തിതൻ കന്ദളികൾ,
തമ്മിൽതഴുകിത്തഴുകിത്തളർന്നല-
ഞ്ഞെത്തുമെട്ടുലാവുന്നിതീവനത്തിൽ!
നിസ്തുലപുഷ്പസമൃദ്ധി നീ നോക്കുകെ-
ന്നെന്തു മനോഹരമീ വസന്തം!

**രാധ —**

അന്നത്തെച്ചൈത്രവു,മന്നത്തെപ്പൂക്കളും
തന്നെയാണിന്നുമന്നാഞ്ഞതെന്നോ?
എന്തു,നീ നല്ലപോൽ നോക്കിയോ ചൊല്ലിയ-
തെൻതോഴി, നീയെന്നോടെന്തു ചൊല്ലി?

**മാലിനി**

അന്നു നീ കാളിന്ദീതീരത്തൊരിസ്തൂലം-
പ്പൊന്നശോകത്തിന്മേൽത്തോളു ചാരി,
വാർമുടിമാടി വിതുർത്തുകൊണ്ടേകയായ്-
കാർമുകിൽമാലയിൽ മിന്നൽപോലെ
ബാലഗോപാലകദർശനലോലയായ്-
ലാലസിയ്ക്കുന്നൊരാവേളയിങ്കൽ,
വേണുഗാനഭ്രമമേകി, നിന്നെസ്സ്വയം
നാണിപ്പിച്ചു, ചിത്രമധുരമായി,
ആ മരക്കൊമ്പിലിരുന്നന്നു പാടിയോ-
രോമൽക്കുയിലിനെയോർമ്മയുണ്ടോ?
വൃന്ദാവനത്തിൽനിന്നേറെനാൾകൂടിയി-
ട്ടിന്നാക്കുയിലിൻെറ പാട്ടു കേട്ടു!

**രാധ —**

ഇക്കളിവാക്കിനാൽക്കല്ലെറിഞ്ഞെന്നെ നീ
ദുഃഖിപ്പിച്ചാൽ നിനക്കെന്തു കിട്ടും?
അന്നത്തെപ്പൂങ്കുയിൽതന്നെയാണെത്തിയ-
തിന്നുമെന്നെങ്ങനെ നീയറിഞ്ഞു?...

**മാലിനി —**

നീരന്ധ്രമാനസം, മാറിയിട്ടില്ലൊന്നും
നീ മാത്രം നീ മാത്രം മാറിപ്പോയി.
മന്ദഹസിപ്പതുണ്ടിന്നും വസന്തത്തിൽ
വൃന്ദാവനത്തിലെക്കുഞ്ജകങ്ങൾ.
അന്നത്തെക്കാകളിതന്നെയാണമ്മട്ടു
വർണ്ണിപ്പതിന്നുമക്കോകിലങ്ങൾ.
വല്ലകിമീട്ടുന്നതുണ്ടിന്നും കാളിന്ദി
സല്ലീലം കല്ലോലമാലകളാൽ.
അന്തരമേശാതണഞ്ഞിടുന്നുണ്ടിന്നു-
മന്നത്തെച്ചന്ദ്രനും, ചന്ദ്രികയും.
പണ്ടത്തെത്തെന്മണിക്കാററിനുകൂടിയും
കണ്ടിടുന്നില്ലൊരു ഭാവഭേദം.
നീരന്ധ്രമമ്മനം, മാററമില്ലൊന്നിനും
നീമാത്രം, നീമാത്രം, മാറിപ്പോയി!

**രാധ —**

അന്നത്തെസ്സൂനങ്ങ, ളന്നത്തെഗ്ഗാനങ്ങ-
ളന്നത്തെത്തെന്നലിൻ സ്പന്ദനങ്ങൾ,
അന്നത്തെച്ചന്ദ്രികാചർച്ചിതരാത്രിക-
ളന്നത്തെ മന്നിൻെറ മഞ്ജിമകൾ;
എല്ലാം കഴിഞ്ഞു—നശിച്ചു സമസ്തവു-
മില്ലവ വീണ്ടും വരില്ല തോഴി!
പാടുന്നതുണ്ടാകാമിന്നും കുയിലുക-
ളാടുന്നതുണ്ടാകാം വല്ലരികൾ.
മന്ദസ്മിതം പെയ്തണഞ്ഞിടാം പൂക്കളും,
ചന്ദ്രനും, സുന്ദര ചന്ദ്രികയും.
എങ്കിലു, മന്നത്തെതാകില്ലതൊന്നുമേ
ശങ്കവേ, ണ്ടെത്തില്ലതൊന്നുപോലും!

**മാലിനി —**

മായികമോഹങ്ങൾ കെട്ടിപ്പടുത്ത നിൻ
മാലാർന്ന ജീവിത മിപ്രകാരം,
ത്യക്തറിവിക്തമായ് മാറീടുമെന്നന്നു
ചിത്തത്തിലാരോർത്തിരുന്നു, കഷ്ടം!
ചിന്തിച്ചു നോക്കുകീ, മന്നിൽ നിൻ ജീവിത-
മെന്തു പരാജയമാണു, രാധേ!

**രാധ —**

എന്തുണ്ടിതിങ്കൽ പരാജയം?—തോഴി, നീ-
യെന്തു ചൊല്ലുന്നി, തെൻ ജീവിതത്തിൽ,
എല്ലാം വിജയവും സൗഭാഗ്യപൂർത്തിയും
ഫുല്ലപ്രകാശവും മാത്രമല്ലേ?
ആരുണ്ടു ലോകത്തിലെന്നിലും മേലായെ-
രാനന്ദപൂർത്തിയനുഭവിപ്പോർ?
മായികമോഹങ്ങൾ കെട്ടിപ്പടുത്തില്ല
മാലിൽ ഞാനിന്നോളമുണ്ടുമില്ല
എന്താണു കാരണം പിന്നെ നീയീവിധം
ചിന്തിക്കുവാനും പറയുവാനും?

**മാലിനി —**

കാളിന്ദീതീരത്തെക്കാനനകുഞ്ജങ്ങൾ
കാണുമ്പോളിന്നുമെൻ കൺനിറയും.
വൃന്ദാവനത്തിൽക്കുയിലൊന്നു കൂകിയാ-
ലന്നിമേഷത്തിലെന്നുള്ളു പൊട്ടും.
സ്വർഗ്ഗം രചിച്ചു ചിരിച്ച നിൻ യൗവന-
സ്വപ്നങ്ങളെല്ലാമിന്നെങ്ങു, രാധേ?
പൂവിൻെറ ജീവനായ് കൂടികഴിഞ്ഞൊരാ-
ക്കാവ്ഠരിവണ്ടതിന്നെങ്ങുപോയി?
നീരസപ്പെട്ടിടേണ്ടെന്നോ, ടതോർത്തിന്നു
നീറുന്നതില്ലല്ലി നിൻഹൃദന്തം?

**രാധ —**

ഇല്ലില്ല, തോഴി, നീ തെററിദ്ധരിപ്പരാ-
ണില്ലൊരു ശോകവുമെൻമനസ്സിൽ!
നിത്യസ്മൃതിക്കു നിറപറവെയ്ക്കുമാ
നിസ്തുലനിർവ്വാണരംഗകങ്ങൾ
മാമകപ്രാണനിലെ ...യവയുടെ
മായാത്തമുദ്ര വിരിച്ചിരിപ്പൂ.
ഞാനോമനിയ്ക്കുയാണേകാന്തതയിലെ-
പ്രാണോത്സവാസ്പദ രശ്മികളെ!
ഫുല്ലാഭവർഷിച്ചവയെന്നിൽ നിൽപ്പോളു-
മല്ലിലെന്നാത്മാവടിയുകില്ല.

**മാലിനി —**

അന്നത്തെയാവെറും ഗോപാലബാലക-
നിന്നു ലോകേശ്വരൻ, സാർവ്വഭൗമൻ.
ദ്വാരകയിങ്കൽ മണിമയഹർമ്മ്യത്തിൽ
ചാരുവാം രത്നസിംഹാസനത്തിൽ,
തങ്കക്കിനാക്കൾ നിനക്കന്നു നൽകിയ
നിൻകളിത്തോഴനിന്നുല്ലസിപ്പൂ.
അന്നും നീ ഗോപിക, വർഷങ്ങളേറെയാ-
യിന്നും വെറുമൊരു ഗോപിക നീ.
നിത്യവും പൈക്കറന്നഷ്ടികഴിച്ചിട്ടും
നിസ്വയാണല്ലോ, നീയന്നുമിന്നും.
പോരെങ്കിലിന്നു നിന്നച്ഛനുമില്ല—നീ
പാരിതിലേകയായ്, കഷ്ടമായി!
ഭാഗ്യവതികളാം രുഗ്മിണീദേവിയും
ഭാമയും കൃഷ്ണൻെറ ഭാമിനിമാർ.
ലോകാഭിവന്ദ്യരാം രാജ്ഞിമാരിന്നവർ
നീ, കഷ്ട,മീവിധം ത്യക്തയായി.
വിസ്മയം, കൃഷ്ണൻെറ ജീവനായ് നിന്ന നീ
വിസ്മൃതയായല്ലോ, വിശ്വരമ്യേ!
വൃന്ദാവനം വിട്ടുപോയതൊട്ടച്യുതൻ
വന്നിട്ടുപോലുമില്ലിങ്ങു വീണ്ടും.
മണ്ണിനാൽ നിർമ്മിച്ച വിഗ്രഹം വെച്ചു നീ-
യിന്നും ഭജിപ്പിതാക്കേശവനെ.
വേദനാപൂർണ്ണമായുള്ള നിൻ ജീവിതം
ഹാ, ദയനീയമാണോർക്കിൽ, രാധേ!

**രാധ —**

മൃണ്മയവിഗ്രഹമായതിലുണ്ടെൻെറ
ചിന്മയൻ, മാമകജീവനാഥൻ.
മേവുന്നതില്ലായിരിക്കാമെൻ ചാരെയ-
ദ്ദേവൻതൻ ഭൗതികഗാത്രപിണ്ഡം.
ഇന്നതിന്നർഹരെൻ തോഴി, നീ ചൊന്നപോൽ-
ത്തന്നെ,യാ ധന്യകളായിരിക്കാം.
ആ വിശുദ്ധാർദ്രമാം മാനസം നേടുവാ-
നാവുകില്ലെന്നാലവർക്കു ചെറ്റും.
ഇല്ലതിൽ സ്ഥാനമൊരാൾക്കുമീയേഴയാം
വല്ലവപ്പെണ്ണൊഴിഞ്ഞിന്നുലകിൽ.
എല്ലാമൊതുങ്ങുമതിൻ വിസ്തൃതിയിൽ ഞാൻ
വെള്ളിനക്ഷത്രമായ് മിന്നിനിൽപ്പൂ.
നന്നായറിയാമെനിക്കതു, പിന്നെ ഞാൻ
ഖിന്നയായ് ത്തീരുന്നതെന്തിനായി?
പൂപോൽ വിരിഞ്ഞൊരപ്പിഞ്ചുമനസ്സിലെ-
പ്പൂതപ്രണയസുഗന്ധപൂരം,
സ്വപ്നങ്ങൾകൊണ്ടു പൊതിഞ്ഞു മദ്‌യൗവനം
സ്വർഗ്ഗീയമാക്കിയ ദിവ്യഭാഗ്യം
വിസ്മരിക്കാവതോ, തോഴി,യതിൻമീതെ
വിത്തമെനിക്കിനിയെന്തു വേണം?
ധന്യ ഞാൻ,ധന്യ ഞാൻ, കൈവന്നിട്ടില്ലൊക്കി-
ലന്യർക്കൊരാൾക്കുമിബ്ഭാഗധേയം.
തെററിദ്ധരിക്കായ്ക, തോഴി, പരാജയം
പററിയിട്ടില്ലെൻെറ ജീവിതത്തിൽ!

**മാലിനി —**

ഇന്നുലകന്നു വസന്തമഹോത്സവം
കൊണ്ടാടുമാററായി ഗോപികമാർ.
പൊൻമലർച്ചൂടിയ വൃന്ദാവനികയിൽ
മന്മഥപൂജയ്ക്കു കാലമായി.
എത്രയോ വർഷമായ് നീയതിനൊന്നിനു-
മെത്താതെ വീട്ടിലടച്ചിരിപ്പൂ!
കൈവിട്ടുപോയൊരാ കൃഷ്ണനെ ധ്യാനിച്ചു
കൈവളർത്തുന്നു നീ താപഭാരം.
ഉൾക്കുതുകംപൂണ്ടനംഗപൂജാദികൾ-
ക്കിക്കൊല്ലമെങ്കിലും പോകണം നീ!

**രാധ —**

കാമാർച്ചനയും, വസന്തോത്സവങ്ങളു-
മോമൽത്തരുണിമാർക്കല്ലേ;
വൃദ്ധയല്ലല്ലി ഞാൻ?—തോഴി, യെനിക്കിനി-
പ്പുഷ്പോത്സവങ്ങളിലെന്തു കാര്യം?

**മാലിനി —**

മംഗളദർശനേ, ചൊല്ലുന്നതെന്തു നീ
മങ്ങിയിട്ടില്ല നിൻ യൗവനശ്രീ.
നിന്നിലും മീതെയായ് മറെറാരു സുന്ദരി
മന്നിലൊരേടവുമില്ലയിന്നും.
കാമദേവാർച്ചനയ്ക്കൊന്നു നീ പോവുക-
ക്കാമദേവൻപോലും സ്തബ്ധനാകും.
കൈവന്നിട്ടില്ല മററാർക്കുമദ്ദേവൻെറ
കൈവല്യദമാം വരപ്രസാദം!

**രാധ —**

ചിന്തിതം യാതൊന്നും സാധിക്കാനില്ലെനി-
യ്ക്കെന്തിനിനിയാ വരപ്രസാദം!
മററുള്ളവർക്കാണു ലോകം—എനിക്കെൻെറ
ചെററക്കുടിലിതുമാത്രം പോരും.
ഞാനും നടത്തും വസന്തോത്സവം മമ-
പ്രാണേശപാദാബ്ജപൂജകളിൽ!
ആ മുററത്തപ്പൂത്തനിൽക്കുമിലഞ്ഞിതൻ
ശ്യാമളച്ഛായയിലാത്തമോദം,
ആരചിച്ചീടുമൊരായിരം പൂക്കളാ-
ലാരമ്യമാമൊരു മണ്ഡപം ഞാൻ.
പ്രേമപ്രദീപ്തമാമെൻമനംപോലെയ-
ത്തൂമലർമണ്ഡപം ലാലസിക്കും.
തന്മദ്ധ്യഭൂവിൽ ഞാനെൻ മനോനാഥൻെറ
മൃണ്മയവിഗ്രഹം വിന്യസിക്കും.
അഞ്ജലി ചെയ്യുമെൻ ചിന്തകൾപോലെഴും
മഞ്ജുസൂനങ്ങൾ ഞാൻ തൃപ്പദത്തിൽ.
ചന്ദ്രിക പെയ്യുമ്പോൾ, വീപ്പിട്ടുവീപ്പിട്ടു
മന്ദസമീരനലഞ്ഞിടുമ്പോൾ;
വെള്ളിമേഘങ്ങളും, താരാഗണങ്ങളു-
മുള്ളംകുളിർത്തു ചിരിച്ചിടുമ്പോൾ;
ഏകാന്തരാത്രിയി, ലേകാഗ്രശാന്തിയിൽ
ലോകം മുഴുവനലിഞ്ഞിടുമ്പോൾ;
ദണ്ഡനമസ്കൃതി ചെയ്തു കിടക്കുമാ-
മണ്ണിലെൻ നാഥൻെറ മുന്നിലായ് ഞാൻ.
ഭക്തിവിവശയായസ്തപ്രബോധയാ-
യപ്പൊഴതേവം ശയിച്ചിടുമ്പോൾ;
ജന്മാന്തരങ്ങൾക്കുമപ്പുറം തൊട്ടെഴും
കർമ്മബന്ധത്തിൻെറ കാഹളംപോൽ,
മൃണ്മയമാം വിഗ്രഹത്തിങ്കൽനിന്നൊരു
നന്മുരളീരവമുത്ഭവിക്കും.
വിദ്യുതശക്തിയാലെന്നപോലായതു
തട്ടിയുണർത്തുമെൻ ചേതനയെ.
ആവേശപൂർവ്വമുയർന്നെഴുന്നേററുടൻ
ദേവൻെറ വിഗ്രഹത്തിന്നു ചാരേ,
എന്നെയുംകൂടി മറന്നു ഞാനങ്ങനെ
മന്ദസ്മിതംപെയ്തു നൃത്തമാടും.
ആ വിഗ്രഹത്തിൻെറ കൈകൾ പൊങ്ങും! ക്ഷണ-
മീ വിശ്വകോടികളാകമാനം,
ഒന്നിച്ചുചേർന്നൊരു ഗാനമാകും!—ഞങ്ങ-
ളൊന്നിച്ചു കൈകോർത്തു നൃത്തമാടും.
കല്യാണകൃഷ്ണനെൻ നാഥനല്ലാതെനി-
ക്കില്ലർച്ചനയ്ക്കന്യപുഷ്പബാണൻ!

**മാലിനി —**

വ്യാമോഹം, വ്യാമോഹം സർവ്വവും വ്യാമോഹം
ധീമയക്കീടുമപ്രേമദാഹം!
എന്തിനിനിയുമിസ്സ്വപ്നങ്ങൾ?—നിൻമനം
നൊന്തിടും—രാധേ, നീ പിൻമടങ്ങു!

# കുലശേഖരരാജധാനി-യായിരുന്ന കൊല്ലം

ശ്രീ: ഇളംകുളം കുഞ്ഞൻപിള്ള



വഞ്ചിസിംഹാസനം അലങ്കരിച്ചിരുന്ന രാജർഷിമാരുടെ രാജധാനികളായി ശോഭിച്ചിരുന്ന നാല് പ്രാചീനനഗരങ്ങളിൽ (വഞ്ചി, കൊല്ലം, തിരുവിതാംകോട്, പത്മനാഭപുരം) രണ്ടാമത്തേതാകുന്നു കൊല്ലം. ചെങ്കുട്ടവപ്രഭൃതികളായ ആദിചേരന്മാരുടേയും, കുലശേഖരആഴ്‌വാരാൽ പ്രതിഷ്ഠിതമായരണ്ടാംചേരസാമ്രാജ്യത്തിന്റെയുംതലസ്ഥാനം വഞ്ചി അഥവാ തിരുവഞ്ചിക്കുളംതന്നെയായിരുന്നു. ചോളരുമായി നടന്ന 'നൂററാണ്ടുയുദ്ധ'ത്തിൽ (എ. ഡി. ൧൦൦൦-൧൧൦൦) മനോഹരമായ ഈ നഗരം മിക്കവാറും നശിപ്പിക്കപ്പെട്ടു. യുദ്ധാവസാനത്തിൽ തിരുവഞ്ചിക്കുളം വാണിരുന്ന ഒടുവിലത്തെ കുലശേഖരപ്പെരുമാൾ ചോളരെ മലനാട്ടിൽനിന്നോടിക്കുകയും നാഞ്ചിനാട്ടുവരെയുള്ള ദേശങ്ങൾ അവരിൽനിന്നു പിടിച്ചെടുക്കുകയും ചെയ്തു. രാജ്യാതിർത്തി തെക്കൻതിരുവിതാംകൂറിലേക്കു വ്യാപിച്ചതിനെത്തുടൎന്നു ആ രാജർഷിവര്യൻതന്നെയാണ് തലസ്ഥാനം വഞ്ചിയിൽനിന്നു കൊല്ലത്തേയ്ക്കു മാററിയതു്. (൧൧൦൨-ൽ) കൊല്ലംനഗരത്തിനു 'തെൻവഞ്ചി' എന്നപേർ ശാസനങ്ങളിൽ ഉപയോഗിച്ചു തുടങ്ങിയതും ഇതിനുശേഷമാണ്.

കുലശേഖരപ്പെരുമാക്കന്മാർ തിരുവഞ്ചിക്കുളം വാഴുന്നകാലത്തു കൊല്ലവും സമീപപ്രദേശങ്ങളുമുൾപ്പെട്ട വേണാട് എന്ന ചെറിയ രാജ്യം കുലശേഖരസാമ്രാജ്യത്തിന്റെ അനേകം വിഭാഗങ്ങളിൽ ഒന്നുമാത്രമായിരുന്നു. വേണാടിനു വടക്കു നൻറുഴൈനാട്, മുഞ്ഞുനാട്, വെമ്പലനാട്, കീഴ്മലൈനാട്, കാൽക്കരൈനാട്, പുറൈക്കിഴാനാട്ടു, നെടുംപുറൈയൂർനാട്, വള്ളുവനാട്, ഏറളനാട് മുതലായി പല ചെറിയ രാജ്യങ്ങളും ഈ സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നു. ആ കാലത്തു കുലശേഖരന്മാരുടെ ആജ്ഞാനുസരണം വേണാട്ടിലെ ഭരണം നടത്തിവന്ന ചില നാടുവാഴികളുടെ പേരുകൾ ശാസനങ്ങളിൽ കണ്ടെത്തിയിട്ടുണ്ട്. ചരിത്രകാരന്മാർ തെററിദ്ധരിക്കുന്നപോലെ അവർ കുലശേഖരന്മാരോ ചേരവംശജരോ ആയിരുന്നില്ല; കുലശേഖരന്മാരുടെ സാമന്തന്മാർ മാത്രമായിരുന്നു. അവരിൽ ചിലരെ കുലശേഖരചക്രവർത്തിമാർ നാടുവാഴിസ്ഥാനത്തിൽ അവരോധിക്കുന്നതായും രേഖകൾ ലഭിച്ചിട്ടുണ്ട്. (തൃക്കടിത്താനം) നൂററാണ്ടുയുദ്ധം മൂർദ്ധന്യദശയിലെത്തിയകാലത്തു വേണാട്ടിലേ നാടുവാഴി കുലശേഖരന്മാരുടെ സാമന്തതയിൽനിന്നു മോചനം സിദ്ധിക്കുന്നതിനുവേണ്ടി ചോളപക്ഷത്തുചേൎന്നു. (രാജാധിരാജന്റെ ശാസനം) ചോളർ 'കൂപകത്തരശരൈശേവുകംവിടുത്തി' സ്വതന്ത്രരാജാവായി പ്രഖ്യാപനംചെയ്കയുംചെയ്തു. പക്ഷേ ഈ 'സ്വതന്ത്രവാഴ്ച' രണ്ടോ മൂന്നോ കൊല്ലത്തിൽ കൂടുതൽ നിലനിന്നിരിക്കുവാൻ ഇടയില്ല. മാതൃഭൂമിയുടെ രക്ഷയ്ക്കുവേണ്ടി സ്ത്രീകളുൾപ്പെടെ സകല ജനങ്ങളേയും ആയുധാഭ്യാസം ചെയ്യിച്ചു്, സംഖ്യാബലത്തിൽ പതിന്മടങ്ങുവരുന്ന വിദേശീയ സൈന്യത്തോടു നൂറുവർഷക്കാലം സകല കഷ്ടനഷ്ടങ്ങളും സഹിച്ചു യുദ്ധംചെയ്ത പൌരുഷമൂർത്തികളായ കുലശേഖരന്മാർ ആ നാടുവാഴിയെ സ്ഥാനഭ്രഷ്ടനാക്കിയിരിക്കണം. എന്തെന്നാൽ അതിൽപിന്നീടു വേണാട്ടിലെ ഭരണാധികാരിക്കു 'വാഴ്ക്കൈവാഴി'യുടെ സ്ഥാനമേ കാണുന്നുള്ളു. (രാമേശ്വരത്തുക്ഷേത്രത്തിലെ ശിലാരേഖ) വാഴ്ക്കൈവാഴിയുടെ നില നാടുവാഴിയിലും വളരെ താഴെയാണ്. കുലശേഖരന്മാർ കൊല്ലം തലസ്ഥാനമാക്കുമ്പോൾ വേണാട്ടിലെ (കൊല്ലം, കൊട്ടാരക്കര, ചിറയൻകീഴ് ഈ താലൂക്കുകളിൽ ഏതാനുംഭാഗംമാത്രം ഉൾപ്പെട്ട ഒരു നാട്) ഭരണംനടത്തിവന്ന വാഴ്ക്കൈവാഴിയുടെപേർ വിക്രമൻ എന്നായിരുന്നു എന്നതും പ്രസ്താവ്യമാണ്.

കൊല്ലംപട്ടണം സ്ഥാപിച്ചതിന്റെ സ്മാരകമായിട്ടാണ് കൊല്ലവർഷമാരംഭിച്ചതെന്നഅഭിപ്രായം ശരിയല്ല. 'കൊല്ലം തുടങ്ങി ൯൯-ാമാണ്ട്', കൊല്ലം തുടങ്ങി ൧൪൯-ാമാണ്ട്" എന്നിങ്ങനെ ആ കാലത്തുള്ള ശാസനങ്ങളിൽ പറഞ്ഞിട്ടുള്ളതു വാസ്തവംതന്നെ. 'കൊല്ലംതുടങ്ങി' എന്നതിനു് കൊല്ലവർഷംതുടങ്ങി എന്നാണ് അർത്ഥം കല്പിക്കേണ്ടതു്. എ. ഡി. ആറാംശതകത്തിൽ കാസ്മസും ഏഴാംശതകത്തിൽ ജസ്ജബസും കൊല്ലത്തെപ്പററി സൂചിപ്പിക്കുന്നുണ്ട്. അതുകൊണ്ട് കൊല്ലംപട്ടണം കൊല്ലവർഷാരംഭത്തിനുമുമ്പ് ഉണ്ടായിരുന്നുവെന്നു് സ്പഷ്ടമാണ്. ഇടയ്ക്കു് നശിച്ചുപോയി എന്നു് ഊഹിക്കത്തക്കവണ്ണം യാതൊരുരേഖയും ലഭിച്ചിട്ടുമില്ല. സ്ഥാണുരവിവർമ്മകുലശേഖരൻ കേരളം വാഴുന്നകാലത്തു് കൊല്ലംപട്ടണം സന്ദർശിച്ച സുലൈമാൻ (കൊല്ലവർഷം ൨൬-ാമാണ്ട്) അതു് തെക്കേഇന്ത്യയിലെ ഏററവും നല്ല തുറമുഖമാണെന്നു രേഖപ്പെടുത്തിയിട്ടുണ്ട്. ഒരുപക്ഷേ ഈ തുറമുഖത്തിന്റെ ഉല്പത്തിയുമായി കൊല്ലവർഷാരംഭത്തിനു വല്ല ബന്ധവുമുണ്ടായിരിക്കാം.

കൊല്ലത്തെ സംസ്കൃതവേഷം കെട്ടിച്ചു് കോളംബമാക്കിയതു് പിൽക്കാലത്താണ്. ഒന്നും രണ്ടും ശതകങ്ങളിൽ 'കൊല്ലപുരി' എന്നാണ് സംസ്കൃതകാവ്യങ്ങളിലും ഉപയോഗിച്ചിട്ടുള്ളതു്. "പൈത്ര്യേരാഷ്ട്രേകൊല്ലപുര്യ്യാം" എന്നു ലഘുഭാസ്കരീയവ്യാഖ്യാനത്തിൽ ശങ്കരനാരായണൻ പ്രയോഗിച്ചിട്ടുള്ളതുതന്നെ ഉദാഹരണമായി ചൂണ്ടിക്കാണിക്കാം. (പ്രസിദ്ധംചെയ്തിട്ടില്ലാത്ത ഈ ഗ്രന്ഥത്തിന്റെ ഒരു പ്രതി ഓറിയൻറൽ മാനുസ്ക്രിപ്ററ്ലൈബ്രറിയിൽ ഉണ്ട്) ആ കാലത്തുതന്നെ കൊല്ലമെന്നും കുരക്കേണികൊല്ലമെന്നും രണ്ടു പേരുകൾ കാണുന്നുണ്ട്. കൊല്ലവർഷം ൨൪-ാമാണ്ടുണ്ടായിട്ടുള്ള തരിസാപ്പള്ളിശാസനത്തിൽ കുരക്കേണിക്കൊല്ലമെന്നും, ൧൪൯-ാമാണ്ടത്തെ മാമ്പള്ളിശാസനത്തിൽ കൊല്ലമെന്നും, ൨൭൮-മാണ്ടത്തെ രാമേശ്വരത്തു ശിലാരേഖയിൽ കുരക്കേണികൊല്ലമെന്നും ഉപയോഗിച്ചിട്ടുള്ളതുകൊണ്ട് ഒരേകാലത്തു് ഈ രണ്ടുപേരുകളും ആ പട്ടണത്തിനുണ്ടായിരുന്നുവെന്നു വ്യക്തമാണ്. കുരക്കേണി കൊല്ലം എന്നപേരു് ൯൧൨ വരെയുള്ള ശാസനങ്ങളിൽ കണ്ടിട്ടുണ്ട്. (കൊല്ലത്തു കേണൽ മൺറോസ് ആഫീസ്ശാസനം) ഈ പേരിന്റെ അർത്ഥം എന്താണെന്നു് അറിവാൻ പാടില്ല. ഇടവായ്ക്കൂട്ടത്തു് കുരക്കേണി എന്നൊരു സ്ഥലം ഇപ്പോൾ ഉണ്ട്. പക്ഷേ പട്ടണം അതുവരെ വിസ്തൃതമായിരുന്നുവെന്നു വിചാരിക്കുവാൻ നിവൃത്തിയില്ല. ചീനരുടെ വലിയ ഒരു വാണിജ്യസങ്കേതമായിരുന്നു കൊല്ലം. 'കുരക്കേണി' എന്ന പദത്തിനു ചീനരുമായി ബന്ധമുണ്ടെന്നു വരാം.

'നൂററാണ്ടുയുദ്ധ'ത്തിനുമുമ്പു കൊല്ലം വാണിരുന്ന നാടുവാഴികൾ പ്രധാനപ്പെട്ട കാര്യങ്ങൾ കുലശേഖരന്മാരുടെ പ്രതിനിധിയായ കോയിലധികാരികളുടെ ആജ്ഞാനുസരണമാണ് നടത്തിവന്നതു്. കൂടാതെ നാടുവാഴികളുടെ അധികാരത്തെ നിയന്ത്രിക്കുന്നതിനു് 'വേണാട്ടുമന്നൂററുവർ' എന്നൊരു കൂട്ടവുമുണ്ടായിരുന്നു. (പൊഴിക്കരശിലാരേഖ) 'അറുന്നൂററുവർ' എന്നു് തരിസാപ്പള്ളിശാസനത്തിൽ പറയുന്ന കൂട്ടം കൊല്ലംപട്ടണത്തെ മാത്രമേ പ്രതിനിധീകരിച്ചിരുന്നുള്ളു. അഞ്ചുവണ്ണമെന്നും മണിഗ്രാമമെന്നും രണ്ടു കച്ചവടസംഘങ്ങളും, (ഒന്നു ചീനക്കച്ചവടസംഘമാണ്. മറേറതു് തീർച്ചയില്ല) പുന്നത്തലഭവനത്തിലേയും പൂളക്കുടിഭവനത്തിലേയും രണ്ടു 'പതി'ന്മാരും (കുടിപ്പതികൾ, പ്രഭുക്കന്മാർ) കൊല്ലം പട്ടണത്തിൽ വലുതായ അധികാരങ്ങൾ വഹിച്ചിരുന്നു. (തരിസാപ്പള്ളിശാസനം)

കൊല്ലം കുലശേഖരപ്പെരുമാക്കന്മാരുടെ രാജധാനിയായിത്തീൎന്നതോടുകൂടി ആ പട്ടണത്തിന്റെ പ്രശസ്തി പതിന്മടങ്ങു വൎദ്ധിച്ചു. നൂററാണ്ടുയുദ്ധത്തിനിടയിൽ ചോളന്മാരുടെ നാവികസേന പലപ്പോഴും കൊല്ലം ആക്രമിച്ചുവെങ്കിലും, അതൊരു സൈന്യസങ്കേതമല്ലാതിരുന്നതുകൊണ്ട് തിരുവഞ്ചിക്കുളം, കാന്തളൂർ, വിഴിഞ്ഞം മുതലായ പട്ടണങ്ങളെപ്പോലെ അവർ നിശ്ശേഷം നശിപ്പിച്ചില്ല. പഴയ നാടുവാഴികൾ താമസിച്ചിരുന്ന പനങ്കാവിൽകൊട്ടാരം പുതുക്കിപ്പണികഴിപ്പിച്ചു് അവിടെത്തന്നെയാണ് കുലശേഖരപ്പെരുമാൾ വാസമുറപ്പിച്ചതു്. ആറാംശതകത്തിലും വേണാട്ടുരാജാക്കന്മാരുടെ കൊട്ടാരം പനങ്കാവിലാണ സ്ഥിതിചെയ്തിരുന്നതെന്നു്,

"നേരേ പിന്നെ പ്രിയസഖ പനങ്ങാവനത്തിന്നകംപുക്ക"

എന്നിങ്ങനെ ഉണ്ണുനീലിസന്ദേശത്തിൽ വർണ്ണിക്കുന്നതിൽനിന്നു മനസ്സിലാക്കാം. തിരുവനന്തപുരം, തിരുവട്ടാർ, ഇരണിയിൽ മുതലായ സ്ഥലങ്ങളിൽ കൊട്ടാരങ്ങളുണ്ടായിരുന്നെങ്കിലും തലസ്ഥാനം ഈ കാലങ്ങളിലെല്ലാം കൊല്ലം തന്നെയായിരുന്നു. കാലാന്തരത്തിൽ വടക്കൻതിരുവിതാംകൂർ വേണാട്ടിൽനിന്നു വിട്ടുപോവുകയും സാമ്രാജ്യം തിരുനെൽവേലി ഭാഗങ്ങളിലേക്കു വ്യാപിക്കുകയും ചെയ്തതിനെ തുടൎന്നു് കുലശേഖരന്മാരുടെ പ്രധാനശാഖ തിരുവിതാംകോട്ടു വാസമുറപ്പിച്ചു. ഇതു് ഏഴാംശതകത്തോടുകൂടിയായിരുന്നു. അതിനുമുമ്പു് കൊല്ലം എത്രത്തോളം ഐശ്വര്യസമ്പൂർണ്ണമായ ഒരു പട്ടണമായിരുന്നുവെന്നു് ബഞ്ചമിൻ, അൽകസ്വിനി, മാർക്കോപോളോ. ജോർഡനസ് മുതലായ വിദേശസഞ്ചാരികളുടെ വിവരണങ്ങളിൽനിന്നു് തെളിയുന്നുണ്ട്.

---

രാധ—

മിത്ഥ്യകളാണോക്കിൽ സർവ്വയാഥാർത്ഥ്യവും
സ്വപ്നങ്ങൾമാത്രമേസത്യമുള്ളു.
മൽസുഖസ്വപ്നങ്ങളുള്ളിടംത്താളമൊ-
രുത്സവം മറെറനിക്കെന്തുവേണം?
വഞ്ചിതയാകില്ലൊരിക്കലുംരാധയ-
ച്ചഞ്ചലഭൌതികഭോഗങ്ങളാൽ.
കാളിന്ദീതീരത്തിൽക്കാർമുകിൽവർണ്ണന്റെ
കാലടിപ്പാടുകൾ ചൂടിച്ചൂടി,
നിസ്തുലനിർവൃതിനേടുവാൻസാധിച്ച
നിസ്സാരമാമോരോ മൺതരിയും
എന്തുസൌഭാഗ്യമിയന്നതാണോക്കിൽപ്പി-
ന്നെൻതോഴി, യെൻകഥയെന്തുചൊല്ലാൻ?
ആനന്ദനന്ദനനാകാമരക്കവാ-
നാനന്ദസാന്ദ്രമെൻസാഹചര്യം.
കാളീന്ദീതീരത്തി,ലാമരച്ചോട്ടി, ലാ
നീലശിലാതലമന്നുനിത്യം,
ആരചിച്ചാരചിച്ചാദേവനപ്പിച്ചോ-
രാരാഗദീപ്തമാംസ്വപ്നരംഗം,
നിർണ്ണയമേകുവാനാവുകില്ലിന്നത്തെ-
സ്വർണ്ണസിംഹാസനത്തിനുപോലും!!
അന്നേലയിച്ചിട്ടുണ്ടെൻജീവരക്തത്തി-
ലെന്നാത്മനാഥന്റവേണുഗാനം—
ശുഷ്കിച്ചവല്ലികൾപോലുമടിമുടി
മൊട്ടിട്ടുപോകുമളിവ്യഗാനം—
വിസ്മയമമ്മേട്ടഖിലത്തിനുമാത്മ-
വിസ്മൃതിയേകുമാവശ്യഗാനം—
വാരുററഗാനകലാകല്പവല്ലിയിൽ
വാടാതെമിന്നുമക്കുമസൂനം!
മാമകാത്മാവിനെ നർത്തനംചെയ്യിപ്പൂ
മാദകമാമതിൻ സൌരഭത്താൽ!
ധന്യഞാൻ,ധന്യഞാൻ—എൻപൂർവ്വപുണ്യ-
(ത്താൽ
കണ്ണനുഞാനേവം കൺമണിയായ്!......

..........................................

പുഷ്ടപ്രസന്നയായന്തിവന്നെത്തി—നീ
പുഷ്പങ്ങൾപൂജയ്ക്കൊരുക്കു,തോഴി!
ഞാനിതാവന്നുകഴിഞ്ഞു, കാളിന്ദിയിൽ
സ്നാനംകഴിച്ചിട്ടരഞൊടിയിൽ!......

(സാന്ധ്യദീപ്തിയിലാറാടിക്കൊണ്ട് രാധ കാളിന്ദിയിലേക്കു പോകുന്നു.......അവൾ പോയ വഴിയെ കണ്ണയച്ചുകൊണ്ട് വ്യാകുലസ്വരത്തിൽ)

മാലിനി—

വിണ്ണിലും ദുർല്ലഭമാകുമിസ്സൌഭഗം
കണ്ണീരിൽമുങ്ങുവാനാണുയോഗം.
ആനായവംശത്തിലെത്രയുവാക്കളു-
ണ്ടാനന്ദമുൾക്കൊണ്ടതാസ്വദിക്കാൻ!
സമ്മതിക്കില്ലവളെന്തൊക്കെച്ചൊന്നാലും
കമ്മഗരിയാണി,താർതടുക്കും?
എങ്കിലു,മാമുഖംകാണുമ്പോൾ, പൊട്ടുന്നി-
തെൻകര,ളയ്യോ,ഞാനെന്തുചെയ്യും?......

(പകർപ്പവകാശം പദ്യകർത്താവിനു്.)

# എന്താണീ "പ്രശ്നങ്ങൾ?"

ശ്രീ: എ. മുഹമ്മദുക്കണ്ണ ബി. എ., എൽ. ററി.

ഇന്നു ഏതെങ്കിലും പ്രതിദിനപത്രമെങ്കിലും എടുത്തു അതിന്റെ പുറങ്ങളിലേയ്ക്കു ഒന്നു കണ്ണോടിച്ചാൽ കാണാം ചില പ്രശ്നങ്ങളെക്കുറിച്ചുള്ള പ്രസ്താവനകളും പരാമർശങ്ങളും. ഭാഗ്യച്ചിട്ടിയുടെ മറെറാരു വകഭേദമായി രൂപമെടുത്തു പരസ്യപങ്ക്തികളിൽ കടന്നുകൂടിയിരിക്കുന്ന പദപ്രശ്നം, അക്ഷപ്രശ്നം എന്നീ പ്രശ്നാവലിയെയല്ല ഞാൻ ഇവിടെ സൂചിപ്പിക്കുന്നതെന്നു ആദ്യമേ അനുവാചകരെ അനുസ്മരിപ്പിച്ചുകൊള്ളട്ടെ. ഇതുകളുമായി അശേഷം സാദൃശ്യമില്ലാത്തവയും, നേരേമറിച്ചു ഇവയേക്കാൾ എത്രയോ ഗുരുതരങ്ങളും ജീവൽപ്രധാനങ്ങളും, കോടാനകോടി മനുഷ്യരാശിയുടെ ഭാഗധേയങ്ങളെ നിർണ്ണയിക്കുവാൻ പര്യാപ്തങ്ങളുമായ സാമുദായികവും, വർഗ്ഗീയവും രാഷ്ട്രീയവുമായ പ്രശ്നങ്ങളെ—അതെ, ചൂഷണപ്രിയന്മാരായ പാശ്ചാത്യശക്തികളുടെ സാമ്രാജ്യദുർമ്മോഹത്തിന്റെ ദുർഭഗസന്താനമായ വിവിധപ്രശ്നങ്ങളെ—യാണു ഞാൻ ഇവിടെ വിവക്ഷിക്കുന്നതു്. പലസ്തീൻ പ്രശ്നം, ഇന്ത്യൻ പ്രശ്നം, ഈജിപ്ഷ്യൻ പ്രശ്നം, ഇൻഡൊനേഷ്യൻ പ്രശ്നം, ഇൻഡൊചൈനാ പ്രശ്നം, ഹിന്ദു-മുസ്ലീം പ്രശ്നം, അറബി-യഹൂദപ്രശ്നം മുതലായ എത്രയെത്ര വിഷമപ്രശ്നങ്ങളാണു ഇന്നു പാശ്ചാത്യരാജ്യതന്ത്രജ്ഞന്മാരുടെ മസ്തിഷ്കത്തെ ചൂടുപിടിപ്പിച്ചുകൊണ്ടിരിക്കുന്നതു്! ഇവയുടെ പരിഹാരത്തിനാണെന്നും പറഞ്ഞു എത്ര സമ്മേളനങ്ങളും, കൂടിയാലോചനകളും, പടയിളക്കങ്ങളുമാണു നടന്നുകൊണ്ടിരിക്കുന്നതു്। ഇത്രയൊക്കെ ബഹളങ്ങൾക്കും, ആർഭാടങ്ങൾക്കും, കാരണമായിത്തീർന്നിരിക്കുന്ന ഈ പ്രശ്നങ്ങൾ യഥാർത്ഥത്തിൽ എന്താണു്? ഇവ എങ്ങിനെ ആവിർഭവിച്ചു? ഇവയുടെ പരിഹാരത്തിനു വല്ല സാധ്യതയുമുണ്ടോ? ഈ ചോദ്യങ്ങൾക്കു സമാധാനം ആരായുവാൻ ശ്രമിക്കാം.

തളിർത്തലഞ്ഞു്, ശാഖോപശാഖകൾ നീട്ടി വളർന്നു വികസിച്ചു വിലസുന്ന ഇന്നത്തെ ഈ പ്രശ്നതരുവിന്റെ തായ്‌വേരു പിറകോട്ടു ൧൮-ാം നൂററാണ്ടുവരെ നീണ്ടു നീണ്ടു പോകുന്നുണ്ടു്. ആ നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിലായിരുന്നു പാശ്ചാത്യസംസ്കാരത്തിന്റെ ശുക്രദശ. ഈ സംസ്കാരത്തിന്റെ മേന്മയിൽ മതിമറന്ന പാശ്ചാത്യർ, തങ്ങൾ അതിമാനുഷന്മാരാണെന്നും, തങ്ങളെപ്പോലെ തൊലി വെളുത്തിട്ടില്ലാത്ത ഇതര മനുഷ്യവർഗ്ഗങ്ങൾ തങ്ങളുടെ ആജ്ഞാനുവർത്തികളായി മാത്രം കഴിഞ്ഞുകൂടേണ്ടവരാണെന്നും ധരിച്ചുവശായി. അതോടുകൂടി വർണ്ണജാതികളെയെല്ലാം സമുദ്ധരിക്കുവാൻ ദൈവത്താൽ നിയുക്തരായവരാണു് തങ്ങളെന്ന ഒരു ധാരണയും അവരിൽ കടന്നുകൂടി. ദൈവകല്പിതമായ ഈ കർത്തവ്യത്തിനു അവർ നൽകിയ പേരു Whiteman's burden വെള്ളക്കാരന്റെ ചുമടു അഥവാ ചുമതലാഭാരം എന്നായിരുന്നു. ഈ ഭാരവും ദേഹത്തേറ്റിക്കൊണ്ടു് അവർ പൌരസ്ത്യദേശങ്ങളിലേയ്ക്കു പുറപ്പെടാനും തുടങ്ങി. സുവിശേഷഗ്രന്ഥങ്ങളും വഹിച്ചുകൊണ്ടുള്ള മതപുരോഹിതന്മാരായിരുന്നു ഇവരുടെ പുരോഗാമികൾ. വ്യാപാരികൾ ഇവരെ അനുഗമിച്ചു. അവസാന അണിയിൽ ഭടസംഘത്തിന്റെ അകമ്പടിയോടുകൂടിയ ദിഗ്വിജയികൾ. ഈ മൂന്നുകൂട്ടരുംകൂടിയാണു് "വെള്ളക്കാരന്റെ ഭാരം" ചുമന്നു കറുത്തവരുടെ നാടുകളിൽകൊണ്ടിറക്കിയതു്. പുരോഹിതന്മാർ "പാപികൾക്കുവേണ്ടി പാടുപെട്ടു" അവർക്കു ആത്മീയവെളിച്ചം നൽകാൻ ശ്രമിച്ചു; വ്യാപാരികൾ പൌരസ്ത്യരാജ്യങ്ങളിലെ അററമില്ലാത്ത ധനം സ്വന്തനാടുകളിലേയ്ക്കു കടത്തിക്കൊണ്ടിരുന്നു. മൂന്നാമത്തെ സംഘക്കാർ ഓരോ നാട്ടിലേയും രാഷ്ട്രീയനിലയനുസരിച്ചു് ഓരോ കക്ഷിപിടിച്ചു് രാജ്യത്തു കലഹവും അന്തഃഛിദ്രവും ഉണ്ടാക്കി അവസാനം അവിടത്തെ ഭരണാധികാരികളായിത്തീരുകയായിരുന്നു പതിവു്. വെള്ളക്കാരന്റെ ഈ ചുമടിന്റെ പേരിലാണു് ഇന്നത്തെ പാശ്ചാത്യസാമ്രാജ്യങ്ങളെല്ലാം തന്നെ രൂപമെടുത്തിട്ടുള്ളതു്. ഇവയിലെല്ലാം പ്രമുഖസ്ഥാനം വഹിക്കുന്നതു് സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യമാണു്. ദക്ഷിണാഫ്രിക്ക മുതലായി ആഫ്രിക്കയിലെ വിവിധയൂണിയൻ പ്രദേശങ്ങൾ, ഈജിപ്തു് സൂഡാൻ, മലയാ, സിലോൺ, ഇൻഡ്യ മുതലായി ബ്രിട്ടീഷ്സാമ്രാജ്യത്തിൽപെട്ട വിസ്താരമേറിയ ഭൂവിഭാഗങ്ങളിലെല്ലാം ഇന്നു യൂണിയൻജാക്കു പറന്നുകൊണ്ടിരിക്കുന്നതു് ഈ 'ചുമടി'ന്റെ പേരിൽ നടത്തപ്പെട്ട സാമ്പത്തികചൂഷണത്തിന്റെയും, രാഷ്ട്രീയനയതന്ത്രപ്രയോഗത്തിന്റെയും, സൈനികാധിനിവേശത്തിന്റെയും ഫലമാണു്. ഇവർ നിലയുറപ്പിച്ച രാജ്യങ്ങളിലെവിടേയും ദേശീയബോധം തലപൊക്കാൻ അനുവദിക്കപ്പെട്ടിരുന്നില്ല. ഇന്ത്യയിൽ "വന്ദേമാതരം" എന്നു ഉറക്കേ ശബ്ദിക്കുന്നതുതന്നെയും ഒരുകാലത്തു രാജദ്രോഹകുററമായി പരിഗണിക്കപ്പെട്ടുപോന്നിരുന്നു. "ഭിന്നിപ്പിച്ചുഭരിക്കുക" എന്ന പ്രമാണം വച്ചുകൊണ്ടു ഭരണീയരുടെയിടയിൽ മതത്തിന്റെയും, സമുദായത്തിന്റെയും പേരിൽ കലഹബീജം വിതറിക്കൊണ്ടേയിരുന്നു. ഈ വിധമെല്ലാം പൌരസ്ത്യരാജ്യങ്ങളിൽ കടന്നു അന്യായവും, അധർമ്മവും പ്രവർത്തിക്കുന്നതിനെപ്പററി പ്രതിഷേധസ്വരം മുഴങ്ങുമ്പോൾ ഈ സാമ്രാജ്യവാദത്തിന്റെ വ്യപദേഷ്ടാക്കൾ പറഞ്ഞിരുന്ന സമാധാനം, അവരുടെ കർത്തവ്യം നിർവ്വഹിക്കുന്നുവെന്നായിരുന്നു. "അപരിഷ്കൃതമായ" പൌരസ്ത്യജനങ്ങളെ നന്നാക്കുകയെന്നതാണു ആ കർത്തവ്യം—വെള്ളക്കാരന്റെ ചുമടു്. ഇങ്ങനെ തുറന്നുതന്നെ പറയാൻ ആദ്യകാലങ്ങളിൽ അവർക്കു സങ്കോചമോ ലജ്ജയോ അശേഷമുണ്ടായിരുന്നുമില്ല. ഈ പ്രതിഷേധത്തിന്റെ സ്വരം ക്രമേണ ശക്തിപ്പെടാനും ലോകരുടെ അനുകമ്പയെ ആർജ്ജിക്കുവാനും തുടങ്ങിയതോടുകൂടി, ഈ "ചുമടി"ന്റെ പേരുപറവാൻ സാമ്രാജ്യപ്രഭുത്വവാദികൾക്കു കുറേശ്ശ മടിതോന്നിത്തുടങ്ങി; പൌരസ്വാതന്ത്ര്യം സ്ഥലകാലങ്ങളെ ആശ്രയിച്ചുള്ളതല്ലെന്നും, അതു വർഗ്ഗീയചിന്തയ്ക്കതീതമാണെന്നുമുള്ള അഭിപ്രായത്തിനു പൊതുവേ സ്വീകരണം ലഭിച്ചുകഴിഞ്ഞപ്പോൾ, ഈ "ചുമടിന്റെ" പേരുപറവാൻ സാമ്രാജ്യവാദികൾക്കു സാധിക്കാതെയായി. സാമ്രാജ്യമോഹം ഒട്ടവസാനിച്ചുമില്ല. ഈ പതനത്തിൽ അവർ മറെറാരു നയം പ്രയോഗിച്ചു. അവർ കടന്നുകൂടിയ പ്രദേശങ്ങളിൽ മതത്തിന്റെയും, സമുദായത്തിന്റെയും, ന്യൂനപക്ഷഭൂരിപക്ഷങ്ങളുടേയും മററും പേരിൽ ചില പ്രശ്നങ്ങൾ സൃഷ്ടിച്ചു വിടുകയായിരുന്നു ഈ നയപ്രയോഗം. ഇങ്ങനേയാണു്, ഇന്നത്തെ വിവിധപ്രശ്നങ്ങൾ സംജാതമായിട്ടുള്ളതു്. അപ്പോൾ പരമാർത്ഥത്തിൽ ഈ പ്രശ്നങ്ങൾ, "വെള്ളക്കാരന്റെ ഭാര"മെന്ന ആ പഴയ നയത്തിന്റെ പരിഷ്കരിച്ചപതിപ്പു മാത്രമാണു്. ഇവയിൽ ഒന്നുപോലും യഥാർത്ഥത്തിലുള്ളതല്ല; നേരേമറിച്ചു് ഈ വെള്ളക്കാരുടെ ചൂഷണവൃത്തിയ്ക്കു സാധകമായി അവർ സൃഷ്ടിച്ചുവച്ചതാണു്. ഇങ്ങനെ കൃത്രിമമായി ചില പ്രശ്നങ്ങൾ സൃഷ്ടിച്ചുവച്ചിട്ടു, അതുകളെ പരിഹരിക്കുന്ന ജോലിയാണു് പിന്നെ ഏർപ്പെടുക. പരിഹരിക്കാൻ ശ്രമിക്കുന്തോറും പ്രശ്നം കൂടുതൽ കൂടുതൽ വ്യാമിശ്രമായിത്തീരുകയാണു് പതിവു്.

അങ്ങനെ അവരുടെ അധിനിവേശവും മേൽക്കോയ്മസ്ഥാനവും നീട്ടിക്കൊണ്ടുപോകയും ചെയ്യാം. ഇതാണു് ഈ പ്രശ്നങ്ങൾ നിലവിലിരിക്കുന്ന രാജ്യങ്ങളിലെല്ലാം നടന്നുകൊണ്ടിരിക്കുന്നതു്. ഈ പ്രശ്നങ്ങളുടെ പരിഹാരം എത്രയും എളുപ്പം കഴിക്കാം. ഈ അധികാരിവർഗ്ഗങ്ങൾ ആ സ്ഥലത്തുനിന്നു പതുക്കേ അങ്ങു പോയേച്ചാൽമതി; പ്രശ്നവും അവരുടെകൂടെ പൊയ്ക്കൊഴിയും, പശുവിന്റെ പിന്നാലെ വാലുപോലെ. ഒരു ഉദാഹരണം പറയാം. ൧൯൧൭-വരെ പലസ്തീനിൽ യാതൊരു പ്രശ്നവുമുണ്ടായിരുന്നില്ല. അവിടത്തെ അറബികളും, യഹൂദരും വളരെ യോജിപ്പിൽ, സൗഹാർദ്ദത്തോടുകൂടി കഴിഞ്ഞുകൂടുകയായിരുന്നു. ൧൯൧൪-ൽ ആരംഭിച്ച ലോകമഹായുദ്ധത്തിൽ തുർക്കിക്കു എതിരായി അറബികളെ ഇളക്കിവിടുന്നതിനായി യുദ്ധാവസാനം ബ്രിട്ടൻ അവർക്കു പൂർണ്ണസ്വാതന്ത്ര്യം വാഗ്ദാനംചെയ്തിരുന്നു. ഈ വാഗ്ദാനമനുസരിച്ചു് അവർക്കു സ്വാതന്ത്ര്യം നൽകിക്കഴിഞ്ഞാൽ പിന്നെ അവിടെനിന്നു പിരിഞ്ഞുപോകേണ്ടിവരുമല്ലോ എന്നു കരുതി ൧൯൧൭-ൽ ഇംഗ്ലീഷ് രാജ്യതന്ത്രജ്ഞന്മാർ പ്രയോഗിച്ച ഒരു തന്ത്രത്തിന്റെ ഫലമായിട്ടാണു് ഈ പ്രശ്നത്തിന്റെ ബീജാവാപം നടന്നതു്. അറബികൾക്കു പൂർണ്ണസ്വാതന്ത്ര്യം നൽകുന്നതാണെന്നു അവരോടും, യഹൂദർക്കു ഒരു പ്രത്യേക സങ്കേതം പലസ്തീനിൽ നൽകാമെന്നു ബാൽഫൂർ പ്രഖ്യാപനംമുഖേന അവരോടും വാഗ്ദാനംചെയ്കയുണ്ടായി. ഈ രണ്ടു വാഗ്ദാനവും ഒരേയവസരത്തിൽ നിറവേററുക സാധ്യവുമല്ല. യുദ്ധംകഴിഞ്ഞ ഉടനേ ഇരുകൂട്ടരും തങ്ങളോടു ചെയ്ത വാഗ്ദാനമനുസരിച്ചു പ്രവർത്തിക്കണമെന്നു ശാഠ്യംപിടിക്കാനും തുടങ്ങി. ഇങ്ങനേയാണു് പലസ്തീൻപ്രശ്നം ഉത്ഭവിച്ചതു്, അഥവാ ഉത്ഭവിപ്പിച്ചതു്. അന്നുമുതൽ ഇന്നുവരെ അതിനുള്ള പരിഹാരശ്രമമാണു്. ഒന്നിനൊന്നു പ്രശ്നം കുഴഞ്ഞുവരികയല്ലാതെ പരിഹാരത്തിനുള്ള യാതൊരു ലക്ഷണവും കാണുന്നില്ല. അന്നുമുതൽ ബ്രിട്ടന്റെ മാണ്ടേററുഭരണം അവിടെ സ്വച്ഛന്ദം നടന്നുപോരികയും ചെയ്യുന്നു. ഇനിയും ഏതുവരെയെന്നു ആർക്കറിയാം? പ്രശ്നം നിലനില്ക്കുന്നതുവരെയെന്നതു തീർച്ചതന്നെ.

ഇന്ത്യയാണു മറെറാരുദാഹരണം. ബ്രിട്ടന്റെ മേലധികാരം ഇവിടെ ചുവടുറയ്ക്കുന്നതുവരെ ഇവിടെ യാതൊരു പ്രശ്നങ്ങളുമില്ലായിരുന്നു. ഈ ചുവടു കൂടുതൽ ഉറപ്പിക്കുന്നതിനും അതു എളുപ്പം ഇളകിപ്പോകാതിരിക്കുന്നതിനുമായിട്ടാണു ഇവിടെ ചില പ്രശ്നങ്ങൾ സൃഷ്ടിച്ചുവിട്ടതു്. ഹിന്ദുക്കളും മുസ്ലിങ്ങളുമായി ഏകോദരസഹോദരന്മാരെപ്പോലെ കഴിഞ്ഞുകൂടിയ ഈ നാട്ടിൽ ഒരിക്കലും പരിഹരിക്കാൻകഴിയാത്തതോ എന്നുപോലും തോന്നിപ്പോകുന്ന ഹിന്ദുമുസ്ലിംപ്രശ്നം ഉണ്ടാക്കിത്തീർത്തു. ബ്രിട്ടീഷ്ഭരണത്തിന്റെ ശരിയായ സ്വാദ് അറിവാൻ തുടങ്ങിയ ഉടനേ ൧൮൫൭-ൽ ഹിന്ദുക്കളും മുസ്ലിങ്ങളും തോളോടുതോൾ ചേർന്നുനിന്നു നടത്തിയ ഒന്നാമത്തെ സ്വാതന്ത്ര്യസമരം കഴിഞ്ഞഉടനേയാണു് ഈ രണ്ടു സമുദായങ്ങളും യോജിച്ചുകഴിയുന്ന ഇന്ത്യയിൽ തങ്ങൾക്കു അധികകാലം അധികാരം വച്ചുകൊണ്ടിരിക്കാൻ കഴികയില്ലെന്നു ബ്രിട്ടീഷ് രാജ്യതന്ത്രകുശലന്മാർക്കു പൂർണ്ണബോധ്യം ഉണ്ടാകയും, ഇരുകൂട്ടരും അറിയാത്തനിലയിൽ, പരസ്പരവിദ്വേഷത്തിന്റെ ബീജം അവരുടെ മദ്ധ്യേ വിതരണംചെയ്യപ്പെടുകയും ചെയ്തതു്. അങ്ങനെ അധികം താമസിയാതെ ഹിന്ദുമുസ്ലിംപ്രശ്നം സംജാതമാകയുംചെയ്തു. അതിനുശേഷം ഇന്ത്യൻ ദേശീയവാദത്തിന്റെനേർക്കു ഭരണകർത്താക്കൾ പരിചയായി പിടിച്ചുകൊണ്ടിരുന്നിട്ടുള്ളതെല്ലാം ഈ പ്രശ്നംതന്നെയായിരുന്നു. ഇതിനകം, ലോകത്തെ ഏററവും ധനസമൃദ്ധമായിരുന്ന ഇന്ത്യ ഏററവും പാപ്പരുരാജ്യമായിത്തീരുകയും ചെയ്തു! ഈ നിമിഷത്തിലും നടന്നുകൊണ്ടിരിക്കയാണു് ഈ പ്രശ്നപരിഹാരത്തിനുള്ള ആലോചനകൾ.

ഇതുകളെയെല്ലാം അപേക്ഷിച്ചു എത്രയും രസകരമായ ഒന്നാണു് ഈയിടെ ആവിർഭവിച്ച ഇൻഡൊനേഷ്യൻപ്രശ്നം. പരശ്ശതം വർഷങ്ങളായി ഡെച്ചുഭരണത്തിൻകീഴിൽ കഴിഞ്ഞുപോന്ന ഒരു ഭൂവിഭാഗമാണു് ഇൻഡൊനേഷ്യ. ഇക്കഴിഞ്ഞ ലോകമഹായുദ്ധത്തിൽ അതു ജപ്പാൻകാർ പിടിച്ചടക്കി, അതോടുകൂടി ഡച്ചുകാരുടെ മേൽക്കോയ്മ അസ്തമിക്കയുംചെയ്തു. സ്വാതന്ത്ര്യപ്രേമികളായ ഇൻഡൊനേഷ്യക്കാർ, സൌകര്യംനോക്കിയിരുന്നു്, ജപ്പാൻകാർക്കു യുദ്ധത്തിൽ ചില വിഷമങ്ങൾ നേരിട്ട സന്ദർഭത്തിൽ, അവരോടു കലഹിക്കയും, അവരെ തോല്പിച്ചു് സ്വാതന്ത്ര്യം വീണ്ടെടുക്കുകയുംചെയ്തു. ഇതിൽ അവരെ മററാരും സഹായിച്ചതുമില്ല. അധികം താമസിയാതെ യുദ്ധം അവസാനിച്ചു. ഇതിനകം ഇൻഡൊനേഷ്യയിൽ പുതിയ ദേശീയഭരണം സുസ്ഥാപിതമാകയുംചെയ്തു. ആ സന്ദർഭത്തിൽ അവിടെ ശേഷിച്ചിരുന്ന ജപ്പാൻസൈന്യങ്ങളെ നിരായുധീകരിക്കാനാണെന്നുംപറഞ്ഞു 'സിയാക്ക'വിഭാഗത്തിൽപെട്ട ബ്രിട്ടീഷ്സേന അവിടെ കടന്നുകൂടി. ജപ്പാൻസേനയെ നിരായുധീകരിക്കുന്നതിനുപകരം, അവർക്കു പുതിയ ആയുധവുംകൊടുത്തു അവിടത്തെ സ്വതന്ത്രദേശീയഗവമ്മെണ്ടിനെ ഇല്ലാതാക്കി. ഡച്ച്സാമ്രാജ്യാധിപത്യം പുനഃസ്ഥാപിക്കുവാനാണു് അവിടെ ബ്രിട്ടൻ മുതിന്നതു്. ബ്രിട്ടന്റെ തണലിൽ കൂടി ഡച്ച്അധികാരവും അവിടെ പുനഃപ്രവേശംചെയ്തു. ഇപ്പോൾ ബ്രിട്ടന്റെ മദ്ധ്യസ്ഥതയിൽ ഒരു ഡച്ച്—ഇൻഡൊനേഷ്യൻ സന്ധിസംസാരം നടന്നുകൊണ്ടിരിക്കുന്നു. * ഇങ്ങനെ അവിടെ പുതുതായി സൃഷ്ടിക്കപ്പെട്ടതാണു് ഇന്നു സാർവ്വരാഷ്ട്രീയപ്രാധാന്യം അർഹിക്കുന്ന ഇൻഡൊനേഷ്യൻപ്രശ്നം. ഈ പ്രശ്നം പരിഹരിക്കുന്നകാര്യത്തിൽ ബ്രിട്ടനു വലിയ നിർബന്ധവുമാണുപോലും! ബ്രിട്ടീഷ് സേന അവിടെ പ്രവേശിക്കുന്നതുവരെ അവിടെ യാതൊരു പ്രശ്നവുമുണ്ടായിരുന്നില്ല. ബ്രിട്ടന്റെ സാന്നിദ്ധ്യം മാത്രമാണു് ഇന്നു അവിടെയുള്ള പ്രശ്നം. അവരുടെ സേന അവിടെനിന്നു മാറിയേച്ചാൽ മാത്രംമതി പ്രശ്നവും അന്തർദ്ധാനം ചെയ്യും! അവിടെയിരുന്നുകൊണ്ടു പ്രശ്നം പരിഹരിക്കാനാണു ഭാവം!

നാട്ടിലുണ്ടായ ഒരു അന്തഃഛിദ്രത്തിന്റെ പേരുംപറഞ്ഞു ഈജിപ്ററിൽ ബ്രിട്ടീഷ്സേന പ്രവേശിക്കയും, ക്രമേണ ഭരണാധികാരത്തിൽ കൈകടത്തുകയും ചെയ്തതിന്റെ ഫലമായിട്ടാണു് ഈജിപ്ഷ്യൻപ്രശ്നം ആവിർഭവിച്ചതു്. ഈജിപ്ററുകാരുടെ പ്രശ്നം അവിടെനിന്നു ബ്രിട്ടീഷ്സേനയെ പുറത്താക്കി, പൂർണ്ണസ്വാതന്ത്ര്യം നേടുകയെന്നതു മാത്രമാണു്. ഇങ്ങനെ എവിടെനോക്കിയാലും, ഇന്നത്തെ പ്രശ്നങ്ങൾ ഏറിയകൂറും സാമ്രാജ്യദുർമ്മോഹത്തിന്റെ ഫലമായികൃത്രിമമായുണ്ടാക്കിയവയാണെന്നും, മേലധികാരത്തിന്റെ ഹസ്തങ്ങൾ വിട്ടൊഴിയുമ്പോൾ ഈ പ്രശ്നങ്ങൾ സ്വയം പരിഹൃതങ്ങളാവുമെന്നും കാണാവുന്നതാണു്.

* ഇപ്പോൾ ഇരുകക്ഷികളും ഒരു സന്ധിയിൽ എത്തിച്ചേർന്നിരിക്കുന്നു. മ: പ:

# ചിത്രാമൃതം



1 രാജശബ്ദത്തെയന്വർത്ഥ-
മാക്കി വാഴുന്ന തമ്പുരാൻ
ചൈത്രഭൂപൻ ജയിക്കുന്നു
ജനതാപ്രേമധാമമായ്.

2 അവസ്ഥാഭേദമില്ലാതെ
ജാതിഭേദവുമെന്നിയേ
ചൈത്രഭൂപാലജന്മർക്ഷ-
മിന്നുകൊണ്ടാടിടുന്നു നാം.

3 ജനതാഹൃദയം നൃന-
മിന്നുഭൂമിപനിൽ സ്വയം
ഭക്തിപൂർവം ലയിക്കുന്നു
ജയിക്ക വസുധാധിപൻ.

4 എല്ലാമൊന്നെന്നുകണ്ടിട്ടൊരുവനണരുവാൻ മാർഗ്ഗമൊന്നല്ലനേകം
സൂക്ഷിച്ചാൽകാണുമെന്നാലതിനു തുനിയുമാറില്ലസാമാന്യലോകം
രാജസ്ഥാനത്തൊട്ടുള്ളിൽപ്പ്രചുരിമതിരളും ഭക്തികൊണ്ടും ക്രമത്തിൽ
പ്രാപിക്കാം ക്ലേശഹീനംപദമതുപുനരാവർത്തിഹീനം വരേണ്യം.

5 വർണ്ണംഗോത്രംപ്രഭുത്വം ധനമഥമതവുംസ്ഥാനമാനങ്ങൾമറ്റും
വ്യർത്ഥംഭേദംപുലർത്തും വകകളവധിയില്ലാതെനാംകാൺമൂനിത്യം
എന്നാലീഭേദമെല്ലാം ക്ഷിതിപനൊടുളവാം ഭക്തിയിൽഭസ്മമായി-
ത്തീരുന്നു ഭേദമറ്റുള്ളൊരുനില നിയതം വസ്തുതത്ത്വസ്വഭാവം.

6 ഏവംസൂക്ഷ്മംഗ്രഹിക്കും പ്രജകളെയൊരുപോൽ കേവലാനന്ദധാമം
പ്രാപിപ്പിക്കുന്നസച്ചിൽപ്രതിനിധികരുണാസത്മമിച്ചൈത്രഭൂപൻ
മേലുംരാജന്യലോകത്തിനു തൊടുകുറിയായ്ബന്ധുവർഗ്ഗത്തിനോടും
നീണാൾവാഴേണമൂഴീതലമിതു ജനതാനുഗ്രഹാർത്ഥംസുശോഭം.

# "ഞാൻ"

ശ്രീ: പി. കൃഷ്ണമേനോൻ ബി. ഏ; ബി. എൽ.
റിട്ടയാർഡ് ഡി. എസ്. പി.



"ഞാൻ" എന്ന ശബ്ദത്തിന്റെ അർത്ഥമായി നില്ക്കുന്നവസ്തു എന്താണെന്നു സാമാന്യലോകം അന്വേഷിക്കാറില്ല. അവരുടെ ലൗകികാവശ്യങ്ങൾക്ക് അതിന്റെ ആവശ്യമില്ലതാനും. ലൗകികജീവിതത്തിൽ ഒട്ടൊരു വിരക്തിയും, പരമാർത്ഥമെന്താണെന്നറിവാനുള്ള യഥാർത്ഥ ജിജ്ഞാസയും ഉണ്ടാകുമ്പോഴാണ് മനസ്സ് ഈമാതിരി വിഷയങ്ങളിലേക്കു സാധാരണ തിരിയാറുള്ളതു്. ലൗകികസുഖാനുഭോഗങ്ങളിൽത്തന്നെ മനസ്സ് പറ്റിനില്ക്കുന്നവർക്കു തത്ത്വം കേട്ടതുകൊണ്ടു വലിയ പ്രയോജനമൊന്നും ഉണ്ടാകുന്നില്ല. ചിലർക്കു ആത്മീയസംസ്കാരമുണ്ട്. അതു പ്രതിബന്ധങ്ങളെക്കൊണ്ടു ജിജ്ഞാസാരൂപത്തിൽ പ്രകാശിക്കുന്നില്ലെന്നുവരാം. അങ്ങിനെയുള്ളവർ തത്ത്വം കേൾക്കുന്നതായാൽ അതു ജിജ്ഞാസയെ ഉണ്ടാക്കുന്നതും ആ ജിജ്ഞാസ കൂടുതൽ കൂടുതൽ അന്വേഷണത്തിനു അവരെ പ്രേരിപ്പിക്കുന്നതും ആണ്. ഞാൻ എന്ന വസ്തുവിന്റെ യഥാർത്ഥസ്വരൂപത്തിൽ പ്രതിഷ്ഠയെപ്രാപിച്ചു ബന്ധമുക്തി സാധിക്കുക എന്നുള്ളതാണ് തത്ത്വവിചാരത്തിന്റെ പ്രയോജനം. ഞാൻ എന്ന ശബ്ദം വ്യവസ്ഥയില്ലാതെയാണ് സാമാന്യലോകം ഉപയോഗിച്ചുവരുന്നതു്. ഞാൻ തടിച്ചു, ചടച്ചു, നടന്നു, ഇരുന്നു, കിടന്നു എന്നെല്ലാം പറയുന്നിടത്തു് അതു ശരീരത്തെയാണ് കുറിക്കുന്നതു് എന്നും, ഞാൻ കണ്ടു, കേട്ടു എന്നെല്ലാം പറയുമ്പോൾ അതു് ഇന്ദ്രിയങ്ങളെ കുറിക്കുന്നു എന്നും, ഞാൻ ചിന്തിച്ചു വികാരപ്പെട്ടു എന്നും മററും പറയുമ്പോൾ അതു മനസ്സിനെയാണ് കുറിക്കുന്നതു് എന്നും അല്പം ആലോചിച്ചാൽ ആർക്കും വെളിവാകുന്നതാണ്. ശരീരവ്യാപാരങ്ങളേയും ഇന്ദ്രിയവൃത്തികളേയും മനസ്സിന്റെ വിചാരങ്ങൾ വികാരങ്ങൾ ഇവയേയും താൻ അറിയുന്നുഎന്നും അവയേ അന്യോന്യം സംബന്ധിപ്പിക്കുന്നതു താനാണെന്നുംഉള്ള വസ്തുത ആർക്കും അനുഭവമായിട്ടുള്ളതാണ്. ആ സ്ഥിതിക്കു് ശരീരവ്യാപാരം ഇന്ദ്രിയവൃത്തി മനോവൃത്തി മുതലായതെല്ലാം തന്റെ ദൃശ്യങ്ങൾമാത്രമാണെന്നു് അനായാസേന കാണാൻ കഴിയും. ദൃശ്യമായുള്ളതൊന്നും ദ്രഷ്ടാവാകാൻ വഴിയില്ലല്ലോ. അതിനാൽ ഞാൻ എന്നവസ്തു ശരീരമോ ഇന്ദ്രിയമോ മനസ്സോ അല്ലെന്നു സ്പഷ്ടമാണ്. അവ വ്യാപരിക്കുമ്പോൾ ഞാനെന്നവസ്തു അവയ്ക്കുസാക്ഷിമാത്രനായി നില്ക്കുന്നു എന്നേയുള്ളു. സാക്ഷിത്വംപോലും ഞാൻ എന്ന വസ്തുവിൽ ആരോപംമാത്രമാണെന്നു ഒടുവിൽകാണും. സാക്ഷിനില ജീവഭാവത്തെ നശിപ്പിക്കുന്നതിനു ഉപായമാണ്. മറ്റൊരുവഴിയിലും ഞാൻ എന്ന വസ്തു ശരീരാദികളല്ലെന്നു കാണിക്കാൻ കഴിയും. ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ ഈ അവസ്ഥകൾ ജീവരാശികൾക്കൊക്കെയുള്ളതാണ്. സ്വപ്നാവസ്ഥയിൽ ഞാൻ എന്ന അഭിമാനം നില്ക്കുന്നതു് ജാഗ്രദവസ്ഥയിലെ ശരീരത്തിലല്ല, മറ്റൊരു ശരീരത്തിലാണ്. സ്വപ്നശരീരവും ജാഗ്രൽശരീരവും ഒന്നല്ലെന്നു് സ്പഷ്ടമാണല്ലോ. സ്വപ്നശരീരം ജാഗ്രത്തിലില്ല ജാഗ്രൽശരീരം സ്വപ്നത്തിലില്ല. ഈ ശരീരങ്ങളോ ജാഗ്രൽസ്വപ്നങ്ങളിലുള്ള മനസ്സോ ഗാഢസുഷുപ്ത്യവസ്ഥയിലില്ല. ഈ മൂന്നവസ്ഥകളും തന്നെസംബന്ധിച്ചതാണെന്നു താൻ അറിയുകയും ചെയ്യുന്നു. അതിനാൽ ഞാൻ എന്ന വസ്തു മൂന്നവസ്ഥകളിലും ഉണ്ടായിരുന്നു എന്നുള്ളതു് സ്പഷ്ടമാണ്. അതു് ഒരവസ്ഥയിലുണ്ടായി മറ്റൊരവസ്ഥയിലില്ലാതിരിക്കുന്ന ശരീരങ്ങളോ മനസ്സോ ആകാൻവയ്യ. നിശ്ചയമായും അവയ്ക്കു് അതീതൻതന്നെയാണ്. ഈ മൂന്നവസ്ഥകളും വന്നും പോയും ഇരിക്കുന്നതിനെ അറിയുന്നു എന്നുള്ളതുകൊണ്ടു് അതു ബോധരൂപനാണ്. ആ ബോധത്തിനൊരിക്കലും മങ്ങലില്ല. വിഷയങ്ങൾ ഉള്ളപ്പോൾ വിഷയങ്ങളെ അറിയുന്നു. വിഷയങ്ങൾ ഇല്ലാതിരിക്കുമ്പോൾ നിർവിഷയസ്വഭാവത്തിൽ ശുദ്ധബോധസ്വരൂപനായി നില്ക്കുന്നു. സ്വപ്നത്തിൽ ഉണ്ടാകുന്ന ദുഃഖം സ്വപ്നാവസ്ഥയിലല്ലാതെ ജാഗ്രത്തിൽ തനിക്കുണ്ടാകുന്നില്ല. ജാഗ്രദ്ദശയിലുള്ള ദുഃഖം ആ ദശയിലല്ലാതെ സ്വപ്നദശയിൽ തനിക്കുണ്ടാകുന്നില്ല. അതിനാൽ ഈ അവസ്ഥകളിലുണ്ടാകുന്ന ദുഃഖമൊന്നും തന്റെ സ്വരൂപത്തിൽ പ്രവേശിച്ചു് തന്നോടുകൂടി സ്ഥിതിചെയ്യുന്നില്ലെന്നു വ്യക്തമാണ്. ഈ കാരണത്താൽ ബോധസ്വരൂപനായ ഞാൻ എന്നവസ്തു അസംഗനാണെന്നു തെളിയുന്നു. തനിക്കു സുഖത്തേചെയ്യുന്ന വസ്തുവിലേ തനിക്കു പ്രീതിയുണ്ടാകുന്നൊള്ളു. തനിക്കുവേണ്ടിയാണ് താൻ വിഷയങ്ങളെ ആരായുന്നതു്. അതിനാൽ ഞാൻ എന്ന വസ്തു വിഷയങ്ങളേക്കാൾ തനിക്കു് പ്രിയനാണ്. അതു മനസ്സിനെ അതിക്രമിച്ചുനില്ക്കുന്നതിനാൽ വിഷയകോടിയിൽപെടുന്നില്ല. അതിനാൽ ആനന്ദത്തെ പ്രദാനംചെയ്യുന്ന വിഷയമാകയില്ല. ആനന്ദമാത്രമാണ്. ഇങ്ങനെ ഞാൻ എന്ന വസ്തുവിന്റെ യഥാർത്ഥസ്വരൂപം ബോധവും ആനന്ദവുമാണെന്നു നാം കണ്ടു. ഇല്ലെന്നു ചിന്തിക്കാൻപോലും കഴിയാതിരിക്കുന്ന വസ്തുവിനെയാണ് സത്തെന്നു പറയേണ്ടതു്. എന്തിനേയും ഇല്ലെന്നുവിചാരിക്കാൻ കഴിയും. ഞാൻ ഇല്ലെന്നു് ആർക്കും ചിന്തിക്കാൻ കഴിയുന്നില്ല. അതുകൊണ്ടു് ഞാൻ എന്ന വസ്തു സത്താണ്. ഇങ്ങനെ സച്ചിദാനന്ദസ്വരൂപനായിരിക്കുന്ന ഞാൻ എന്ന വസ്തുവിനെയാണ് ശരീരാദികളാണെന്നു ഭ്രമിച്ചു് സാമാന്യലോകം സംസാരബന്ധത്തിൽപ്പെട്ടുഴലുന്നതു്. ഈവിധമുള്ള തത്ത്വചിന്തകൊണ്ടു് അദ്ധ്യാസനിവൃത്തിദ്വാരാ ബന്ധമുക്തി സാധിക്കയെന്നുള്ളതാണ് ഒരു മനുഷ്യന്റെ കർത്തവ്യം.



**ലക്ഷ്വറി കോച്ച്:**—തിരുവിതാംകൂർ ട്രാൻസ്പോർട്ടുസർവീസിൽ തിരുവനന്തപുരം—കോട്ടയം ലൈനിൽ പുതുതായി ഏർപ്പെടുത്തിയിരിക്കുന്ന ലക്ഷ്വറി കോച്ച്.

# *പ്രാചീനഭാവ-ഗാനങ്ങൾ



"സാങ്കേതികപ്രസ്ഥാന"ത്തിന് അപചയം സംഭവിക്കുവാൻ അനേകം കാരണമുണ്ട്. ആന്തരമായ ഭാവത്തിന്റേയും ബാഹ്യമായ രൂപത്തിന്റേയും ലാവണ്യം പരസ്പരം ശോഭാകാരിയായി, വേർതിരിക്കാൻ കഴിയാത്ത വിധത്തിൽ, മേളിച്ചുനില്ക്കുന്നതാണ ഉത്തമകലയുടെ സ്വഭാവം. വികാരങ്ങളുടെ തീവ്രത, ഭാവനയുടെ അചുംബിതരമണീയത, ഉല്ലേഖത്തിന്റെ നിത്യനവീനത, ഇവകൊണ്ട് ആകർഷകമായ ആന്തരസങ്കല്പത്തെ വഞ്ചിക്കാത്ത ഒരു കലാശില്പം പ്രകാശനത്തിലുണ്ടായിരിക്കണം. ഈ രണ്ടു ഘടകങ്ങളെ വേർതിരിച്ചു കാണുകയും അവയിൽ ഏതെങ്കിലും ഒന്നിൽ അതിശ്രദ്ധയോ അശ്രദ്ധയോ മൂലം ഈ സാമാന്യസിദ്ധാന്തത്തെ അനാദരിക്കുകയും ചെയ്യുമ്പോൾ നിർമ്മിതിക്കു രാമണീയകമൂല്യം കുറഞ്ഞുപോവുന്നു. സാങ്കേതിക പ്രസ്ഥാനചാരികൾ പ്രാചീനകവികളുടെ തൂലികകളിൽനിന്നു നിർഗമിച്ച അനുഭൂതികളെ മിനുക്കിയും പുതുക്കിയും വീണ്ടും ആവിഷ്കരിക്കുവാൻ ശ്രമിക്കുമ്പോൾ ആന്തരഭാവം അനാകർഷകമായിത്തുടങ്ങും. മാംസളവർണ്ണനങ്ങളാലും അലങ്കാരങ്ങളാലും അന്തസ്സത്വശൂന്യതയെ മറയ്ക്കുവാൻ സാധ്യമാവുകയില്ല. ആമൂലാഗ്രം വ്യാപിക്കുവാനുള്ള ജീവരസത്തിന്റെ വൈരളൃത്താൽ ശുഷ്കപ്രായമായിത്തീരുന്ന ഒരു വൃക്ഷത്തിന്റെ നിലയായിരിക്കും അപ്പോൾ സാഹിത്യത്തിനു വന്നുചേരുന്നതു്. പുതിയ സംസ്കാരവും പുതിയ ഉറവും സ്പർശിക്കുവാൻ വേരുകൾക്കു അവസരം ലഭിക്കട്ടെ. ആ മരം ചൈതന്യംകൊണ്ടു തളിക്കാനും പൂക്കാനും തണൽവീശി വളരാനും തുടങ്ങും.

കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ കാലംമുതല്ക്കു ഭാഷയിൽ വലിയൊരു പ്രബുദ്ധത ഉണ്ടായി. പക്ഷേ, സാങ്കേതികപ്രസ്ഥാനത്തിന്റെ കലാശം ചവിട്ടാണ് അന്നത്തെ കാവ്യങ്ങളിൽ മിക്കവാറും നാം കേൾക്കുന്നതു്. മയൂരസന്ദേശകർത്താവിന്റെ കൃതികളിൽത്തന്നെ ഭാവനയുടേയും വികാരത്തിന്റേയും തള്ളൽ നാമധികം കാണുന്നില്ല; അർത്ഥകല്പനയുടേയും രൂപത്തിന്റേയും ശില്പമാണ മുൻപിട്ടു നില്ക്കുന്നതു്. അനുയായികളുടെ കൃതികൾ രൂപത്തിലേ വിജയം നേടിയിരുന്നുള്ളു. ആന്തരമായ ഭാവത്തിന്റെ ദാരിദ്ര്യം 'വെണ്മണിപ്രസ്ഥാന'ക്കാരുടെ കവിതകളിലേക്കു കണ്ണോടിക്കുമ്പോൾ കുറെക്കൂടി പ്രകടമായി കാണാവുന്നതാണ്. കൃത്രിമമായ മണിപ്രവാളശൈലിയിൽനിന്നു തനിനാടൻമേടികളിലേയ്ക്കു ഭാഷാകവിതയെ നമ്പൂതിരിപ്പാട്ടും അനുയായികളും കൂട്ടിക്കൊണ്ടുപോന്നപ്പോൾ അവൾക്കു സമ്പത്തായി ലഭിച്ചതു് കുറച്ചുഫലിതവും നർമ്മമധുരമായ വാചാലതയും മാത്രമാണ്. ഇങ്ങനെ 'സാങ്കേതികപ്രസ്ഥാനം' ജീർണ്ണമായിത്തീർന്നപ്പോളാണ രാഷ്ട്രീയവും സാമുദായികവും ആയ ചില ചലനങ്ങൾ സ്വാതന്ത്ര്യേച്ഛയുടെ പിന്നാലെ ഭാരതഖണ്ഡത്തിൽ സർവ്വത്ര പ്രത്യക്ഷമായതു്. ഈ നവപ്രബുദ്ധത സാഹിത്യക്ഷേത്രത്തിൽ പുതിയൊരു വെളിച്ചവും വികാസവും ഉളവാക്കി. അതിന്റെ ഫലമാണ് 'കാല്പനികപ്രസ്ഥാനം.'

by
ശ്രീ: ജി. ശങ്കരക്കുറുപ്പ്

അദമ്യമായ ഭാവനയ്ക്കും ഭാവത്തിനും സർവ്വതോമുഖമായ സ്വാതന്ത്ര്യന്തതനകൾക്കും പ്രാഥമ്യം നൽകുന്ന ആദർശാത്മകമായ 'കാല്പനികാ'ന്തരീക്ഷത്തിൽ വ്യക്ത്യനുഭൂതികൾക്കാണ് പ്രാമുഖ്യം. കാല്പനികപ്രസ്ഥാനത്തിന്റെ മധുരഫലങ്ങളായ ആധുനികഭാവഗീതികളെ (Lyrics) ക്കുറിച്ചു ചിന്തിക്കുമ്പോൾ പല വിമർശകന്മാരും ഒരു 'ഒരു പുനരുജ്ജീവന'ത്തിന്റെ സന്താനങ്ങളാണവ എന്നു സ്മരിക്കാറില്ല. ആംഗലസാഹിത്യത്തിന്റെ പരിചയത്താലും അനുകരണഭ്രമത്താലും ആണ് ഭാവഗാനങ്ങൾ ഭാഷയിൽ രൂപമെടുത്തതെന്നു അവർ പ്രസ്താവിക്കാറുണ്ട്. ഈ അഭിപ്രായത്തിൽ ഭാഗികമായ സത്യം മാത്രമേയുള്ളു. സരളങ്ങളും ഭാവദീപ്തങ്ങളുമായ അനേകം കോമളഗീതികൾ ഭാഷാകവിതയുടെ മാഞ്ഞുപോയ ആ വിദൂരാഹർമ്മുഖത്തിലേയ്ക്കു നോക്കിയാൽ ഹിമബിന്ദുക്കളെപ്പോലെ ചിന്നിച്ചിതറിക്കിടക്കുന്നതു കാണാം. കേരളത്തിന്റെ സ്മൃതിയിൽ അവ മിക്കതും വററിപ്പോയിരിക്കുന്നു; ചിലതു് ഇപ്പോഴും അപൂർണ്ണരൂപത്തിൽ തിളങ്ങിക്കൊണ്ടിരിക്കുന്നുണ്ട്.

വസന്തകാലത്തിന്റെ ആരംഭത്തിൽ നാട്ടുമ്പുറത്തെ ഒരു വേലിക്കൽവച്ചു് പെട്ടെന്നു കണ്ടുമുട്ടുന്ന ഒരു ചുവന്നപൂവ് പഴയ ഒരു ഗ്രാമീണകവിയെ ഉന്മേഷം കൊള്ളിക്കുന്നു; ആ ഭാവനാശാലി, അറിയാതെ, പാടുകയാണ്:-

"ഇത്തിരിപ്പൂവേ, ചുവന്നപൂവേ,
ഇത്രയുംനാളും നീ യെങ്ങുപോയി?
തൃച്ചംബരത്തു ഭജിക്കാൻപോയോ?"

പൂവിനോടിങ്ങനെ പ്രേമാർദ്രമായ ഭാഷയിൽ കുശലപ്രശ്നംചെയ്യുന്ന കവിക്കു വികാരമയമായ ഹൃദയമുണ്ട്; അനുജ്ജ്വലമെങ്കിലും സുകുമാരമായ ഭാവനയുണ്ട്. തീർത്ഥയാത്രകഴിഞ്ഞു്, കാവിമുണ്ടുമാറാതെ, നാട്ടിൻപുറത്തു തിരിച്ചെത്തിയിരിക്കുന്ന ഒരു കൊച്ചുഭക്തന്റെ ഛായ മതത്തിന്റെ അന്തരീക്ഷത്തിൽ ജീവിക്കുന്ന കവി ആ തുടുത്തപൂവിൽ ദർശിക്കുന്നു; അയാൾ അത്ഭുതാഹ്ലാദവിവശനാകുന്നു. മനുഷ്യഹൃദയവും പ്രകൃതിജീവിതവും തമ്മിലുള്ള ഐക്യത്തിന്റെ ഒരു ലളിതചിത്രമുണ്ട് ഈ വരികളിൽ. പക്ഷേ, ഭാവന പെട്ടെന്നു കണ്ണുചിമ്മുന്നു; വികാരസ്പന്ദം അലസമായി നിന്നുപോകുന്നു; ചിന്തയെ ഉണർത്തുകയോ ജീവിതത്തിലേയ്ക്കു് അനുഭവം പാളിപ്പിടിക്കുകയോ ചെയ്യുന്നില്ല.

വിരഹോൽക്കണ്ഠാവിവശയായ ഒരു പഴയ കേരളീയയുവതിയുടെ മുഗ്ദ്ധമായ ഹൃദയത്തിന്റെ ഭാഷയല്ലേ,

"പൂവാതേ മുല്ലേ! മുല്ലേ!
പൂവാതേ മുല്ലേ! മുല്ലേ!
അനലി! പുനലി! വിരിയാതേ കൈതേ! പാപി;
പൂവാതേ മുല്ലേ! മുല്ലേ!",



സർ സി. വി. രാമൻ

എന്ന പ്രാചീനഭാവഗാനശകലം? ഹാ, അതുമുഴുവൻ കേൾക്കുവാൻ കഴിഞ്ഞിരുന്നെങ്കിൽ! കേട്ടഭാഗം സുന്ദരമാണ്; അതിലും മോഹനമായിരിക്കണം അശ്രുതഭാഗം. 'വീണപൂവി'ലും 'രാധയുടെ കൃതാർത്ഥത'യിലും ഈ ഗാനങ്ങളിൽ പ്രരോഹരൂപത്തിൽ കാണുന്ന പ്രകൃതികൗതുകവും രാഗവൈവശ്യവും തന്നെയല്ലേ സംസ്കാരംകൊണ്ടു സൗഭഗവും, ചിന്തകൊണ്ടു ഗൗരവവും, വികാരസാന്ദ്രതകൊണ്ടു മധുരിമയും കുറേക്കൂടികലൻ തഴച്ചുനില്ക്കുന്നതു്?

നമ്മുടെ വയലുകളിൽ കനകനെല്ലുകൾ മാത്രമല്ല, ഭാവതുന്ദിലങ്ങളായ ഗാനങ്ങളും പണ്ടുതന്നെ കതിരിട്ടിട്ടുണ്ട്.

'മാരി മലർചൊരിഞ്ഞേ, വയ-
ലൊക്കെവെള്ളം നിറഞ്ഞേ.
പൂട്ടിയൊരുക്കിപ്പണ്ണൈ-
ഞാറു കെട്ടിയെറിഞ്ഞേ,' എന്ന പാട്ടു് ഒരു കർഷകന്റെ ആഹ്ലാദപുളകത്തെ അനുസ്മരിപ്പിക്കുന്നില്ലേ? ആ അന്തരീക്ഷത്തിലേക്കു പറക്കുവാൻ നമുക്കു ചിറകുതരുന്നില്ലേ?

'അക്കരെ ഞാനൊരു മുല്ലനട്ടു, മുല്ലനട്ടു;'
'ഇക്കരെ ഞാനൊരു കാവൽകാത്തു, കാവൽകാത്തു;'

എന്നാരംഭിക്കുന്ന പഴയപാട്ടു് പാരത്രികസൗഖ്യത്തിൽ ഹൃദയമുറപ്പിച്ചു്, പ്രപഞ്ച'ത്തിന്റെ ഇങ്ങേക്കരയിൽ, ഐഹികജീവിതത്തിൽ, അക്ഷമമായി വർത്തിക്കുന്ന ഒരാത്മാവിന്റെ ഭാവാലാപമാണെന്നു തോന്നും. കേവലം കടംകഥകളുടെ താണപടിയിൽനിന്നു്, ഭാവനയുടേയും സൗന്ദര്യബോധത്തിന്റേയും പരിമളമുള്ള പ്രതിരൂപങ്ങളുടെ ഭാഷയിലേക്കു കേരളീയകവിത കടക്കാൻ ഭാവിക്കുന്നതിന്റെ സൂചനയുണ്ടിതിൽ.

"മുപ്പത്തിമൂന്നുമരം നട്ടകാലം
മൂന്നുമരമതിലേറെമുളച്ചു.
മൂന്നുമരത്തിൽത്തനിമരംവേറെ
ആ മരം പൂത്തൊരു പൂവുണ്ടെൻകൈയിൽ.
ആർക്കാക്ക മിപ്പൂവുചൂടാമ്പോൾമമ്മാ!
പൂവോടേ നാരോടേ ചൂടാമ്പോലവ്വേ!
വിത്തിട്ടനാളേ വരമ്പത്തിരുന്നു
വീയുന്നകാററും വെയിലുംകൊണ്ടവ്വേ,
ഈടല്ലാം വള്ളോനാർത്തമ്മോട്ടക്കൂടി
ആദിപെരുവഴി ചൊല്ലേന്നോടവ്വേ"

'അധ്യാത്മദർശന' (Mysticism)ത്തിന്റെ ഒരു പട്ടുമുളയല്ലേ ഈ ഗഹനഭാവമായ മോഹനഗീതം. ഇങ്ങനെ ഭാഷാസാഹിത്യത്തിന്റെ ആദിമകാലങ്ങളെ അധ്യയനംചെയ്യുന്ന ജിജ്ഞാസുവിനു ഭാവപരങ്ങളായ ഗാനങ്ങളുടെ അസംസ്കൃതരൂപങ്ങൾ അനേകം കണ്ടെത്തുവാൻ കഴിയും. ഉണ്ണുനീലിസന്ദേശം, കോകസന്ദേശം മുതലായ മണിപ്രവാളകാവ്യങ്ങളിൽവരെ ഭാവാത്മകമായ അന്തരീക്ഷത്തിന്റെ മധുരദീപ്തി വ്യാപിച്ചിരിക്കുന്നതായി കാണാൻ 'അത്ഭുതാത്മക'മായ ആധുനികദശയിൽ, വികാരഭാവനകളുടെ വേലിയേററത്തിൽ, ആ പ്രാചീന ഭാവാത്മകത തന്നെയാണ് സ്വയം പ്രത്യക്ഷമാവുന്നതു്. ഷെല്ലി, കീററ്സ്, ടാഗോർ, ഉമർ, മുതലായവരുടെ കലാശൈലി അതിനു ലാവണ്യവും ശില്പകൗശലവും ജീവിതനിരീക്ഷണശക്തിയും വൈചിത്ര്യവും അധികമാവാൻ സഹായിച്ചിട്ടുണ്ടെന്നു മാത്രമേയുള്ളു. ഇതു് ഒരു പുനരുജ്ജീവനമാണ്.

* ആധുനികഖണ്ഡകാവ്യങ്ങളെ ആസ്പദമാക്കി എഴുതിവരുന്ന ഒരു ലഘുഗ്രന്ഥത്തിൽനിന്നു്

## ട്രാവൻക്കൂർ കെമിക്കൽ മാനുഫാക്ചറിംഗ് കമ്പനി

ആലപ്പുഴ P. O. കലവൂർ A. O.

കാസ്ട്രോയിൽ ഫോർ ഹെയർ
ഭാമിനി ഹെയർ ഓയിൽ
ഈവനിംഗ് ട്രാവൻക്കൂർ

ബാർ സോപ്പ്
ബോറക്സ് സോപ്പ്
ടോയിലററ് സോപ്പ്

സോൾ ഏജൻറ്സ്
എൻ. സരസം & കമ്പനി, ആലപ്പുഴ
വൈ. എം. സി. ഏ-യ്ക്കു സമീപം.

---

## KAIMAL BROTHERS,

**Artists & Photographers,**
**Opposite E. H. School, Vaikam.**

High class photos, enlargements with colour finishing both oil and water colours, oil printing and water colour printings, coloured photo slides etc. etc. undertaken.

**Neat execution & Moderate rates.**
**A trail will convince you.**

*Prop:* V. R. DAMODARA KAIMAL.

---

*For Everything in Hardware*
*CONSULT*

## M. S. & COMPANY

Tel: Address: "EMMESSCO"
**Hardware Merchants & Commission Agents,**
**Main Road, QUILON.**

എല്ലാവിധ ഇരുമ്പുസാധനങ്ങളും, കാർഷികോപകരണങ്ങളും, വിവിധതരത്തിലുള്ള പെയിൻറ്, വാർണിഷ് മുതലായവയും, കൂടിയ ബക്കററുതരങ്ങളും, പലതരത്തിലുള്ള ഇരുമ്പു പെട്ടികളും മിതമായ വിലയ്ക്ക് എപ്പോഴും ലഭിക്കുന്നതാണ്.

എം. എസ്സ്. & കമ്പനി, കൊല്ലം.

---

## IMPERIAL SODA FACTORY

**BIG BAZAAR, QUILON**

Visit our Stall & be satisfied by Tasting delicious drink & sweets!

*Our Cool Drinks are a Speciality!!*
*All kinds of Caterings undertaken!!!*

പരിശുദ്ധമായ ശീതളപാനീയങ്ങൾ, ബിസ്കററുകൾ, സ്വീററുകൾ മുതലായവ ഞങ്ങളുടെ ഫാക്ററിയിൽ എപ്പോഴും തയ്യാറുണ്ട്.

**ശുചിത്വം ഞങ്ങളുടെ മാതൃകയാണ്.**

പരിഷ്കൃതരീതിയിൽ ടീപാർട്ടികൾ ഏററവും ഉത്തരവാദിത്വത്തോടുകൂടി നടത്തപ്പെടും.

---

THE

# A. D. COTTON MILLS LIMITED

# QUILON




***Manufacturers of***

| | | |
|---|---|---|
| DHOTIES | SAREES | MULLS |
| LONGCLOTH | SHIRTINGS | COATINGS |
| BEDSHEETS | TOWELS | NAPKINS |

ETC. ETC. ETC.

***Telegrams***
**"COTTONMILL"**

***Telephone***
**"No. 61"**

# THE INVESTIGATIONS ON PYRETHRUM IN TRAVANCORE

Rajyasevapravina K. L. Moudgill M. A. (Cantab) D. Sc. Glassgow, F. R. I. C. (Gt. Brtn ), D. Sc. (Trav.) Director of Research and Vice Chairman, Council of Research.



PYRETHRUM is a pereneal plant, 18 to 24 inches high, which bears a cuplike flower with yellow florets encircled by white petals. It belongs to the *Chrysanthemum* genus and the flowers, the leaves and the stem contain an insecticide, pyrethrin, to which it owes its commercial importance. The plant is propagated from seedlings or by diversion of large plants known as "Splits" and is planted with a spacing of 18 inches or more. Usually 15 to 20 thousand plants are planted, per acre. It thrives in a cool and dry climate and the pyrethrin content of the flowers is best at altitudes of about 6,000 ft , with a mean temperature below 70°F and rainfall of 50 to 60 inches. The flowering begins 6 to 8 months after transplanting. The flowers are picked when fully open since the pyrethrin content is highest in the flowers at this state. The yield of dry flowers varies from 200 to 500 lbs. per acre in good plantations; it falls off after the fourth year of planting and the pyrethrin content of the flowers also decreases.

The powdered flower, known as pyrethrum dust, can be used as an insecticide, but it is not so effective in this form as in the form of spray of liquid extracts. For the production of sprays, the powdered flower is extracted in the cold state with a suitable solvent. Carbon tetrachlorida, ethylene dichloride, petrol or kerosene may be used. The solvents other than kerosene are costly and are usually used only for preparation of concentrated extracts. Kerosene extracts are not quite suited for preparation of concentrates as above, but are better used directly by properly diluting to the desired strength. The usual strength of the spray is about 0. 1 per cent.

The introduction of D.D.T. and of other synthetic insecticides has raised the doubt as to whether pyrethrum will not be replaced. Pyrethrum sprays have a quick "knock out" action on the insects, i.e., it puts the mosquitoes, flies etc. out of action within a few seconds. But the action of D. D. T. on these insects is delayed and residual. Because of the above difference in the properties of the two products it is held that a mixture of the two is best. Therefore, till a synthetic material with the same "knock out" effect as pyrethrins is discovered and produced at a cheap rate, there will be use for pyrethrum extracts and pyrethrum flowers. It has to be borne in mind that the prospective rival of pyrethrum should be not only more potent than D. D. T. and quicker in action, but it should also be non-toxic to man and livestock.

In India, the view has been advocated very recently, by a responsible body of competent persons that we should aim at a target of 50,000 tons of dry flowers which would give, annually 112 million gallons of spray and require 500,000 acres of *suitable* land for its production. I am of opinion that this target is excessive. Be that as it may, there does not seem to be any justification for the panic with which pyrethrum plantations, started during the war, were abandoned, unless of course the owners believe only in the get-rich-quick policy and prefer more profitable outlet for their energy and capital.

During the war, there was a great demand for pyrethrum extracts. Juncle warfare, the fight against malaria, the superabundant caution with which troops had to be moved from one place to another in regions where mosquitoes and other disease producing insects abounded and the necessity for building up reserves without which a war of uncertain duration cannot be waged, all these created a heavy demand on pyrethrum products with the result that the insecticide could not be had for civilian public health programmes. New plantations were started in several places in India and the Government of Travancore decided that in this respect, as in others, the state should not be utterly dependent upon external supplies. Trials were started on the cultivation of pyrethrum by the Forest Department. The Public Health Department, which is very vitally interested in the procurement of this insecticide, took active interest in focussing attention on this problem with the collaboration of the Department of Research.

It is estimated that 700 square miles in the inhabited part of Travancore are malaria infested If the habitations of this area are to sprayed systematically, 30,000 gallons of pyrethrum extract will be required. Putting the average yield per acre at 200 lbs.-it varies with the stage of growth of the plant - an area of 160 acres will have to be planted. To ensure that the pyrethrin content of the flowers is kept at the average of 1.2 - 1.3 per cent, the plants may have to be replaced in the 5th year and thus a 5 year rotation with an annual replanting of 32 acres would be necessary. For the present, an area of about 50 acres has been planted.

The chief pyrethrum producing countries are Japan, Dalmatia, Kenya and some of the American Republics. Kenya has won a high reputation for quality of its flowers. In India the cultivation has been tried in Kashmir, Punjab, N, W. F. Provinces, Assam, Mysore, Madras and Travancore. Ceylon has also started cultivation of of pyrethrum on a small scale As the value of flowers depends upon the pyrethrin contends, the following figures of analysis are of interest.

| | | |
|---|---|---|
| Kenya flowers | ... | 1.3 percent |
| Ceylon | ... | 0.9 to 1.3 |
| Assam | ... | 1.13 |
| Kashmir | ... | 1.1 |
| Punjab | ... | 0 96 |
| Japan | ... | 0.9 |
| N. W. F. P. | ... | 0.85 |
| Mysore | ... | 0.8 |
| Travancore | ... | 1.0 to I.3 (average for one year's production is 1.25) |

It will be seen that in our experimental cultivation of about 50 acres we have been able to secure a very good quality of flowers - in fact as good as those of Kenya This is particularly because, the authorities in the State recognised fairly early that a high altitude and comparativeiy dry and cool climate are the foremost desiderate for the production of good quality flowers.

The pyrethrum flowers are cultivated in the mountains in a plantation near the Travancore Frontier in 50 acres of grass land cleared in the Forest Reserve, some 3 to 4 miles from the Top Station in the K. D. H. Companies estate. The harvested flowers are dried in the sun or in a drying house below 120°F, packed and sent to the Department of Research where the production of the extract is carried or. The effective weight of flowers is computed after estimating the moisture content and the quality of the product is watched. The price of flowers is based on the cost of cultivation includiug the capital outlay

Two kinds of extracts are produced, one containing 0.1 per cent of pyrethrins and the other about 0.6 per cent, the latter being diluted to six times before use These products are supplied to the Public Health Department for use in the field

It has been noted that the flower stalk of pyrethrum flowers have a pyrethrin content of 0.125 per cent. This, however, is not economical for purposes of extraction The process of extraction of the flowers entails a loss of about 9 gallons of oil for every 100 lbs. of powdered flower used for extraction Most of it is retained in the exhausted flowers which have a pyrethrin content of nearly 0.12 per cent. This residue burns with a smouldering slowness giving off fumes which are toxic to insects. These fumes have an offensive smell but the material could be used with advantage for the disinfection of godowns, "Valloms", sheds and other places which could be closed and smoked out. The stalks and this residue are stated to be the base of "mosquito coils" which were formerly imported from Japan. While there is a ready off-take for the flowers and for the extract prepared from it, as soon as the production of the extract is fully established, the Department of Research will turn its attention to the better utilisation of the by-products also.

An interesting observation, due to the Forest Ranger in charge of the Pyrethrum Plantation in the High Ranges is worth recording. He found that during an epedemic of poultry disease in the neighbourhood, his fowls survived without mortality, while the poultry runs in other houses in the region suffered heavily He ascribes the immunity of his poultry to the fact that the fowls in his yard were often pecking at the pyrethrum flowers which he had grown in his compound. It is an interesting observation but the claim has not been yet verified by rigid tests. Suggestions have been made by the Reseaach Department that powdered stalk and or flowers could be mixed in small doses to poultry feed and two owners of poultry, both members of the Council of Research have expressed desire to start the experiments. The results will be watched with interest.

The Forest Department possesses an area of about 70 acres at the present site of the plantation and 30 acres more can be added to it from revenue "Poramboke". For the rest of the area required to reach the estimated quantity of production will have to be started in other localities at the same altitude Alternatively, private effort may follow the wake of this Government sponsored experiment and take to this cultivation The plant does not require special manuring, the cultivation is simple and responds to care and attention Considering the almost astronomical traget proposed by some authorities in India, successfully to combat malaria in the peninsula, it should be possible to produce in the State the required quantity of flowers for internal consumption. It has to be remembered, however, that unless due attention is paid to the factors which contribute to a high pyrethrin content, the product may be uneconomic and even unsalable. The Department of Research will gladly give advice to those who may be interested.

# സാഹിത്യത്തിലെ തന്മയീഭാവം

ശ്രീ: പി. ദാമോദരൻപിള്ള ബി. ഏ.

സാഹിത്യം ഭാവനാമയമാണ്. ഒരു അന്യവസ്തുവിന്റെ നിലയെ സ്വയം പ്രാപിച്ച് അതനുസരിച്ച് ലോകത്തെ ദർശിക്കുന്നതിനുള്ള കഴിവിനാണ് ഭാവനയെന്നു പറയുന്നത്. രാജ്യതന്ത്രജ്ഞന്മാർക്കും, ഭരണാധികാരികൾക്കപോലും ഈ ശക്തി കൂടിയേ കഴിയൂ. നാട്ടുരാജ്യങ്ങളിൽ പലതിനെയും ബലാൽക്കാരേണ ബ്രിട്ടീഷ് അധികാരത്തിൻകീഴിലാക്കിയ ഡൽഹൗസീപ്രഭുവിനു ഭാവനാശക്തിയില്ലായിരുന്നത്രേ. ഇതിനു കാരണം തൻ ബലാല്ക്കാരേണ സ്വാധീനമാക്കുന്ന നാട്ടുരാജ്യങ്ങളുടെ നിലയെ അവലംബിച്ചുകൊണ്ട് ആ പ്രവൃത്തിയെ വീക്ഷിക്കാനുള്ള ശക്തി അദ്ദേഹത്തിനില്ലായിരുന്നു എന്നതാണ്. സാഹിത്യത്തിലും ഭാവനാശക്തി എന്നുവച്ചാൽ രാജ്യതന്ത്രജ്ഞന്മാരുടേതുപോലുള്ള മേൽ കാണിച്ച ശക്തിയെന്നുതന്നെയാണർത്ഥം. ചിലർ ഇവയെ തമ്മിൽ വേർതിരിച്ചു മനസ്സിലാക്കുന്നതു് ആവശ്യമാണെന്നു തോന്നുന്നില്ല. അതു് ശരിയായിരിക്കണമെന്നുമില്ല.

ഭാവനാശക്തിയുടെ സഹായത്താൽ മറ്റൊരു വസ്തുവിന്റെയോ, ആളിന്റെയോ അതേനില സ്വീകരിക്കാനുള്ള കഴിവാണെങ്കിൽ അതിന്റെ ഫലം തന്മയീഭാവമാണ്. ഏതൊരു വസ്തുവിന്റെ നിലയാണോ അവലംബിക്കുന്നതു്, ആ വസ്തുവിന്റെ അതേഭാവത്തിൽ ലയിക്കാൻ കവിയ്ക്കു സാധിക്കുന്നതോടെ തന്മയീഭാവം പൂർത്തിയാകുന്നു. ഈ തന്മയീഭാവംകൂടാതെ ഉണ്ടാകുന്ന കൃതികൾക്കു് തന്മയത്വമില്ലെന്നു നാം പറയുന്നു. അഥവാ, കവി വർണ്ണ്യവസ്തുവിന്റെ ഭാവത്തിൽ ലയിച്ചിട്ടില്ലെന്നർത്ഥം. കാളിദാസന്റെ കൃതികൾക്കു് ഇത്രവളരെ മേന്മയുണ്ടായതിനു കാരണംതന്നെ തന്മയീഭാവത്തിന്റെ കൂടുതലാണ്. വിരഹിയായ യക്ഷന്റെയും, അതേസമയം അചേതനമായ മേഘത്തിന്റെയും ഭാവങ്ങളിൽ ലയിക്കാനുള്ള അദ്ദേഹത്തിന്റെ കഴിവുനോക്കുക. ഒരുപക്ഷെ അചേതനമായ മേഘത്തെ സചേതനമാക്കിത്തീർത്ത അദ്ദേഹത്തിന്റെ ശക്തിവിശേഷം അസാധാരണമെന്നുതന്നെ പറയണം.

ഈ അടുത്തകാലത്തെ ഭാഷാകവികളിൽ വള്ളത്തോളിനെപ്പോലെ തന്മയീഭാവത്തിനുള്ള കഴിവു കാണിച്ച കവികൾ ചുരുക്കമാണ്. നിലംപറ്റിപ്പോയ ഒരു പൂവിനെപ്പറ്റി അദ്ദേഹം എഴുതിയ ഒരു വിലാപശ്ലോകമാണിതു്:—

> "വാണീലാ വരവർണ്ണിനീമണികൾതൻ വാർകുന്തളത്തിൽ സുഖം;
> വീണീലാ വഴിപോലെചെന്നു ഭഗവൽപാദാരവിന്ദങ്ങളിൽ;
> ക്ഷോണീധൂസരധൂളിപറ്റിയൊളിയും മങ്ങിക്കിടക്കുന്നതി-
> ന്നാണീ ശ്രേഷ്ഠകുലേ പിറന്നതു ഭവാനെന്നോ, നറുംപുഷ്പമേ!

ഇവിടെ, ഒരു പുഷ്പത്തിന്റെ യഥാർത്ഥനിലയെന്തെന്നറിഞ്ഞു് അതിൽത്തന്നെ ഭാവനാശക്തിമൂലം ലയിച്ചതിന്റെ ഫലമായിട്ടാണ് വള്ളത്തോൾ മേൽകാണുന്നമാതിരി ആ ശ്ലോകമെഴുതാനിടയായതു്. വരവർണ്ണിനീമണികളുടെ വാർകുന്തളത്തിലോ, അല്ലെങ്കിൽ ഭഗവൽപാദാരവിന്ദങ്ങളിലോ ആണ് സമുചിതമായി പുഷ്പങ്ങൾ ചെന്നുപറ്റേണ്ടതു്. എന്നാൽ വള്ളത്തോൾ വർണ്ണിക്കുന്ന പുഷ്പമാകട്ടെ ജന്മസാഫല്യം വരത്തക്കവിധം ആ സ്ഥാനങ്ങളിലെങ്ങും സമർപ്പിക്കപ്പെടാനിടയായില്ല. ഉത്തമകുലത്തിൽ ജനിച്ചാൽ ഉണ്ടാകേണ്ട മേന്മയൊന്നും ലഭിക്കാതെ അതു് ഒരു വെറും കാട്ടുപൂവെന്നപോലെ വീണടിയുകമാത്രമാണു ചെയ്തതു്. ഒരു വല്ലാത്ത വിധിവൈപരീത്യത്തെ അനുസ്മരിപ്പിച്ചുകൊണ്ടു് അതു പൊടിയണിഞ്ഞു് നാശോന്മുഖമായി മണ്ണിൽ കിടക്കുന്നു. ചുരുക്കത്തിൽ ആ പൂവിനു് നാവുണ്ടെങ്കിൽ അതിന്റെ ആത്മപരിശോധനയിൽ എന്താണോ പറയാവുന്നതു് അതാണ് കവി ഈ ശ്ലോകത്തിൽ വർണ്ണിക്കുന്നതു്. അഥവാ, കവിതന്നെ അപ്രകാരമുള്ള ഒരു പൂവിന്റെ നില അവലംബിച്ചുകൊണ്ടു് വിചാരമനോഹരമായ ഒരു പദ്യം നിർമ്മിച്ചിരിക്കുന്നു. കാളിദാസന്റെ അചേതനമായ മേഘത്തിനു നൽകപ്പെട്ടിരിക്കുന്ന അതേ ചൈതന്യം മരിച്ചുകിടക്കുന്ന അവസ്ഥയിൽപ്പോലും ഈ പുഷ്പത്തിൽ ദൃശ്യമാണെന്ന് എടുത്തുപറയേണ്ടതുമില്ല.

ഒരു വസ്തുവിനെ വർണ്ണിക്കുമ്പോൾ അതിനു നാവുണ്ടെങ്കിൽ എന്താണോ പറയാവുന്നതു് അതുതന്നെ കവി പറയുന്നെങ്കിൽ തന്മയീഭാവം പരിപൂർണ്ണമാകുന്നതായി വിചാരിക്കണം. അതേസമയം കവിയുടെ ചൈതന്യംതന്നെ ആ വസ്തുവിൽ ആരോപിക്കപ്പെടുന്നെങ്കിൽ അതിന്റെ വിജയം കാവ്യസഹജമായി മനോഹരമായിത്തീരാതെ ഗത്യന്തരമില്ല. വള്ളത്തോളിന്റെ മേൽപ്പറഞ്ഞ വീണപൂവിലും, കാളിദാസന്റെ മേഘത്തിലും നാം കാണുന്നതു് ഈ മഹത്തായ വിജയമാണ്. എന്നാൽ കവി തനിക്കു് സ്വന്തമായി പറയാനുള്ള കാര്യങ്ങൾ പുഷ്പത്തിന്റെ ധർമ്മങ്ങളുമായി ബന്ധമില്ലാത്ത രീതിയിൽ അതിനെക്കൊണ്ടു പറയിക്കുകയോ, അതിൽ ആരോപിക്കുകയോ ചെയ്യുമ്പോൾ അതെല്ലാം മുഴച്ചുനിൽക്കുന്നതായി തോന്നുന്നതാണ്. ഇതിനു് ഉദാഹരണങ്ങൾ അന്വേഷിച്ച് ഭാഷയിൽ ബഹുദൂരം അലയേണ്ട ആവശ്യമുണ്ടോ എന്ന് സംശയമാണ്.

രഘുവംശത്തിലെ അജവിലാപത്തിൽ കാളിദാസന്റെ തന്മയീഭാവം പരിപൂർണ്ണമായിട്ടുണ്ടെന്നാരും സമ്മതിക്കും. ഇന്ദുമതീവിയോഗത്താൽ തന്റെ ശയനീയം ശൂന്യമായതിനെപ്പറ്റി കേഴുന്ന അജൻ എത്ര പരാക്രമിയായിരുന്നാലും അനുകമ്പനീയൻതന്നെ. കവിയുടെ അനുഭവജ്ഞാനവും, ഭാവനാശക്തിയും എത്രത്തോളം ഉൽകൃഷ്ടമായ ഒരവസ്ഥയിലാണ് വ്യാപരിച്ചിട്ടുള്ളതെന്ന് ആ ഭാഗം വ്യക്തമാക്കുന്നതാണ്. എന്നാൽ കുമാരസംഭവത്തിലെ രതിവിലാപമോ? രതിയോ കാമദേവനോ അജനെപ്പോലെ മനുഷ്യരല്ല. അതിനാൽ അവരിൽ ഒരാളിന്റെ വിലാപം എങ്ങനെ ഭാവനചെയ്യണമെന്നുള്ളതു് തീർച്ചപ്പെടുത്താൻ ഒരു നല്ല കവിയ്ക്കു് മാത്രമേ സാധിക്കയുള്ളു. പരമേശ്വരന്റെ നേത്രാഗ്നിയിൽ ദഹിച്ചുപോയ സ്വഭർത്താവിനെപ്പറ്റിയുള്ള രതിയുടെ നിലവിളി കാളിദാസൻ ഭാവന ചെയ്ത രീതിയിൽപോലും ചിലപ്പോൾ ഒരു ഹാസ്യകവനമാണോ എന്ന് ശങ്കിച്ചുപോകും. ഉദാഹരണമായി ഈ ശ്ലോകം നോക്കുക:—

> "രജനീ തിമിരാവഗുണ്ഠിതേ
> പുരമാർഗ്ഗേ ഘനശബ്ദവിക്ലബാഃ
> വസതിം പ്രിയ, കാമിനാം പ്രിയാ-
> സ്ത്വദൃതേ പ്രാപയിതും ക ഈശ്വരഃ?',

കാമൻ ഭസ്മമായിക്കഴിഞ്ഞു. രതിയ്ക്കാകട്ടെ സാന്ത്വനപ്പെടുത്താൻവയ്യാത്ത ഉൽക്കടമായ വ്യസനം. അതിനിടയിൽ, അവളുടെ വിലാപവാക്കുകളാണിവ:— "ഹേപ്രിയ, ഇരുളിൽമറഞ്ഞ നഗരവീഥികളിൽ വച്ചു് ഇടിമുഴക്കം കേട്ട് പേടിച്ചുപോയ കാമിനീജനങ്ങളെ കാമുകവസതികളിൽ എത്തിക്കാൻ അങ്ങേയ്ക്കല്ലാതെ മറ്റാർക്കെന്നും ശക്തിയുണ്ടോ?" ഒരു ഭാര്യ ഭർത്തൃവിയോഗത്താൽ വിലപിക്കുമ്പോൾ 'തേറിടിസ്ത്രീകൾക്കു് കൂട്ടുപോകാൻ അങ്ങേയ്ക്കല്ലാതാർക്കും സാധിക്കയില്ലല്ലോ" എന്നുകൂടി പറഞ്ഞത്രേ! ഇതാണ് ചിലപ്പോൾ രതിവിലാപം ഒരു ഹാസ്യകവനമാണെന്ന് തോന്നാൻ ന്യായമുണ്ടെന്നു സൂചിപ്പിച്ചതു്. പക്ഷെ അഭിസാരികമാർ കാമചാരിണികളാണെന്നും, അവർ കാമുകന്മാരെ അന്വേഷിച്ചുപോകുമ്പോൾ പ്രതിബന്ധങ്ങളെ ഒഴിഞ്ഞു് നേരെ സങ്കേതസ്ഥാനത്തു എത്തുന്നതു് കാമന്റെ വൈഭവം ഒന്നുകൊണ്ടാണെന്നും ഓർത്താൽ ഈ അനൗചിത്യം സ്വയം പരിഹരിക്കപ്പെടുന്നതാണ്. ഇവിടെ കാളിദാസനല്ല, അതു് ഹാസ്യകവനമാണെന്ന് ശങ്കിക്കുന്നവർക്കാണ് തെറ്റുപറ്റിയതെന്ന് സ്പഷ്ടം. എന്തെന്നാൽ, കാളിദാസനെപ്പോലെ കാമന്റെയോ, രതിയുടെയോ അവസ്ഥകളുമായി തന്മയീഭവിക്കാൻ ശങ്കാലുവിന് സാധിക്കാത്തതുകൊണ്ടാണ് പ്രസ്തുത ശങ്ക ഉദിക്കുന്നതുതന്നെയും.

ഈ തന്മയീഭാവത്തിനും, തജ്ജന്യമായ ഔചിത്യത്തിനും, ആത്മാർത്ഥതയ്ക്കും മറ്റൊരു തികഞ്ഞ ഉദാഹരണം കണ്ടതു് കുറെ വർഷങ്ങൾക്കു മുമ്പു് സംസ്കൃതം ദ്വിതീയക്ലാസ്സിലേയ്ക്കു് പാഠ്യപുസ്തകമായിരുന്ന "കിരണസൂന"ത്തിലാണ്. ഗ്രന്ഥകാരൻ അഡ്വക്കേറ്റ് മി. പി. പരമേശ്വരൻപിള്ള എം. എ. ബി. എൽ.-ം അവതാരകൻ മി: ഇ. വി. കൃഷ്ണപിള്ളയുമാകുന്നു. കിരണസൂനത്തിൽ ആദ്യം കാണുന്ന "സനൽ" എന്ന കൃതി Child Poem എന്ന ശിശുകവിതാപ്രസ്ഥാനത്തിലെഒന്നാംതരം ഉദാഹരണമാണെന്നു് സമ്മതിക്കണം.

> അച്ഛാ, എനിയ്ക്കു് കളിയ്ക്കുവാനായൊരു
> കൊച്ചുമയിലിനെ വേണമെന്നു്"

സനൽ പലദിവസം മുൻപേ പറഞ്ഞതാണ്. പക്ഷേ ഓണമടുത്തിട്ടും അച്ഛൻ അനങ്ങുന്നില്ല. ഈ പരാതി കേട്ടിട്ടും അച്ഛൻ ഒന്നു് ചിരിച്ചതേയുള്ളു. അപ്പോഴേയ്ക്കു് സനലന് ആകപ്പാടെ ദേഷ്യമായി. അവൻ ഇങ്ങനെ ചൊടിക്കുന്നു:—

> "ഇന്നു മുതൽക്കെനിക്കച്ഛനോടൊട്ടുമി-
> ല്ലമ്മയോടാണെനിക്കേറെ സ്നേഹം.
> അച്ഛനൊരുമ്മ തരില്ല ഞാനമ്മയ്ക്കു്
> കെട്ടിപ്പിടിച്ചുതരുമ്മനാലുകം."

കുട്ടികളുടെ മനസ്സിലും, ഭാവത്തിലും കടന്നുകയറി നല്ല പരിശോധന നടത്തിയതിനുശേഷമാണ് കവി ഈ കൃതി രചിച്ചതെന്നു് തോന്നിപ്പോകും. അച്ഛനോട്ട് സ്നേഹമില്ലെങ്കിൽ അതു പറഞ്ഞാൽ പോരെ? അതുകൊണ്ടായില്ല. അമ്മയോട്ട് കൂടുതൽ സ്നേഹം കാണിക്കുമെന്നു് പറഞ്ഞാലേ സനലിനു തൃപ്തിയാകയുള്ളു. എന്നാൽ അമ്മയോടു കൂടുതൽ സ്നേഹം തോന്നത്തക്കവിധം ആ അമ്മ മയിലിനെ കൊടുക്കാമെന്നു് പറഞ്ഞിട്ടുണ്ടോ? അതൊട്ടില്ലതാനും. എങ്കിലും അച്ഛനോട് പിണങ്ങിയപ്പോൾ സനലിന് അമ്മയോട് കൂടുതൽ സ്നേഹം കാണിക്കണം അതു് അകാരണമായിരിക്കാം. ആകട്ടെ. അതിലാണ് കവിതയുടെ വിജയം അധികമായി കാണുന്നതെന്നു് തോന്നുന്നു. കുഞ്ഞുങ്ങൾക്കു് ഈമാതിരി ഭാവത്തിനു് ഒരു കാരണം വേണമെന്നില്ല. ഇവിടെ മറ്റൊരുകാര്യം എടുത്തുപറയണം. കുഞ്ഞുങ്ങളുടെ ഭാഷ ഉപയോഗിക്കേണ്ടിവരുമ്പോൾ "പ്രാകൃതകോമള"മെന്നു് കവി വിവക്ഷിക്കുന്ന അതേഭാഷതന്നെ അദ്ദേഹം പ്രയോഗിച്ചിരിക്കുന്നതു നോക്കുക. അവരുടെ മാനസികജീവിതത്തിലെ പ്രേരണകളും, അഭിലാഷങ്ങളും, കൊട്ടംകാററുകളും ചിത്രീകരിക്കുന്നതിനിടയിൽ ശൈശവോചിതമായ ഭാഷയിലെ പിടിവിടാതിരിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരിക്കുന്നു. ചില മഹാകവികൾക്കുതന്നെയും ഇതു് സാധിച്ചിട്ടില്ലെന്നാണു കാണുന്നതു്. ഒരു പക്ഷെ തന്മയീഭാവത്തിൽ അത്രയേറെ നിഷ്കർഷിക്കണമെന്നു അവർ കരുതിയില്ലായിരിക്കാം.

"കിരണസൂന"ത്തിലെ തന്നെ മറ്റൊരു കൃതിയാണ് "അമ്മിണിയുടെ പ്രാർത്ഥന". വീട്ടിൽ ട്യൂഷൻനടത്താൻവരുന്ന സാറിന്റെ അടുക്കൽ പോകാതെ കഴിച്ചുകൂട്ടണം അമ്മിണിയ്ക്കു്. അതിനാൽ ഒരു ദിവസത്തെ അവധിക്കുവേണ്ടി അവൾ അമ്മയോടു നടത്തുന്ന പ്രാർത്ഥനയാണ് ഈ കൃതിയിൽ അടങ്ങിയിരിക്കുന്നതു്. അവധിലഭിക്കാൻ അവൾക്കുള്ള അവകാശം കാണിക്കുന്ന വരികളാണ് താഴെ ഉദ്ധരിക്കുന്നതു്:—

> "നാലൊന്നുനാലും പഠിച്ചു ഞാനിന്നലെ
> പച്ചക്കദളിക്കലയുംചൊല്ലി
> എന്നിട്ടും സാറിരുന്നമ്മേ—ആ കണ്ണുകൾ
> രണ്ടും തുറിച്ചെന്നെ നോക്കി മൂളി"

എൺചുവടി പഠിക്കുന്നതിനു കുട്ടികൾ പറയുന്നതു് "ഓരൊന്നൊന്നുപഠിച്ചു," "നാലൊന്നുനാലു പഠിച്ചു," എന്നൊക്കെയാണല്ലോ. "പച്ചക്കദളിക്കലചൊല്ലി" എന്നുവച്ചാൽ "കദളീവനം" എന്ന പാഠം ചൊല്ലിയെന്നുതന്നെ. മനുഷ്യന്റെ പരിണാമത്തിലെ ശൈശവദശ ഇന്നത്തെ കുഞ്ഞുങ്ങളിൽ പ്രതിഫലിക്കുമെന്നുള്ളതു് പരിണാമവാദത്തിലെ ഒരു പ്രധാന ഘടകമാണ്. ഇങ്ങനെ വർഗ്ഗപരിണാമത്തിലെ ഓരോ ദശയും വ്യക്തിജീവിതത്തിൽ ആവർത്തിക്കുന്നു എന്നുള്ള സിദ്ധാന്തത്തിനു് Theory of Recapitulation എന്നുപറയപ്പെടുന്നു. ഒരുകാലത്തു് ഗ്രന്ഥത്തിന്റെ പ്രാരംഭവാക്കുകൊണ്ടു് ഗ്രന്ഥനാമം കുറിച്ചിരുന്ന പതിവിനു് ഉദാഹരണമാണ് ഈശാവാസ്യോപനിഷത്തും, ഗോസ്പലും (Gospel) മററും. നമ്മുടെ അമ്മിണിയും അങ്ങനെയാണ് തന്റെ പാഠങ്ങൾക്കു് പേരുകൊടുത്തിരിക്കുന്നതു്. "വർഗ്ഗപരിണാമത്തെ വ്യക്തിപരിണാമം ആവർത്തിക്കുന്നു" എന്നർത്ഥം വരുന്ന "Ontogeny repeats philogeny" എന്ന ആ സിദ്ധാന്തംതന്നെയാണ് താൻ

# രാജകുമാരിയുടെ പാട്ട്

(ആശയാനുവാദം)

[സെബ്യുനീസാരാജകുമാരിക്ക് തന്റെ സൗന്ദര്യത്തെപ്പററി ഉണ്ടാകുന്ന ചിന്തകൾ]

ശ്രീ: നാലാങ്കൽ കൃഷ്ണപിള്ള



I

"അതിമോഹനമാമീ മൂടുപടമെന്റെ
വദനത്തിൽനിന്നു ഞാൻ പൊക്കിടുമ്പോൾ
വിളറുന്നസൂയയാൽ ചെമ്പനീർപ്പൂക്കൾതൻ
ലളിതമധുരമാം മാനനങ്ങൾ!!
നെടുവീർപ്പാൎന്നുയരുന്നിതവയുടെ ഏതിൽനി-
ന്നടനടിപരിമളധോരണികൾ......

II

"പിറകിലേക്കങ്ങനെ പിന്നിയിട്ടിട്ടുള്ള
കരിനീലവർണ്ണമെൻ ചികുരഭാരം,
മഴമുകിൽകണ്ടിട്ടു കദനവിവശമായ്
മിഴിനീരൊഴുക്കുന്നു മാരിയായി.

III

"മമ കവിൾപ്പൂക്കളിൽത്താരുണ്യഭംഗികൾ
രമണീയമായി പ്രതിഫലിക്കെ,
കനകവസന്തംമായുന്നു വേഗത്തിൽ
കമനത്തിൻ ചൂടിനാലുദ്യാനംവാടി.........

IV

"അലസനാംപവനനെൻ കുറുനിരകളുമ്മവെ-
ച്ചലവനിയിലങ്ങനെ ലാത്തിടുമ്പോൾ,
മധുരവികാരപരിണിതയായി ഞാൻ
മധുവിറവാംപാട്ടുകൾ പാടിടുമ്പോൾ,
വ്യഥയോടതുകേട്ടിട്ടു രാപ്പാടിപ്പക്ഷികൾ
പതറും സ്വരത്തിൽക്കരഞ്ഞിടുന്നു!!

V

"ചൊരിയുകെൻ ചുററിലുമാനന്ദമേ, ഭംഗി
തിരളുന്ന കാഞ്ചനക്കതിർനിരകൾ.........
നെടുനാളീയാഹ്ലാദം തിരതല്ലും യൗവ്വന-
ത്തൂടുമലർവാടാതെ, വിലസിയെങ്കിൽ"......

*    *    *    *    *    *

*    *    *    *    *    *

കവി —

"യൗവ്വനത്തിന്റെ വികസിതകുസുമങ്ങൾ
തറയിലുതിർത്തിടും കാലവാത്യം;
ലയമില്ലാതുള്ളൊരാ ധാർമ്മികലാവണ്യ-
ലഹരിയിൽ നിൻകണ്ണു ചെന്നുവെങ്കിൽ......

ഉദാഹരിക്കുന്നതെന്ന് അവൾ അറിയുന്നില്ലെന്നേയുള്ളു. പക്ഷെ അവിടെയും കവിയുടെ ഭാഷ നോക്കുക. വാസ്തവത്തിൽ കവിയെ ഒരിക്കലും കാണാതെ കഥാപാത്രത്തെത്തന്നെ കാണാൻ ഉതകുന്ന രീതിയാണ് അദ്ദേഹം സ്വീകരിച്ചിരിക്കുന്നതെന്നുള്ളതിൽ തക്കമില്ല. ആ കുട്ടി എല്ലാം പഠിച്ചാലും സാറ കണ്ണുകൾരണ്ടും തുറിച്ചുനോക്കും. അതു സഹിക്കാൻവയ്യ. അതിനാൽ അവളെ ഒന്നു കളിയ്ക്കാൻവിടണം. കുഞ്ഞുങ്ങളുടെ സങ്കടവും, പ്രയാസവും അവൎക്ക് സാമ്രാജ്യങ്ങളുടെ നഷ്ടത്തെക്കാൾ ഗൗരവാവഹമാണെന്ന് ഈമാതിരി കൃതികളിൽനിന്ന് മനസ്സിലാകുന്നതാണ്.

ആശാന്റെ ശിശുകവിതകൾ ഈ ഘട്ടത്തിൽ തന്മയീഭാവത്തെസംബന്ധിച്ചിടത്തോളം അവിസ്മരണീയങ്ങളാണ്. പക്ഷെ പൊതുവേ പറഞ്ഞാൽ അവയിൽ കുട്ടികളേക്കാൾ കൂടുതലായി നാം കാണുന്നതു് കവിയെത്തന്നെയല്ലേ എന്ന് സംശയിക്കണം. ഒരു കുസൃതിക്കുട്ടനായ ബാലനെപ്പററി എഴുതിയ കവിതയിലാണ് അദ്ദേഹം ഏററവും കൂടുതൽ വിജയം പ്രാപിച്ചിരിക്കുന്നതെന്നു തോന്നുന്നു.

"അരികത്തമ്പോടുവരുന്നുണ്ടമ്മ, ഞാൻ,
കരയായ് കോമനേ, കരൾവാടി,"

എന്നിങ്ങനെ തുടങ്ങുന്ന പ്രസ്തുത കൃതിയിൽ മാതൃവാത്സല്യം അതിന്റെ അങ്ങേഅററത്തു് എത്തിയിട്ടുണ്ട്. എങ്കിലും മാതാവു് കുട്ടിയെ ഇടയ്ക്കിടെ ശിക്ഷിക്കാതെ വിട്ടുകളയുന്നകൂട്ടത്തിലല്ലെന്ന് നല്ല ഒരു സൂചനയും അതിൽ അടങ്ങിയിരിക്കുന്നു. കുട്ടിയുടെ അടക്കിയാലടങ്ങാത്ത പ്രസരിപ്പു്, ഓമനത്തം, അമ്മയെപ്പററിയുള്ള ഭയം എന്നിവയെല്ലാം അതിലെ മറവു രഹസ്യസ്ഥാനങ്ങളാണ്. എങ്കിലും ഒരു ശിശുസാമാന്യമായ വികൃതിത്തരത്തിൽ കവിഞ്ഞ ശൈശവമാനസികഭാവവിശേഷങ്ങൾ ഈ കൃതിയിൽ പ്രതിഫലിച്ചിട്ടില്ലെന്നു പറയണം. അതോടുകൂടിത്തന്നെ യഥാർത്ഥശിശുവിനെ അവതരിപ്പിക്കാതെ മാതാവുമുഖേനതന്നെ "കുട്ടിച്ചോറായ" ഒരു രംഗംമുഴവൻ കവി കാണിച്ചുതരുന്നുണ്ടെന്ന് സമ്മതിക്കേണ്ടതുമാണ്.

"ഈവല്ലിയിൽനിന്നുചെമ്മേ—പൂക്കൾ
പോവുന്നിതാ പറന്നമ്മേ"

എന്നിങ്ങനെ തുടങ്ങുന്ന അദ്ദേഹത്തിന്റെ മറെറാരുകൃതിയുണ്ടല്ലോ. ഇതു് ഒരു ശിശുകവിതയാണോ എന്നറിവില്ല. അതിലെ ആശയഗതിയും, ഭാഷാരീതിയും അത്രതന്നെ അതിനു പററിയതാണെന്നു പറവാൻവയ്യ. ഒരു ചിത്രശലഭത്തെ കണ്ടറിയുന്നതിനുമുൻപുതന്നെ ശിശുക്കൾക്ക് പൂക്കളുടെ സ്വഭാവം കണ്ടറിഞ്ഞിരിക്കാൻ ധാരാളം കഴിവുള്ളതിനാൽ മേൽകാണിച്ച വാക്കുകൾതന്നെയും ഒരു ശിശുവിൽനിന്നു പുറപ്പെടുക എളുപ്പമല്ല. ഇവിടെയാണ് തന്മയത്വത്തിന് ഹാനിസംഭവിക്കുന്നതെന്ന് വ്യക്തമാകുന്നു. പൂക്കളെ പൂക്കളായിട്ടും, ചിത്രശലഭത്തെ ചിത്രശലഭമായിട്ടും മനസ്സിലാക്കാൻ കഴിവുള്ളവരാണ് കുട്ടികൾ. അതിനാൽ അവർ കവികളുടെ ഉൽപ്രേക്ഷയെ അത്ര കാര്യമായി ഗണിക്കാനിടയില്ല.

തുടൎന്നു നോക്കുന്തോറും ഈ കൃതി ശിശുക്കൾക്കല്ല, കവിയ്ക്കുതന്നെയാണ് കൂടുതൽ പററിയതെന്ന് തോന്നുന്നതാണ്. അതിൽ കാണുന്ന ആശയഗതിയും, ഭാഷാരീതിയും കേവലം ശിശുകവിതാസഹജമാണെന്ന് എന്തായാലും പറയാൻ നിവൃത്തിയില്ല. ചുരുക്കത്തിൽ അതിലെ അന്തരീക്ഷംതന്നെ മറെറാന്നാണ്.

വള്ളത്തോളിന്റെ "കിളിക്കൊഞ്ചൽ" എന്ന കൃതിയിലെ ശിശുവിന്റെ രൂപവും, ഭാവവും, ഉടയും, നടയുംപോലും കുറെ വരികൾകൊണ്ട് ഏററവും ശിശുസഹജമായെന്ന് വെളിപ്പെടുത്താൻ കവിയ്ക്കു് കഴിഞ്ഞിട്ടുണ്ട്. അവിടെയും ഒരു മാതാവും, കുട്ടിയുമാണുള്ളതെങ്കിലും ആ അന്തരീക്ഷം ശിശുവിന്റെ കളാലാപത്താൽ അത്യന്തം ഹൃദ്യമാണ്. ആ ഈരടികളുടെ സ്നിഗ്ദ്ധതയും, മാധുര്യവും അനുഭവൈകവേദ്യം മാത്രവുമാകുന്നു. അതിൽതന്നെ, "വാനമേ, ഗഗനമേ" എന്നിത്യാദി കിളിയുടെ ആലാപം കവിയുടെ തന്മയീഭാവത്തിന് ഒന്നാംതരം ഉദാഹരണമായിരിക്കുന്നു. ജനകരാജധാനിയിലെ ഒരു കിളി വാനത്തെപ്പററി എന്തെല്ലാം പറയാമോ അതെല്ലാംതന്നെയാണ് അതിന്റെ പാട്ടിൽ നാം കേൾക്കുന്നതു്. ഉചിതപദഘടനമൂലം കിളിയുടെ പാട്ടിനു കോട്ടംതട്ടാതെതന്നെ വാനത്തിന്റെ നിരതിശയമായ മാഹാത്മ്യത്തെപ്പററിയുള്ള ബോധം അതിലെങ്ങും പാറു വ്യാപിക്കയും ചെയ്തിരിക്കുന്നു. ആകെക്കൂടി അതൊരു രസികൻ കലാസൃഷ്ടിയാണെന്ന് സമ്മതിക്കുകതന്നെ വേണം.

ഇതുവരെ തന്മയീഭാവത്തിന്റെ ഒരു പ്രധാനമായ അംശംമാത്രമേ ഇവിടെ വിശദീകരിച്ചിട്ടുള്ളു. അതിന്റെ ഏതു ഭാവത്തിനും മേൽകാണിച്ച സ്വഭാവമുണ്ടായിരിക്കുമെന്നുള്ളതിൽ തക്കമില്ല. കൂടാതെ, മേലുദ്ധരിച്ച ഉദാഹരണങ്ങളിൽ സാധാരണ പ്രായമായ മനുഷ്യകഥാപാത്രങ്ങൾക്കു പകരം, ശിശുക്കൾ, അചേതനവസ്തുക്കൾ, മനുഷ്യാതീതപാത്രങ്ങൾ എന്നിവയാണ് കാണുന്നതെന്നുള്ളതു് ഒരുപക്ഷേ ഇതിനിടയിൽ വായനക്കാർ ശ്രദ്ധിച്ചിരിക്കാം. പ്രായമായ മനുഷ്യരെ കഥാപാത്രങ്ങളാക്കി, അവരുമായി തന്മയത്വം പ്രാപിക്കാൻ കൂടുതൽ എളുപ്പമുള്ളതിനാൽ അതിനെ മാനദണ്ഡമാക്കേണ്ട എന്ന് കരുതിയതുകൊണ്ടാണ് ആവക ഉദാഹരണങ്ങൾ വിട്ടുകളഞ്ഞതു്. നേരേമറിച്ചു് മനുഷ്യാതീതരെയും, ശിശുക്കളെയും, അചേതനവസ്തുക്കളെയും പ്രതിപാദിക്കുന്ന കവി കൂടുതൽ നിരീക്ഷണപാടവവും, ശക്തിയും, നിപുണതയും പ്രദർശിപ്പിക്കുകതന്നെവേണം. തന്മയീഭാവത്തിനുള്ള കഴിവു് മേൽകാണിച്ച കവികളിൽ മികച്ചുതന്നെ നിൽക്കുന്നുണ്ട് എന്ന് അവരുടെ കൃതികളിൽനിന്ന് ഉദ്ധരിച്ച ഉദാഹരണങ്ങൾ തെളിയിക്കുന്നു. ഈ കഴിവില്ലാതെ എഴുതുന്ന കൃതികൾ കുളച്ചുരക്കപോലെ സാഹിത്യത്തിൽ അലങ്കോലമുണ്ടാക്കുന്നതാണ്. വേണ്ടിവന്നാൽ അതിനെപ്പററി ഇനിയൊരവസരത്തിലായിക്കൊള്ളാമെന്നു വിചാരിക്കുന്നു.

മലയാളരാജ്യം
തിരുനാൾ വിശേഷാൽപ്രതി

# മഹാകവി ഉള്ളൂർ

നേരം പ്രഭാതമായിട്ടില്ല; പൂങ്കോഴികളിൽ ചിലതു് കൂവിത്തുടങ്ങിയിട്ടുണ്ടു്. തിരുവനന്തപുരത്തെ വിശാലസുന്ദരങ്ങളായ തെരുവീഥികൾ നിശ്ശബ്ദതയെ ഭഞ്ജിക്കവാനാരംഭിച്ചിട്ടില്ല, 'മണ്ണാത്തിപ്പുള്ളി'ന്റെ പാട്ടും കേട്ടുതുടങ്ങിയിട്ടില്ല; 'ജഗതി'യിലെ ഒന്നൊററഭവനമൊഴിച്ചു് ബാക്കിയെല്ലാം നിദ്രാലുക്കളുടെ സങ്കേതങ്ങളായി കാണാമായിരുന്നു. ഒരു മനോഹരമന്ദിരത്തിന്റെ ജാലകങ്ങളിൽക്കൂടി വൈദ്യുതദീപങ്ങളുടെ പ്രകാശം പരിസരങ്ങളിലേയ്ക്കു വ്യാപിച്ചിരുന്നു. നിശീഥിനിയുടെ അന്ത്യയാമത്തിൽ ദീപശോഭിതമായിക്കാണുന്ന മന്ദിരത്തിലേക്കു് നമുക്കൊന്നു പ്രവേശിക്കാം. മുൻഭാഗത്തെ മുറികൾ നിശ്ശബ്ദശാന്തങ്ങൾതന്നെ; അകത്തേയ്ക്കു കയറിനോക്കാം. വിശാലമായ ഒരു മുറി; നിലവിളക്കുകളും കത്തിച്ചുവച്ചിട്ടുണ്ടു്. ഹൃദയാകർഷകങ്ങളായ ചിത്രങ്ങളെക്കൊണ്ടു് മുറിയുടെ ഭിത്തികൾ ഭാസുരമായിരിക്കുന്നു. സിനിമാനടികളുടേയോ, നഗ്നനർത്തനചതുരകളായ വനിതകളുടേയോ ചിത്രങ്ങളല്ല ആ ഭിത്തികളെ അലങ്കരിക്കുന്നതു്. 'അമ്പാടിമണിക്കുട്ടൻ' 'കൈലാസശൈലേശൻ' 'ദ്രുഹിണനന്ദിനി' 'പാൽക്കടൽമാനിനി' തുടങ്ങിയവരുടെ ചേതോഹരചിത്രങ്ങളാണു് നിലവിളക്കുകളുടെ പ്രശാന്തമായ പ്രകാശത്തിൽ മിന്നിത്തിളങ്ങുന്നതു്. യേശുക്രിസ്തുവിന്റെ ഒരുപടം അവിടെ കണ്ടിരുന്നെങ്കിൽ!



നിലവിളക്കുകളുടെ അനുചരകൃത്യങ്ങൾ നിർവ്വഹിപ്പാൻ തയാറായി ഇരിക്കുന്നതുപോലെ ചില രജതഭാജനങ്ങളും അവിടവിടെ പ്രോല്ലസിക്കുന്നു. വിടർന്നുതുടങ്ങിയ പുതുപുഷ്പങ്ങളെ വഹിക്കുന്ന വെള്ളിപ്പാത്രങ്ങൾക്കും അപ്പുറത്തു് സാമാന്യമായ ശ്യാമവർണ്ണത്തിൽ ഒരു അരോഗദൃഢഗാത്രൻ സ്ഥിതിചെയ്യുന്നു. പീതാംബരധാരിയാണെങ്കിലും 'പീതാംബര'നല്ല. ഭസിതംകൊണ്ടുള്ള തടിച്ച മുമ്മുന്നുവരകൾ, ലലാടപ്രദേശംമുതൽ കുംഭോദരംവരെ തെളിഞ്ഞു പ്രകാശിക്കുന്നു. പാവനമായ 'ഗായത്രി'യുടെ മോഹനനടനമായിരിക്കണം അദ്ദേഹത്തിന്റെ ഓഷ്ഠാധരങ്ങളിൽ ദൃശ്യമാകുന്നതു്. ചന്ദനത്തിരികളിൽനിന്നും നിർഗ്ഗമിക്കുന്ന സുഗന്ധം ആ മുറി മുഴുവൻ വ്യാപിച്ചിട്ടു് ചിലയംശങ്ങൾ ജാലകത്തിന്റെ ഇടയിൽക്കൂടി വെളിയിലേയ്ക്കും പ്രസരിക്കുന്നുണ്ടു്. ഒരുമണിക്കൂർനേരം കഴിഞ്ഞിട്ടും 'ചെറുമണ്ണാത്തിപ്പുള്ളുണർന്നു പാടി'യില്ല. സ്യാനന്ദൂരപുരി സുഖനിദ്ര കൈവിട്ടുമില്ല. കോഴികൾ കൂവുന്നുണ്ടു്.

ഈശ്വരഭജനംകഴിഞ്ഞു് ആ പ്രഭാതയോഗി അവിടെനിന്നും എഴുന്നേററു് അടുത്തൊരുമുറിയിലേയ്ക്കു് പ്രവേശിച്ചു. ഗ്രന്ഥങ്ങളുടെ ഒരു ചെറിയ വനം; അതിന്റെ മദ്ധ്യത്തിൽ ഇട്ടിരിക്കുന്ന മേശയുടെ മുകളിൽ പുസ്തകങ്ങളും കടലാസുകളും കെട്ടുകെട്ടായി കൂടിക്കിടക്കുന്നു. അദ്ദേഹം ഒരു കസേരയിൽ ഉപവിഷ്ടനായി. തൂലികയെടുത്തു ചിലതു കുറിച്ചു. അതിൽതൊട്ടു് തലയിലും കണ്ണിലും വെച്ചു; അല്പനേരം ധ്യാനമഗ്നനായി ഇരുന്നു; എഴുത്തുതുടങ്ങി. ഇടയ്ക്കിടയ്ക്കു മേല്പോട്ടുനോക്കും; ചിലപ്പോൾ ഭസ്മംപുരണ്ടിരിക്കുന്ന കഷണ്ടിത്തലയിൽ ചൊറിയും, ശിരസ്സിന്റെ പറകിൽ പതുങ്ങിക്കിടക്കുന്ന മുടി പിടിച്ചുവലിക്കും; വീണ്ടും എഴുതും; വായിക്കും; പിന്നെയും ചിന്തിക്കും; പുരികക്കൊടി ചുളിഞ്ഞു് ലലാടത്തിലേയ്ക്കു കയറും; നെററിയിലെ ഭസ്മവും, ഉണങ്ങിയ ചന്ദനവും, കുങ്കുമവുംകൂടി പൊടിഞ്ഞു് എഴുത്തുകടലാസിൽ വീഴുന്നുണ്ടു്.

എല്ലാവരും നിദ്രയുടെ പൂങ്കവിളിൽ ചുംബിച്ചു സുഖിക്കുന്ന ഈ ഉഷസ്സിൽ തൂലികയുമായി സല്ലപിച്ചുകൊണ്ടിരിക്കുന്ന ഭക്തൻ ആരാണു്; അതു മററാരുമല്ല; മലയാളഭാഷയുടെ ഭാഗ്യചരിത്രം സൃഷ്ടിച്ചവരിൽ ഒരാളായ മഹാകവി ഉള്ളൂരാണു്.

നേരം വെളുക്കുന്നതിനുമുൻപു് എഴുതാനുള്ളവയെല്ലാം എഴുതിത്തീർത്തിട്ടു് അദ്ദേഹം ഇതരദൈനംദിനകൃത്യങ്ങളിൽ ഏർപ്പെടുകയാണു്. രാത്രിയിൽ കിടക്കുന്നതുവരെ അവിടുന്നു് കൃത്യാന്തരങ്ങളിൽ വ്യാപരിച്ചിരിക്കും. പക്ഷെ എല്ലാത്തിനും ഒരു കണിശമുണ്ടു്. സാധാരണ പെൻഷൻപററിക്കഴിഞ്ഞവർ. വടിയുമായി നടക്കാൻ ഇറങ്ങുമ്പോൾ, പരിചയക്കാർ ഊടുവഴികളിൽക്കൂടി പാഞ്ഞുപോകുന്നതു ഈ ലേഖകൻ കണ്ടിട്ടുണ്ടു്. തിരുവനന്തപുരത്തു് ഒരു 'പെൻഷൻ' റോഡുതന്നെ ഒഴിച്ചിട്ടിരിക്കയാണു്. എന്നാൽ മഹാകവിയുടെ യാത്രയെ പ്രതീക്ഷിച്ചു് സാഹിത്യഭക്തന്മാർ വഴിയരികിൽ കാത്തുനില്ക്കുകയാണു പതിവു്. വൈകുന്നേരം അഞ്ചുമണിക്കു് ഉള്ളൂർസ്വാമിയെ കാണണമെന്നുള്ളവർ പബ്ലിക്കലൈബ്രറിയിൽ ചെന്നാൽ മതി.

വാസ്തവത്തിൽ ഒരു യോഗിതന്നെയാണു് ഉള്ളൂർ; കർമ്മയോഗി; കൈരളിത്തറവാട്ടിൽ ആ വന്ദ്യയുടെ വത്സലസന്താനങ്ങൾ എത്രനാൾ ഉപയോഗിച്ചാലും തീരാത്ത സ്വത്തു് സമ്പാദിച്ച മഹാകവിയുടെ ത്യാഗസോപാനം എത്രമഹനീയമാണു്; ആദർശസുന്ദരമാണു്; അദ്ദേഹത്തിനു് ഇപ്പോൾ പരിഗ്രഹമില്ല; ഭാര്യാവിയോഗദുഃഖത്തിന്റെ ഒരു കരിനിഴൽ മഹാകവിയുടെ നേത്രങ്ങൾക്കു ചുററും കാണാം. പക്ഷെ നാലു് വനിതാരത്നങ്ങൾ ആ കവിസ്ഥവിരനെ പുൽകുവാൻ, കുചയുഗളങ്ങളിളക്കി പാഞ്ഞടുക്കുന്നു. വാർദ്ധക്യത്തിന്റെ പഞ്ചിരി ജരാനരകളിൽക്കൂടി കണ്ടിട്ടും ആ കാമിനികൾ അദ്ദേഹത്തെ കൈവെടിയുന്നില്ല. വലിയ ബാഹ്യസൗന്ദര്യമൊന്നും മഹാകവിയ്ക്കില്ല; കാമദേവനല്ല; രതിപതിയെ അനംഗനാക്കിയ 'പരമേശ്വര'നാണു്; എന്നാൽ ദുർഘനാരീമണികളെ വച്ചു പുലത്തുന്ന ഈ പ്രഭാതയോഗിയുടെ ഗായത്രീജപംകൊണ്ടു് വല്ല ഫലവുമുണ്ടോ? ഏതോ?

സാഹിത്യസൗകുമാര്യതയിൽ ഭ്രമിച്ചുവന്നിരിക്കുന്ന ഈ സീമന്തിനീലലാമങ്ങളോടു് മഹാകവിക്കു് പക്ഷപാതമുണ്ടെന്നു പറയാതെ തരമില്ല. മണിയറയിലെ മലർശയ്യയിൽ രണ്ടുപേർക്കു മാത്രമേ പ്രവേശനമുള്ളു. മററു രണ്ടുപേർ വല്ല സമയത്തും വന്നു് കാര്യം സാധിച്ചിട്ടു പോകുമെന്നുമാത്രം; അതു നമ്മുടെ ഭാഗ്യം; കൈരളിയും ഗൈർവ്വാണിയും മഹാകവിയെ ഒരിക്കലും വിട്ടുപിരിയുന്നില്ല. അവിടുത്തെ ഭസിതഭാസുരമായ ശ്യാമളാംഗം പുണരുവാൻ അവർ അഹമഹമികയാ മത്സരിക്കുകയാണു്. മത്സരത്തിൽ കൈരളി ജയിച്ചുനില്ക്കുന്നു. അവൾ അത്രയ്ക്കു സമർത്ഥയാണു്; ഇംഗ്ലീഷും, തമിഴും, ഉള്ളൂർ മഹാകവിയുടെ സാഹിത്യശരീരം ദൈനംദിനം പുൽകി പുളകനിചോളമണിയുന്ന കൈരളിയുടേയും ഗൈർവ്വാണിയുടേയും തരു ചുംബിച്ചു ചുംബിച്ചു് മന്മഥതൃഷ്ണ ശമിപ്പിക്കുകയാണു്.

അവിടുത്തെ കവിത; അതൊരു കലാഗോപുരംതന്നെ; കല്പനാവൈഭവം അനന്യസാധാരണമാകുന്നു. ഭാവനയോ, പാവനമായ ഹൃദയത്തിന്റെ മനോഹര നടനം; പദങ്ങളോ; നവീനങ്ങൾ; വ്യാകരണസംശുദ്ധങ്ങൾ; ഹൃദയദ്രവീകരണചണങ്ങൾ; സാഹിത്യവിദ്യാർത്ഥികളുടെ ഹൃദയകോശം നിറയ്ക്കുന്ന രത്നങ്ങൾ; രീതി; ആകർഷകമായ ഗൗഡി; വൈദർഭിയുടെ വൈദഗ്ദ്ധ്യവും ഉള്ളൂർകൃതികളിൽ കാണാം. ഒരു കവിത വായിച്ചാൽ ഹൃദയത്തിനു് എന്തെങ്കിലുമൊരു വികാരമുണ്ടാകണം; ചലനം സംഭവിക്കണം; ഉള്ളൂർ കൃതികളിൽ വികാരത്തിനല്ലാതെ വിരസതയ്ക്കു സ്ഥാനമില്ല. ആശയം ഗ്രഹിക്കുവാൻ അല്പം ക്ലേശിക്കണമേന്നേയുള്ളു. ആഭരണം കുറെ അധികമായിപ്പോയി ഉള്ളൂർക്കവിതാകാമിനിക്കെന്നു് ചിലർ പറയാറുണ്ടു്. അല്പം വാസ്തവം അതിലില്ലാതില്ല. എത്ര വർണ്ണിച്ചാലും തൃപ്തിയാകാത്ത കവീശ്വരനാണദ്ദേഹം; അതിനു് അദ്ദേഹത്തെ കുററപ്പെടുത്തേണ്ടതില്ല. അദ്ദേഹത്തിന്റെ പാണ്ഡിത്യഭണ്ഡാഗാരം അത്രയ്ക്കു വിപുലമാണു്; വിശാലമാണു്; ഉപരിപ്ലവബുദ്ധികൾ നെററിചുളിച്ചേക്കാം; സഹൃദയന്മാർ ആലോചിക്കും; പഠിക്കും; രസിക്കും.

ഉള്ളൂർസ്വാമിയുടെ ഗദ്യശൈലി; അദ്ദേഹത്തിന്റെ ഭാഷയിൽ പറയുകയാണെങ്കിൽ 'അക്ലിഷ്ടസുന്ദരം'തന്നെ. മഹാകവി വള്ളത്തോളിന്റെ ഭാഷയിലാണെങ്കിൽ, 'പരന്നവായന' 'ഉയർന്നഭാവന' എന്നു പറയാം. 'വിജ്ഞാനദീപിക' ആരുകെടുത്താൻ കൈയ്നീട്ടിയാലും കെട്ടുപോകാത്ത വൈദ്യുതദീപാവലിതന്നെയാണു്.

ഏതു് അസൂയാന്തരീക്ഷ'ത്തിലും മറഞ്ഞുപോകാത്ത പ്രകാശം ഉള്ളൂർകൃതികളിലുണ്ടു്. ഏതു പരിഹാസവിമർശകന്റെ കരഘോഷത്തിലും 'മാറൊലി'ക്കൊള്ളാത്ത കാവ്യവിശ്രുതി അദ്ദേഹത്തിന്റെ കവിതാമാനിനിക്കുണ്ടു്.

ഗവേഷണത്തിൽ ആ മനീഷിയെ ജയിക്കുവാനുള്ള പാടവം അധികംപേർക്കില്ല. പ്രാചീനഗ്രന്ഥാന്വേഷണരത്നാകരത്തിൽ ഇതുപോലെ മുങ്ങിക്കിടന്നിട്ടുള്ള ഒരു സാഹിത്യനാവികനെ കണ്ടെത്താൻ പ്രയാസം.

അവിടുത്തെ വിമർശനം ഒരു സമദർശിയുടെ വിശാലാശയത്തിന്റെ നിദർശനമാണു്. നിരൂപണഖഡ്ഗമെടുത്തു സാഹിത്യശിശുക്കളുടെ ഗളതലങ്ങൾക്കൊയ്യുകളയുന്ന ഒരു കംസനല്ല അദ്ദേഹം; അവിടുത്തെ വിമർശനസാഹിത്യം ബാലഗോപാലന്റെ വേണുഗാനമാണു്; ഒളിയമ്പുകൾ പ്രയോഗിക്കുവാൻ വശമില്ലാത്ത ബ്രാഹ്മണനാണു് ഉള്ളൂർ; അരാതിയേയും അവിടുന്നു് ഹൃദയപൂർവ്വം ആലിംഗനം ചെയ്യും; അവന്റെ മടിയിൽ ഒളിച്ചുവച്ചിരിക്കുന്ന 'കഠാരി' താനേ താഴെവീഴുന്നതു ആ ബ്രഹ്മജ്ഞൻ പലതവണ കണ്ടിട്ടുണ്ടു്.

'സാഹിത്യപരിഷത്തി'നെ ഒരു പുത്രിയെപ്പോലെ അദ്ദേഹം സ്നേഹിച്ചു. നല്ല സാരിയും, ആഭരണങ്ങളും നൽകി; മുഖത്തു മഞ്ഞളും പൂശിച്ചു, പതിവ്രതാധർമ്മം ഉപദേശിച്ചുകൊടുത്തു. ശരിയായ സംരക്ഷണത്തിനായി ഒരു നല്ല കുടുംബത്തിലേയ്ക്കു പാഞ്ഞയയ്ക്കുകയും ചെയ്തു. എന്നാൽ ചിലർ ആ സുകുമാരിണിയെ ഒരു സിനിമാനടിയാക്കാൻ പിടിച്ചുവലിച്ചുകൊണ്ടുപോയാൽ അദ്ദേഹം എന്തുചെയ്യും.

'ത്രൈമാസിക'ത്തെ വളരെക്കാലം സ്വാമി, തന്റെ കഷണ്ടിത്തലയിൽ ചുമന്നുകൊണ്ടു് ഓടിനടന്നു. പുറകെ ശ്രീ: ഏ. ഡി. ഹരിശർമ്മയും; ഒടുവിൽ അവൾ എങ്ങിനെയോ നല്ല യുവകോമളന്മാരുടെ കൂട്ടുകെട്ടിലായി. സ്വാമി എന്തോ പുറകോട്ടു മാറിക്കളഞ്ഞു! ഇപ്പോൾ അവളൊരു കൊച്ചുമിടുക്കത്തിയായി; പാവാടയുമുടുത്തു് ഓടിച്ചാടി നടക്കുന്നു; "ചെമ്പട്ടകഞ്ചുകഛന്നമായ് താരുണ്യ–സമ്പത്തുയർന്നു വരുന്നമാറിൽ" ആരും കൈവയ്ക്കാതിരുന്നാൽ മതി.

പ്രോത്സാഹനം, ഉള്ളരിനൊരു വസന്തോത്സവമാണു്. അല്പം വാസനയും, പാണ്ഡിത്യവുമുള്ള സാഹിത്യക്കുട്ടികളെ അദ്ദേഹം പിച്ചനടത്തിക്കൊണ്ടുപോയി ഓടാൻ പഠിപ്പിക്കും; ആരെയും ഇച്ഛാഭംഗപ്പെടുത്തുകയില്ല. ചൂരലുകൊണ്ടു പുറത്തിട്ടു പ്രഹരിക്കയുമില്ല. പാത്രമറിഞ്ഞു വിദ്യാർപ്പണംചെയ്യും.

ഏതൊരു സാഹിത്യകാരനാകട്ടെ, വിദ്യാർത്ഥിയാകട്ടെ, സാധാരണക്കാരനാകട്ടെ, ഏതെങ്കിലും ഒരു കാര്യത്തിനു് ഒരു കത്തയച്ചാൽ അപ്പോൾതന്നെ ആ ആചാര്യൻ മറുപടി എഴുതുകയായി. അത്രയ്ക്കുവിവേകവും, സംസ്കാരവും, സാഹിത്യഹൃദയവും അദ്ദേഹത്തിനുണ്ടു്. സാഹിത്യത്തിൽ ജീവിക്കാനും മഹാകവിക്കറിയാം.

ഒരു വ്യത്യസ്തം; പന്ത്രണ്ടുവയസ്സുമുതൽ എഴുപതുവയസ്സുവരെ സാഹിത്യസരണിയിൽക്കൂടി സഞ്ചരിച്ചു് കൈരളിയെ ഉപാസിച്ച ഈ ഉത്തിഷ്ഠമാനനോടു് ചിലർക്കൊരു 'കിറുകിറുപ്പു'ള്ളതായി കാണുന്നു. എന്താണതിന്റെ കാരണമെന്നു് അറിയാൻ പാടില്ല. ഉള്ളരാണെങ്കിൽ പ്രകൃത്യാ ശാന്തൻ; ആരേയും ഉപദ്രവിക്കാത്ത ശീതളഹൃദയൻ; പരിശ്രമത്തിന്റെ മന്ദിരത്തിലിരുന്നു തപസ്സുചെയ്യുന്ന കവിയോഗി; പാവനചരിതൻ; എന്തിനീ കൈരളീസേവകനെ അവഹേളിക്കുന്നു; സാഹിത്യക്കളരിയിലിറക്കി പയററാൻ പഠിപ്പിച്ച ദേശികാഗ്ര്യന്റെ നേരെ ചിലരിതാ 'പുരോഗമന'ഖഡ്ഗം ഉയർത്തിപ്പിടിച്ചിരിക്കുന്നു. ആ മഹാനുഭാവൻ ചിന്തിക്കയാണു് "കഷ്ടം! ഞാനെന്തുചെയ്തു ഇവരോടു്; കവിതയെ അവർ വിമർശിക്കട്ടെ; പാണ്ഡിത്യത്തെത്തന്നെ ഭർത്സിക്കുന്നതെന്തിനു്? ഞാൻ ചെയ്ത ത്യാഗത്തിന്റെ ഫലംകൈരളി എനിക്കു നൽകും; സഹൃദയന്മാരും; പ്രപഞ്ചമുകുരം നമ്മുടെ രൂപം പ്രതിബിംബിപ്പിച്ചു...."

BY

ശ്രീ: ജെ. ജോൺ, കട്ടക്കയം

ചിലർക്കൊരു മിഥ്യാഭ്രമം; ഉള്ളരിനെ കുറെ ശകാരിച്ചാൽ ഒരു പേരെടുക്കാമെന്നു്; എങ്ങനെയെങ്കിലും കീർത്തിസമ്പാദിക്കണമെന്നുദ്ദേശിക്കുന്നവരാണീ അപഹാസവ്യവസായികൾ. സത്യത്തിന്റെ വാതിൽ അടച്ചാൽ അടയുകയില്ലെന്നുള്ളതുംകൂടി ഇക്കൂട്ടർ അറിഞ്ഞിരുന്നാൽ കൊള്ളാം. ഉള്ളൂർ മഹാകവിയുടെ കവിത അപവാദശസ്ത്രമേററു് നശിക്കുന്ന ഒരു വർണ്ണക്കടലാസുമാലയല്ലെന്നു് ഇവരോർത്താൽ മതി. ഉദയസൂര്യന്റെ കരലാളനമേൽക്കുന്ന വിശാലവനിയുടെ രുചിരവേണിയിൽ ചൂടുന്ന മാലതിപ്പൂമാലകളാണവിടത്തെ കവിതകളെന്നു് നിഷ്പക്ഷപാതികളായ സഹൃദയന്മാർക്കറിയാം. എനിക്കൊരു പ്രാർത്ഥനമാത്രമേയുള്ളു.

'മഹാകവി'ക്കു് ജഗദീശ്വരൻ ആയുസ്സും, ആരോഗ്യവും, സൌഭാഗ്യവും നൽകണ'മെന്നു്.

"വിളക്കുകൈവശമുള്ളവനെങ്ങും വിശ്വംദീപമയം"

# സൂതികാമൃതം

പ്രസവശേഷം തുടർന്നുണ്ടാകുന്ന ഏതുരോഗത്തെയും അതിവേഗത്തിൽ സുഖപ്പെടുത്തി ആരോഗ്യവും സൗന്ദര്യവും പ്രദാനംചെയ്യുന്ന സിദ്ധൗഷധം.

24 oz കുപ്പി 1-ക്ക് Rs. 4 0 0

റി. സി. മാധവൻവൈദ്യൻ,

ദി ടൗൺ ആയുർവേദഫാർമസി, ആലപ്പുഴ.

---

# R. K. JEWELLERY EMPORIUM

## MULLAKAL, ALLEPPEY.

കമനീയമായ സ്വർണ്ണാഭരണങ്ങൾ, വെള്ളിപ്പാത്രങ്ങൾ, രത്നാഭരണങ്ങൾ മുതലായവ പരിപൂർണ്ണഉത്തരവാദിത്വത്തോടുകൂടി വാങ്ങണമെന്നുള്ളവർ

## "ആർ. കെ. ജൂവലറി എമ്പോറിയം"

സന്ദർശിക്കുക!

പ്രൊപ്രൈറ്റർ,

കെ മാധവൻപിള്ള & ബ്രദർ.

---

ഭാർഗ്ഗവക്ഷേത്രത്തിലെ ജനങ്ങളുടെ ശരീരരക്ഷാഭാരം ശ്രീ ഭാർഗ്ഗവൻ അഷ്ടവൈദ്യന്മാരെ ഏല്പിച്ചപ്പോൾ ഉപദേശിച്ചതെന്നു വിശ്വസിച്ചുവരുന്നതും അനുഭവസിദ്ധവും ഒളശ്ശ ചീരട്ടമൺഇല്ലത്തെ ഗ്രന്ഥപ്പുരയിൽനിന്നും കണ്ടുകിട്ടിയതുമായ

# ഭാർഗവരസായനം

ചുമ, ശ്വാസംമുട്ടൽ, രക്തപിത്തം, ക്ഷയം, അർശസ്സ്, വിളർച്ച, വാതരോഗങ്ങൾ, വാതരക്തം, ഹൃദ്രോഗം, രക്തസമ്മർദ്ദം, മൂത്രദോഷം, ശുക്ലദോഷം, ഒച്ചയടപ്പ്, ഉരക്ഷതം, സ്വപ്നസ്ഖലനം മുതലായ രോഗങ്ങളെ നിശ്ശേഷം നശിപ്പിക്കുവാൻ—യൗവ്വനത്തെ നിലനിർത്തുവാൻ—അരോഗദൃഢഗാത്രരായി ജീവിക്കുവാൻ—സ്ത്രീകൾക്കു പ്രസവാനന്തരം ആരോഗ്യസംവർദ്ധനത്തിനു സേവിക്കുവാൻ—ഏക സിദ്ധൗഷധം 'ഭാർഗ്ഗവരസായനമത്രേ.' പഥ്യം യാതൊന്നും വേണ്ട. ഓരോ ത്രപ്പാത്തുക്കം കാലത്തും വൈകിട്ടും ഭക്ഷണത്തിനു ഒരു മണിക്കൂർ മുമ്പായി സേവിക്കുക.

വില റാത്തൽ ഒന്നിനു രൂ. 5 മാത്രം.

മാനേജർ, വൈദ്യൻ കെ. നാരായണപിള്ള

## ഒളശ്ശ ധന്വന്തരിവിലാസം വൈദ്യശാല

ഒളശ്ശ A. O. കോട്ടയം P. O. ബ്രാഞ്ചുകൾ:-'കോട്ടയം ടൗൺ', 'ആലപ്പുഴ.'

---

# ദി കൊയിലോൺ ട്രാൻസ്പോർട്ടിംഗ് കമ്പനി,

## ഹെഡ് ആഫീസ്,

വലിയപാലത്തിനു വടക്കുവശം, കൊല്ലം.

ഫോൺ നമ്പർ 108.

ബ്രാഞ്ചുകൾ:—തിരുവനന്തപുരം, ആലപ്പുഴ, കൊച്ചി.



മാന്യരെ, എന്റെ ഉടമസ്ഥതയിലും, പൂർണ്ണഉത്തരവാദിത്വത്തിലും മുകളിൽ കാണിച്ചിട്ടുള്ള മേൽവിലാസത്തിൽ ഒരു കമ്പനി സ്ഥാപിച്ചു പ്രവർത്തനം ആരംഭിച്ചിട്ടു ഒന്നരക്കൊല്ലം കഴിഞ്ഞിരിക്കുന്നു. കച്ചവടക്കാരുടെ സൗകര്യത്തെ പരിഗണിച്ചു കൊച്ചി മുതൽ തിരുവനന്തപുരം വരെ ബ്രാഞ്ച് ആഫീസുകൾ ഏർപ്പെടുത്തിയിട്ടുള്ളതും, ചരക്കുകൾ വള്ളംവഴി കയററിയിറക്കു നടത്തുന്നതിനു വേണ്ട സൗകര്യങ്ങൾ ചെയ്തിട്ടുള്ളതുമാകുന്നു. നനവോ കുറവോ വരാതെ കൃത്യസമയങ്ങളിൽ ചരക്കുകൾ അതാതുസ്ഥലത്തു മിതമായ ചാർജ്ജിൽ എത്തിക്കണമെന്നുള്ളതാണ് ഞങ്ങളുടെ ആദർശം. പ്രസ്തുത കമ്പനിക്കു കച്ചവടക്കാരുടേയും, മററു കമ്പനികളുടേയും വിലയേറിയ സഹായസഹകരണങ്ങളെ സാദരം അഭ്യർത്ഥിച്ചുകൊള്ളുന്നു.

പ്രൊപ്രൈറ്റർ, എം. കെ. സെയ്തുമുഹമ്മദ്.

ജ: മാനേജർ, എം. മാമ്മൻ ബി. എ.

---

# SRI VILAS STORES,

## Perunthanni, TRIVANDRUM.

Service our motto Quality and perfect satisfaction guaranteed. Cheapest and reliable mart for Provisions and all other household necessaries.

---

# ഗോൾഡ് —ഇൻ —ച്യവനപ്രാശ്

"നഷ്ടപ്പെട്ട ആരോഗ്യത്തെ വീണ്ടെടുത്തു യൗവ്വനത്തെ നിലനിറുത്തുന്ന ഒരു വിശിഷ്ട രസായനം".

നാഡിക്ഷീണം, മൂത്രപ്പെരുപ്പം, ശീഘ്രസ്ഖലനം, നിരുന്മേഷം മുതലായ രോഗങ്ങളെ ക്ഷണേന മാററി ഹൃദയം, ശ്വാസകോശം എന്നീ ആന്തരാവയവങ്ങൾക്കു മതിയായ സംരക്ഷണം നൽകിക്കൊണ്ടു ശരീരത്തിനു ബലിഷ്ഠതയും, സൗന്ദര്യവും പ്രദാനംചെയ്യുന്നു.

വില റാത്തൽ ൧-ക്കു രൂ. ൫ മാത്രം.

വി. പി. ചാർജ്ജ് പുറമേ.

ശ്രീവഞ്ചിരാജ്യ ആയുർവേദഫാർമസി, (Regd.)

ആലപ്പുഴ.

---



# സുരക്ഷിത ജീവിതയാത്ര.

അതലാന്തികസമുദ്രം തരണംചെയ്യാൻ വൻപിച്ച ഒരു ലൈൻകപ്പൽ പുറപ്പെടുമ്പോൾ ലൈഫ്ബോട്ടുകളും തീകെടുത്തുയന്ത്രങ്ങളും ധാരാളം ആഹാരസാധനങ്ങളും മററും ശേഖരിക്കാറുണ്ടു്. കപ്പലിനപകടം വരുമെന്നോ അഗ്നിബാധയുണ്ടാകുമെന്നോ ആഹാരസാമഗ്രികളില്ലാതെവരുമെന്നോ കപ്പിത്താൻ പ്രതീക്ഷിക്കുന്നില്ല എങ്കിലും അത്തരം സംഭാവ്യത വല്ലതുമുണ്ടായാൽ അതിനെ നേരിടുന്നതിനദ്ദേഹം തയാറാണു്.

അതുപോലുള്ള മുൻകരുതലോടെ നമ്മുടെ ജീവിതയാത്രയും ആസൂത്രണംചെയ്യണം. വഴി നിശ്ചയമില്ലാത്ത ഒരു സമുദ്രംപോലെ ഭാവി നമ്മുടെ മുൻപിൽ കിടക്കുന്നു. എങ്കിലും മിച്ചമുള്ള ഏതു തുകയും മുറയ്ക്കു സമ്പാദിക്കുക, എന്ന കരുതലുകൾ ചെയ്തിട്ടുള്ളവർക്കു സുരക്ഷിതയാത്ര നിശ്ചയമാണു്.

## പാലാ സെൻട്രൽബാങ്ക് ക്ലിപ്തം.

അംഗബാധ്യത ക്ലിപ്തമാക്കി തിരുവിതാംകൂറിൽ രജിസ്റ്റർചെയ്തതു്.

പാലാ, തിരുവിതാംകൂർ. തെന്നിന്ത്യ.

# THE ROYAL BIRTHDAY PROCESSION



THE gorgeous State Procession in which His Highness the Maharaja of Travancore proceeds to the various temples in Trivandrum on the morning of His Highness' Birthday is a most imposing and colourful cavalcade which the loyal people of Travancore and the numerous visitors to the lovely State see in the month of October. An eminent art critic has observed that "the Birthday Procession of the Maharaja expresses the paradox of art." He adds that "its splendour of appearance that only the orient can attain without the suggestion of vulgarity, has as its centre the figure of simplicity that gives occasion and life to the whole."

The Birthday of His Highness the Maharajah is a gala day to the people, for it is the day of popular rejoicing when they lavish upon him their heart-felt felicitations and pray to the Almighty God for a long lease of life to their beloved Ruler and invoke divine blessings for the glory of his reign and the fulness of his personality. On the morning of his birthday, His Highness the Maharajah worships at all the important shrines within and around the Trivandrum Fort. Special poojas are offered in all these temples as also in other principal places of worship throughout the State.

The Royal Palanquin of ivory and silver in which the Maharaja is taken in procession is kept in readiness in the open courtyard to the west of the Chellamvagai buildings. The Sarvadhikariakkar and other officials attached to the palace, the palace attendants, and musicians who accompany the royal procession await the arrival of His Highness in the courtyard. His Highness proceeds to the Karuvelappura Maligai in front of which is arrayed the Travancore State Forces. The procession starts from the entrance to the Karuvelappura Maligai by 7.45 a. m. All the Hindu Officials of the State meet here to join the procession.

by

K. P. PADMANABHAN TAMPI, B. A.

A salute of twenty-one guns fired by the State artillery announces the start of the procession. The spectacular procession is led by an elegantly caparisoned elephant carrying the State Flag. Glittering with gold and silver trappings come next the pet horses in the Royal Stables led by their syces in picturesque dresses. The magnificently arrayed State cavalry in shining uniform march in single file to the right and left of the led horses. The long spears and smart equipment of these stalwart soldiers mounted on splendid chargers gleam in the sunshine of an October morning. The horses walk with rhythmical steps. The State Forces with banners flying and band playing come behind on a line with the flag elephant. The byonets of the infantry shine resplendently in the glow of the morning sun. The Hindu Officials, according to their rank and order of precedence, in temple costume, bare-footed and bare-headed follow the military. The officials wear two white cloths around their waist, one over the other, the first an ordinary cloth and the second a cloth of finest texture with gold lace. On either side of the State Officers march the Palace Guards, the Banakkodikkars, Valakashakkars, and Velkar in succession. The costumes worn by these palace guards is most picturesque and is in sharp contrast with the most modern uniform of the State Forces. The guards attached to the palace continue to wear the same old and quaint uniform worn by their predecessors. Their turbans, old-fashioned shields, and long spears which form an interesting link with the past, remind one of ancient times. The picturesque pennons in various colours and shapes carried by the Banakkodikkars lend a special charm to the procession. A wooden box covered with leopard skin is carried on the head of a palace servant. This box is an emblem of royalty. Immediately behind walk the party of musicians playing melodiously on the Nagaswaram, flute, drum and other instruments The music is most solemn and it stirs feelings of loyalty and devotion to the Sovereign who is revered as 'Sri Padmanabha Dasa," the vassal and vicegerent of the tutelar deity of the Ruling House of Travancore. On either side of the musicians march the Pattakkars and Harikkars, servants attached to the royal household. The *Udaval* (Royal Sword) enclosed in an ornamental velvet sheath, is carried by a palace servant just in front of the royal palanquin. The royal palanquin of ivory and silver follows next. His Highness the Maharaja bare-headed, and bare-footed, clad in the traditional temple costume, sits in this centuries-old-palanquin, an exquisite work of art. Garlands set with precious stones adorn his chest. "In the birthday palanquin he becomes a paradox so acute that it attains a spiritual beauty that sweeps through the heart with purifying emotion." The palace officers in temple costume, walk on either side of the Royal Palanquin To the right and left of the Palanquin walk palace servants carrying royal silk umbrellas and venchamarams which are emblems of royalty. The State police march behind the palanquin The State elephants fully caparisoned with gold and silver howdahs and trappings and a strong police cordon come next The mighty pachyderms look most imposing and majestic and they add immensely to the pomp and splendour of the procession. Bells which give forth melodious sounds, costly and beautiful saddle cloth of velvet decorated with pendents, the gold pattam on the head - these embellishments vastly enhance the dignity of the State elephants. Seeing the elephants gaudily dressed up, one is led to think that God created the mighty beasts for lavish display as mountain ranges for sunset effect Betel leaves and flowers are scattered on the thoroughfares through which the gay procession winds its way. The processional route is white-sanded.

The procession which starts from the Karuvelappura Maligai proceeds eastward along the road facing the Palace office, turns westward and passes along the Thekkeytheruvu road. Here His Highness alights and worships at the Siva temple. From there His Highness is borne in the palanquin to the Sree Varaham temple where he worships. The procession then winds its way along the West Street road and stops for a while in front of the Koovakkara Matam. His Highness alights and worships here as also at the Thevarathukoikkal Nagarkavu, Vettakorumakan Koil, the Sreekanteswaram temple and the Ramaswami shrine. The colourful procession then moves along the road in front of the Utsavamadom Buildings, and along the northern banks of the Padmatheertham tank and stops in front of the Karuvelappura Maliga by 10 A M. After receiving the military salute His Highness enters the palace and then the procession disperses.

His Highness the Maharaja is the central figure of this procession *par excellence*. It is a sublime sight to see large crowds of people lining the entire route of the procession impatiently waiting to have a *darshan* of their great ruler and offering their full-volumed homage to their beloved Maharaja with the traditional loyalty and devotion characteristic of the people of Travancore. Notwithstanding divergences of caste, creed and colour, the multitudinous gathering of people from far and near, inspired by the exuberance of deep-rooted loyalty, pay their respects to the Sovereign who acknowledges the spontaneous homage of his beloved subjects with a smiling face, a bowing head and joyous heart. Blessed in this State in which the Ruler and the subjects are bound by common bonds of feeling and aspiration, in which the Ruler's one paramount desire is the welfare and prosperity of the people, and the people lift up their eyes in an ecstasy of love and adoration to their great Sovereign. Such are the thoughts which strike an outsider who witnesses the fascinating Royal Birthday Procession. His Highness the Maharajah fulfils all the details of the exacting rituals in connection with his birthday and keeps up the great religious tradition he has inherited from his illustrious predecessors. The roads and houses on either side of the streets through which the procession moves are tastefully decorated. The variety and colour of the costumes worn by the immense crowds of spectators their cheerful appearance and demeanour and their sprightly deportment coupled with the liquid sunshine of a clear October morning provide a sumptuous and colourful background for the gorgeous Birthday Procession. To witness the Royal Birthday Procession is to enjoy one of the most imposing and lovely sights in Indian India. History, legend, romance, pomp, splendour and age-old custom come to life during the Birthday season which culminates in the procession. All the colour, glamour and pageantry of the East is fulfilled in the magnificent Royal Birthday procession, the distinguishing feature of which is that it is the only State procession in which His Highness the Maharajah is borne in a royal palanquin. Artistic, aesthetical and spectacular, the Royal birthday procession is also a harmonious commingling of form, colour, rhythm, design, sound and pageantry. Centuries of ceremonial custom and tradition are faithfully represented in this fascinating and spectacular pageant which is one of the two greatest and gorgeous processions held every year in Travancore, the other cavalcade being the famous Arat procession in which His Highness the Maharajah accompanies the deities on a three-mile walk to the sea shore.

# വിഷവൈദ്യൻ

ശ്രീ: പി. കുഞ്ഞിരാമൻ നായർ

തെങ്ങിനം കുടചൂടുന്ന
ഗുരുവായൂപുരത്തഹോ,
കടൽക്കാറേററ കർപ്പൂര
മണലിൽക്കേളിയാടിയും,

പിഞ്ഛമാവലി തലോടുന്ന
പൂഞ്ചായലിടക്കൂടിയും,
പുഞ്ചിരിപ്പൂ വിതറിയും
പൊൻചിലമ്പുകിലുക്കിയും,

ഓടക്കുഴൽ വിളിക്കുന്നോ-
രുണ്ണി നൃത്തംചവിട്ടിടും
കൂത്തമ്പലത്തിൽ,പൊട്ടാത്ത
ഭൂതക്കണ്ണാടി കണ്ടു ഞാൻ!

വിശ്വസാഹിത്യഗേഹത്തി-
നണിയാം മണിദർപ്പണം
പാരിൽ പ്രസിദ്ധമായ്‌വന്ന
മഹാഭാഗവതാഖ്യയാൽ!

നണക്കണ്ണാടി പലതു-
മുണ്ടെന്നാ;ലിതു താൻ ഭുവി
മർത്ത്യസ്വരൂപം ശരിയായ്
ക്കാട്ടുന്ന മണിദർപ്പണം!

വിശ്വമൂലം കണ്ടറിഞ്ഞോൻ
തീർത്തോരീ മണിദർപ്പണം,
ഏദ്രോഗാണുക്കളെക്കണ്ണിൽ
ക്കാട്ടും അത്ഭുതയന്ത്രമാം!

അജ്ഞതാദുർഗ്ഗഗർഭത്തിൽ
ശൃംഖലാബദ്ധപാണിയാം,
മത്സ്വരൂപം നേരെയൊന്നു
കാട്ടിത്തന്നു,—നടുങ്ങി ഞാൻ!

ഊതിനിൽക്കും മഹാകാല
കരിനാഗം കടിക്കയാൽ,
ബോധംകെട്ടുകിടക്കുന്നി-
താത്മാവെന്നതുണർന്നു ഞാൻ!

തമോവിഷംകേറി ജീവൻ
ബോധംകെട്ടു കിടക്കവേ,
ഇഴയും നെട്ടരാവിങ്കൽ
തേങ്ങിത്തേങ്ങി ഞരങ്ങി ഞാൻ

അജ്ഞതാ പാപസർപ്പത്തിൻ
കടിയേററുകിടക്കവേ,
വിഷമൂതിയിറക്കുന്ന
വൈദ്യനെക്കണികാണുമോ?

കാലസർപ്പം കടിച്ചോരു
വിഷമൂതിയിറക്കിടും,
ദിവ്യവൈദ്യൻ വസിക്കുന്നു
മാരുതാഗാരസീമയിൽ!

---

# തോമാച്ചൻകുഞ്ഞും രാമച്ചോവനും

ശ്രീ: കെ. പി. കയ്യാലക്കൽ

ചേപ്പാട്ട് വെട്ടിക്കുളങ്ങരക്ഷേത്രം ഒരു സർക്കാർ ക്ഷേത്രമാണ്. പ്രതിഷ്ഠാമൂർത്തി ദുർഗ്ഗാദേവിയുമാണ്. ഭക്തിപൂർവം ഭജിച്ചാൽ സങ്കല്പം സാധിച്ചുകൊടുക്കുന്ന ചൈതന്യവും ശക്തിയും ദേവിക്കുണ്ടെന്നു പലർക്കും വിശ്വാസമുണ്ട്. ചില വെട്ടിക്കൊലകൾക്കു തിരുമുററം രംഗമായിട്ടുണ്ടെങ്കിലും 'വെട്ടിക്കുളങ്ങര'യെന്ന പേർ തന്മൂലം സിദ്ധിച്ചതല്ല. മാടമ്പിമാരായ നാലുവീട്ടിൽ പണിക്കർമാർ കൃഷിക്കു കുളംവെട്ടിക്കുഴിച്ചപ്പോൾ ഒരു വിശിഷ്ടവിഗ്രഹം കണ്ടുകിട്ടി. ഒരു ക്ഷേത്രം നിർമ്മിച്ചു അവരതവിടെ പ്രതിഷ്ഠിച്ചു. അതിനാലാണു വെട്ടിക്കുളങ്ങരയെന്നു പേരുണ്ടായതു എന്നാണു മററുമാണ് ഐതിഹ്യം. ധാരാളം ഭൂസ്വത്ത് ഈ ദേവസ്വത്തിന്റെ പേരിലുണ്ട്. മററ പല ക്ഷേത്രങ്ങൾക്കൊപ്പം ഇതും സ്വത്തടക്കം കരക്കാരിൽനിന്നും സർക്കാർ കൈവശത്തിലായതാണ്. ചുററമതിലൊഴിച്ചു നിത്യനിദാനമാദിയായി എല്ലാ നിലയിലും ഇതിന്നൊരു മേജർക്ഷേത്രത്തിന്റെ സ്ഥാനമുണ്ട്. നിത്യപൂജ, വർഷോത്സവം മുതലായ ചടങ്ങുകൾ ആ തോതനുസരിച്ചും നടത്തപ്പെടുന്നു. കൈവശവും കൈകാര്യകർത്തൃത്വവും തീരെ കുറവാണെങ്കിലും ക്ഷേത്രകാര്യങ്ങൾക്കു നാലുകരക്കാരും സഹകരിച്ചു പ്രവർത്തിക്കും. വർഷോത്സവം മോടിപിടിപ്പിക്കാനും വിശേഷാൽ വഴിപാടുകൾ ഏററുനടത്താനും എന്തുകെട്ടുമതിചെയ്യും പണമുണ്ടാക്കി അവർ ചെലവുചെയ്യും. അതാതുകരകളിൽനിന്നുള്ള "കരവരി" പ്പിരിവാണു മുഖ്യധനശേഖരമാർഗ്ഗം. കരവരിപ്പിരിവിൽ എല്ലാ ഹിന്ദുക്കളും തുല്യരാണ്. അടുത്തു നില്ക്കുന്നവരെന്നോ അകററിനിർത്തിയിരിക്കുന്നവരെന്നോ ഒരു ഭേദബുദ്ധിയും ആ കാര്യത്തിലില്ല. ക്ഷേത്രപ്രവേശനവിളംബരത്തിനു മുമ്പുവരെ ഇവിടെയും ഈഴവാദി ഹിന്ദുക്കളെ അയിത്തക്കാരെന്ന കാരണത്താൽ വളരെ അകററിനിർത്തിയിരുന്നു. ക്ഷേത്രസന്നിധിയിൽക്കൂടെയുള്ള ഇടവഴിയെ നടക്കാൻപോലും അവരെ അനുവദിച്ചിരുന്നില്ല. ആ വഴിവിട്ടു മറെറാരു ഊടുവഴിയെ ഏതാണ്ടു ഒരു ഫർലാംഗിലധികം ചുററിക്കറങ്ങിവേണം അവർ മറുവശത്തെത്താൻ. എന്നാൽ അഹിന്ദുക്കൾക്കു—അത്ര പഴക്കമില്ലാത്തവർക്കുതന്നെ—ഈവഴിയെ യഥേഷ്ടം നടക്കുകയുംചെയ്യാം.

തോമാമാപ്പിള സ്ഥലത്തെ പുരാതനത്വമുള്ള ഒരു ക്രിസ്ത്യൻകുടുംബത്തിലെ പ്രമാണിയാണ്. സ്വജാതിക്കാർ മാത്രമല്ല ഉയർന്നജാതിക്കാരെന്നഭിമാനിക്കുന്ന മററുള്ളവരും തോമാമാപ്പിളയെ തോമാച്ചൻ, എന്നാണു സാധാരണ വിളിക്കാറ്. അയിത്തക്കാരുടെ പട്ട കയിൽപെട്ടുപോയതുകൊണ്ട് ഈഴവർ മിക്കവാറും തോമാച്ചനൊരു കുഞ്ഞുകൂടെ ചേർക്കുകയും ചെയ്യും. അങ്ങിനെ പല കുഞ്ഞുങ്ങളുടെ പിതാവായ തോമാമാപ്പിള ഈഴവർക്കു തോമാച്ചൻ കുഞ്ഞാണ്. ആ നാട്ടിൽ ഈഴവരുടെ പേരോടു "ചോവൻ" ചേർത്തു വിളിക്കുന്നതു ഒരു ബഹുമാനമായി മററുള്ളവർ കരുതാറുണ്ട്. ചോവനെന്നുള്ളതു ഒരു സ്ഥാനപ്പേരായി അവിടെ ഒരു പ്രസിദ്ധകുടുംബക്കാർ ഉപയോഗിച്ചുവന്നതായിരിക്കും അതിന്നൊരു കാരണം. രാമച്ചോവൻ തോമാമാപ്പിളയുടെ ഒരാശ്രിതനാണ്. എന്നാൽ അയാൾ വെറും ഒരടകുടിക്കാരനൊ നിർദ്ധനനോ അല്ല. കേറിക്കിടക്കാൻ ഒരു പുരയും പുരയിടവും സ്വന്തമായുള്ള പുള്ളിയാണ്. തോമാമാപ്പിളയുടെ കൃഷികാര്യാദികളിൽ ഒരു "അഡൈ്വസർ"സ്ഥാനംകൂടെ രാമച്ചോവനുണ്ട്. അതിലേക്കു പ്രതിഫലമായി ഏതാനും പാറനെല്ല് അയാൾക്കു ലഭിക്കയുംചെയ്യും. രണ്ടുപേരും പലകാര്യങ്ങൾക്കും ഒരുമിച്ചു സഞ്ചരിക്കു പതിവാണ്. ഈ സഞ്ചാരത്തിനിടയിൽ വെട്ടിക്കുളങ്ങരെ ക്ഷേത്രത്തിന്റെ മുമ്പാകെ പലപ്പോഴും ഇരുവരും ഒരുമിച്ചു വരാൻ സംഗതിയായിട്ടുണ്ട്. അപ്പോഴൊക്കെയും "രാമച്ചോവൻ ഇനി അതിലെവാ ഞാനിതിലെ വരാം" എന്നുപറഞ്ഞു തോമാമാപ്പിള ക്ഷേത്രസന്നിധിയിലുള്ള ഇടവഴിയിൽക്കൂടെ നേരെ നടന്നുപോകും. രാമച്ചോവൻ ഊടുവഴിയെ ചുററിത്തിരിഞ്ഞു നടന്നുനടന്നു മറുവശത്തെത്തും. ഈ നടത്തയിൽ "ക്രിസ്ത്യാനിയായിക്കളഞ്ഞാലെന്താണ്. ഇത്തരം നാണക്കേടുകൂടാതെ കഴിക്കാമെല്ലൊ" എന്നെല്ലാം രാമച്ചോവൻ ആലോചിക്കാതിരുന്നിട്ടില്ല. "ഛേ! അതുപാടില്ല ഒരു ജന്മത്തിൽ രണ്ടുജന്മം;" എന്നു അയാൾ സ്വയം തീരുമാനിച്ചു സമാധാനപ്പെടും. തോമാമാപ്പിള മറുപുറത്തെത്തി രാമച്ചോവനെ കാത്തുനില്ക്കും. അയാൾ വന്നുചേർന്നശേഷം യാത്ര തുടരുകയുംചെയ്യും. ഈ അസമത്വം നീക്കാനുള്ള കുറുക്കുവഴി ദൃഷ്ടാന്തസഹിതം യഥാവസരം തോമാമാപ്പിളയും രാമച്ചോവനോടുപദേശിക്കും. രാമച്ചോവന്റെ സ്വമതപ്രതിപത്തിയും വിശ്വാസവും ആവക ഉപദേശങ്ങളും മററു പ്രലോഭനങ്ങളുംകൊണ്ടു തകിടംമറിക്കാവുന്നതായിരുന്നില്ല.

ഇങ്ങിനെയിരിക്കെ നടന്നുവരവേയാണു ൧൧൧൨ തുലാം ൨൭-ാംതീയതി ശ്രീചിത്തിരതിരുനാൾതിരുമനസ്സുകൊണ്ട് ക്ഷേത്രപ്രവേശനവിളംബരം കല്പിച്ചു പരസ്യംചെയ്തതു്. അതിനുശേഷം ഒരുദിവസം തോമാമാപ്പിളയും രാമച്ചോവനും സഞ്ചാരത്തിൽ വെട്ടിക്കുളങ്ങരക്ഷേത്രത്തിന്റെ മുമ്പിലെത്തുകയുണ്ടായി. "തോമാച്ചൻകുഞ്ഞ് അതിലെവാ ഞാനിതിലെവരാം" എന്നുപറഞ്ഞു രാമച്ചോവൻ ക്ഷേത്രമുററത്തു കയറി മറുപുറത്തേക്കു നടന്നു. തോമാച്ചൻകുഞ്ഞ് ഒന്നുനിന്നാലോചിച്ചു; അല്പം പകച്ചു. എങ്കിലും വേഗം പഴയപടി ഇടവഴിയെ നടന്നു മറുപുറത്തെത്തി. അപ്പോൾ രാമച്ചോവൻ അവിടെനിന്നു ആനന്ദവും വിശ്രമവും അനുഭവിക്കയായിരുന്നു. രണ്ടുപേരും വന്നപോലെ പോകേണ്ടവഴിക്കു പോവുകയുംചെയ്തു: ഈ ചങ്ങാതിമാരിൽ തോമാച്ചൻകുഞ്ഞു മണ്ണുമറഞ്ഞു. രാമച്ചോവൻ ഇപ്പോൾ സസുഖം ജീവിച്ചിരിപ്പുണ്ട്.

ഇതു കെട്ടുകഥയൊന്നുമല്ല. നടന്ന സംഭവമാണ്. അല്പം പൊടിപ്പും തൊങ്ങലും തുന്നിയിട്ടുണ്ടെന്നുവരാം. അങ്ങിനെയുള്ളതു ക്ഷമിക്കാവുന്നതുമാണ്. അയിത്തംകല്പിച്ചകററിനിർത്തിയിരുന്ന സമുദായങ്ങൾക്കു ശ്രീചിത്തിരതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ട് കല്പിച്ചരുളിയ ക്ഷേത്രപ്രവേശനവരദാനം വരുത്തിവച്ച വൻപിച്ച മാററം ഈ കഥ സുവ്യക്തമാക്കുന്നു. വെട്ടിക്കുളങ്ങരെക്ഷേത്രത്തിൽ മാത്രമല്ല ഈ രാജ്യത്തെ സകല ക്ഷേത്രങ്ങളിലും പത്തുകൊല്ലമായി എല്ലാഹിന്ദുക്കളും പ്രവേശിക്കയും ഒന്നുചേർന്നാരാധനയിലും ആഘോഷങ്ങളിലും പങ്കെടുക്കുകയും ചെയ്തുവരുന്നു. അസമത്വത്തിന്റേയും അസ്വാതന്ത്ര്യത്തിന്റേയും കൊടുംയാതനകളനുഭവിച്ചവർക്കെല്ലാം ഈ സ്ഥിതി എത്രയൊ ആഹ്ലാദജനകമാണ്. ശ്രീചിത്രതിരുനാൾ പൊന്നുതമ്പുരാൻ വിജയിപ്പൂതാക! വിജയിപ്പൂതാക!!



# ദണ്ഡനമസ്കാരം



ശ്രീ. ടി. കെ. നാരായണക്കുറുപ്പ്

ഇസ്ലാമിൻ വിശുദ്ധോത്തരസംസ്കാരമുടലെടു—
ത്തുത്സവം മിഴിക്കേകു മാകാരസുഷമയിൽ
മുന്നിൽ നാമാരെക്കാൺമൂ—ജ്ഞാനവാരിധിയാ മ-
ധന്യന്റെ കാല്ക്കൽവീണു സാഷ്ടാംഗം നമിക്കുവിൻ!

ശുദ്ധമാമിസ്ലാമികതത്ത്വങ്ങ, ളുപനിഷൽ-
സൂക്തങ്ങളിവ യൊന്നെന്നറിയാതല്ലല്ലോ നാം
തങ്ങളിൽ തല്ലിത്തല്ലിച്ചാകുവാനൊരുങ്ങുന്ന-
തെ, ങ്ങനെസഹിച്ചീടുമിക്കൊടും കിരാതത്വം?

ബുദ്ധിയില്ലാതീ നമ്മൾ കാട്ടുന്ന ഭീരുത്വത്താ-
ലദ്ധീരനയനങ്ങൾ നനയാനിടവന്നാൽ,
നിൽക്കില്ലതവിടെങ്ങും—ആയതിൻ പ്രത്യാഘാത-
മുഗ്രമാണതു നമ്മളേൽക്കുയേ തരമുള്ളു.

അവിടേയ്ക്കുണ്ടോ വല്ല ഭേദബുദ്ധിയും, പാർത്താൽ?
സമഗ്രജ്യോതിസ്സിലോ, മതത്തിൻകരിനിഴൽ!

ഈ മതം!—നമ്മെത്തുണ്ടുതുണ്ടാക്കി മുറിക്കുന്നോ—
രീമതം പോയാലെന്ത്—മർത്ത്യത നിന്നാൽപോരേ?

(ഇത്രയുമിരുപത്തെട്ടക്ഷരം മഷിവീണ-
ല്ലത്രയ്ക്കു ഹൃദക്തം വീണുണ്ടായവടിവത്രെ!)

സോദരന്മാർ നാം തമ്മിൽ ഹിംസ്രജന്തുക്കൾക്കൊപ്പം
വേദനപ്പെടുത്തുമീ വ്യാപാരംതുടർന്നാലോ!



മൌലാനാ അബ്ദുൽകലാം ആസാദ്

കഷ്ടമിത്തൊഴുത്തിൽക്കുത്തവസാനിക്കുംവരെ-
യ്ക്കഷ്ടമരാശിക്കൂറാണിന്ത്യതൻ തറവാട്ടിൽ!

കൈകോർത്തുപിടിച്ചുനാ മൊന്നിച്ചുനിന്നെന്നാലോ-
വൈകാതെ വിരണ്ടോടുമീവെള്ളപ്പരിഷകൾ!

.... .... .... .... .... ....

മംഗലാത്മാവേ, പൊറുത്തരുൾകീയപരാധം
ഞങ്ങളെന്നേയ്ക്കും പശ്ചാത്താപവിഹ്വലരായി!

ഹിന്ദുവും മുസൽമാനും—എന്തിന്ന രണ്ടായിട്ടു-
ചിന്തിപ്പൂ--മേലാൽ ഞങ്ങളൊന്നെന്നു തെളിയിക്കാം!

# പുകഴ്ന്ന പുലരി

ശ്രീ: തയ്യാട്ട് ചന്ദ്രശേഖരൻ നായർ

൧

തിങ്ങേറ്ററുറഞ്ഞുള്ള രാവിന്റെ വിടവിൽ നി-
ന്നുണരാൻ വെമ്പീടുന്നുണ്ടുത്സാഹക്കതിർക്കൂട്ടം!

കാനനപ്പച്ചയ്ക്കുള്ളം തെളിഞ്ഞു, ംവച്ചേറെ യ-
ങ്ങാനനംമിന്നിച്ചോന്ന താരകാപഥമൊന്നായ്;

പുലരിപ്രസാദത്തിൻ കാഞ്ചനരസംപൂശി
മലരിൻദളത്തോടാപ്പുൽത്തുമ്പും കൃതാർത്ഥരായ്;

തളർച്ചയറീടാതെയിന്നലെപ്പോയ് വീണവൻ,
വിളവിൻവെളിച്ചമിന്നേൽക്കവേ കൃഷീവലൻ

ആശ്ചര്യമോടേ, തുരുമ്പിച്ച തൻപരിചയ
മൂർച്ഛവിട്ടീക്ഷിയ്ക്കുന്നു സ്വാതന്ത്ര്യസമ്രാട്ടായി!

അന്ധനായ്, വളംചേർന്നമണ്ണിൽ നിൻഅടിമത്വ-
ബന്ധങ്ങളിനിവേണ്ട സോദരാ! എഴുന്നേൽക്കൂ!

ആശകൾ കതിരിട്ടു നമ്മൾക്കു സന്തുഷ്ടിതൻ
വീശലിൽമുഴവനും കൊയ്ത്തേൽക്കാം,
ചിരിയ്ക്കൂ നീ!



൨

അബ്ദങ്ങളേറെദ്ദാരിദ്ര്യത്തിലാപതിയ്ക്കിലും
സ്തബ്ധചൈതന്യയല്ല ഭവതി മഹീമാതേ!

വ്യാപ്തമായ് ദിഗന്തത്തിൽ ലേഖനംചെയ്യപ്പെട്ട
തപ്താന്ദഭവതീപ്ത,മെന്നാത്മാർത്ഥത ദേവീ!

പുകഴു പുകഴു നിൻരക്തസാക്ഷികൾ തവ-
മകുടംചാർത്തിപ്പിന്നിൽ നിൽക്കുന്നുണ്ടിനിമേലും!

ഹൈന്ദവാരാധ്യേ! തവ പൂർവികമുഖപട
സൗന്ദര്യവശീകൃതരാകണമാരും ഞങ്ങൾ;

കാലിലെക്കാരിരുമ്പു വെട്ടിയ പുത്രർ തങ്ക-
മാലകളണിയുന്നു—കയക്കേണ്ടഭ്യസൂയേ!

വരമ്പാൽപകുക്കേണ്ട, വെളിയിൽ ദാഹിയ്ക്കുന്ന
ധരയിൽതൊട്ടുത്തേണ്ട, സംശുദ്ധമഹത്വത്തെ!

മാതാവിൻസ്തന്യത്തിലെ ഭ്രാതാക്കളൊരുമിച്ചു
ചേരുമോഹനമെന്നും പുകഴു പുകഴു നാം!!

# ശ്രീ. കെ. പി. എസ്സ്. മേനോൻ

൧൦൭൪ കന്നിയിൽ (൧൮൯൮ സെപ്റ്റംബർ) കോട്ടയത്തു ജനിച്ചു. കോട്ടയം സി. എം. എസ്സ്. കാളേജിൽ വിദ്യാഭ്യാസമാരംഭിച്ചു. ൧൯൧൩-ൽ സ്ക്കൂൾഫൈനൽപരീക്ഷയിൽ സംസ്ഥാനത്തുനിന്ന് ഒന്നാമനായി വിജയിയായി. ൧൯൧൫-ൽ മദ്രാസ് ക്രിസ്ത്യൻകാളേജിൽ ഇൻറർമീഡിയാററിന് ഒന്നാംക്ലാസ്സിൽ വിജയിയായി. ൧൯൧൭-ൽ മദ്രാസ് ക്രിസ്ത്യൻകാളേജിൽ ബി. ഏ-യ്ക്കു ഇംഗ്ലീഷിൽ ഒന്നാംക്ലാസ്സും ചരിത്രത്തിന് പ്രസിഡൻസിയിൽ പ്രഥമസ്ഥാനവും കരസ്ഥമാക്കി. മദ്രാസ് യൂണിവേഴ്സിററിയിൽനിന്ന് ചരിത്രത്തിനുള്ള ഒരു മെഡൽ ലഭിച്ചു. ൧൯൧൮-ൽ ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു. ആക്സ്ഫോർഡ് ക്രൈസ്റ്റ് ചർച്ച് കാളേജിൽ ചേൎന്നു. ൧൯൨൦-ൽ എം. എ. ലിററേച്ചർ ആണേഴ്സിനു വിജയിയായി. ചരിത്രത്തിൽ ഒന്നാംക്ലാസ്സ് ട്രൈപാസു നേടി. ഡിക്സൻറിസർച്ച്സ്കാളർഷിപ്പു ലഭിച്ചു. ൧൯൨൧-ൽ ഐ. സി, എസ്സ്. മത്സരപ്പരീക്ഷയിൽ ചേൎന്നു. അക്കൊല്ലം ചേൎന്നിരുന്നവരിൽ ഒന്നാമനായി വിജയിയായി. ഇക്കാലത്തുതന്നെ ഇന്നർടെമ്പിളിൽ ബാർ അററ് ലാ കോഴ്സ് പൂത്തിയാക്കി. ൧൯൨൨-ൽ അസിസ്റ്റൻറ് കളക്ടറായി തൃശ്ശിനാപ്പള്ളിയിലേക്കു നിയമിച്ചു. ൧൯൨൩-ൽ വടക്കേ ആക്കാട്ടിൽ തിരുപ്പത്തൂർ എന്ന സ്ഥലത്ത് സബ്കളക്ടറായി നിയമിതനായി. ൧൯൨൫-ൽ പൊളിററിക്കൽസർവീസിലേക്കു എടുത്ത് ഹൈദ്രബാദിൽ റസിഡൻറിന്റെ സെക്രട്ടറിയായും സെക്കൻഡ്രാബാദ് കമ്മീഷണറായും നിയമിച്ചു. ൧൯൨൮-ൽ പെഷവാറിലെ കമ്മീഷണരും ഡിസ്ത്രിക്ട്ജഡ്ജിയുമായി നിയമിച്ചു. ൧൯൩൦-ൽ ന്യൂഡൽഹിയിൽ അണ്ടർസെക്രട്ടറിയായി നിയമിച്ചു. (വിദ്യാഭ്യാസം, ആരോഗ്യം, ഭൂമി) ൧൯൩൧-ൽ സാൻസിബാറിൽ ഇന്ത്യാക്കാരുടെ സ്ഥിതിഗതികളെപ്പററി അന്വേഷിക്കുവാൻ നിയോഗിച്ചു. ൧൯൩൩-ൽ സിലോണിൽ ഗവൎണ്ണർജനറലിന്റെ ഏജൻറായി നിയമിച്ചു. ൧൯൩൫-ൽ ഒരുകൊല്ലത്തെ അവധിയിൽ ഒരു അഖിലലോകപര്യടനം നടത്തി. ൧൯൩൬-ൽ ഡൽഹിയിൽ ഇന്ത്യാഗവമ്മെൻറിന്റെ ആക്ടിംഗ് ജോയിൻറ് സെക്രട്ടറിയായി നിയമിച്ചു. ൧൯൩൭-ൽ ബലൂചിസ്ഥാനിലെ പൊളിററിക്കൽഏജൻറായി നിയമിതനായി.

൧൯൩൯-ൽ ഭരത്പൂർദിവാനായി നിയമിക്കപ്പെട്ടു. ൧൯൪൩-ൽ ഇന്ത്യാഗവമ്മെൻറിന്റെ ഏജൻറ് ജനറലായി ചൈനായിലേക്കയച്ചു. ൧൯൪൫-ൽ കാഷ്മീരിൽനിന്നു കരമാർഗ്ഗം ചൈനായിലേക്ക് പുറപ്പെട്ട യാത്രാസംഘത്തെ നയിക്കുകയും മൂന്നുമാസംകൊണ്ട് ആ സഞ്ചാരം പൂത്തിയാക്കുകയുംചെയ്തു. മൂന്നുമാസക്കാലം ദീർഘിച്ചുനിന്ന ഈ ചൈനായാത്രയെപ്പററി മി. മേനോൻ തയ്യാറാക്കിയിട്ടുള്ള ഒരു ഗ്രന്ഥം ഇപ്പോൾ ഇന്ത്യാഗവമ്മെൻറിന്റെ പ്രസിദ്ധീകരണത്തിലിരിക്കുന്നു. ചൈനായിൽനിന്ന് തിരിച്ചെത്തിയശേഷം സാൻഫ്രാൻസിസ്കോ കാൺഫറൻസ്ഡലിഗേഷന്റെ അഡ്വൈസറായി നിയമിക്കപ്പെട്ടു. ൧൯൪൫-ൽ സി. ഐ. ഇ. എന്ന ബഹുമതി ലഭിച്ചു. ൧൯൪൬-ൽ ന്യൂയാക്കിൽവച്ചു കൂടുന്ന (യു. എൻ. ഒ.) ഐക്യരാഷ്ട്രസംഘടനയുടെ അടുത്ത സമ്മേളനത്തിലേക്കുള്ള ഇന്ത്യൻ പ്രതിനിധിസംഘത്തിലെ ഒരംഗമായി നിയമിക്കപ്പെട്ടിരിക്കുന്നു. മിസ്സിസ് വിജയലക്ഷ്മിപണ്ഡിററിന്റെ നേതൃത്വത്തിലുള്ള ഈ പ്രതിനിധിസംഘത്തോടൊരുമിച്ച് മി. മേനോൻ അക്ടോബർ രണ്ടാംവാരത്തിൽ ന്യൂഡൽഹിയിൽനിന്ന് യു. എസ്സിലേയ്ക്കു തിരിക്കുകയുണ്ടായി. മി. മേനോന്റെ പിതാവ് കോട്ടയത്ത് വക്കീലായിരുന്ന് പരേതനായ മി. കുമാരമേനോനാണ്. മി. മേനോന്റെ ജ്യേഷ്ഠസഹോദരൻ റിട്ട: ഹൈക്കോടതിജഡ്ജി മി. കെ. പി. ഗോപാലമേനോനും കനിഷ്ഠസഹോദരൻ ഇപ്പോൾ മധുരയിൽ പ്രാക്റ്റീസുചെയ്യുന്ന മി. കെ. പി. സി. മേനോൻ ബാർ-അററ്-ലായുമാണ്. വിഖ്യാതനായ സർ സി. ശങ്കരൻനായരുടെ കനിഷ്ഠപുത്രിയാണ് ശ്രീ: കെ. പി. എസ്സ്. മേനോന്റെ പത്നി. ശ്രീ: മേനോന് നാലു പുത്രിമാരും രണ്ടു പുത്രന്മാരുമുണ്ട്. ശ്രീ: മേനോനേയും പത്നിയേയും നാലു പുത്രിമാരേയും രണ്ടു പുത്രന്മാരേയും ചിത്രത്തിൽ കാണാം.

## ANNOUNCEMENT

# THE JAYA MOTION PICTURES LIMITED

Authorised & Issued Capital .... .... Rs 5,00,000

Divided into:

25,000 6% Tax free Cum. Preference Shares of Rs. 10/- each Rs. 2,50,000

25,000 Ordinary Shares of Rs. 10/- each ... ... Rs. 2,50,000

PAYABLE AS FOLLOWS—On application Rs. 5/-; On allotment Rs, 5/-

### DIRECTORS

1. Sri P. Subramoniam, Mayor, Proprietor, New Theatres, etc., Trivandrum (Chairman).
2. „ A. V. George, Mg. Director, A. V. George & Co., Ltd., etc , Kottayam.
3. „ K. N. Sankunni Pillai, B. A. B. L., Mg. Director, The Swaraj Motors Ltd., etc., Kottayam.
4. „ K. V. Venkita Subramonia Iyer, Director, The Thalayar Tea Estates Ltd.. etc. etc., Kottayam.
5. „ M. R. Ananthanarayana Iyer, Director, The Bank of Deccan Ltd., etc., etc., Kottayam.
6. „ K. R. Sankaran, Partner, Union Talkies, Chenganoor, etc., Kottayam.
7. „ T. K. Gopalakrishna Panikker, Merchant, Kottayam (Ex-Officio).

*Managing Agents:-* **GOPALAKRISHNA FILMS, KOTTAYAM.**

*Registered OFFICE:-* **KOTTAYAM.**

### AIMS AND OBJECTS OF THE COMPANY

**Production:-** All arrangements for the production of a super Tamil subject are fast progressing.

**Distribution:-** We are fortunate in holding the territorial rights of several super subjects assigned over to us by Gopalakrishna Films, which are making very good profits everyday.

**Exhibition:-** We intend to have 2 touring sets immediately and orders have already been placed.

**General:-** Cinema Industry, as everybody knows is one of the most profitable and safe lines for investment and we hope that reasonable dividend could be distributed every year. We are also fortunate in having efficient, influential and experienced personalities as our Directors.

### INVESTMENTS AND ESTIMATED PROFITS

#### Investments

| | | | | |
|---|---|---|---|---|
| **Exhibition:-** | For purchase of two touring sets complete @ Rs. 25,000/- per set (approximately) | Rs. 50,000 | 0 | 0 |
| **Distribution:-** | Purchase of Pictures from Gopalakrishna Films, Rs. 57,000/- and for procuring other pictures | Rs. 1,50,000 | 0 | 0 |
| **Production:-** | Approximate cost for producing a picture in Tamil with eminent stars ... | Rs. 2,55,000 | 0 | 0 |
| **Preliminary Expenses:** | ... ... ... ... | Rs. 10,000 | 0 | 0 |
| **Brokerage on Shares:** | ... ... ... ... | Rs. 17,500 | 0 | 0 |
| **Working Capital:** | including conveyance, stamp, duty etc. ... ... | Rs. 17,500 | 0 | 0 |
| | Total | Rs. 5,00,000 | 0 | 0 |

#### Estimated Profits & Expenses

**Profits**

| | |
|---|---|
| EXHIBITION:—A profit of Rs. 40/- per diam on 2 touring sets for an average of 325 play dates ... ... | Rs. 13000/- |
| DISTRIBUTION:—At 25 % profit on an approximate collection of Rs. 1,00,000/- during the 1st year leaving a margin for cost of new copies, depreciation etc. ... | Rs. 25000/- |
| PRODUCTION:—Nett profit by sale of territorial right of an average Tamil Picture estimated to fetch a consideration of Rs. 4,00,000/- ... ... | Rs 145000/- |
| | Rs. 1,83,000/- |

**Expenses**

| | |
|---|---|
| Dividend on Preference shares @ 6 % per annum on Rs. 2,50,000/- ... | Rs. 15,000/- |
| Provision for taxation ... | Rs. 25,000/- |
| Office Expenses, Trevelling expenses and Managing Agency remuneration etc. | Rs. 27,500/- |
| Provision for Preliminary expenses and brokerage etc. ... | Rs. 27,500/- |
| Estimated nett profit ... | Rs. 88,000/- |
| | Rs. 1,83,000/- |

The sum of Rs. 88,000/- thus available for distribution workout to over 35 % on the ordinary paid up capital.

## അർശോവല്ലം

അശോരോഗശമനത്തിനും ആബാലവൃദ്ധം സുഖവിരേചനയ്ക്കും സുപ്രസിദ്ധ സിദ്ധൗഷധം.

ജി. വി. ഫാർമസി, ഏററമാനൂർ.

## Ready For Hire

Car, Cycle & Gramaphone.

കാർ, സൈക്കിൾ, ഗ്രാമഫോൺ മുതലായവ എപ്പോഴും വാടകയ്ക്കു കൊടുക്കുന്നതിനു തയ്യാറുണ്ട്.

**S. Kuttalam Pillai,**
Malayalam School Junction,
**Quilon.**

## U. T. C.

## ബുദ്ധിപൂർവ്വം ലാഭിക്കുക!!

(പണം, സമയം, അദ്ധ്വാനം)

ആർഡർ അനുസരിച്ച് ഉപ്പ്, ശക്കര, കരുപ്പെട്ടി, ഉണക്കമരച്ചീനി, മുളക് ETC. (1) മൊത്തമായി ലാഭത്തിൽ ക്രയവിക്രയം ചെയ്യുകയും (2) പൂണ്ണ ഉത്തരവാദിത്വത്തിൽ അതാതു സ്ഥലങ്ങളിൽ എത്തിച്ചു കൊടുക്കുകയും ചെയ്യുന്ന ഏക സ്ഥാപനം.

**The United Transporting Co.,**
**Forwarding & Commission Agents,**
H. O. VALLAKADAVU, Trivandrum.

*For Orders:*
Phone to 385
Managing Partners,
**P. J. Kurian & P. T. Isaac,**

## പുസ്തകങ്ങൾ

| | | രൂ. | ണ. |
|---|---|---|---|
| 1. | ഇന്നത്തെ തലമുറ (കെ. എം. പണിക്കർ, മന്നം, പട്ടം, കെ. ജി. പരമേശ്വരൻപിള്ള, കെ. കേളപ്പൻ, കെ. അയ്യപ്പൻ, സി. വി. കുഞ്ഞുരാമൻ, ഡാ: ജോൺമത്തായി, കെ. സി. മാമ്മൻമാപ്പിള, കെ. കെ. കുരുവിള, കൊച്ചി മഹാരാജാവ്, പ്രിൻസിപ്പാൾ പാലോക്കാരൻ ഇവരെപ്പററിയുള്ള തൂലികാചിത്രങ്ങൾ.) | 2 | 0 |
| 2. | ജവഹർലാൽനെഹ്റു | 1 | 8 |
| 3. | കാരൂർകഥകൾ | 1 | 4 |
| 4. | നേതാജി സുബാഷ് | 1 | 8 |
| 5. | ഐ. എൻ. എ. വീരചരിതം | 1 | 8 |
| 6. | ഐ. എൻ. എ. വിചാരണയും വിധിയും | 1 | 8 |
| 7. | നേതാജിയുടെ പോർവിളി | 1 | 0 |
| 8. | നേതാജിയുടെ അന്തർദ്ധാനരഹസ്യങ്ങൾ | 1 | 0 |
| 9. | ഐ. എൻ. എ. വനിതാസൈന്യം | 0 | 8 |
| 10. | അബ്ദുൽകലാം ആസാദ് | 1 | 8 |
| 11. | കസ്തൂർബാഗാന്ധി | 1 | 8 |
| 12. | നവയുഗം—(പാലാ) | 0 | 8 |
| 13. | നിർവ്വാണമേഖല—(പാലാ) | 0 | 8 |
| 14. | ഇരുളും വെളിച്ചവും—(മുട്ടത്തു വക്കി) | I | 4 |
| 15. | കാർത്തിക—(കെ. എൻ. കേശവൻ) | 1 | 4 |

നാഷണൽബുക്കുഡിപ്പോ, കോട്ടയം.

# സിനിമാമാസിക

## സിനിമാവിഷയകമായ

## മലയാളത്തിലെ ഏക പത്രിക

### എല്ലാ മലയാളമാസങ്ങളിലും 10-ാംനു-തോറും പ്രസിദ്ധം ചെയ്യുന്നു

ചലച്ചിത്രങ്ങളുടെ നിർമ്മാണം, വിതരണം, പ്രദർശനം എന്നിവ സംബന്ധിച്ചുള്ള വിജ്ഞാനപ്രദങ്ങളായ ലേഖനങ്ങളും, നടനകല, ഛായാഗ്രഹണം, സ്വനഗ്രഹണം മുതലായ വിഷയങ്ങളെപ്പററിയുള്ള രസകരങ്ങളായ വിവരണങ്ങളും അതാതുകാലത്തെ പ്രധാന നടീനടന്മാരുടെയും പ്രധാന ചിത്രങ്ങളിലെ ചില പ്രത്യേക രംഗങ്ങളുടെയും പടങ്ങളും സിനിമാ മാസികയിൽ തുടരെ പ്രസിദ്ധംചെയ്യുന്നതാകുന്നു.

### വരിസംഖ്യ ഒരുവഷത്തേക്കു് 6 രൂപാ

മംഗലാപുരം മുതൽ കന്യാകുമാരി വരെ ഏജൻറന്മാർവഴി മാസിക വിതരണംചെയ്യുന്നതിനു വേണ്ട ഏപ്പാടുകൾചെയ്തുകഴിഞ്ഞു. പതിനായിരത്തിലധികം പ്രതികൾ കേരളക്കരയുടെ നാനാഭാഗങ്ങളിലുമായി പ്രചരിച്ചുകൊണ്ടിരിക്കുന്നു.

### പരസ്യക്കാക്കു് ഇതിലധികം സൗകര്യം വേറെ ലഭിക്കുന്നതല്ല

പരസ്യക്കൂലിനിരക്കു്
ഫുൾപേജ് 40 രൂപാ
അരപേജ് 25 ,,
കാൽപേജ് 15 ,,
കവർപേജുകൾക്കു പ്രത്യേകനിരക്കു്

മാനേജർ,
സിനിമാ മാസിക
സെൻട്രൽ തിയേററർ ബിൽഡിംഗ്സ്,
കോട്ടയം, തിരുവിതാംകൂർ.

ശ്രീ: ടി. കെ. നാരായണക്കുറുപ്പിൻെറ
ഗവേഷണഫലമായ

# നവകൽപം

## മലമ്പനിയ്ക്കു്

## സിദ്ധൗഷധം

### ഇന്ത്യയിലെങ്ങും പ്രചരിക്കുന്നു.

നിരവധി രോഗികളിൽ അത്ഭുതകരമായ ഫലം അനുഭവപ്പെട്ടിട്ടുള്ളതും, ഇതിനകംതന്നെ എത്രയോ അഭിജ്ഞന്മാരിൽനിന്നും മുക്തകണ്ഠമായ പ്രശംസ ആർജ്ജിച്ചിട്ടുള്ളതും, കൊയിനായുടെ ദോഷങ്ങൾ നിശ്ശേഷമില്ലാത്തതും എന്നാൽ കൊയിനായ്ക്കില്ലാത്ത അത്യത്ഭുതഗുണങ്ങളുള്ളതുമായ ഈ ദിവ്യൗഷധം ആയുർവേദത്തിൻെറ ഒരു വിജയവൈജയന്തിയായി പ്രശോഭിക്കുന്നു. ഒററ നേരത്തെ ഉപയോഗംകൊണ്ടുപോലും രോഗിക്കു് രോഗശാന്തിയിൽ വിശ്വാസം വരുത്തുന്ന ഒരു ഔഷധത്തെപ്പററി ഇതിൽക്കൂടുതൽ വിവരിക്കേണ്ട ആവശ്യമില്ലല്ലോ. പത്തോ പന്ത്രണ്ടോ ദിവസത്തെ ഉപയോഗംകൊണ്ടു് സാധാരണ മലമ്പനി നിശ്ശേഷം ശമിക്കുന്നതാണ്. എത്ര പഴകിയ മലമ്പനിയുടെയും വേരറുക്കാനുള്ള ഈ ഔഷധത്തിൻെറ കഴിവു് അത്ഭുതാവഹമാണ്.

പന്ത്രണ്ടുദിവസത്തെ ഉപയോഗത്തിനുള്ള ഔഷധമടങ്ങിയ ടിൻ ഒന്നുക്കു്, വില രൂ. 12.
പാക്കിങ്ങും പോസ്റ്റേജും പുറമെ.

മാനേജർ,
ശ്രീ വാഗ്ഭടാശ്രമം, കൊല്ലം.



മഹാകവി രവീന്ദ്രനാഥടാഗോർ



സോഷ്യലിസ്റ്റ് നേതാവായ
ശ്രീ. അച്യുതപട്ടവർദ്ധൻ

# സർ എൻ. രാഘവൻപിള്ള

൧൮൯൨-ൽ കർക്കടകമാസത്തിലെ അത്തം നക്ഷത്രത്തിൽ ശ്രീ: എൻ. രാഘവൻപിള്ള ജാതനായി. തന്റെ ൧൫-ാമത്തെ വയസ്സിൽ എസ്. എസ്. എൽ. എസി. പരീക്ഷയ്ക്കു സ്റ്റേററിൽ ഒന്നാമനായി അദ്ദേഹം പാസായി. ൧൯൧൪-ൽ മദ്രാസ് ക്രിസ്ത്യൻകാളേജിൽനിന്നു ഇംഗ്ലീഷിൽ ഒന്നാംക്ലാസ്സോടുകൂടി ബി. ഏ. പാസ്സായി. എഫ്. എൽ. പരീക്ഷ പാസ്സായശേഷം ഉപരിപഠനത്തിനു ഇംഗ്ലണ്ടിൽപോയി കേംബ്രിഡ്ജിൽ ട്രിനിററിഹാളിൽ ചേർന്നു. അവിടെ ട്രൈപാസ് നേടി ഒന്നാംക്ലാസ്സിൽ പാസായി. കേംബ്രിഡ്ജ് സർവ്വകലാശാലയിലെ എൽ. എൽ. ബി. പരീക്ഷയിലും പാസായി. ട്രിനിററി ഹാളിൽനിന്നു "ഫൗണ്ടേഷൻ സ്കാളർഷിപ്പ്" ലഭിച്ചു. ഭവനഗർ ഗോൾഡ് മെഡലും സമ്പാദിച്ചു. ൧൯൨൨-ൽ ഐ. സി. എസ്. പരീക്ഷയിൽ വിജയിയായി. കേംബ്രിഡ്ജിലെ കാവെൻഡിഷ് ലാബറട്ടറിയിൽ റിസർച്ച് ജോലികൾ നടത്തുവാൻ പ്രതിവർഷം ൩൦൦ പവൻ റിസർച്ച് സ്കാളർഷിപ്പ് വാഗ്ദാനം ചെയ്തു. എന്നാൽ അതിനുപകരം ഐ. സി. എസ്സ്-ാണ് അദ്ദേഹം ഇഷ്ടപ്പെട്ടതു്. ൧൯൨൨-ൽ ഇന്ത്യയിലെത്തി അദ്ദേഹം മധ്യസംസ്ഥാനത്ത് ഒരു സിവിലിയനായി സർവീസിൽ ചേർന്നു. ൧൯൩൫-ൽ മദ്രാസിൽ അസി: കസ്റ്റംസ് കളക്ടരായി. അനന്തരം കൽക്കട്ടായിൽ ഡയറക്ടർ ജനറൽ അഫ് കമ്മേഴ്ഷ്യൽ ഇൻറലിജൻസായി നിയമിതനായി. താമസിയാതെതന്നെ ഇൻഡ്യാഗവമ്മെൻറ് കാമേഴ്സ് (വാണിജ്യം) വകുപ്പിന്റെ ഡെപ്യൂട്ടി സെക്രട്ടറിയായി ഇമ്പീരിയൽ സെക്രട്ടേറിയററിൽ പ്രവേശിച്ചു. ബാംബെ കസ്റ്റംസ് ആക്ടിംഗ് കളക്ടരായി നിയമിക്കപ്പെട്ടു. (ഈ സ്ഥാനം അലങ്കരിച്ച ഒന്നാമത്തെ ഇന്ത്യാക്കാരൻ) പിന്നീടു കളക്ടരായി. അവിടെനിന്നു വീണ്ടും ഇന്ത്യാഗവമ്മെൻറിന്റെ വാണിജ്യവകുപ്പ് ജായിൻറു സെക്രട്ടറിയായി. ഇപ്പോൾ അദ്ദേഹം സെക്രട്ടറിയായിരിക്കുന്നു. സി. ബി. ഇ. സി. ഐ. ഇ., കെ. സി. ഐ. ഇ എന്നീ ബഹുമതികൾ ലഭിച്ചു. വിവിധ വാണിജ്യദൌത്യങ്ങൾ സംബന്ധിച്ച് അദ്ദേഹം പല പ്രാവശ്യം ഇംഗ്ലണ്ടിലും അമേരിക്കയിലും പോയിട്ടുണ്ട്. കേന്ദ്രഅസംബ്ളിയിലും സ്റ്റേററ് കൗൺസിലിലും അദ്ദേഹം ഏറെക്കാലം ഗവമ്മെൻറു മെമ്പറായിരുന്നു. ഐ. സി. എസ്. പാസായ ഒന്നാമത്തെ തിരുവിതാംകൂറുകാരനാണ് മി. പിള്ള. ഈഡിത്ത് എന്നു നാമധേയമുള്ള ഒരു ഇംഗ്ലീഷ് വനിതയെ അദ്ദേഹം വിവാഹം കഴിച്ചു. രണ്ടു പുത്രന്മാരുണ്ട്. അദ്ദേഹം ഏതാനും വാരങ്ങൾക്കു മുൻപ് പാരീസ് സമാധാനസമ്മേളനത്തിലേയ്ക്കുള്ള ഇന്ത്യൻ ഡെലിഗേഷനിലെ ഒരംഗമായി പാരീസ് സമ്മേളനത്തിൽ സംബന്ധിച്ചു.





# സാഹിത്യപഞ്ചാനനൻ



**ശ്രീ: പി. കെ. പരമേശ്വരൻനായർ ബി. ഏ; എഴുതിയ സാഹിത്യപഞ്ചാനനന്റെ ജീവചരിത്രത്തിന് മേജർ സർദാർ കെ. എം. പണിക്കർ എഴുതിയ അവതാരികയിലെ ചില ഭാഗങ്ങൾ**

വിപുലവും ഗഹനവുമായ സാഹിത്യകാനനത്തിൽ ഏതുഭാഗത്തും സ്വച്ഛന്ദം വിഹരിക്കുന്നതിന് വേണ്ട അധികാരവും ശക്തിയുമുള്ള ഒരു സാഹിത്യപഞ്ചാനനനായിരുന്നു മി: പി. കെ. തികഞ്ഞ വൈയാകരണൻ, പ്രമാണിയായ ഒരു വിമർശകൻ, കവി, ഉപന്യാസകർത്താ എന്നീനിലകളിലെല്ലാം അദ്ദേഹം മലയാളസാഹിത്യത്തിൽ അത്യുന്നതമായ ഒരു പദമാണ് അലങ്കരിച്ചത്. മററുള്ളവർ അദ്ദേഹത്തെ എങ്ങനെയെല്ലാം കൊണ്ടാടിയിരുന്നാലും ഒരു വ്യാകരണപണ്ഡിതനെന്നനിലയിലാണ് അദ്ദേഹം സ്വയം അഭിമാനംകൊണ്ടിരുന്നത്. "വ്യാകരണപര്യന്തമുള്ള പാണ്ഡിത്യം" എന്നദ്ദേഹംതന്നെ പലയിടത്തും അഭിനന്ദനരൂപമായി പറഞ്ഞിട്ടുള്ളതിൽനിന്നു പാണ്ഡിത്യത്തിന്റെ പരമകാഷ്ഠ ഉറച്ച വ്യാകരണവ്യുൽപത്തി ആണെന്നായിരുന്നു അദ്ദേഹത്തിന്റെ മതമെന്നു സിദ്ധമാകുന്നുണ്ടല്ലോ. ഇതു് എത്രകണ്ട ശരിയാണെന്ന് ഇവിടെ ആലോചിക്കേണ്ടതായിട്ടില്ല. ഭാഷാജ്ഞാനംകൊണ്ടുമാത്രം സിദ്ധിക്കുന്ന പാണ്ഡിത്യത്തെ അദ്ദേഹത്തിനു പുച്ഛമായിരുന്നു എന്നു മാത്രമല്ല, ശബ്ദാഗമജ്ഞാനം പൂർണ്ണമായിട്ടില്ലാത്തവരുടെ വൈദുഷ്യം വായ്പവാങ്ങിയതാണെന്ന് അധിക്ഷേപിക്കാറുമുണ്ടായിരുന്നു. ഗിരിജാകല്യാണം മുതലായ കൃതികളുടെ നിരൂപണത്തിൽനിന്നും മനസ്സിലാക്കാം, പണ്ഡിതപുംഗവന്മാരുടെവ്യാകരണവഭ്രക്രീഡകളിൽ അദ്ദേഹത്തിനുണ്ടായിരുന്ന കൗതുകം. ഈ വ്യാകരണപാണ്ഡിത്യവും, ശബ്ദാഗമപ്രതിപത്തിയും സ്വകൃതികളിൽ അദ്ദേഹത്തെ വഴിതെററിച്ചിട്ടില്ലേ എന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു. "കിമപികാവ്യ"ത്തിൽ കാണുന്ന പാണ്ഡിത്യതാണ്ഡവത്തിനും ഗദ്യലേഖനങ്ങളിൽപോലും കാണുന്ന "കാചിൽക്കം" "പുത്രീയം" മുതലായ വെറും വ്യാകരണസിദ്ധാന്തമായ വാക്കുകൾക്കും കാരണമായതു ഈ വ്യാകരണപക്ഷപാതമാണെന്നു ഞാൻ ഊഹിക്കുന്നു,



ഏതായിരുന്നാലും ഒന്നു തീർച്ചതന്നെ. വൈയാകരണന്മാർക്കു കാണാറുള്ള അസഹൃദയത്വം അദ്ദേഹത്തെ തീരെ ബാധിച്ചിരുന്നില്ല. സ്വന്തകൃതികളിൽ ഏതെല്ലാംതരത്തിലുള്ള പാണ്ഡിത്യവിക്രമങ്ങൾ അർത്ഥവൈചിത്ര്യത്തിനായും ശബ്ദാലങ്കാരത്തിനായും കാട്ടിയാലും, അദ്ദേഹം മനസ്സഴിഞ്ഞു് ആസ്വദിച്ചിരുന്നതു ലളിതകോമളമായ ഒരു കവിതാരീതിയാണ്. ചെറുശ്ശേരിയും എഴുത്തച്ഛനും നമ്പ്യാരും രാമപുരത്തു വാര്യരുമായിരുന്നു മലയാളഭാഷയിൽ അദ്ദേഹം ഏററവും ആദരിച്ചിരുന്നകവികൾ. അവരുടെ ഭാഷയ്ക്കുള്ള ലാളിത്യമാണ് ഈ പണ്ഡിതപ്രമാണിയെ ആകർഷിച്ചതെന്നുള്ളതിനു തർക്കമില്ല.

വിമർശനപ്രസ്ഥാനത്തിന്റെ ജനയിതാവെന്നനിലയിലാണ ശ്രീമാൻ പി. കെ-യ്ക്കു മലയാളസാഹിത്യത്തിൽ അത്യുന്നതമായ സ്ഥാനമുള്ളതു്. നമ്പ്യാരുടെ കവിതയെ കൂലംകഷമായി ചർച്ചചെയ്തു്, ആ മഹാകവിക്കു മലയാളഭാഷയിലുള്ള സ്ഥാനം വിശദമാക്കി, സാഹിത്യതത്വങ്ങളെ പാമരന്മാർക്കും മനസ്സിലാകത്തക്കവണ്ണം നിരൂപണംചെയ്തു് ശ്രീമാൻ പി. കെ. പ്രസിദ്ധപ്പെടുത്തിയ "കുഞ്ചൻനമ്പ്യാർ" എന്ന പ്രബന്ധമാണ് ഇപ്പോൾ വളർന്നുവരുന്ന വിമർശനസാഹിത്യത്തിന് അടിസ്ഥാനമായിട്ടുള്ളതെന്നു നിസ്സംശയം പറയാം. അതിനോടു സമമെന്നു പറയാൻ വേറെ ഒരു നിരൂപണം ഒരു മലയാളകവിയെപ്പററിയും ഇതേവരെ ഉണ്ടായിട്ടില്ലെന്നതും തീർച്ചതന്നെ. എഴുത്തച്ഛന്റെ ഭാഗവതത്തെ പരിശോധിച്ചു പ്രസിദ്ധപ്പെടുത്തിയപ്പോൾ അതിനു ആമുഖമായി എഴുതിച്ചേർത്തിരുന്ന പ്രബന്ധം അക്കാലത്തു വലിയ വാദകോലാഹലത്തിന് ഇടയാക്കിയെങ്കിലും ശ്രീമാൻ പി. കെ. യുടെ വാദമുഖങ്ങൾ, ഇപ്പോൾ ഭാഷാപണ്ഡിതന്മാർ സാമാന്യേന സ്വീകരിച്ചിട്ടുണ്ടെന്നുള്ളതു് അദ്ദേഹത്തിന്റെ വിവേചനശക്തിക്കു പ്രത്യക്ഷലക്ഷ്യമാണ്. ഒരു ജീവിതകാലത്തെ പഠിത്തത്തിന്റെ ഫലമായി അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ "എഴുത്തച്ഛൻ എന്ന ഗ്രന്ഥം പി. കെ-യുടെ വിമർശനരീതിക്കു് ഉത്തമമാതൃകയായി എടുക്കാം. ഇതുവരെ എഴുത്തച്ഛനെപ്പററി അറിയാൻ ഇടയായിട്ടുള്ള സംഗതികൾ എല്ലാം സംക്ഷിപ്തമായി വിവരിച്ചശേഷം, ആ കവികുലഗുരുവിന്റെ കൃതികളെ ഭക്ത്യാദരങ്ങളോടുകൂടി എങ്കിലും അഭിപ്രായസ്വാതന്ത്ര്യത്തോടുകൂടി നിരൂപണംചെയ്യുന്നു. എഴുത്തച്ഛൻ സർവ്വജ്ഞനെന്നോ അദ്ദേഹത്തിന്റെ കവിതയ്ക്കു് ദോഷങ്ങൾ ഒന്നുമില്ലെന്നോ സ്ഥാപിക്കാൻ മി: പി. കെ. ശ്രമിക്കുന്നില്ല. നേരേമറിച്ചു കുററവും കുറവും എടുത്തുകാണിക്കുകതന്നെചെയ്യുന്നു. തന്നോടു യോജിക്കാത്ത പണ്ഡിതന്മാരെ അധിക്ഷേപിക്കുന്ന നയം അദ്ദേഹത്തെ ബാധിച്ചിട്ടില്ല.

കൃഷ്ണഗാഥയെപ്പററിയുള്ള ഉപന്യാസം നിരൂപണസാഹിത്യത്തിന്റെ വേറെ ഒരു വശമാണ് കാണിക്കുന്നതു്. ആ കാവ്യത്തിന്റെ ശുദ്ധമായ ഒരുപാഠം നിർണ്ണയിക്കുന്നതിന് അദ്ദേഹം വേണ്ടപോലെ പരിശ്രമിച്ചിരുന്നു എന്നു കാണാം.

ഒരു കവി എന്ന നിലയിൽ ശ്രീമാൻ പി. കെ-യ്ക്കു അദ്ദേഹം അർഹിക്കുന്ന പ്രശസ്തി ലഭിച്ചിട്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു. ഇതിനു തക്കതായ കാരണങ്ങളുമില്ലാതില്ല. ഒന്നാമതായി......അർത്ഥഗാംഭീര്യം, ശബ്ദധാടി, സർവ്വോപരി അതിൽ തിളങ്ങിക്കാണുന്ന സാരസ്യം ഇവ വിചാരിക്കുമ്പോൾ 'കിമപി കാവ്യ'ത്തിനോടു തുല്യമെന്നു പറയാവുന്ന ഒരു കാവ്യം ഗിരിജാകല്യാണം മാത്രമാണ്.

ശ്രീമാൻ പി. കെ. യുടെ ഗദ്യരീതിയെപ്പററി എടുത്തുപറയേണ്ടതായിട്ടില്ല. ഇടയിൽ ചില വൈയാകരണ കർക്കശത്വങ്ങൾ കാണുമെങ്കിലും ആകപ്പാടെ പറകയാണെങ്കിൽ ഇത്ര ഊർജ്ജസ്വലവും ഗംഭീരവും സരസവുമായ ഒരു ഗദ്യരീതി മലയാളത്തിൽ ഇതുവരെ ആർക്കും വശമായിട്ടുണ്ടെന്നു തോന്നുന്നില്ല. മററു ഗദ്യകാരന്മാരോടുപമിക്കുമ്പോൾ പി. കെ-യുടെ ഗദ്യത്തിനുള്ള ഒരു പ്രത്യേകത അതിൽ കാണുന്ന കാവ്യഭംഗിയാണ്. ശബ്ദാലങ്കാരം ഗദ്യത്തിലും അദ്ദേഹം ഉപേക്ഷിച്ചിരുന്നില്ല. "പരസ്പരമല്ലയുദ്ധസന്നദ്ധന്മാരായ പ്രതിമകൾ ഉത്സവത്തിന് പ്രദർശിപ്പിക്കാറുള്ളതുപോലെ രണ്ടു വിക്രമികളായ നക്രങ്ങൾ" എന്ന രീതിയിൽ എഴുതുന്നതിനുള്ള ചാതുര്യം ഒന്നു പ്രത്യേകമായിരുന്നു. രാമരാജന്റെ പരാജയം, മങ്കൊമ്പ് മുതലായ ലേഖനങ്ങളിൽ ഈ വാസന കാണാനുണ്ടെങ്കിലും അതു് പൂർണ്ണമായി തെളിഞ്ഞുകാണുന്നതു സ്മരണമണ്ഡലത്തിലാണ്. 99-ലെ വെള്ളപ്പൊക്കം,



ഏകാചാര്യാധിഷ്ഠിതമായ ചാമിപ്പിള്ളആശാന്റെ കളരി, താനായിക്കുളം, വെള്ളത്താടി, രാജാരാമരായർ മുതലായ വർണ്ണനകൾ ഉദാഹരണമായി പറയാം.



ശ്രീമാൻ പി. കെ. ജനിച്ചതും വളർന്നതും സാഹിത്യപ്രസിദ്ധമായ ചെമ്പകശ്ശേരി (അമ്പലപ്പുഴ) നാട്ടിലായിരുന്നു. ആ നാടിനെപ്പററി അദ്ദേഹത്തിനുണ്ടായിരുന്ന അഭിമാനവും സ്നേഹവും നിസ്സീമമായിരുന്നു എന്നു പറയാം. അദ്ദേഹത്തിന്റെ കൃതികളിൽ ഈ സംഗതി വേണ്ടതുപോലെ പ്രതിഫലിപ്പിച്ചിട്ടും ഉണ്ടു്. "കിമപികാവ്യം" അമ്പലപ്പുഴയുടെ ചരിത്രത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതാണ്. ആ കൃതിയിലെ വർണ്ണനകളിൽ സ്ഫുരിക്കുന്ന ദേശാഭിമാനം വായിച്ചുതന്നെ മനസ്സിലാക്കേണ്ടതാണ്. താനായിക്കുളത്തിന്റെ ഗുണകീർത്തനം ചെയ്യുന്നതിനും അമ്പലപ്പുഴെ ഉത്സവത്തിന്റെ വിശേഷങ്ങൾ വർണ്ണിക്കുന്നതിനും, "നെയ്യും നദിക്കുസമമായി" ഒഴുകുന്നഅമ്പലപ്പുഴയിലെ ശാലികന്മാരെപ്പോലും സ്തുതിക്കുന്നതിനും അദ്ദേഹത്തിന്റെ തൂലികയ്ക്കുപ്രത്യേകം ഒരു സന്തോഷമുണ്ടായിരുന്നു എന്നൊരു തോന്നൽ വായനക്കാർക്കു തോന്നിപ്പോകുന്ന വിധമായിരുന്നു അദ്ദേഹത്തിന്റെ ദേശാഭിമാനം.

# വേലികെട്ടല്

ശ്രീ: നാഗവള്ളിൽ ആർ. എസ്. കുറുപ്പ്

അവർ അയൽവാസികളാണ്. ഓർമ്മയായ കാലംമുതൽ ഒരേ കുടുംബത്തിൽപ്പെട്ടവരേപ്പോലെ കഴിഞ്ഞുകൂടുന്നവർ. ആ സൗഹാർദ്ദം ആരംഭിച്ചതെന്നാണെന്ന് ആക്കും നിശ്ചയമില്ല. ആ നാട്ടിലെ ഏററവും പ്രായംചെന്ന പടുവൃദ്ധന്റെ ഓർമ്മയിൽ പോലും ആ രണ്ടുവീട്ടുകാരും ഒരേ കുടുംബാംഗങ്ങളെപ്പോലെ കഴിഞ്ഞുകൂടുകയായിരുന്നു.

ആ പുരയിടങ്ങളെ പരസ്പരം വേർതിരിക്കുവാൻ വേലിപോലുമില്ല. ഒരേപുരയിടത്തിലുള്ള രണ്ടു ബന്ധുഗൃഹങ്ങളാണെന്നേ ആക്കും തോന്നുകയുള്ളു. പരസ്പരം ഐക്യത്തിൽ കഴിഞ്ഞുകൂടിയിരുന്ന ആ വീട്ടുകാക്ക് അവരവരുടെ അധികാരാതിർത്തി നിണ്ണയിക്കുവാനുള്ള വേലിയുടെ ആവശ്യമേയുണ്ടായിരുന്നില്ല. ആ പുരയിടം മുഴുവൻ അവരുടെ പൊതുസ്വത്തായി അവർ കണക്കാക്കിയിരുന്നു.

ഭിന്നമതത്തിൽ വിശ്വസിക്കുന്ന രണ്ടു വീട്ടുകാരാണ് അങ്ങനെ കഴിഞ്ഞുകൂടുന്നതെന്നു പറഞ്ഞാൽ പലരും വിശ്വസിച്ചില്ലെന്നുവരാം. പ്രത്യേകിച്ച് മതത്തിന്റെ പേരിൽ ഭയങ്കരമായ രക്തച്ചൊരിച്ചിൽ നടക്കുന്ന ഇക്കാലത്ത്. പക്ഷെ അതാണു പരമാത്ഥം. ഒരു ഹിന്ദുകുടുംബവും ഒരു മുസ്ലിംകുടുംബവുമാണ് ആ വിശാലമായ പുരയിടത്തിൽ കലഹം കൂടാതെ, വേലികെട്ടി അതിരു നിണ്ണയിക്കാതെ, കഴിഞ്ഞുകൂടുന്നത്.

അതിരാവിലെ എഴുന്നേററ് പ്രഭാതകർമ്മങ്ങൾ അനുഷ്ഠിച്ചിട്ട് പണിക്കുപോകുവാനായി പുറത്തിറങ്ങി ഗോവിന്ദപ്പിള്ള അയൽപക്കത്തേക്കു നോക്കിക്കൊണ്ടു വിളിക്കും:—

"എടോ കാസിംകാക്കാ!"

"ഏ—" അയൽവീട്ടിൽനിന്നും കാസിംകാക്കാ വിളികേൾക്കും.

"ഇങ്ങിറങ്ങിവാടോ. നേരമായി."

"വരുവാന്നേ."

"വെക്കമാട്ടെ." ഗോവിന്ദപ്പിള്ള അക്ഷമനായി വിളിച്ചുപറയും. നിമിഷനേരത്തിനുള്ളിൽ വീതികൂടിയ നീലബാർഡറുള്ള വിചിത്രമുണ്ടും തൊപ്പിയും പഴയ കുടയുമായി കാസിംകാക്കാ പ്രത്യക്ഷപ്പെടും. ഇരുവരും ഒരുമിച്ചു പട്ടണത്തിലേക്കു പുറപ്പെടും.

ഗോവിന്ദപ്പിള്ളയ്ക്കു കൊപ്രാകന്നിട്ടയിലാണു ജോലി. കൊപ്രായുടെ തരംനിണ്ണയിക്കുന്നതിൽ അയാളൊരു വിദഗ്ദ്ധനാണ്. കന്നിട്ടയുടമസ്ഥനായ മുതലാളിക്ക് അയാളെ വലിയ കാര്യവുമാണ്. അയാളുടെ അച്ഛനും അതേ കന്നിട്ടയിലായിരുന്നു ജോലി. അന്ന് അച്ഛന്റെകൂടെ കന്നിട്ടയിൽപോയി കൊപ്രാ ഉണക്കുവാനിട്ടിരിക്കുന്നിടത്ത് അയാൾ കാവലിരുന്നിട്ടുണ്ട്. അച്ഛന്റെ മരണശേഷം കന്നിട്ടയുടമസ്ഥൻ ആ ജോലി മകനു കൊടുത്തു. അന്ന് ഗോവിന്ദപ്പിള്ളയ്ക്ക് ഇരുപതുവയസ്സുമാത്രമേ പ്രായമുണ്ടായിരുന്നുള്ളു. മുപ്പതിൽപരം സംവത്സരക്കാലത്തെ വിശ്വസ്തസേവനത്തിന്റെ ഫലമായി ഇന്നു ഗോവിന്ദപ്പിള്ളയ്ക്കും കുടുംബാംഗങ്ങൾക്കും സുഖമായി കഴിയുന്നതിനുള്ള വക ശമ്പളമായി കിട്ടുന്നുണ്ട്.

കന്നിട്ടയിൽനിന്നും അല്പം അകലെയാണ് കാസിംകാക്കായുടെ കട. കാസിംകാക്കായുടെ അച്ഛൻ ഒരു ബീഡിതെറുപ്പുകാരനായിട്ടാണു ജീവിതമാരംഭിച്ചത്. ക്രമേണ അയാൾ ഒരു ബീഡി, മുറുക്കാൻ കട തുടങ്ങി. കാസിംകാക്കായുടെ കാലമായപ്പോഴേക്കും ആ കട കന്നിട്ടയിലെ പ്രസിദ്ധ ബീഡി മുറുക്കാൻകടയായിക്കഴിഞ്ഞിരുന്നു. വേനൽക്കാലത്ത് സോഡായും സർബ്ബത്തുംകൂടി ആ കടയിൽ പ്രത്യക്ഷപ്പെട്ടു. കാസിംകാക്കായുടെ അച്ഛന്റെ കാലശേഷം ആ കട കൈയിൽ കിട്ടിയപ്പോൾ കാലത്തിനൊത്ത ചില പരിഷ്കാരങ്ങൾ യുവാവായ കാസിംകാക്കാ വരുത്തി. ബീഡിമുറുക്കാൻകട ക്രമേണ പലവ്യഞ്ജനക്കടകൂടിയായി. ഇന്ന് അതോടുചേർന്ന് ഒരു ചായക്കടകൂടിയുണ്ട്.

വേലകഴിഞ്ഞ് വൈകുന്നേരം ഗോവിന്ദപ്പിള്ള കാസിംകാക്കായുടെ കടയിൽ ചെല്ലുക പതിവായിരുന്നു. കാസിംകാക്കാ കുറെ പൂവൻപഴവും ഒരുകപ്പ ചായയും ഗോവിന്ദപ്പിള്ളയ്ക്കു കൊടുക്കും. അതുകഴിച്ച് ഭേഷായി ഒന്നു മുറുക്കിത്തുപ്പിയിട്ട് ഇരുവരും കുറേനേരം നാട്ടുവത്തമാനങ്ങൾ പറഞ്ഞു കഴിക്കും. സന്ധ്യമയങ്ങുന്നതോടേക്ക് ഇരുവരുമൊരുമിച്ച് വീട്ടിലേക്കു മടങ്ങും.

വീട്ടിലെത്തി കുളിയും ആഹാരവും കഴിഞ്ഞിട്ട് ആ സുഹൃത്തുക്കൾ ഒരുമിച്ച് ആ മിററത്തു കൂടിയിരുന്ന് ഉറക്കംവരുന്നതുവരെ വെടിപറഞ്ഞു കഴിക്കും. ഏകദേശം പത്തിരുപതു ബീഡി കാസിംകാക്കാ വലിച്ചുതീക്കും. ഗോവിന്ദപ്പിള്ളയുടെ മുറുക്കാൻചെല്ലം ശൂന്യമായിത്തീരുകയും ചെയ്യും.

ഞായറാഴ്ച ഇരുവക്കും ഒഴിവുദിവസമാണ്. അന്നു കന്നിട്ടയിൽ വേലയില്ല. കന്നിട്ടയിൽ വേലയില്ലാത്തപ്പോൾ കാസിംകാക്കായ്ക്കു കച്ചവടവുമില്ല. അതുകൊണ്ട് ഞായറാഴ്ചയും മററു പബ്ളിക്ക് ഒഴിവുദിവസങ്ങളും അവർ ഒരുമിച്ച് ഉല്ലാസമായി വീട്ടിൽതന്നെ കഴിച്ചുകൂട്ടും. ചതുരംഗംവെയ്ക്കലാണ് അവരുടെ പ്രധാന വിനോദം. ആഹാരാദികൾപോലും വിസ്മരിച്ച് രാവിലെമുതൽ വൈകുന്നതുവരെ അവർ ചതുരംഗക്കരുക്കളുമായി കഴിച്ചുകൂട്ടും

ആ വീട്ടുകാക്ക് അതൊരു വിനോദമായിരുന്നു. വാദ്ധക്യത്തിലേക്കു കാലൂന്നിക്കഴിഞ്ഞ ആ ഗൃഹനാഥന്മാർ ആ ചതുരംഗക്കളത്തിന്റെ ഇരുവശങ്ങളിലുമായി പരിതഃസ്ഥിതികൾക്കു കേവലം അജ്ഞരെപ്പോലെ പകൽ മുഴുവനും ചിലപ്പോൾ രാത്രിയിലും പടവെട്ടിക്കഴിച്ചുകൂട്ടുന്നത്! മഹാസേനകളെ അതിഭയങ്കരമായ സമരത്തിലേക്കു നയിക്കുന്ന സേനാനികളുടെ ഗാംഭീര്യത്തോടെ കുത്തിയിരിക്കുന്ന ആ വൃദ്ധന്മാരെ ഉളിഞ്ഞുനോക്കിക്കൊണ്ട് അകായിലുള്ളവർ അടക്കിച്ചിരിക്കും. പക്ഷെ അവരതൊന്നുമറിയുകയില്ല. "ഇന്നു രാത്രി രണ്ടുകെട്ടു വീഡി കൊണ്ടുന്നിട്ടുണ്ട്. നാളെ വലിയ കളിയാന്നാ തോന്നുന്നേ." കാസിംകാക്കായുടെ ഭായ്യ ഫത്തീമാ ഗോവിന്ദപ്പിള്ളയുടെ ഭായ്യ നാരായണിയമ്മയോട് ഒരു ശനിയാഴ്ച രാത്രി പറഞ്ഞു.

"ഒള്ളതാ ഫത്തീമാ. ഇവിടെ രണ്ടുകെട്ടുവെററം പത്തിരുപതു പാക്കും അരറാത്തൽ കാലിപ്പോലേം കരുതീട്ടൊണ്ട്. നാളെ വലിയ യുദ്ധംതന്നാ."

അവർ ഒരുമിച്ച് സ്വഭത്താക്കന്മാരുടെ ചതുരംഗഭ്രാന്തിനേപ്പററി പലതും പറഞ്ഞ് പൊട്ടിച്ചിരിച്ചു. അവരുടെ സന്താനങ്ങളും അതിൽ പങ്കുകൊണ്ടു.

"ഇന്നാളിലൊരു നേരമ്പോക്കുണ്ടായതു് അമ്മ കണ്ടോ?" ഗോവിന്ദപ്പിള്ളയുടെ മകൾ ലക്ഷ്മി ഫത്തീമായോടു ചോദിച്ചു. "കളിയുടെ രസംകേറി അച്ഛൻ ഒരു ചതുരംഗക്കരുവെടുത്ത് വായിലിട്ടു ചവതുടങ്ങി. പാക്കാണെന്നോർത്ത്."

അവർ വീണ്ടും പൊട്ടിച്ചിരിച്ചു. "അത്രേയൊള്ളോ?" കാസിംകാക്കായുടെ ഇളയമകൾ പറഞ്ഞു. "ഇന്നാളി വാപ്പാ തീപ്പെട്ടികൊള്ളി കടിച്ചുപിടിച്ചുകൊണ്ട് വീടിയെടുത്ത് തീപ്പെട്ടിയേൽ ഒരച്ചതി കൂട്ടതലാന്നോ ഇത്?"

"എന്തോന്നാ ഇത്രവലരെ ചിരിക്കുന്നത്? ഞങ്ങളേക്കുറിച്ചു വല്ലോം പറയുവായിരിക്കും, അല്ലേ?" വാതുക്കൽ വന്നുനിന്നുകൊണ്ടു ഗോവിന്ദപ്പിള്ള ചോദിച്ചു.

ഗോവിന്ദപ്പിള്ളയെ കണ്ടയുടൻ ഫത്തീമാ എഴുന്നേററു തലവഴി തുണിവലിച്ചിട്ടു. നാരായണിയമ്മയും എഴുന്നേററുകൊണ്ടു പറഞ്ഞു:—

"നാളത്തെ കളിയ്ക്കുള്ള ഒരുക്കങ്ങളെപ്പററി പറയുകയായിരുന്നു. അവിടെ രണ്ടുകെട്ടു വീടി. ഇവിടെ ഒരു സദ്യയ്ക്കുള്ള മുറുക്കാൻ."

"പെണ്ണുങ്ങക്കിതൊക്കെ അന്വേഷിച്ചിട്ടെന്തു വേണം? നിങ്ങളു നിങ്ങടെ പാടുനോക്കിൻ. നാളെ മൊഹറമല്ലിയോ? നല്ലോരുദെവസം പാഴാക്കിക്കളയാനൊക്കുമോ? എടാ മമ്മതേ, നിന്റെ ചേട്ടൻ പീടികേന്നു വന്നില്ലയോടാ?" ഗോവിന്ദപ്പിള്ള കാസിംകാക്കായുടെ ഇളയമകനോടു തിരിഞ്ഞുചോദിച്ചു. അതിനുത്തരം പറഞ്ഞതു് നാരായണിയമ്മയായിരുന്നു.

"അല്ലേ അതു ചോദിക്കാനൊണ്ടോ? ഗോപാലൻ വന്നോ? എങ്കി സലീമും വന്നു. അത്രതന്നെ. രണ്ടുമൊന്നിച്ച് നാളത്തേക്കു കോപ്പുകൂട്ടുകയാ."

"ഇല്ലമ്മേ. ഞങ്ങളിപ്പൊ വന്നുകഴിഞ്ഞു. ഇന്നു നല്ല കച്ചവടമായിരുന്നു. അതുകൊണ്ട് കടപൂട്ടുവാൻ കുറെ താമസിച്ചുപോയി." ഗോവിന്ദപ്പിള്ളയുടെ മൂത്തമകൻ ഗോപാലൻ സലീമുമൊന്നിച്ച് വെളിയിലായി നിന്നുകൊണ്ട് വിളിച്ചുപറഞ്ഞു. ഗോവിന്ദപ്പിള്ള തിരിഞ്ഞ് ആ യുവാക്കളെ വാത്സല്യപൂവം നോക്കിക്കൊണ്ടു പറഞ്ഞു:—

"പോയി കുളിച്ചുവരിൻ. നേരം ഒരുപാടായി. എനിക്കു വെശക്കുന്നു."

ഗോവിന്ദപ്പിള്ളയ്ക്കു മൂന്നു മക്കളുണ്ട്. രണ്ടാണും ഒരു പെണ്ണും. കാസിംകാക്കായ്ക്കു മൂന്നാണും ഒരു പെണ്ണും. പ്രായത്തിൽ ഗോവിന്ദപ്പിള്ളയേക്കാൾ ഇളയതെങ്കിലും സന്താനങ്ങളുടെ എണ്ണത്തിൽ കാസിംകാക്കാ സ്വസ്നേഹിതനെ കവച്ചുവെയ്ക്കുകതന്നെ ചെയ്തു.

ഗോവിന്ദപ്പിള്ളയുടെ മൂത്തമകൻ ഗോപാലൻ ഒമ്പതാംക്ലാസ് പാസായതിനുശേഷം പട്ടണത്തിലുള്ള ഒരു ആയിൽമില്ലിൽ കണക്കെഴുത്തു ജോലിയിൽ പ്രവേശിച്ചിരിക്കുകയാണ്. കാസിംകാക്കായുടെ മൂത്തമകൻ സലീമിന് കഷ്ടിച്ച് എഴുതാനും വായിക്കുവാനും പഠിക്കുവാൻ മാത്രമേ ഭാഗ്യമുണ്ടായുള്ളു. അതോടെ അച്ഛന്റെകൂടെ കടയിൽ സഹായിക്കുവാൻ അവൻ നിയുക്തനായി. സന്ധ്യയ്ക്കുശേഷം ആ കടയിലെ കച്ചവടം അവന്റെ ചുമതലയിലാണ്. രാത്രി എട്ടുമണി കഴിയുമ്പോഴേക്കും ഗോപാലന്റെ ജോലിതീരും. അവൻ കാസിംകാക്കായുടെ കടയിലെത്തും. സലിം കടപൂട്ടി സ്നേഹിതനുമൊന്നിച്ച് വീട്ടിലേക്കു തിരിക്കും. അങ്ങനെ പിതാക്കളെ തമ്മിൽ ബന്ധിച്ചിരുന്ന സ്നേഹശൃംഖലതന്നെ ആ പുത്രന്മാരെയും അതേ രീതിയിൽ ബന്ധിച്ചിരുന്നു. സകലതിലും പിതാക്കളെ അനുസരിക്കുവാനും അനുകരിക്കുവാനും മാത്രമേ ആ മക്കൾ ശീലിച്ചിരുന്നുള്ളു.

ഒരേ കുടുംബത്തിൽ പെട്ടവരേപ്പോലെ പെരുമാറിപ്പോന്ന ആ രണ്ടു വീട്ടുകാരും അവരവരുടെ മതാചാരങ്ങളും വിശ്വാസങ്ങളും സുദൃഢമായി വെച്ചുപോററിയിരുന്നു. സായംസന്ധ്യയ്ക്കു ഗോവിന്ദപ്പിള്ളയുടെ ഗൃഹത്തിൽനിന്നും രാമനാമജപം മുഴങ്ങുമ്പോൾ കാസിംകാക്കായുടെ കുടുംബാംഗങ്ങൾ മെക്കായുടെ നേക്ക് തലകുനിച്ചുനിന്നു ധ്യാനിക്കുകയായിരിക്കും. തിരുവോണത്തിനും തിരുവാതിരയ്ക്കും ഗോവിന്ദപ്പിള്ളയുടെ ഗൃഹത്തിലും മുഹറത്തിനും മററു പെരുന്നാളുകൾക്കും കാസിംകാക്കായുടെ ഗൃഹത്തിലും ആഘോഷങ്ങളും സദ്യയുമുണ്ടായിരിക്കും. പരമ്പരയായി ആദരിച്ചുപോന്ന വിശ്വാസങ്ങളുടെ പിടിയിൽനിന്നും സ്വതന്ത്രമാകുവാൻ കല്പില്ലാത്ത ആ കുടുംബക്കാർ ഒരുമിച്ചിരുന്നാഹാരം കഴിക്കുവാൻ സന്നദ്ധരായില്ലെങ്കിലും വിശേഷപ്പെട്ട ആഹാരസാധനങ്ങൾ തയ്യാറാക്കുന്ന അവസരങ്ങളിൽ അവ പരസ്പരം കുട്ടികളിലൂടെ കൈമാററം ചെയ്തിരുന്നു.

ചില രാത്രികളിൽ ഗോവിന്ദപ്പിള്ളയുടെ മൂത്തമകനായ ഗോപാലൻനായർ വായനശാലയിൽനിന്നും കൊണ്ടുവരുന്ന വത്തമാനപ്പത്രം അവരെ വായിച്ചു കേൾപ്പിക്കും. അത്താഴം കഴിഞ്ഞ് വെടിപറയുവാനായി മുററത്ത് കൂടുമ്പോൾ ഗോവിന്ദപ്പിള്ള മകനെ വിളിച്ചു പറയും:—

"എടാ ഗോപാലാ, നിന്റെ പത്രത്തിലെന്തൊണ്ടെടാ വിശേഷം? കേക്കട്ടെ. യുദ്ധമൊക്കെ എത്രടമായെടാ?"

ഗോപാലൻ വിശേഷവാത്തകൾ വായിച്ചു കേൾപ്പിക്കും. ഇടയ്ക്കിടെ അവർ ഓരോ സംശയങ്ങൾ ചോദിക്കും.

"അതെന്തിനാ ഈ ഗാന്ധിയെ പിടിച്ച് ജയിലിൽ വെച്ചിരിക്കുന്നത്? അദ്ദേം വല്യ ആളല്ലിയോ? അവതാരപുരുഷനല്ലയോ?" ഗോവിന്ദപ്പിള്ള ചോദിക്കും.

"ജിന്നാസാഹിബ്ബിനെ കാണാൻ ഗാന്ധി പോകുന്നോ? അതു കൊള്ളാം." കാസിംകാക്കാ പറയും.

"എന്തോന്നാ? എന്തോന്നാ? ഹിന്ദുമുസ്ലിംലഹളയോ? അതെന്തിനാ? എട നാശമേ. ഇവന്മാക്ക് അവനവന്റെ പാടുനോക്കി ഒരുമിച്ചു കഴിഞ്ഞുകൂടരുതോ? തമ്മിത്തല്ലി തല കീറാനും ചാകാനും പോകുന്നതെന്തിന്?" ഹിന്ദുമുസ്ലീം ലഹളയെപ്പററി പത്രങ്ങളിൽ പറഞ്ഞിരിക്കുന്നതു വായിക്കുമ്പോൾ ഗോവിന്ദപ്പിള്ള ചോദിക്കും.

"വടക്കേ ഇന്ത്യയിൽ മിക്കപ്പഴും ഹിന്ദുമുസ്ലീം ലഹളയാണല്ലോ" ഗോപാലൻ വിശദീകരിക്കും.

"എന്തിനാന്നാ ഞാൻ ചോദിക്കുന്നേ? എന്തൊരാവശ്യത്തിനാ? തമ്മിത്തല്ലിയാ എല്ലാം മുടിഞ്ഞു നശിക്കുന്നതു മിച്ചം. അല്ലേ, കാസിംകാക്കാ?"

"അതേതെ." കാസിംകാക്കാ അതിനോടു യോജിക്കും.

"നമ്മളെത്ര നാളായി ഇങ്ങനെ കഴിഞ്ഞുകൂടുന്നു.? വല്ല വഴക്കുമുണ്ടോ? അതുപോലെ ഇവന്മാക്കും കഴിഞ്ഞുകൂടിയാലെന്താ?"

"എല്ലാവക്കും ഈ മനഃസ്ഥിതി കാണുമോ?" ഗോപാലൻ വാദിക്കും.

"എന്തുകൊണ്ട് കാണുല്ല? അവനവനേപ്പോലെ മററുള്ളോരെം കരുതിയാ കൊഴപ്പമൊന്നുമില്ല."

"ഇസ്ലാംമതം പറേന്നതും അതുതന്നാ." കാസിംകാക്കാ പറയും.

അങ്ങനെ പരസ്പരൈക്യത്തിൽ അടിയുറപ്പിച്ച ആ രണ്ടു കുടുംബജീവിതം പ്രശാന്തമായി പുരോഗമിച്ചുകൊണ്ടിരുന്നു.

II

അന്നു വൈകുന്നേരം സലിം അത്താഴമൂണും കഴിഞ്ഞ് മുറുക്കിക്കൊണ്ടിരിക്കുന്ന ഗോവിന്ദപ്പിള്ളയുടെ മുമ്പിൽ ചെന്നു നിന്നു.

"മ്—എന്താ?" ഗോവിന്ദപ്പിള്ള ചോദിച്ചു.

"വാപ്പായോടൊന്നു പറേണം ലീഗിച്ചേരാൻ."

"എന്തോന്നിച്ചേരാൻ?"

"മുസ്ലീംലീഗിൽ. സകല കടക്കാരും ചേൎന്നു കഴിഞ്ഞു. വാപ്പാ മാത്രം ചേരത്തില്ല. പള്ളീപ്പോലും കേറാറാകും ചേൎന്നില്ലെങ്കി. കൂട്ടത്തീന്നു തള്ളിക്കളേം."

"കാസിംകാക്കായെന്താ ചേരാത്തേ?"

"വാപ്പായ്ക്കു കഴിയേല്ലെന്ന്. ഞാൻ പറഞ്ഞപ്പം എന്നെത്തല്ലാൻ വന്നു. കൂട്ടരെ പെണക്കാമോ? ഇന്നും അവരെന്നോടു പെരുത്തു നിർബന്ധിച്ചു പറഞ്ഞു. ചേൎന്നില്ലെങ്കിൽ കൊഴപ്പമാകും.'

"ശരി. ഞാൻ പറയാം."

പതിവുപോലെ വെടിപറയുവാനെത്തിയ കാസിംകാക്കായോട് ഗോവിന്ദപ്പിള്ള വിവരം പറഞ്ഞപ്പോൾ അയാൾ കുറേശ നരച്ച താടി തടവിക്കൊണ്ടു പറഞ്ഞു:—

"അതു പെശകാ ചേട്ടാ. ഇതിലൊക്കെ പെട്ടാ പിന്നെ അവമ്മാരു പറേന്നതൊക്കെ കേക്കണം. പൊല്ലാപ്പിനൊള്ളതാ ഈ സംബേം ഒക്കെ."

"ശേ അങ്ങനല്ല. നിങ്ങടെ കൂട്ടരെല്ലാംചേൎന്ന സ്ഥിതിയ്ക്കു നിങ്ങളുമാത്രം ചേൎന്നില്ലെങ്കി മോശമല്ലേ?"

"എന്തു മോശം ചേട്ടാ? ഇത്രനാളും ഇതൊന്നുമില്ലാതെ കഴിഞ്ഞില്ലയോ? ഇനിയിപ്പം ഈ പൊല്ലാപ്പൊക്കെയെന്തിന്?"

"അങ്ങനല്ലെടോ കാസിംകാക്കാ! നാടോടുമ്പം നടുവേയോടണമെന്നു താൻ കേട്ടിട്ടില്ലയോ? ഇനിയിപ്പം കൊച്ചുങ്ങടെ കാലം. അവരു പറേന്നതു നമ്മള് കേക്കണം."

"അവരു ചേരട്ടെ. നമ്മളെ ഇതിനൊക്കെ തൊന്തരവു ചെയ്യാതിരുന്നേച്ചാമതി."

"എന്നാലും തലയിരിക്കുമ്പം വാലാടുമോടോ?"

"എൻെറ ചേട്ടാ, എന്തു വേണേലാകട്ടെ. എടാ സലിം, എന്തു വേണേച്ചെയ്യെടാ. ഇല്ലുമാലൊന്നും വലിച്ചു വെക്കാതിരുന്നാ മതി. പോ."

അങ്ങനെ ഗോവിന്ദപ്പിള്ളയുടെ മദ്ധ്യസ്ഥതയിൽ സലീമിൻെറ ആഗ്രഹം സാധിച്ചു. കാസിംകാക്കാ ഒരു രാഷ്ട്രീയസംഘടനയിലെ അംഗവുമായി.

* * * * * *

പകലുകൾ പലതു പിന്നെയും കഴിഞ്ഞു. ഭാരതത്തിലെ രാഷ്ട്രീയാന്തരീക്ഷത്തിൽ പല പല പരിവർത്തനങ്ങളുണ്ടായി. ഭാരതത്തിൻെറ ഭാവി ഭാഗധേയം നിൎണ്ണയിക്കുവാനായി അതിനെ അടക്കിഭരിക്കുന്ന ആംഗ്ലേയശക്തിയുടെ പ്രതിനിധികൾ അകലെ നിന്നും പുറപ്പെട്ടു. കൂടിയാലോചനകളും സമ്മേളനങ്ങളും കൊണ്ടുപിടിച്ചു. രാഷ്ട്രീയാന്തരീക്ഷം ശബ്ദായമാനമായി. പത്രങ്ങൾ വെണ്ടക്കായക്ഷരത്തിലുള്ള തലവാചകങ്ങളുമായി വായനക്കാരെ തുറിച്ചുനോക്കി. റേഡിയോവിൽ നിന്നും നിമിഷംതോറുമെന്നോണമുള്ള വിശേഷങ്ങൾ മുഴങ്ങി. പട്ടണത്തിലെ പൊതുജനപ്രമാണികളും നേതാക്കന്മാരെന്നു നടിച്ചു നടക്കുന്നവരും മററു് അഭ്യസ്തവിദ്യരും തീവ്രങ്ങളായ വാദപ്രതിവാദങ്ങൾ നടത്തി. കാപ്പിക്കടകളിലിരുന്ന് ചെറുരാഷ്ട്രീയചിന്തകന്മാർ പല പല നവീനാഭിപ്രായങ്ങളും തട്ടിമൂളിച്ച് അവിടെ കൂടിയിരുന്ന് ആഹാരം കഴിക്കുന്നവരുടെ ശ്രദ്ധയെ ആകർഷിച്ചു.

ക്യാബിനററുമിഷൻ തിരിച്ചു മടങ്ങി. ഇടക്കാലഗവമ്മെൻറുപോലും സ്ഥാപിക്കാതെയാണ് അവർ പോയതെങ്കിലും അവരുടെ ആഗമനം കൊണ്ട് ഒരു കാൎയ്യം സാധിച്ചു. ഹിന്ദുമുസ്ലിംവൈരം അതിൻെറ അത്യുച്ചകോടിയിലെത്തി. അധികാരം കൈവശമാകുന്നതിനു മുമ്പായിത്തന്നെ അതു പങ്കുവെയ്ക്കുന്നതിനുള്ള കലഹമായി.

പരിഷ്കൃതരായ പട്ടണവാസികളുടെ ഇടയിലുള്ള ഈ ബഹളങ്ങളും വാശിയും വൈരാഗ്യവുമൊന്നും പട്ടണത്തിൽനിന്നും ഒഴിഞ്ഞു കഴിയുന്ന നാട്ടിമ്പുറത്തുകാരെ സാരമായി സ്പർശിച്ചു[illegible]മില്ല. അവരുടെ ജീവിതം പഴയപടി പ്രശാന്തമായി കഴിഞ്ഞു പൊയ്ക്കൊണ്ടിരുന്നു.

അന്നൊരു വ്യാഴാഴ്ചയായിരുന്നു—ആഗസ്റ്റ് പതിനഞ്ചാംതീയതി പതിവുപോലെ വൈകുന്നേരം ഗോവിന്ദപ്പിള്ള കാസിംകാക്കായുടെ കടയിൽ ചെന്നിരുന്ന് ചായകുടി കഴിഞ്ഞ് ഇരുവരുമൊന്നിച്ച് വീട്ടിലേക്കു പുറപ്പെടുവാൻ തയ്യാറായപ്പോൾ കാസിംകാക്കാ പറഞ്ഞു:—

"നാളെ കടയില്ല. ചേട്ടാ"

"മ്—അതെന്താടേ? നാളെയെന്താവിശേഷം?"

"ആ—സമരദിനമോ മറേറാ ആണെന്നാ പറേഞ്ഞേ?"

"സമരദിനമോ? ആരുടെ?"

"മുസ്ലിംലീഗുകാരുടെ. ഞമ്മക്കിതിക്കൂട്ടതലൊന്നുമറിഞ്ഞൂടാ. മുസ്ലിംകടകളെല്ലാം നാളെ മൊടക്കാണുപോലും!"

ഗോവിന്ദപ്പിള്ള മൌനമായി. എന്തോ അവ്യക്തമായ അസുഖം അയാൾക്കു തോന്നി. പിറേറദിവസം തനിച്ച് പട്ടണത്തിലേക്കു പോകണമല്ലോയെന്ന് ഓൎത്തിട്ടായിരിക്കാം. അയാൾ പറഞ്ഞു:—

"അപ്പോൾ നാളെ ഞാൻ ഒററക്കിങ്ങോട്ടുപോരണം, അല്ലേ?"

"ഒരു കാൎയ്യംചെയ്യ്. ചേട്ടനും നാളെ പോകണ്ടാ. നമുക്കൊരു നല്ല പോരുനടത്താം." കാസിംകാക്കാ പറഞ്ഞു.

"എനിക്ക് പോകാതൊക്കൂല്ല. എനിക്കു സമരദിനോം ഒന്നുമില്ല." ഗോവിന്ദപ്പിള്ള സഗൌരവം പറഞ്ഞു;

കാസിംകാക്കാ സ്നേഹിതൻെറ സ്വരത്തിലെ ഗൌരവം മനസ്സിലാക്കി സാത്ഭുതം ഗോവിന്ദപ്പിള്ളയുടെ മുഖത്തേക്കു നോക്കി. ആ മുഖത്ത് വല്ലാത്തൊരു ഗൌരവമുണ്ടായിരുന്നു. അതുകണ്ട് അയാളും മൌനമായി. അങ്ങനെ മൌനമായി ഇരുവരും ഗൃഹത്തിലേക്കു നടന്നു.

വീട്ടിലെത്തി കുളികഴിഞ്ഞപ്പോഴേക്കും ഗോപാലൻ വന്നു. ഗോവിന്ദപ്പിള്ള മകനോടു ചോദിച്ചു:—

"എന്തോന്നാടാ ഈ സമരദിനം?"

കാൺഗ്രസ്സിനോടു അനുഭാവമുള്ള ഗോപാലൻ നായർ അതു വിശദമായി അച്ഛനെ പറഞ്ഞുകേൾപ്പിച്ചു. കാൺഗ്രസ്സിനോടു മുസ്ലീംലീഗ് പ്രദർശിപ്പിക്കുന്ന മനോഭാവത്തെ അയാൾ ശക്തിയായി എതിർത്തു. അയാൾ പറഞ്ഞതു മുഴുവനും ഗോവിന്ദപ്പിള്ളയ്ക്കു മനസ്സിലായില്ലെങ്കിലും അയാൾ ചോദിച്ചു:—

"അപ്പോൾ ഹിന്ദുക്കളോട് വഴക്കടിക്കാൻ അവമ്മാരു തീച്ചപ്പെടുത്തിയ ദിവസമാണ് നാളെ, അല്ലേ?"

"എന്നു പറഞ്ഞുകൂടാ. എങ്കിലും—"

"ഒന്നുമില്ലെടാ. അതുതന്നെ. അതിനാണോ അവമ്മാര് കടയടക്കുന്നേ—മ്—ഹതു കൊള്ളാം."

വല്ലാത്തൊരു വാശി ഗോവിന്ദപ്പിള്ളയ്ക്കു തോന്നി. അതോടെ കാസിംകാക്കായോടൊരു ദേഷ്യവും! അയാളും കടയടക്കാൻ പോകുന്ന കൂട്ടരിൽപെട്ടതല്ലേ?

അന്നു രാത്രി അത്താഴമൂണുംകഴിഞ്ഞ് പതിവുപോലെ ഗോവിന്ദപ്പിള്ള കാസിംകാക്കായുമൊരുമിച്ച് സംസാരിച്ചു രസിക്കുവാൻ പോയില്ല. കാസിംകാക്കാ മുററത്തുനിന്നുകൊണ്ട് വിളിച്ചു;—

"ചേട്ടാ—ഇന്നെന്താ ഇത്ര താമസം?"

"എന്തോന്നിന്?" ഗോവിന്ദപ്പിള്ള സഗൌരവം വീട്ടിനുള്ളിൽനിന്നും വിളിച്ചുചോദിച്ചു.

"അത്താഴത്തിന്." കാസിംകാക്കാ പറഞ്ഞു.

"അത്താഴമൊക്കെക്കഴിഞ്ഞു."

"എന്താ വരുന്നേ."

"ഇല്ല"

"ങേ?" കാസിംകാക്കാ സാത്ഭുതം ചോദിച്ചു.

"വരുന്നില്ലെന്ന് പറഞ്ഞതുകേട്ടില്ലേ?" ഗോവിന്ദപ്പിള്ള സ്വരമുയത്തിക്കൊണ്ടു പറഞ്ഞു.

"അതെന്താ, ചേട്ടാ?"

"എനിയ്ക്കു മനസ്സില്ലാഞ്ഞിട്ട്. താനാരാ ചോദിക്കാൻ?" ഗോവിന്ദപ്പിള്ള കോപത്തോടെ ഉറക്കെ ചോദിച്ചു. അകത്തുനിന്നിരുന്ന നാരായണിഅമ്മ കഠിനമായി ഞെട്ടിയിട്ട് ഭത്താവിനെ തുറിച്ചുനോക്കിക്കൊണ്ടു നിന്നുപോയി.

"ചേട്ടനെന്താ ഇത്ര ദേഷ്യപ്പെടാൻ? വരുന്നില്ലെങ്കി വേണ്ടാ—" കാസിംകാക്കായും കോപത്തോടെ പറഞ്ഞിട്ട്, സ്വഗൃഹത്തിനുള്ളിലേക്കു കയറി. ഉറക്കെയുള്ള സംസാരംകേട്ട് വാതുക്കലായി വന്നുനിന്ന് ശ്രദ്ധിച്ചുകൊണ്ടിരുന്ന ഫത്തീമായും കഠിനമായി ഞെട്ടിപ്പോയി.

അന്ന് ആ രണ്ടു ഭത്താക്കന്മാരും നേരത്തേ ഉറങ്ങാനായി കിടന്നെങ്കിലുംവളരെ വൈകിയിട്ടാണുറങ്ങിയതു്. അകാരണമായി അവർ ഭാൎയ്യമാരെയും കുഞ്ഞുങ്ങളേയും ശകാരിച്ചു. അന്നു രാത്രി ആ ഭാൎയ്യമാർ ഇരുവരും ഹൃദയംനൊന്തു കരഞ്ഞു.

* * * *

ആഗസ്റ്റ് പതിനാറാംതീയതി! ഭാരതചരിത്രത്തിലെ രക്തപങ്കിലമായൊരുദിനം. കൽക്കത്താനിവാസികൾക്ക് ഒരു പേക്കിനാവെന്നോണം ദുസ്സഹമായ ദിനം. പരിഷ്കൃതരെന്നഭിമാനിക്കുന്ന മനുഷ്യർ പിശാചുക്കളായിപ്പെരുമാറിയ ദിവസം. ഭാരതത്തിലെ ഹൃദയമുള്ള ഓരോ ഹിന്ദുവും മുസ്ലീമും ഇന്നും എന്നും ആ ദിനത്തേക്കുറിച്ചു ചിന്തിക്കുമ്പോൾ ലജ്ജിച്ചു തലതാഴ്ത്തിപ്പോകും.

ആ ദിനത്തിൽ നടക്കുവാൻപോകുന്ന പൈശാചികസംഭവങ്ങളെക്കുറിച്ച് മുൻകൂട്ടിയറിയാവുന്നതുകൊണ്ടായിരിക്കാം, അന്ന് പ്രഭാതംമുതൽ സൂൎയ്യൻെറ മുഖം മങ്ങിയിരുന്നതു്. കറുത്ത സംഭവങ്ങൾ ഒന്നുചേൎന്ന് ആ ദിനത്തെ അസുന്ദരമാക്കുവാൻപോകുന്നതിൻെറ സൂചനയെന്നോണം കാർമേഘങ്ങൾ അച്ഛമായ ആകാശത്തിൽ അണിനിരന്നുതുടങ്ങി.

അന്നു രാവിലെ പതിവുപോലെ ഗോവിന്ദപ്പിള്ള പട്ടണത്തിലേയ്ക്കു പുറപ്പെടുവാനായി വീട്ടിനുവെളിയിലിറങ്ങി. പക്ഷേ അയൽവീട്ടിലേക്കു നോക്കി സ്നേഹിതനെ വിളിച്ചില്ല. കാസിംകാക്കാ വിഷമിച്ച മുഖഭാവത്തോടെ സ്വഗൃഹത്തിൻെറ വാതുക്കലായി നിൽക്കുന്നതു ഗോവിന്ദപ്പിള്ള കണ്ടു. തലേന്നുരാത്രിയിൽനടന്ന അസുഖകരമായ സംഭാഷണം ഇരുവരുടേയും മനസ്സിനെ മഥിക്കുന്നുണ്ടായിരുന്നു. ഒററയ്ക്കു പട്ടണത്തിലേക്കു പോകുന്നതിൽ തനിക്കുള്ള വൈഷമ്യം, അതിനു കാരണക്കാരനായ കൂട്ടുകാരനറിയരുതെന്നുള്ള വിചാരത്തോടെ ഗോവിന്ദപ്പിള്ള സഗൌരവം കാസിംകാക്കായോട് ഒരക്ഷരമുരിയാടുകയോ സ്നേഹസൂചകമായി ഒന്നു മന്ദഹസിക്കുകയോ ചെയ്യാതെ വഴിയിലിറങ്ങി നേരെ നടന്നു. അതു നോക്കിനിന്ന കാസിം സ്നേഹിതൻ മറഞ്ഞുകഴിഞ്ഞയുടൻ ദീർഘമായി നിശ്വസിച്ചിട്ട് വീട്ടിനുള്ളിലേക്കു കടന്ന് ഒരു കട്ടിലിൽ ക്ഷീണഭാവത്തിൽ ഇരുന്നു.

അന്ന് ആ സ്നേഹിതന്മാർ ഇരുവക്കും ഒരു ദുർദ്ദിനം തന്നെയായിരുന്നു. ഗോവിന്ദപ്പിള്ളയ്ക്ക് ജോലിചെയ്യുവാൻ യാതൊരുന്മേഷവും തോന്നിയില്ല. കൂടെയുള്ള ജോലിക്കാർ ചോദിച്ചു:—

"എന്താ ചേട്ടാ ഇന്നിത്ര വല്ലായ്മ?"

ഗോവിന്ദപ്പിള്ള ഒന്നും മിണ്ടിയില്ല.

"സുഖമില്ലേ?" അവർ തുടൎന്നു ചോദിച്ചു.

"പോവിനെടാ നിങ്ങടെ പാട്ടിന്" അയാൾ നീരസത്തോടെ പറഞ്ഞു.

അന്ന് പലരോടും ഗോവിന്ദപ്പിള്ള പിണങ്ങി. പലരേയും ശകാരിച്ചു. പതിവിലും നേരത്തേ വീട്ടിലേക്കു തിരിക്കുകയും ചെയ്തു.

കാസിംകാക്കാ വീട്ടിൽകുത്തിയിരുന്നുമുഷിഞ്ഞു. തീരെ കിടപ്പിലാകുമ്പോൾ മാത്രം കൂട്ടുകാരനേക്കൂടാതെ തനിച്ച് പകൽസമയം വീട്ടിൽ കഴിച്ചുകൂട്ടിയിട്ടുള്ള കാസിംകാക്കായ്ക്ക് അന്ന് സമയം നീങ്ങിയതേയില്ല. അയാൾ അക്ഷമനായി വീട്ടിൻെറ മുററത്ത് അങ്ങോട്ടുമിങ്ങോട്ടും നടന്നും ഭാൎയ്യയേയും കുട്ടികളേയും ഓരോ നിസ്സാരകാരണങ്ങൾ കണ്ടുപിടിച്ചു ശകാരിച്ചും പ്രാകിയും പകൽ കഴിച്ചുകൂട്ടിയിട്ട് ഗോവിന്ദപ്പിള്ളയുടെ വരവും പ്രതീക്ഷിച്ച് കാത്തിരുന്നു.

വീട്ടിലേക്കു മടങ്ങുന്ന വഴിയിൽ കാസിംകാക്കായുടെ കടയുടെ മുമ്പിൽ വന്നപ്പോൾ ഗോവിന്ദപ്പിള്ളയ്ക്ക് കഠിനമായ കോപവും താപവും തോന്നി. ആ അടച്ചു പൂട്ടിയിട്ടിരുന്ന കട തന്നെനോക്കി അപഹസിക്കുകയാണെന്നയാൾക്കു തോന്നി. ആ കട താനുൾപ്പടെയുള്ള ഹിന്ദുസമുദായത്തെ അധിക്ഷേപിക്കുകയാണെന്നയാൾ സങ്കല്പിച്ചു. അയാൾ പല്ലുകടിച്ചുകൊണ്ട് വീട്ടിലേക്കു നടന്നു.

ഗോവിന്ദപ്പിള്ളയുടെ വരവിനെ അത്യാൎത്തിയോടെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന കാസിംകാക്കാ അയാളുടെ മുഖഭാവംകണ്ട് അമ്പരന്നു. ഗോവിന്ദപ്പിള്ള വന്നയുടൻ അയാളോട് കഴിഞ്ഞതെല്ലാം മറന്നുകളയണമെന്നും മേലാൽ അങ്ങനെയൊന്നും നടക്കുകയില്ലെന്നും മററും പറയണമെന്ന് കരുതി മുററത്തു നിന്നിരുന്ന കാസിംകാക്കാ പല്ലുകടിച്ച് കോപംകൊണ്ട് ചുമന്ന മുഖത്തോടെ പടികടന്നു വന്ന ഗോവിന്ദപ്പിള്ളയെ കണ്ടപ്പോൾ നിശ്ശബ്ദനായി നിന്നതേയുള്ളു. കാസിംകാക്കായുടെ മൌനം തന്നോടുള്ള നീരസത്തിൻെറ ചിഹ്നമായി വ്യാഖ്യാനിച്ച ഗോവിന്ദപ്പിള്ള വർദ്ധിച്ച കോപത്തോടെ കാസിംകാക്കായുടെ മുഖത്തു നോക്കുകപോലും ചെയ്യാതെ വീട്ടിനുള്ളിലേക്ക് കയറിപ്പോയി.

അന്നു രാത്രിയിലും ആ സ്നേഹിതന്മാർ പതിവുപോലെ രാത്രിയിൽ മുററത്തിരുന്ന് വെടിപറഞ്ഞു വിനോദിച്ചില്ല. പൊട്ടിച്ചിരികളും മററും കൊണ്ട് എന്നും മുഖരിതമാകാറുള്ള ആ മുററം അന്ന് മൂകമായിക്കിടന്നു. മിഥ്യാഭിമാനവും തെററിദ്ധാരണയും മൂലം പരസ്പരം അകന്ന ആ രണ്ടു സ്നേഹിതന്മാർ ആ അകൽച്ചയിൽ വിഷമിച്ച് വീൎപ്പുമുട്ടി വീട്ടിനുള്ളിൽ കുത്തിയിരുന്നു. ഒരുമിച്ചിരുന്ന് ആനന്ദിക്കുവാനുള്ള വിശാലമായ അന്തരീക്ഷം വെളിയിലേക്കു അവരെ സ്വാഗതംചെയ്യുന്നുണ്ടായിരുന്നെങ്കിലും ആ ഇടുങ്ങിയ മുറികൾക്കുള്ളിൽ വീൎപ്പുമുട്ടിക്കുത്തിയിരിക്ക

വാൻ മാത്രമേ ദുരഭിമാനവും ദുർവാശിയും അവരെ അനുവദിച്ചുള്ളു.

III

ഒരേ കുടുംബാംഗങ്ങളേപ്പോലെ കഴിഞ്ഞവർ തമ്മിൽ പിണങ്ങുക. ഒരുമിച്ച് എന്നും പട്ടണത്തിലേയ്ക്ക് പൊയ്ക്കൊണ്ടിരുന്നവർ വെവ്വേറെ പോവുക. ഒരേ വഴിയിലൂടെ, ഒരേ സ്ഥലത്തേക്കു പോകുന്നവർ പരസ്പരം ഉരിയാടാതിരിക്കുക—ഒരു സംഭവം വരുത്തിക്കൂട്ടിയ മാററമാണിതു്.

വീട്ടിലെ സ്ത്രീകൾ വിഷമിച്ചു. കുട്ടികൾ അമ്പരന്നു. പക്ഷേ അവൎക്കാൎക്കും ധൈൎയ്യമുണ്ടായില്ല ആ ഗൃഹനാഥന്മാരെ തമ്മിൽ രഞ്ജിപ്പിക്കുവാൻ.

രാവിലെ ഗോവിന്ദപ്പിള്ള പതിവുപോലെ പട്ടണത്തിലേക്കു പുറപ്പെടും. അയൽവീട്ടിലേക്ക് മനഃപൂർവ്വം അയാൾ നോക്കുകയില്ല. ഗോവിന്ദപ്പിള്ള തന്നെ വിളിക്കുമെന്നു പ്രതീക്ഷിച്ച് ചെവികൂർപ്പിച്ച് കാസിംകാക്കാ എന്നും വാതിലിനു പുറകിലായി കാത്തുനില്ക്കും. നിരാശനായി അല്പനേരം നിന്നിട്ട് അയാളും പുറകെ കടയിലേക്കു തിരിക്കും. വൈകുന്നേരം വീട്ടിലേക്കു മടങ്ങുമ്പോൾ കാസിംകാക്കായുടെ കടയുടെ മുമ്പിലെത്തുമ്പോൾ ഗോവിന്ദപ്പിള്ള തലകുനിച്ച് ധൃതിയിൽ നടക്കും. അതു നോക്കിക്കൊണ്ട് കോപതാപാദികളോടെ കാസിംകാക്കാ കടയിൽ കുത്തിയിരിക്കും.

അങ്ങനെ നാലഞ്ചുദിവസങ്ങൾ കഴിഞ്ഞു.

ഒരുദിവസം കാലത്തെ പട്ടണത്തിലേക്കു പുറപ്പെടുവാനായി ഗോവിന്ദപ്പിള്ള പുറത്തിറങ്ങിയപ്പോൾ കണ്ടതു് കാസിംകാക്കായുടെ പെണ്ണാട് തന്റെ മുററത്തുള്ള പുല്ല് കാന്തി തിന്നുന്നതായിരുന്നു. ബുദ്ധിവിശേഷമുള്ള യജമാനന്മാർ തമ്മിലുള്ള കലഹകാൎയ്യമറിഞ്ഞിട്ടില്ലാത്ത ആ വിശേഷബുദ്ധിയില്ലാത്ത മൃഗം പതിവുപോലെ ആ പാമ്പിലെങ്ങും ഇഷ്ടംപോലെ നടന്ന് ആഹാരം സമ്പാദിക്കുകയായിരുന്നു. ഗോവിന്ദപ്പിള്ള ഉച്ചത്തിൽ ശകാരിച്ചുകൊണ്ട് അതിനെ ആട്ടിയോടിച്ചു. വലിയ ഒരു കല്ലെടുത്തു് അതിന്റെപള്ളക്കെറിഞ്ഞു. ഏറുകൊണ്ട വേദനയോടെ ആ സാധുമൃഗം ഉറക്കെക്കരഞ്ഞു. പ്രിയപ്പെട്ട പെണ്ണാടിനെ ഉപദ്രവിക്കുന്നതുകണ്ടപ്പോൾ കാസിംകാക്കായ്ക്കു് കലി കയറി. അയാൾ തന്റെ വീട്ടിന്റെ പുറകുവശത്തുനിന്ന് പുല്ലുമേഞ്ഞുകൊണ്ടിരുന്ന ഗോവിന്ദപ്പിള്ളയുടെ കറവപ്പശുവിനെ അടിച്ചോടിച്ചു. കറവപ്പശു കരഞ്ഞുകൊണ്ട് ഗോവിന്ദപ്പിള്ളയുടെ മുമ്പിലെത്തി. അതുകണ്ടപ്പോൾ അയാളുടെ കരളലിഞ്ഞു. കോപംകൊണ്ട് ഭ്രാന്തനായിത്തീൎന്ന ഗോവിന്ദപ്പിള്ള കാസിംകാക്കായെ ഉറക്കെ ശകാരിച്ചുതുടങ്ങി.

“എടോ—എടോ—എന്റെ കറമ്പിപ്പശുവിനേ തല്ലാൻ—”

“ഞമ്മടെ ആടിനെ എറിഞ്ഞാൽ—”

“ആടിനെ കെട്ടിയിടണമടോ!”

“പശുനേം!”

അവർ പരസ്പരം തുറിച്ചുനോക്കിക്കൊണ്ട് പല്ലിറുമ്മി. രണ്ടു വീട്ടുകളിലേയും സ്ത്രീകളും കുഞ്ഞുങ്ങളും ഭയന്ന് വീൎപ്പടക്കിനിന്നു.

“അല്ലേലും നിങ്ങള് പശുനെ തിന്നുന്ന പാപികളല്ലേ?” ഗോവിന്ദപ്പിള്ള അമർഷത്തോടെപറഞ്ഞു.

“നിങ്ങളും ആടിനെ കുരുതികഴിക്കണക്കൂട്ടരല്ലേ?” കാസിംകാക്കാ പ്രതിവചിച്ചു.

“എടോ നാളെത്തന്നെ ഇവിടെ വേലികെട്ടി അടച്ചില്ലെങ്കിൽഞാൻ—ങാ” ഗോവിന്ദപ്പിള്ള അമറി.

“ഓഹോ നാളെത്തന്നെ വേലികെട്ടിയേക്കാം.” കാസിംകാക്കാ പറഞ്ഞു.

*        *        *        *

അന്നു രാത്രി ആ അന്തരീക്ഷത്തിനുപോലും അസുഖമുള്ളതുപോലെ കാണപ്പെട്ടു. വിശാലമായ ആ സ്ഥലം പിറേറദിവസം വിഭജിക്കപ്പെടുവാൻ പോകുന്നതോൎത്തു് നെടുവീർപ്പിടുന്നതുപോലെ ഒരു നേരിയ തണുപ്പുള്ള കാററ് അവിടെ വീശിക്കൊണ്ടിരുന്നു. ആ രണ്ടു ഗൃഹങ്ങളും പിറേറദിവസം പ്രഭാതത്തിൽ പരസ്പരം വേർതിരിക്കപ്പെടുമല്ലോയെന്നോൎത്തു് ദുഃഖിക്കുന്നതുപോലെ മൂകമായി പരസ്പം നോക്കിനിന്നു.

ആ ഗൃഹങ്ങൾക്കുള്ളിലും വിഷാദഭാരം തിങ്ങിനിന്നിരുന്നു. ആ കുടുംബാംഗങ്ങൾ പരസ്പരമുരിയാടാതെ കഴിഞ്ഞുകൂടി. സകലരുടെഉള്ളിലും പല വികാരങ്ങൾ വീർപ്പുമുട്ടി നിന്നിരുന്നെങ്കിലും അവർ നിശ്ശബ്ദരായി കഴിച്ചുകൂട്ടിയതേയുള്ളു.

നേരം വെളുത്തു. മ്ലാനമായ ഒരു പ്രഭാതം. പ്രകൃതിക്കുപോലും ഏതോ വിഷാദമുള്ളതുപോലെ കാണപ്പെട്ടു. ആ പ്രഭാതത്തിൽ നടക്കുവാൻപോകുന്ന സംഭവത്തിൽ പ്രകൃതിക്കുപോലും പ്രതിഷേധമുള്ളതായി കാണപ്പെട്ടു.

കാസിംകാക്കാ അതിരാവിലെ ഏഴുനേററ് വേലി കെട്ടുവാനായി നാലഞ്ചാളുകളെ വിളിച്ചുകൊണ്ടുവന്നു. ഗോവിന്ദപ്പിള്ളയും തയ്യാറായി വെളിയിലെത്തി.

ആ രണ്ടു വീട്ടുകളുടേയും മദ്ധ്യത്തിലുള്ള സ്ഥലത്തു് അവർ കൂടി. രണ്ടുവീട്ടുകളിലേയും സ്ത്രീകളും കുട്ടികളും പൊട്ടിപ്പുറപ്പെട്ട കരച്ചിലമർത്തിക്കൊണ്ട് വാതിലിനു മറഞ്ഞുനിന്ന് വെളിയിലേക്ക് എത്തിനോക്കി. ഗോവിന്ദപ്പിള്ളയുടെ പുറകിൽ സഹായത്തിനെന്നോണം ഗോപാലൻനായരും, കാസിംകാക്കായുടെ പുറകിൽ സലിമും നിൽപ്പുണ്ട്. അസുഖകരമായ നിശ്ശബ്ദത അവിടെ വ്യാപിച്ചു. അതിൻറവസാനത്തിൽ വേലികെട്ടുകാരിൽ ഒരുവൻ ചോദിച്ചു:—

“എവിടെയാ വേലി കെട്ടേണ്ടതു്?

ഗോവിന്ദപ്പിള്ളയും കാസിംകാക്കായും പരസ്പരം നോക്കിയിട്ട് മുഖം കുനിച്ചു. വീണ്ടും നിശ്ശബ്ദത.

“എവിടെയാ വേലികെട്ടേണ്ടതു്?” വേലികെട്ടുകാരൻ തന്റെ ചോദ്യം ആവൎത്തിച്ചു.

ആ ചോദ്യത്തിനുമുമ്പിൽ ഗോവിന്ദപ്പിള്ളയും കാസിംകാക്കായും മൂകരായി തലകുനിച്ചുനിന്നതേയുള്ളു. എവിടെയാണ് വേലികെട്ടേണ്ടതു്? എങ്ങനെയാണ് ആ വിശാലമായ പാർപ്പിടത്തെ വിഭജിക്കേണ്ടതു്? ഓൎമ്മയായ കാലംമുതൽ ഒന്നായിക്കിടക്കുന്ന ആ സ്ഥലത്തെ വേലികെട്ടി വേർതിരിക്കുന്നതെങ്ങനെ? പെട്ടെന്നു സാധിക്കുവുന്ന ഒന്നാണോ അതു്? അളക്കണം, ഭൂമിയുടെ ഫലഭൂയിഷ്ഠത നിൎണ്ണയിക്കണം, വൃക്ഷങ്ങൾ തിട്ടപ്പെടുത്തണം—എന്നിട്ട് മൂന്നാമതൊരാളുടെ സഹായത്തോടെ രണ്ടായി പകുക്കണം.

അശേഷം ആലോചിക്കാതെ രണ്ടായി പകുക്കുവാൻ അവർ തീർച്ചപ്പെടുത്തിയെങ്കിലും പകുക്കുവാൻ ഭാവിച്ചപ്പോഴാണ് അതിന്റെ വൈഷമ്യങ്ങൾ ബോദ്ധ്യപ്പെട്ടതു്. കൂടുതലായി ആലോചിക്കുംതോറും അതിന്റെ വൈഷമ്യങ്ങൾ പെരുകിക്കൊണ്ടേയിരുന്നു. അനവധിസംവത്സരങ്ങളായി ഒന്നായിക്കിടക്കുന്ന ആ ഭൂമി രണ്ടായി പകുക്കുവാൻ അസാദ്ധ്യമാണെന്ന് അവൎക്കു ബോദ്ധ്യമായി. തലമുറകളിലായി കഴിഞ്ഞുകൂടിയതുപോലെ കഴിയുവാനല്ലാതെ വേർതിരിഞ്ഞു് കഴിയുവാൻ സാദ്ധ്യമല്ലെന്നും അവൎക്കു തോന്നി.

“എവിടാ വേലികെട്ടേണ്ടതു്?” അക്ഷമനായിത്തീൎന്ന വേലികെട്ടുകാരൻ വീണ്ടും ചോദിച്ചു.

“നിന്റെ തലേല്. പോടാ അവിടുന്ന്!” ഗോവിന്ദപ്പിള്ള കോപത്തോടെ പറഞ്ഞു. വേലികെട്ടുകാരൻ അമ്പരന്ന് അയാളെ തുറിച്ചുനോക്കി.

“ഇവിടെങ്ങും വേലി കെട്ടേണ്ട. പോ.” കാസിംകാക്കാ പറഞ്ഞു.

“മ്—വേണ്ട. പോ.”ഗോവിന്ദപ്പിള്ള അലറി.

വേലികെട്ടുകാരൻ പിറുപിറുത്തുകൊണ്ട് പോയി. വീണ്ടും ഒരു നിശ്ശബ്ദത അവിടെ വ്യാപിച്ചു. ഇരുവൎക്കും പരസ്പരം സംസാരിക്കണമെന്നാഗ്രഹമുണ്ട്. ആദ്യം സംസാരിക്കുവാൻ ഇരുവൎക്കും ഒരു വല്ലായ്മ. അത്രതന്നെ.

അവസാനം ഗോവിന്ദപ്പിള്ള തലയുയൎത്തി മന്ദമായി വിളിച്ചു:—

“കാസിംകാക്കാ—”

“ചേട്ടാ—”

ആ സുഹൃത്തുക്കൾ ഗാഢമായ ഒരാലിംഗനത്തിലമൎന്നു. ഇരുവരുടേയും നയനങ്ങൾ നിറഞ്ഞു. തൊണ്ടയിടറി.

“എല്ലാം ഞമ്മടെ കുററം.” കാസിംകാക്കാ പറഞ്ഞു.

“അല്ല. എന്റെ!” ഗോവിന്ദപ്പിള്ള പറഞ്ഞു.

ആ കുററസമ്മതം അവരുടെ ഹൃദയത്തിലുള്ള പകയെല്ലാം തുത്തുമാററി. ആ കണ്ണീർ അതിന്റെ കറയെല്ലാം കഴുകിക്കളഞ്ഞു. നടന്നതെല്ലാം നോക്കിക്കൊണ്ടുനിന്നിരുന്ന കുടുംബാംഗങ്ങളുടെ മുഖങ്ങൾ വികസിച്ചു. ഭയന്നു നിന്നിരുന്ന കുട്ടികൾ ചിരിച്ചുകൊണ്ട് മിററത്തേക്കിറങ്ങി. കറമ്പിപ്പശു കാസിംകാക്കായുടെ വീട്ടിലേക്കു മെല്ലെ നടന്നു. അവിടെനിന്നും പെണ്ണാട് ഗോവിന്ദപ്പിള്ളയുടെ വീട്ടിന്റെ മുററത്തേക്കു് കുതിച്ചോടി. സലിമും ഗോപാലൻനായരും പരസ്പരം നോക്കി ആത്മാൎത്ഥമായി മന്ദഹസിച്ചു.

ആ ദീർഘകാലസുഹൃത്തുക്കൾ പരസ്പരം കൈകോൎത്തുപിടിച്ച് ആ വിശാലമായ മുററത്തു് നിന്നുകൊണ്ട് ആരോടെന്നില്ലാതെ പറഞ്ഞു:—

“വേലി! വേലി!! വയ്യാവേലിയാ അതു്!”





റാക്ഫെല്ലർ ഫെലോഷിപ്പിൽ ടോറൺറോ സർവ്വകലാശാലയിലെ നഴ്സിംഗ് സംബന്ധമായ ഒരുകൊല്ലത്തെ പോസ്റ്റ്ഗ്രാഡുവേററ് പരിശീലനംകഴിഞ്ഞു് ഈയിടെ തിരിച്ചെത്തിയ ശ്രീമതി രുഗ്മിണി എസ്സ്. അയ്യങ്കാർ.



മി: മള്ളൂർ ഗോവിന്ദപ്പിള്ള



ലീഗൽറിമെംബ്രൻസർ
മി: വൈക്കം എൻ. രാമകൃഷ്ണപിള്ള

# LIST OF ADVERTISERS

M/s. 1 Asian Assurance Co. Ltd.
2 Aruna Book Stall
3 A. D. Cotton Mills Ltd.
4 Associated Pictures Ltd.
5 A. N. Guna Shenoy & Bros.
6 A. Ramachandran Potty
7 Ananda Drapery House
8 Arogyadayini Vaidyasala
9 Annapurnalayam Restaurant
10 Bombay Medical Hall
11 Bharat Studios
12 Bombay Mutal Assurance Society Ltd
13 Baby Furniture Mart
14 Bharatha Vaidyasala
15 Bhupathy Pencil Factory
16 Crown Bakery
17 Cochin Nayar Bank Ltd
18 C. Chellappan Asari
19 Cenima Magazine
20 Dhanwanthari Vaidyasala
21 Dar-Ul-Shafa Golian (Regd.)
22 Dr. V. N. Shankar.
23 Dr. T. R. N. Das
24 Exchange Bank of India & Africa Ltd.
25 Grand Eastern Bank Ltd.
26 Geo Trust
27 Golden Textiles
28 G. V. Pharmacy
29 Gosris Ltd.
30 Gani & Co.
31 Gramophone Company Ltd
32 Himalayan Aerated Waters
33 Hotel Hindustan
34 Indian Bank Ltd.
35 Imperial Soda Factory
36 Indian National Bank Ltd.
37 Indian Relief Bank Ltd.
38 Jeewanlal (1929) Ltd.
39 Jayabharatham Co.
40 Jayabharath Dispensary
41 K. Sreedharan
42 Kaimal Brothers
43 K. N. Chandra
44 K. P. Nair & Co.
45 K. Kesava Reddiar
46 Kottakkal Aryavaidyasala
47 K. S. Bank Aryad
48 Kerala Films Ltd.
4B Kerala Talkies Ltd.
50 Kulathungal Jewellers
51 K. C. Chandy
52 Kewalram's
53 Lekshmi Textiles Ltd.
54 M. S. & Company
55 Mahalekshmi Pictures
56 Manomohanam Press
57 Medina Stores
58 Madras Handloom Weavers' Provincial Co-op: Society Ltd.
59 Marketing Society Ltd.
60 M. S. K. Raj
61 Madras Medical Hall
62 Mysore Premier Metal Factory Ltd.
63 Murali Institute

M/s.64 Motion Pictures Ltd.
65 Madras Jeevarakshamani Vaidyasala
66 Madura Co. Ltd.
67 National Trades & Agencies
68 National Book Depot
69 Oodaya Book Stall
70 Oodaya Pictures Ltd.
71 Olassa Dhanwanthari Vaidyasala
72 P. V. Pillai
73 Paramount Pictures
74 Premier Electric Co.
75 Pilla Papiah Patrudu & Br.
76 Puthveli Timber and Modern Furniture Works
77 Popular Bank Ltd.
78 P. S. Krishnaswamy Reddiar
79 Palai Central Bank Ltd.
80 P. K. Nanu Vaidyar
81 Phoenix Engineering Coy.
82 Quilon Agencies
83 Quilon Pencil Factory
84 Quilon Transporting Co.
85 Quilon Electric Corpn
86 Rao & Sons
87 Radio Combines
88 Regular Transporting Co.
89 R. K. Jewellery Emporinm
90 S. Kuttalam Pillai
91 Surajmal's
92 Swadeshi Bank Ltd.
93 South Indian Bank Ltd.
94 Santhinikethan Hospital & Dispensary
95 S. Sivaram Asari
96 Santhinekethanam Pharmacy
97 S. T. Reddiar & Sons
98 S. P. Subramonia Pillai
99 S. R. V. Press
100 S. R. V. Aneppey Bank
101 Sri Chithra Ayurveda Pharmacy
102 Sri Vanchirajya Ayurveda Pharmacy
103 Subramonia Vilasom Book Depot
104 Sri Vilas Book Depot
105 S. Kumaraswamy Reddiar
106 Sri Vilas Stores
107 Swarjya Pharmacy
108 Swaraj Motors Ltd.
109 Swathanthra Pharmacy
110 Sri Sukumarakala Samithy
111 Sri Vagbhadasramam
112 Swamy Films
113 Travancore Forward Bank Ltd.
114 Thomas Steaphen & Co. Ltd.
115 Travancore Chemical Mfg. Co.
116 Tourists Lodge
117 Thomcos Bank Ltd.
118 Travancore Sugars & Chemicals Ltd.
119 T. C. Yohannan
120 United India Life Assurance Co. Ltd.
121 United Transporting Co.
122 Vasco, Vaikom
123 Venitarao's Benares Hall
124 Vallakalil Bank Ltd.
125 V. K. L. C. & Bros.
126 Veecumsee Chabildoss & Co.
127 Victory Pencil Co.

Printed and Published by N. Chandrasekharan Nair, at the S. R. V. Press, Quilon. COVER PRINTED AT A.P., MADRAS.